# ആനന്ദസിന്ധു ശാരദാതിലകം 6-12 പടലം മലയാളം




ഡോ സുവർണ്ണ നാലപ്പാട്ട് ഉപാസികാ ബുക്സ്

# ആനന്ദസിന്ധു മലയാളഭാഷ്യം

ഡോ സുവർണ്ണ നാലപ്പാട്ട്

**(ശാരദാതിലകം പടലം 6-12)**

**മൂലഗ്രന്ഥം**
**ലക്ഷ്മണദേശികേന്ദ്രൻ**

**പദാർത്ഥാദർശം**(സംസ്കൃതഭാഷ്യം) രാഘവഭട്ടൻ

**Upasika Publishing House**

**R.No. 29/586/A 22 2nd floor**

**Sreelakshmy buildings Shornur Road**

**Thiruvambadi P.O**

**Thrissur 680022**

**upasikaindia@gmail.com**

**First edition 2017 printed at New Jyothi printers Thrissur**

**Mob +91 9400985181**

**www.upasikapublishinghouse.com**

# ആനന്ദസിന്ധു മലയാളഭാഷ്യം (ശാരദാതിലകം പടലം 6-12) ദേവീകൽപ്പം

ശ്രീശാരദാതിലകതന്ത്രം ഉത്പലാചാര്യശിഷ്യനായ ലക്ഷ്മണേന്ദ്രദേശികകൃതം. സംസ്കൃതവ്യാഖ്യാനം ശ്രീരാഘവഭട്ടൻ( 14ആം നൂറ്റാണ്ട്) മലയാളവ്യാഖ്യാനം ആനന്ദസിന്ധു ഡോ സുവർണ്ണ നാലപ്പാട്ട് രചിച്ചത്.

രാഘവഭട്ടന്റെ ഗുരുപരമ്പര

1. ശ്രീകണ്ഠൻ
2. വസുമത്
3. സോമാനന്ദൻ
4. ഉത്പലാചാര്യൻ
5. ലക്ഷ്മണദേശികേന്ദ്രൻ
6. രാഘവഭട്ടൻ

ലക്ഷ്മണദേശികേന്ദ്രന്റെ വംശവൃക്ഷം

ആചാര്യപണ്ഡിതൻ

ശ്രീകൃഷ്ണപണ്ഡിതൻ

ലക്ഷ്മണദേശികേന്ദ്രൻ

രാഘവഭട്ടൻ രാമേശ്വരന്റെ പേരക്കുട്ടിയും പൃഥ്വീധരന്റെ പുത്രനുമാണ്. ന്യായം,ഭട്ടന്യായം,ഗണിതം, സാഹിത്യം,ആയുർവ്വേദം,കാമശാസ്ത്രം,അർത്ഥശാസ്ത്രം, സംഗീതശാസ്ത്രം ഇവയിൽ നിപുണനായിരുന്നു. ലീ ലാവതിക്കും ശാകുന്തളത്തിനും വ്യാഖ്യാനം എഴുതിയിട്ടുണ്ട്.പണ്ഡിതോചിതവും പക്ഷഭേദരഹിതവും സ്വതന്ത്രവുമായ വ്യാഖ്യാനരീതിയാണ്. ശാരദാതിലകവ്യാഖ്യാനത്തിൽ 25 പടലം ഉണ്ട്. ശാക്തം, ഗാണാപത്യം, വൈഷ്ണവം,സൌരം, ശൈവം എന്നിങ്ങനെ എല്ലാ ഉപാസനാരീതികളും വിവരി ക്കുന്നു. 6-12 വരെ ദേവീപരമായ കൽപ്പമാണ്. ഗായത്രിക്ക് വേറെ അദ്ധ്യായമാണ്. ലിപിതരുവായി സരസ്വതിയേയും കൽപ്പതരുവായി മഹാലക്ഷ്മിയേയും സങ്കൽപ്പിക്കുന്ന രീതിയും സപ്തമാതൃകാരാധനയും സരസ്വതിസിന്ധുഹരപ്പൻ കാലം മുതലുള്ളതാണ്. ഈ രണ്ട് വൃക്ഷവും ചേർന്നതാണ് ഭൈരവീസങ്കൽപ്പം. സ്വശരീരത്തേയും വാസ്തുശരീരത്തേയും വൃക്ഷരൂപമായി സങ്കൽപ്പിച്ച് ലിപി(വർണ്ണ)കളും ഐശ്വരരൂപങ്ങളും സങ്കൽപിച്ച് ദേവിയുമായി തന്മയീഭവിക്കുന്നതിനാണ് ഉപാസന.

വിവിധദേവതാസങ്കൽപ്പങ്ങളോട് കൂടിയതും അതാതിന്റെ ധ്യാനശ്ലോകങ്ങൾ പറയുന്നതുമായ ഗ്രന്ഥം സാധാരണക്കാർക്കും ചരിത്രകാരന്മാർക്കും ആർക്കിയോളജിസ്റ്റുകൾക്കും , ക്ഷേത്രാചാരങ്ങളും പൂജക ളും ചെയ്യുന്നവർക്കും സഹായകമാണ്

നിത്യാനന്ദവപുർനിരന്തരഗലത്
പഞ്ചാശദർണ്ണൈഃക്രമാദ് വ്യാപ്തം യേന
ചരാചരാത്മകമിദം ശബ്ദാർത്ഥരൂപം ജഗത്

ശബ്ദബ്രഹ്മ .യദൂചിരേ സുകൃതിന-
ശ്ചൈതന്യമന്തർഗ്ഗതം തദ് വ്യോവ്യാദനിശം
ശശാങ്കസദനം വാചാമധീശം മഹഃ

തന്ത്രഗ്രന്ഥങ്ങളിൽവെച്ച് ബൃഹത്തും സർവ്വസമ്മത
വുമാണ് രാഘവഭട്ടന്റെ ശാരദാതിലകടീകയായ പ
ദാർത്ഥാദർശം.ശ്രീശാരദാദേവിയുടെ
തിലകക്കുറിയാ യ ഈ കൃതി സുകൃതികളുടെ
അന്തരാത്മാവിലിരി ക്കുന്ന ശബ്ദബ്രഹ്മമായ
ശക്തിയായി ദിവ്യചൈത ന്യമായി നമ്മിലേക്ക്
ആവാഹിക്കുന്നു. ആനന്ദത്തി ളാൽനിന്നാണ്
സർവ്വഭൂതവും ജനിക്കുന്നത്. അതിൽത്തന്നെ
ജീവിക്കുന്നു. ആനന്ദത്തിലേക്കുതന്നെ ഗമിക്കുന്നു.
.സർവ്വവും ആത്മമയം. ബ്രഹ്മമയം. ആനന്ദ മയം.
നിത്യവും ആനന്ദമയവുമായിരിക്കുന്ന സത് ചിത്
ആനന്ദസ്വരൂപമാണ് ബ്രഹ്മം ജഗത്ത് എന്നാലെന്താണ്.

സമാധിനോ യോഗിനോ യത്ര ഗഛതീതി ഗഃ യസ്മാദ്
ബിംബ്പ്രതിബിംബവർത്തയാ പ്രണവാത്മകം
ജഗജ്ജായതേ ഇതി ജഃ

യോഗികൾ സമാധികൊണ്ട് പ്രാപിക്കുന്നത്(ഗഛതി)
ഗ. ബിംബപ്രതിബിംബാത്മകമായ ജഗത്ത് ഏതി
ൽനിന്നുണ്ടായി ഏതിലേക്ക് പോകുന്നുവോ (ജായ
തി) അത് ജ. ഗകാരം ബ്രഹ്മാനുഭവത്തേയും ജകാ രം
പ്രപഞ്ചത്തിലെ ബ്രഹ്മരൂപത്തേയും സൂചിപ്പി ക്കുന്നു.
ഗജമുഖനും ജഗവും ഇപ്രകാരം ഒരേ അർത്ഥം വരുന്ന
പ്രണവസ്വരൂപമാണ്.

അപർണ്ണാം നാമരൂപേണ ത്രിവർണ്ണാം
പ്രണവാത്മികാം ലിപ്യാത്മനൈകപഞ്ചാശദ്വർണ്ണാം
വന്ദേ സരസ്വതി(സരസ്വതിസ്തുതി).

വിദ്യോപാസന കൊണ്ടുമാത്രം പരമാനന്ദസ്വരൂപ സാക്ഷാത്കാരം ലഭിക്കുന്നു.പുംസ്ത്രീരൂപാത്മകമായ മഹത്ത് എന്ന പരമാദ്വൈതശക്തിയുടെ ഉപാസനയാണ് തന്ത്രത്തിന്റെ ലക്ഷ്യം.മഹത്തിൽനിന്ന് നിരന്തരം പ്രവഹിക്കുന്ന 51 അക്ഷരവർണ്ണങ്ങളാൽ ചരാചരാത്മകമായ ജഗത്ത് വ്യാപിച്ചിരിക്കുന്നു. മഹത്തിനെ സ്യകൃതികളുടെ ഉള്ളിലുള്ള ചൈതന്യമായ ശബ്ദബ്രഹ്മമെന്ന് മഹാന്മാർ വിളിക്കുന്നു. നിത്യാനന്ദരൂപമായ മഹഛബ്ദത്തിന് ലിംഗഭേദമില്ല, നപുംസകലിംഗമാണ്.അത് ഒരേസമയം ശിവനുമായണ്, ശക്തിയുമാണ്.അവിനാഭാവം (ഒന്നല്ലാതെ രണ്ടില്ല എന്ന അദ്വൈതാവസ്ഥ) ആണ് അവരുടേത്. മഹത്തിൽനിന്ന് സൃഷ്ടിയുടെ ആരംഭം ഏങ്ങനെയെന്ന് രാഘവഭട്ടൻ വിശദീകരിക്കുന്നു. സുകൃതികളുടെ ഉള്ളിലെ ചൈതന്യമാണ് ഈശ്വരശക്തിയെന്ന നിർവ്വചനം കൊണ്ട്  ദേവതാസങ്കൽപ്പങ്ങളെല്ലാം ഉപാസനാർത്ഥം സുകൃതികൾ സൃഷ്ടിച്ചതാണെന്ന് വരുന്നു.സ്വന്തം ഇഷ്ടവും സ്വഭാവവും യോഗ്യതയുമനുസരിച്ചാണ് ഇ,ഷ്ടദേവതയെ വരിക്കുന്നത്.ശബ്ദം ദേവിയും അർത്ഥം ശിവനുമാണ്. ശബ്ദാർത്ഥങ്ങൾ തമ്മിൽ പിരിഞ്ഞിരിക്കുക സാദ്ധ്യമല്ല.
വാഗർത്ഥാവിവ സംപൃക്തൌ
വാഗർത്ഥാപ്രതിപത്തയേ  ജഗതപിതരൌ വന്ദേ
പാർവ്വതീപരമേശ്വരൌ (രഘുവംശം. കാളിദാസൻ)

നിത്യശുദ്ധമുക്തസ്വഭാവവും പരമാനന്ദസ്വരൂപവുമായ പരബ്രഹ്മത്തിന്റെ സ്വാത്മവിവർത്തനരൂപ മാണ് ജഗത്ത്.ശബ്ദസൃഷ്ടി ,അർത്ഥസൃഷ്ടി ഇത്യാദി കുണ്ഡലിനികളിൽനിന്ന് ഉത്ഭവിക്കുന്ന കുണ്ഡലീപര ദേവതയെ,ശബ്ദസാസ്ത്രം

മഹഃശബ്ദേന തേജോരൂപാ കുണ്ഡലിനീ എന്ന്
വിളിക്കുന്നു.ജ്യോതിശ്ശാസ്ത്രജ്ഞ ന്. അവൾ
ആദിത്യേന്ദ്വഗ്നിതേജോമദ്ധ്യസ്ഥയായി
ഗായത്രീരൂപത്തിലാണ് ദർശനമരുളുന്നത്. അവളാ ണ്
അദ്വൈതിയുടെ നിത്യാനന്ദമയിയായ സുധാവ
ർഷിണി.അവൾ സാധകർക്ക് സുധാരസസഹോദര
സരസസൂക്തിസമ്പൂർണ്ണാഹ്ലാദജനകയായി സരസ്വ
തീരൂപമായി ഭവിക്കുന്നു. വേദവും വേദാർത്ഥവും
അവളാണ്. ദേവിയുടെ വപുസ്സിന്റെ ജ്യോതിസ്സുകൊ
ണ്ട് സാധകൻ നിത്യാനന്ദമനുഭവിക്കുന്നു. സാരസ്വതം
മഹഃസുകൃതിനഃശബ്ദബ്രഹ്മേത്യൂചിരേ
അത്രശബ്ദബ്രഹ്മേണ വേദാ ഉച്യതേ തേന വേദാ
ത്മകം ഇത്യർത്ഥഃ സുകൃതികളുടെ ഉള്ളിലുള്ള
മഹത്ത് എന്ന ജ്യോതിസ്സാണ് ശബ്ദബ്രഹ്മം.അതിനെ
വേദമെന്ന് പറയുന്നു. വേദാത്മികയാണ് ദേവി.
വർണ്ണരൂപത്തിൽ മഹസ്സിനെ പശ്യന്തി എന്നു പറ
യുന്നു. ശബ്ദാർത്ഥരൂപാത്മകമായ പദമാകുമ്പോൾ
മദ്ധ്യമ എന്നാണ് പറയുക. വാക്യരൂപമായി പുറ
ത്തുവരുമ്പോൾ വൈഖരിയെന്നും അറിയുന്നു. ത്രി
ബീജാത്മികയായതു കൊണ്ട് അവളെ ഭൈരവി എന്ന്
വിളിക്കുന്നു.
അമ്പത്തൊന്നക്ഷരാളീകലിതതനുലതേ
വേദമാകുന്നശാഖിക്കൊമ്പത്തമ്പോടുപൂക്കും
കുസുമ തതിയിലെ പൂന്തേൻകുഴമ്പേ എന്ന്
മഴമംഗലം നൈ ഷധം ചമ്പുവിൽ
പ്രകീർത്തിക്കുന്നതും പഞ്ചാശദ് വർണ്ണരൂപിണിയായ
ഇതേ ശക്തിയെത്തന്നെ. സ്ഫോടസിദ്ധാന്തപ്രകാരം
നിരന്തരം 51 അക്ഷരവ ർണ്ണങ്ങളെ
പ്രവഹിപ്പിച്ചുകൊണ്ട് ,ജഗത്തിനെ സൃ ബ്രഹ്മകാണ്ഡം
്തിമാര്ഷ്ടിച്ചുകൊണ്ടേ ഇരിക്കുന്നു,
അക്ഷരബ്രഹ്മം.മനുഷ്യ ന് മൂന്നു കാണ്ഡങ്ങളാണ്
ചെയ്യാനുള്ളത്.1. കർമ്മ കാണ്ഡം (ജൈമിനി). 2.

ഉപാസനാകാണ്ഡം (നാരദ മുനി) 3. ബ്രഹ്മകാണ്ഡം (വ്യാസൻ).അനേകജന്മം സൽക്കർമ്മം ചെയ്ത് സത്തിൽ ക്രമേണ നിഷ്ഠ ജനിച്ച് ക്രമമുക്തി ജനിപ്പിക്കുന്ന കർമ്മകാണ്ഡം എല്ലാജീവജാലങ്ങൾക്കും ഉള്ളതാണ്. ഇപ്രകാരം ക്രമമുക്തി ലഭിക്കുന്നതിന് പ്രയത്നിച്ച ഒരു ജീവൻ ജന്മനാ ഭക്തിയോഗത്തോ ടെ (ഉപാസനാകാണ്ഡം) ജനിക്കുന്നു.കർമ്മകാണ്ഡ വും ഉപാസനാകാണ്ഡവും ക്രമമുക്തി, സ്വർഗ്ഗപ്രാ പ്തി എന്നീ പാതകളാണ്. ഉപാസനാകാണ്ഡം കൊണ്ട് പരമജ്ഞാനം നേടിയ ഒരു ജീവൻ മുക്തി പ്രാപിക്കുന്നു.അതുകൊണ്ടാണ് ഭക്തിയും ജ്ഞാന വും ഒന്നാണെന്ന് പറയാറുള്ളത്. ബ്രഹ്മകാണ്ഡം മുക്തികാണ്ഡമാണ്. അവതാരപുരുഷന്മാർക്ക് സുല ഭമായ ജ്ഞാനമാർഗ്ഗമാണ്.അവരിൽ ജ്ഞാന,ഭക്തി, കർമ്മങ്ങളുടെ സമന്വയം ദർശിക്കാനാവും. സംസാരത്തിൽ വലയുന്ന സാധാരണമനുഷ്യരുടെ ജീ വിതം കണ്ട് അവരിൽ കൃപ കൊണ്ട്,ഉൽപ്പലാ ചാര്യപൂജപാദശിഷ്യനായ ശ്രീലക്ഷ്മണാചാര്യൻ ശാരദാതിലകതന്ത്രം രചിച്ചുവിഘ്നം കൂടാതെ സകലർക്കും താന്താങ്ങളുടെ കർമ്മഫലം പ്രദാനം ചെയ്യുന്ന മംഗളാചരണങ്ങൾ, സദാചാരാനുഷ്ഠാ നങ്ങൾ,ശ്രുതിസമ്മതമായ പരദേവതാസ്മരണ ങ്ങൾ,എന്നിവ ശിഷ്യന്മാരെ പഠിപ്പിക്കാനായിട്ടാ ണ്ഗ്രന്ഥരചന.

മഹഃ എന്ന പരദേവതാസ്മരണം കൊണ്ട് ലഭിക്കു ന്ന സത്യപദം ഉപനിഷദ് പ്രകീർത്തിതമായ ബ്രഹ്മ പദം തന്നെയാണ്. നിത്യാനന്ദമെന്ന ഫലപ്രാപ്തി ഗ്ര ന്ഥാരംഭത്തിലേ പറഞ്ഞു. സ്വശരീരം ശക്തിയി ൽനിന്ന് അഭിന്നമായ പരശിവസ്വരൂപമെന്നും ആ അർദ്ധനാരീശ്വരോപാസനയിൽ നിത്യബ്രഹ്മാനന്ദമെ ന്ന ലാഭം ഇരിക്കുന്നു എന്നും ശ്രീവിദ്യോപാസനാ ഫലം അസന്നിഗ്ദ്ധമായി പറയുകയാണിവിടെ. വാ

ചാമധീശമായതുകൊണ്ട്,നിർഗ്ഗുണനിരാകാരമാണ്
പരബ്രഹ്മമെന്നും സാകാരോപാസന അതിന്റെ
വിവർത്തരൂപമായ ജഗത്തിന്റെ ജ്ഞാനത്തിലൂടെ
അതിലേക്ക് പ്രവേശിക്കാനുള്ളതാണെന്നും സൂചിതം
.ശശാങ്കസദനംചന്ദ്രസദനം.ചന്ദ്രസ്ഥാനം,ചന്ദ്രമണ്ഡലം
.ചന്ദ്രകലാവതംസം സ്വരൂപം ശബ്ദമയവും മന്ത്രമയ
വുമാണ്.അതിന്റെ സ്ഥൂലരൂപം ഉപാസിക്കുന്നത്
,സൂക്ഷ്മരൂപത്തിലേക്ക് നയിക്കുന്നതിനാണ്.ഔ
എന്നതിനോടുചേർന്ന നിശയിൽ ഉത്തരപദലോപി
ബഹുവ്രീഹിയാൽ ഹകാരം ലഭിക്കുന്നു. ശശാങ്ക
നെന്നതിനാൽ ബിന്ദു ഹം എന്ന പദം (സോഹം,
ഹംസ). ഇപ്രകാരം വാഗേശ്വരിയിൽ അർത്ഥസൃഷ്ടി
നടക്കുന്നു.ഇതിന്റെ പ്രകാശത്താൽ വ്യാപ്തമായി,
(വ്യാപകത്വം EXPANDING UNIVERSE)ചരാചരാത്മകമായി
സകലസ്ഥാവരജംഗമവും ശബ്ദാർത്ഥരൂപവുമായി
അണ്ഡകടാഹങ്ങളെല്ലാം ക്രമേണ ഉത്ഭവിക്കുന്നു.ഈ
വർണ്ണസൃഷ്ടി നിരന്തരം അനുസ്യൂതം അന്നും ഇന്നും
എന്നും സംഭവിച്ചുകൊണ്ടേ ഇരിക്കുന്നു ണ്ട്.വർണ്ണം
എന്നതിലെ വ ലോപിച്ച് അർണ്ണശബ്ദ
മുണ്ടായി.(അർണ്ണം, അർണ്ണവം, സ്വർണ്ണം, സുവ ർണ്ണം,
സ്വരം മുതലായ പദങ്ങളുടെ ഉൽപ്പത്തി) അർണ്ണശബ്ദം
വർണ്ണവാചിയാണ്.(പഞ്ചാശദ്വർണ്ണം).
സ്വർണ്ണം,സുവർണ്ണം, സുവർല്ലോകം,,സ്വരം ഇപ്ര
കാരമുള്ള പദങ്ങളെല്ലാം വർണ്ണസ്വരവാചികളാ
ണ്.അർണ്ണവം കടലാണ്. (സ്വർണ്ണവർണ്ണമുള്ള
അർണ്ണവം എന്ന ശൈശവസ്വപ്നം സ്വന്തം ആത്മ
ചൈതന്യമാണ് എന്ന അറിവ് എനിക്കുണ്ടായത്
വളരെക്കാലം കഴിഞ്ഞാണ്.)അർണ്ണശബ്ദം വർണ്ണവാ
ചിയാണെന്ന് ശാരദാതിലകം സമർത്ഥിക്കുന്നു.
നിത്യ മായ അർണ്ണവം
സാമീപ്യസംബന്ധാദികളാൽപ
ഞ്ചാശദർണ്ണരൂപിണിയായി, അക്ഷരമായി, ശ്രീവി

ദ്യാശരീരമായി ഉപാസിക്കപ്പെടുന്നു.മകാരം 5 പുരു ഷൻ. പഞ്ചാശദർണ്ണമെന്നതിൽ പുരുഷനും സ്ത്രീയും അടങ്ങിയിരിക്കുന്നു.വിസർഗ്ഗത്തിൽ കേവലശക്തി യാകയാൽ പഞ്ചഭൂതാത്മകത്വമില്ല.അത് സർവ്വവ ർണ്ണോത്പത്തിഹേതുകവും അമേയവും അനന്തവു മായശക്തിയാണ്. ഊർജ്ജമാണ്.
മനുഷ്യശരീരത്തിൽ മൂലാധാരം മുതൽ ആജ്ഞവരെ 6.ചക്രത്തിലായി,50 വർണമായി ഇരിക്കുന്ന അതേ ശക്തിതന്നെ ബാഹ്യ പ്രപഞ്ചത്തിലും അസീമിതമായി വർത്തിക്കുന്നു .അകം പുറം എന്ന് ഭേദമില്ലാതെ സർവ്വം ശക്തിമ യം, ഊർജ്ജമയം. എനർജിമാത്രം.

*അകത്തിരിക്കുന്ന മാതൃകാരൂപിണിയായ ശക്തിയെ ഉപാസകൻ കുണ്ഡലിനീരൂപത്തിൽ ഉപാസിച്ച് അറിയുന്നു. സദാശിവൻ ഒരിടത്തും ഒരുകാലത്തും സീമിതമല്ല.സർവ്വവ്യാപിയാണ്.സദാശിവമിഥുനമാ യ ശക്തിയും അപ്രകാരം തന്നെ. എങ്കിലും സർവ്വ വ്യാപിയായഒന്നിന് എല്ലാത്തിലും ഇരിക്കാനും കഴിയുമെന്നതിനാൽ തൂണിലും തുരുമ്പിലും കല്ലി ലും പുല്ലിലും പുഴുവിലും മൃഗത്തിലും സ്ത്രീയി ലും പുരുഷനിലും പക്ഷിയിലും ഊർജ്ജശക്തിയാ യി അതിനെ അറിയാനും ആദരിക്കാനും പൂജിക്കാ നും കഴിയുന്ന ഒരു വ്യവസ്ഥയാണ് അദ്വൈതം. ഇതിനെ ആനിമിസമെന്ന് പ്രാകൃതസമ്പ്രദായമായി പാശ്ചാത്യജനസമൂഹം തെറ്റിദ്ധരിച്ചു. ഇന്ന് ഏറ്റ വും ആവശ്യമായ പ്രകൃതിസംരക്ഷണം ,സമാധാന പരമായ സഹവർത്തിത്വം ഇവക്കെല്ലാം അത്യാവ ശ്യം മാത്രമല്ല, എല്ലാ ജീവജാലങ്ങളുടേയും വംശ സംരക്ഷണത്തിനും വേണ്ടതുമാണ് അദ്വൈതം. ശബ്ദ രൂപത്തിൽ വ്യാപിച്ച ജഗത്തിന് അർത്ഥരൂപവ്യാപ കത്വവും സംഭവിക്കുന്നു. ഭഗവാൻ ഭർതൃഹരി പറഞ്ഞപോലെ ശബ്ദത്തെ അനുഗമിച്ചാണ് ജ്ഞാനം*

*ലഭിക്കുന്നത്. സർവ്വവും ശബ്ദത്താലാണ് ഗ്രഹിക്ക പ്പെടുന്നത്.ശബ്ദാർത്ഥങ്ങളുടെ അഭേദത്തെ അവലം ബിച്ചതാണ് ഈ മതം. ആത്മാവിൽ അഭേദമായി ശബ്ദാർത്ഥങ്ങളിരിക്കയാൽ, അവ ആത്മാഭിന്നവു മാണ്. ആത്മാഭിന്നമാകയാൽഅവ ബ്രഹ്മാഭിന്നമാ ണ്.മന്ത്രം ഉപാസിക്കുന്നവർ അർത്ഥപൂർവ്വം ഉപാ സിക്കുന്നവർ ഇപ്രകാരം മന്ത്രദേവതയോടും മന്ത്ര ത്തോടും ബ്രഹ്മാത്മൈക്യരൂപത്തിൽ ഒന്നാവുന്നു. ഇതാണ് മുക്തി. വായവീയസംഹിതപ്രകാരം ശക്ത്യംശത്താൽ ശബ്ദരൂപവ്യാപകത്വവും ശിവാംശ ത്താൽ അർത്ഥരൂപവ്യാപകത്വവും അറിയണം. ഇവിടെ സുകൃതികളുടെ അന്തർഗ്ഗതമായ ചൈത ന്യം ശബ്ദബ്രഹ്മമെന്ന് പറകയാൽ ശബ്ദസൃഷ്ടിക്ക് പ്രാധാന്യം കൊടുക്കുന്നു.തത്വജ്ഞർ,അഥവാ ജ്ഞാ നികൾ സുകൃതികളാണ്. ചൈതന്യം സർവ്വജീവജാല ങ്ങളിലുമിരിക്കുന്ന ശബ്ദബ്രഹ്മമാണ്.ശബ്ദബ്രഹ്മമെന്ന സർവ്വവ്യാപിയിൽനിന്നാണ് ബിന്ദുരൂപമായി സദാ ശിവോൽപ്പത്തി. ഇങ്ങനെ ശബ്ദത്തിന് ആദ്യവും അർത്ഥത്തിന് പിന്നീടും സവിശേഷത കൊടുക്കുന്നു. ശബ്ദം സൃഷ്ടിക്കപ്പെട്ട ശേഷമാണ് അതിന്ന് അർത്ഥം കൊടുത്തത്. ശബ്ദോൽപ്പത്തിക്കുശേഷമാണ് അർത്ഥോൽപ്പത്തിയെങ്കിലും ശബ്ദാർതഥങ്ങളേയോ ശിവശക്തികളേയോ വിഭജിക്കാനാവില്ലഎന്നും സർവ്വാഗമവിശാരദർക്ക് അറിവുണ്ട്.പരബിന്ദു അവ്യക്തമാണ്. .അതിൽ രണ്ട് എന്ന വിഭജനമില്ല. അപ്പോൾ ശക്തിയുടെ മിഥുനമായ സദാശിവനും സർവ്വവ്യാപിയും സാക്ഷിയും ജനനമരണങ്ങളി ല്ലാത്തവനുമാണ്.കാര്യകാരണഭേദം ശിവശക്തിക ൾക്കോ ശബ്ദാർത്ഥങ്ങൾക്കോ ഇല്ല.സുകൃതികളുടെ ഉള്ളിൽ അവ ഒന്നിച്ച് ജനിക്കുന്നു,ഒന്നിച്ച് ഇരിക്കു ന്നു.പിന്നീട് നിരന്തരം വ്യാപിച്ച് മറ്റുള്ളവരിലേക്ക്*

വാക്കായും ആശയമായും നിലനിർത്തപ്പെടുന്നു .പ്രാണികളുടെ ശരീരത്തിൽ കുണ്ഡലിനീരൂപത്തിൽ വർണ്ണാത്മികയായി ആവിർഭവിച്ച്,ശബ്ദബ്രഹ്മം ഗദ്യപദ്യങ്ങൾക്ക് കാരണമായിത്തീരുന്നു.മനുഷ്യരെ കവികളും ഗായകരും സാഹിത്യകാരന്മാരും പ്രാസംഗികരുമായി മാറ്റുന്നു.സുകൃതികളായ വേദാന്തികളാൽ പറയപ്പെട്ട പരബ്രഹ്മസ്വരൂപം നിത്യാനന്ദസ്വരൂപമാണ്. ആനന്ദാനുഭവം, സത്യാ നുഭവം. അതുതന്നെ ചിദാനുഭവം.നിരന്തരമായ ബ്രഹ്മാമാനന്ദാനുഭവത്തിൽനിന്ന് ജനിക്കുന്ന സൃഷ്ടി പരതയാണ് വേദോൽപ്പത്തിക്ക് കാരണം. വേദർഷി യുടെ ഉള്ളിൽ വേദശബ്ദവും അർത്ഥവും ഒന്നിച്ച് പ്രകാശിച്ചു.അത് ജ്ഞാനരൂപമായി പ്രവഹിച്ചു. നിത്യമായ ബ്രഹ്മാനുഭവത്തിൽനിന്ന് ഉറന്നൊഴുകിയ വേദവാണികളിലൂടെ, തന്റെ ആനന്ദാനുഭവം മറ്റുള്ളവരിലേക്കു കൂടി പകർന്നുകൊടുക്കുന്ന കർമ്മസാധന കൂടിയാണ് വേദർഷിയുടേത്.ജ്ഞാനം, ഉപാസന,കർമ്മം എന്നിവ വിദ്യോപാസകരിൽ അഭേദമായി ഒന്നായി കാണപ്പെടുന്നു.ഇതാണ് ശ്രീവിദ്യോപാസകരുടെ ലക്ഷണം. വേദം വർണ്ണ മയം,സുവർണ്ണമയം, സ്വരമയം. ആ സ്വരാർണ്ണവ ത്തിന്റെ പരമാനന്ദലഹരിയിൽ ഒഴുകിയാണ് ഋഷി മന്ത്രമയമായ വാക്ക് ഉച്ചരിക്കുന്നത്. അതില് ഋഷിയുടെ ആത്മാവ് ശ്രീവിദ്യയുമായി തന്മയീഭ വിച്ച ആനന്ദാനുഭവമാണ് പ്രസരിക്കുന്നത്. ഇതാണ് ശാരദാതിലകത്തിന്റെ പ്രഥമശ്ലോകത്തിൽ തന്നെ നാം ദർശിക്കുന്നത്.

വാചാമധീശം സർവ്വജ്ഞത്വത്തെ സൂചിപ്പിക്കുന്നു. പ്രബുദ്ധമായി മനത്രമയമായി വിശ്വാത്മാവായി വാഗ്ദേവതാതന്മയമായി സർവ്വജ്ഞഹൃദയം വികസ്വരമാകുന്നു. ഗ്രന്ഥാരംഭത്തിൽ ഇപ്രകാരം സരസ്വതീസ്മരണ ചെയ്യുന്നത് ഗ്രന്ഥരൂപം പൂർത്തീ

*കരിക്കാനുള്ള പ്രാർത്ഥനയുമാണ്. ഏതു ഗ്രന്ഥവും സരസ്വതീമന്ത്രം കൊണ്ട് തുടങ്ങണം. ശ്രീവിദ്യ സരസ്വതിതന്നെയാണ്. വാചാമധീശമായ മഹത്ത് എന്ന സാരസ്വതത്തെയാണ് തേജോരൂപ മായ കുണ്ഡലിനീപരദേവതയായി സ്മരിക്കുന്നത്. വാഗ്ഭവകൂടത്തിലെ സരസ്വതീമന്ത്രം വാചാമധീശ പദം കൊണ്ട് പറയുന്നു. ഏതൊന്നിനെ ജപിച്ചാൽ ശ്രേഷ്ഠമനുഷ്യരുടെ നാവിൽ സുധാരസം ലഭിക്കു ന്നുവോ ആ സിദ്ധി സാരസ്വതമാണ്. ശശാങ്കസദന മായി ചന്ദ്രകലാവതംസമായി ധ്യാനിക്കേണ്ട രൂപം ധൃതശശിധരഖണ്ഡോല്ലാസികോടീരചൂഡാഭവതു സപദി വാചാമധീശ്വരീ ഭൂതയേവഃ (ചന്ദ്രക്കല ചൂടി,കോടീരമണിഞ്ഞ്, ഓരോരോ പദത്തിലും വാചാമധീശ്വരി ഭവിക്കട്ടെ,കുടികൊള്ളട്ടെ എന്നാണ്. സരസ്വതീശരീരത്തെ സർവ്വദാ ആനന്ദമയമായി ആനന്ദജനകമായി ആനന്ദയതി എന്ന് ഉപാസിക്ക ണം.സാധകർക്ക് സുധാരസസഹോദരസരസസൂക്തി കൾ സ്ഫുരിപ്പിച്ചുകൊടുത്ത് ആഹ്ലാദം ജനിപ്പിക്കു ന്നവളായി സരസ്വതിയെ സ്മരിക്കണം.. സരസ്വതീ സ്തവത്തിൽ ആചാര്യർ ഇപ്രകാരം സ്മരിക്കുന്നു ണ്ട്. അന്തർഗ്ഗതചൈതന്യം സൂക്ഷ്മമായ പരാവാക്ക് ആണ് ,സ്ഥൂലവാക്കല്ല. (നാഡി) ജ്യോതിമാത്രയായി (സ്വരൂപജ്യോതിയായി സൂക്ഷ്മഗതി ചെയ്യുന്ന ഊർജ്ജനാദതരംഗമാണത്. അത് സൂക്ഷ്മമായി സുഷുമ്നയിലെ ചൈതന്യമണ്ഡലത്തിൽ ചൈതന്യ മാത്രയായി,( unit of energy ഇരിക്കുന്നപരയാണ്. നമ്മുടെ നാഡീവ്യൂഹത്തിലെ ജൈവോർജ്ജമാണ്.( Bioenergy of Nervous system) ഈ സൂക്ഷ്മതന്മാത്രയി ൽനിന്ന് നമ്മുടെ സർവ്വ ജ്ഞാനവും ജനിക്കുന്നു. പരാശക്തി വേദത്തിനും അതീതമാണ്, അതിനാ ലാണ് വേദം ഗ്രഹിക്കപ്പെടുന്നത്.*

*ധ്വനി,വർണ്ണം,പദം,വാക്യം -ഈ നാലിനെ ആസ്പ ദമാക്കി അതിസൂക്ഷ്മം മുതൽസ്ഥൂലം വരെയുള്ള എല്ലാ വാക്കും വാഗധീശ്വരിയായി ഉപാസിക്കപ്പെ ടുന്നു. അ മുതൽ ക്ഷ വരെ വിലാസലോലയായും അവക്തതീതമായി തുരീയയായും മൂന്നുലോകത്തേ യും ക്രോഡീകരിച്ച് വിജയിക്കുന്നത് വേദാദിവിദ്യാ മയിയായ അവളാണ്. ഗ്രന്ഥഭേദത്തിൽ ഭൈരവീമ ന്ത്രം കൊണ്ട് മറ്റൊരു അർത്ഥം പറയുന്നു. മഹഃ എന്നത് ത്രൈപുരം. നിത്യാനന്ദവപു നിത്യപുരുഷൻ .ഹകാരം ആനന്ദമായി, ആനന്ദോൽപ്പാദകശക്തിയാ യി ബീജത്രയങ്ങളിലും സത്വമായി ഇരിക്കുന്ന ശക്തിബീജം,മദ്ധ്യം. കരമ എന്ന വർണ്ണങ്ങളെ ഉപ യോഗിച്ചാണ് കർമ്മപദം. അതിന്റെ ലക്ഷണം ഭുക്തി. ക,ല,ണ ഉപയോഗിച്ച് കല്യാണം. മംഗളം. ക കല്യാണവും ല വ്യാകരണരൂപമായി സമത യുമാണ്. കല അഥവാ അംശം 64 കല. ര, ലകളു ടെ സമതയിൽ ശക്തിമഹേശ്വരസമത്വം മ എന്ന പുരുഷൻ. അന്തർഗതമായ രേഫം . തി വ്യാപ്തം. ചതുർത്ഥസംഖ്യയായി ഒന്ന് നാലായി (സ്വരം)വ്യാ പിച്ചത്. ഇവിടെ മകാരരൂപം തന്നെ ന,ഞ ഇവ പൂജ്യം അഥവാ ശൂന്യസംഖ്യയാണ്. ശൂന്യം ബിന്ദു രൂപം. ഇത് ഷഢ്കൂടത്തിലെ മദ്ധ്യബീജമാണ്*

ഷഢ്കൂടമെന്നാൽ ത്രിപുരാമന്ത്രം. .പ്രഥമബീജത്തി ലെ ഹകാരസകാരങ്ങളിൽ (ഹ,സ. ഹംസ, സോഹം) ഐകാരം കൂട്ടിയോജിപ്പിക്കുന്നു. പ്രഥമ ബീജമായ ശശാങ്കസദനത്തേയും (ബിന്ദു) മദ്ധ്യബീജ ത്തിൽ ഇപ്രകാരം ഉദ്ധരിക്കുന്നു . അവസാനത്തെ ശബ്ദാർത്ഥരൂപത്തെ (വിഷയിവിഷയവാചികളായ അർത്ഥശബ്ദം) ദശസംഖ്യയായി ഔകാരമാക്കിയിരി ക്കുന്നു.അംഗങ്ങളുടെ ഗതി വാമഗതിയാണ്. വരരു ചസങ്കേതത്താൽ തകാരം 6, യകാരം 1, വിസർഗ്ഗം 16. ഇങ്ങനെ മൂന്നാംബീജത്തേയും മദ്ധ്യബീജത്തിൽ

ഉദ്ധൃതമാക്കുന്നു.സിദ്ധേശ്വരീമതത്തിൽ 3 ഹംസം ദന്ത്യമായ സകാരയുക്തമായി വസു, അബ്ധി, പംക്തി,സ്വരസംവിഭിന്നമായി (8,4,10,7) ഒടുവിൽ വിസർഗ്ഗത്തോടെ മറ്റെല്ലാം ബിന്ദുമദ്ധ്യഗമായി വിരിഞ്ച, ഇന്ദ്ര,ഹര,അഗ്നിയുക്തമായിരിക്കുന്നു വസു,അബ്ധി, പംക്തി ഇവ കൂട്ടിയാൽ( 8,4,10) 22 എന്ന് യുക്തമായ അർത്ഥം. 22 ശ്രുതിസംഖ്യ, 7 സ്വരസംഖ്യ. ഇത് ഗണിതത്തിൽ പരിധ്യാനയനത്തി നും സംഗീതത്തിനും ഉപയെഗിക്കുന്നു. സർവ്വ പ്രപഞ്ചസൃഷ്ടിയും സർവ്വസംഗീതസൃഷ്ടിയും ഇതു കൊണ്ടാണ്. ക ഇന്ദ്രനും ല ഹരനും ഹ അഗ്നിയും രേഫം കൂടിയ ഷഡ്കൂടം അഥവാ മദ്ധ്യമബീജമാണ് ത്രിബീജയായ ഭൈരവി. (നാദലയസിന്ധു ഡിസി ബുക്സ് 2008 ഈ രാഗത്തിന്റെ രാഗദേവതാരൂപം പറഞ്ഞിരിക്കുന്നതും കാണുക). ഐ എന്ന സ്വത ന്ത്രശബ്ദനിർദ്ദേശത്താൽ വ്യാപ്തമെന്ന ആപ്തശബ്ദാ ർത്ഥഗ്രഹണം .ഒന്ന് മൂന്നായി, കേവലമായ മൂന്നി ൽനിന്ന് (ത്രിമൂർത്തി) സപ്തസ്വരമായി മന്ത്രചേതനീ ശക്തിയായി ആനന്ദമുണ്ടാക്കുന്നു. ആദിബീജത്തെ ശ്വാഷ്ടമം, ഭഗന്റെ മുമ്പുള്ള അഷ്ടമബീജം എന്ന് പറയുന്നു. ത്രിവർണ്ണകമായ സാങ്കേതികവിദ്യ ഗുരു മുഖത്തുനിന്ന് ശ്രവിച്ച് ശിരസ്സിൽ ധരിക്കണം. ശിവ ൻ ഉകാരം, അതിന്റെ അഷ്ടകം ഐ. ഭഗം എ. അതിന്റെ പൂർവ്വാഷ്ടമം നാലാം സ്വരം ഈ. ശിരസ്സ ബിന്ദു. ശിരസ്സിന്റെ അന്ത്യം ഔ. ത്രിബീജങ്ങൾ ക്രമ ത്തിൽ വാഗ്ഭവ,കാമരാജ,ശക്തിബീജം. വാചാമധീ ശം വാഗ്ഭവതത്വം. ചരാചരാത്മകമായ മൈഥുനസൃ ഷ്ടിയായ ജഗത്ത് കാമത്താലുണ്ടാവുന്നു. അതിനാൽ മദ്ധ്യകൂടമായ കാമരാജം . സുകൃതികളുടെ അന്ത ർഗതമായി അന്ത്യബീജമായി ശബ്ദബ്രഹ്മമായി ജ്ഞാ നമായി ഉദിക്കുന്നത് ശക്തിബീജം. അതിനാൽ ശാ ക്തേയം ത്രിധാമജനനിയായ ദേവി ശബ്ദബ്രഹ്മസ്വ

രൂപിണി എന്ന് പറഞ്ഞിരിക്കുന്നു. സിദ്ധേശ്വരീമതം ത്രിബീജങ്ങളെ ചതുർവർഗ്ഗഫലപ്രദമെന്ന് പറയുന്നു. ബ്രഹ്മത്തിന് ഓം തത് സത് എന്ന് ത്രിവിധരൂപം സ്മരിക്കപ്പെടുന്നു. ശബ്ദാത്മകമായ ബ്രഹ്മശബ്ദം അഥവാ ബ്രഹ്മം തന്നെയാണ് പ്രണവം. ചരാചരാത്മകമൈഥുനസൃഷ്ടജഗത്ത്.  കാമബീജം ന്യാസം ചെയ്യുക എന്ന വാക്കിൽ ബൃഹത്തത്വത്തെ നകാരം(പൂജ്യം) സഹ (കൂടെ പൂജ്യത്തോടെ സഹ എന്നീ വർണ്ണങ്ങൾ)സ്മരിക്കുക എന്നും അർത്ഥം. സത്തിനെ ചരാചരാത്മകവ്യാകൃതകാമബീജജഗത്തായും അതിന്നതീതമായും ഒന്നിച്ച് സ്മരിച്ച് അറിയണം.നമഃ എന്ന ശബ്ദം മ(മഖം) എന്നതിന്റെ രൂപമായി ഗ്രഹിക്കണം. മ 5 ഖ 2 .മഖം യജ്ഞം. ധീ ശക്തിരൂപം. ഈശ പ്രഭു,ഈശിത്വമുള്ളവൻ. വിസർഗ്ഗം പിന്നിൽ, മായാശക്തി എന്ന സർവ്വഭൂതാത്മകമായ സർഗ്ഗശക്തിക്ക് പ്രഭു.നാമഃത്തിൽ ഹ്ലാദിനീമന്ത്രം   ഇരിക്കുന്നു. (ഹ്ലാദിനിയെ കൃഷ്ണാകാരുണ്യസിന്ധോ എന്ന ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ട്). ഈശനോടുചേർത്ത് ബിന്ദുനാമങ്ങളോടു ചേർത്ത് നിഗമാദിനഭസ്സിൽ നമഃ എന്നതിന്റെ അന്തർഭാഗത്ത് വിരാജിക്കുന്ന ദേവീഹൃദയകമലത്തെ ഇപ്രകാരം ഈശന്റെ ഹ്ലാദിനീശക്തിയായി ധ്യാനിക്കണം. അനിശമെന്നത് മൂന്നു ബീജങ്ങൾക്കും കൂടിയുള്ള സാമാന്യവിശേഷണനാമം.

പൂർവ്വികമായ(കുലപൂർവ്വ)ദേശികർ ഭൈരവിയിൽനിന്നുത്ഭവിച്ച ഭൈരവൻ സിദ്ധിഫലദമായ വിദ്യയെ പശുപ്രായരായ മനുഷ്യർ  നശിപ്പിച്ചുകളയയാതിരിക്കാനാണ് ഇത്രയും പണിപ്പെട്ട് ഓരോരോ രഹസ്യമാർഗ്ഗങ്ങളിലൂടെ രഹസ്യാർത്ഥങ്ങളിലൂടെ നിരന്തരം സംരക്ഷിച്ചുവെച്ചത് എന്ന് പറയുന്നു.ഒരു അക്കാദമിക്ക് വിഷയം ആ പ്രത്യേകവിഷയത്തിൽ പ്രാഗത്ഭ്യമുള്ളവരേ മനസ്സിലാക്കുകയുള്ളു. മെഡി

സിൻ, ആസ്ട്രോഫിസിക്സ്, ലിംഗ്വിസ്റ്റിക്ക്, മ്യൂസി ക്കോളജി ഇവയെല്ലാം അങ്ങനെത്തന്നെയല്ലേ. ഇവ യെല്ലാം ചേർന്നതാണ് ഇന്ത്യയിലെ കുലപൂർവ്വിക രുടെ ജ്ഞാനപദ്ധതി.പിംഗലാമതത്തിൽ ശക്തിയി ൽനിന്ന് വിദ്യ ഭവിക്കുന്നു. മന്ത്രം ശിവാദ്യമാണ്. ദീക്ഷ.അഭിഷേകം, പൂജ എന്നിവ പ്രാണികൾക്ക് ഭുക്തിയും മുക്തിയും തരുന്നതിനാണ്. ബീജത്രയ മാണ് പഞ്ചാശദ്വർണ്ണരൂപിണിയായി സാമാന്യവി ശേഷണത്താൽ
ലക്ഷ്യമാക്കുന്നത്.സർവ്വമന്ത്രങ്ങളിലും മാതൃകാന്തർഗതത്വത്താൽ മന്ത്രജപം പറഞ്ഞിരിക്കു ന്നു. മന്ത്രരാജം സമസ്തജഗത്തിനേയും മോഹിപ്പി ക്കുന്നതിന് കാരണമാണ്. മാതൃകാന്തരിതമായ മന്ത്ര ജപം അനുലോമമായും പ്രതിലോമമായും ചെയ്യപ്പെ ടുന്നു

ഹ ഹ സൈം (ആദ്യാക്ഷരം മാറി) സഹസൈം
വ്യ്ജനസ്വരങ്ങളെ (ബപ്രദശഹസകലഹ്രീം
(അനുലോമപ്രതിലോമമായി) സഹകലഹ്രീം

അഹസൌ(ആദ്യാക്ഷരം മാത്ര മാറ്റി) ആ ഹസൌ

ഇപ്രകാരം മാതൃകാന്യാസത്തെ സൂചിപ്പിക്കുന്നു. ക്രമേണ ഷഡ്ചക്രവർണ്ണങ്ങൾ അതാതിന്റെ ദലങ്ങ ളിൽ പ്രവേശിക്കുന്നു. ചക്രദ്വയക്രമത്താലാണ്. ദേവിയുടേയും രുദ്രന്റേയും മന്ത്രജ്ഞാനം നേടി മന്ത്രവിത്താവുന്നത്. മൂലാധാരകഥനത്തിൽ ഒരു ചതുരത്തിൽ ദേവിയെ നിരോധിച്ചുനിർത്തി, ജലം, ഇന്ദ്രൻ,വായു, അഗ്നി ഇവരേയും കേവലത്തേയും ന്യാസം ചെയ്യുന്നു. ബിന്ദുവോടൊത്തുചേർത്തും ബിന്ദു കൂടാതെയും ന്യസിക്കുന്നു. പ്രഭാവവും പ്രസിദ്ധിയും ഇതിനാൽ ഇഹലോകത്തിൽ ലഭി ക്കുന്നു.

50 വർണ്ണാക്ഷരശബ്ദത്താൽ സാമീപ്യസംബന്ധാദി ലക്ഷണങ്ങളാൽ ഏകപഞ്ചാശദ് (51) അക്ഷരം ഗ്രഹിക്കുന്നു. ഇതിന്റെ രൂപം ബീജത്രയമാണ്. ദീപിനികളെ ഉദ്ധരിക്കുമ്പോൾപ്രഥമബീജദീപിനി വ്യഞ്ജനസ്വരങ്ങളെ (ബപ്രദശ) വ്യത്യസ്ഥമായി ഉപയോഗിക്കുന്നു. ദ്വിതീയബീജദീപിനി 52 അക്ഷരം. തൃതീയബീജദീപിനി 9 അക്ഷരം. രണ്ടു വ്യഞ്ജനം ചേർന്ന കൂട്ടക്ഷരമാണ് ക്ഷ. അതിന് ശക്തി കൂടും. പ്രണവത്തിൽ ബിന്ദു പ്രണവാന്തർഗതമാണ്. ഇപ്ര കാരം അക്ഷരസംഖ്യകളാൽ അനേകവിധം ഗണനം സംഭവിക്കുന്നതാണ്. ദീപികാ അഥവാ ദീപിനി ഉദ്ധാരണത്തില്  പറഞ്ഞതെല്ലാം ഭൈരവീപടല ത്തിൽ സുവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ( വരിവ സ്യാരഹസ്യം ശ്ലോകം 113 ശ്രീവിദ്യാപ്രസ്ഥാനത്രയം സുവർണ്ണ നാലപ്പാട്ട്. കേരള ബുക്ക് കൊടുങ്ങല്ലൂ ർ

2015) ബാലാമന്ത്രോദ്ധാരം- ഏതൊന്ന് ഭൈരവി മുതലായ നാമങ്ങലാൽ അറിയുന്നുവോ ,ആ മൂല ഭൂതമായ ശക്തിയെ ബാല എന്ന് പറയുന്നു. വിദ്യ യുടെ മൂലോൽപ്പത്തിരൂപമായ ബാലയെ എല്ലാ സിദ്ധികാമികളായ ദേശികരും അറിഞ്ഞിരിക്കണം. വാചാമധീശം വാഗ്ഭവകൂടം.  അന്തർമദ്ധ്യം മദ്ധ്യസ്ഥം (ക്രമത്തിൽ കാ,ര,മാ, ലക്ഷ്മി ഈകാരം (മുമ്പ് പറഞ്ഞപോലെ) ബിന്ദു ഇവ മദ്ധ്യകൂടം. മദ്ധ്യമബീജം ,ശശാങ്ക ഇതിലെ ശ സത് ഔകാരം ,അ,ന ഇവ ശൂന്യദ്വയം വിസർഗ്ഗഃ ന,ഞ ശൂന്യം കേവലസ്വരം . സ എങ്ങനെ ഔകാരമായി. ഓം തത് സത് എന്ന് 3 വിധം നിർദ്ദേശിക്കപ്പെട്ട പ്രണ വം ബ്രഹ്മവാചകം. അതിനാലാണ് സശബ്ദം ഓങ്കാ രവാചകം. കേവലപരമാത്മ,പരബ്രഹ്മ വാചിയായ സത്യം ഓങ്കാരജന്യം . ശശനെന്നത് ഗഗനത്തിൽ വേഗം സഞ്ചരിക്കുന്നത് ഹംസരൂപി. അങ്കശബ്ദം പിണ്ഡന്യായം വരികയാൽ ആകാരം അഥവാ രശ്മി(

പാണി) വരികയാൽ ചന്ദ്രരശ്മിയിൽ കകാരരൂപം കൂടിവരുന്നു. ഹരി,ഹയ,ഷഡ്ധ്വത്സരം വനശബ്ദം കൊണ്ട് വകാരം സയോടു ഔ കൂടി സൌ പിന്നിൽ വിസർഗ്ഗം . പ്രണവത്തിന് സബിന്ദുകത്വം കൊണ്ട് ബാലാന്ത്യബീജത്തിൽ വിസർഗ്ഗമാത്രം ഗ്രന്ഥകാരൻ ലക്ഷ്യമാക്കുന്നു. ബിന്ദുവും വിസർഗ്ഗവും ഒപ്പം ഉച്ചരിക്കപ്പെടുന്നത് വിശുദ്ധമല്ലേ എന്ന് ചോദിച്ചാൽ, അല്ല. ബാലാമന്ത്ര ഭേദത്തില് ബിന്ദു,വിസർഗ്ഗം ഇങ്ങനെ പലഭേദം ഉദ്ധരിക്കാവുന്നതാണ്.സനത്കുമാരൻ അഷ്ടം തൃതീയം (8,3) ഇവയെ ചതുർദ്ദശത്തോടുകൂട്ടി (40) ദണ്ഡം,കുണ്ഡലം മുതലായ ലക്ഷണവിഭിന്നമായി സാരസ്വതത്തെ പലവിധം ഉദ്ധരിക്കാമെന്ന് പറഞ്ഞിട്ടുണ്ട്. ( 8,3, 40 ഇവ കൂട്ടിയാൽ 51 വർണ്ണാക്ഷരം ) 51നെ 51 കൊണ്ടു ഗുണിച്ച് 2001 വിധം വർണ്ണം ചതുഷ്കങ്ങളായി സംഖ്യാഭേദങ്ങളോടെ ഒട്ടനവധി മാന്ത്രികചതുരങ്ങള് ഉണ്ടാക്കാം. (ശ്രീനിവാസരാമാനുജന്റെ ദേവീദർശനം).അസംഖ്യം രാഗങ്ങളും അസംഖ്യം മന്ത്രങ്ങളും ജാതകങ്ങളും ജീവകോടികളും ഇപ്രകാരം വർണ്ണങ്ങളാൽ സൃഷ്ടിക്കപ്പെടുന്നു. ഈ സൃഷ്ടി അനന്തമായ സാരസ്വതമാണ്. അതേസമയം പ്രകൃതിനിയമങ്ങളാൽ നിയന്ത്രിതവുമാണ്.

പഴയ ഗ്രന്ഥങ്ങളെ സംരക്ഷിക്കുന്നത് പുരാതനഇന്ത്യയിലെ തത്വചിന്തയേയും ശാസ്ത്രങ്ങളേയും ഭാഷകളേയും സംസ്കാരത്തേയും സംരക്ഷിക്കുന്നതിനാണ്. അതേസമയം സംസ്കൃതത്തിലെഴുതപ്പെട്ട ശാസ്ത്രഗ്രന്ഥങ്ങളുടെ അറിവിനെ മലയാളം മാത്രമറിയാവുന്നവരുടെ അറിവിനായി മലയാളീകരിക്കുകവഴി മലയാളഭാഷയെ സമ്പന്നമാക്കുക എന്ന ലക്ഷ്യവും നടക്കുന്നു.നമ്മുടെ ട്രസ്റ്റ് ഈ ദൌത്യം ഇപ്പറഞ്ഞ സദുദ്ദേശത്തോടെയാണ് ഏറ്റെടുത്തിരിക്കുന്നത്.

ഡോ.സുവർണ്ണ നാലപ്പാട്ട്.

പടലം 6

1. മാതൃകാപരിചയം
2. വാഗ്ദേവതാധ്യാനം
3. കരന്യാസം
4. ജ്ഞാനമുദ്ര, പുസ്തകമുദ്ര
5. അകാരാദിമാതൃകാവർണ്ണധ്യാനം
6. അക്ഷരന്യാസസ്ഥാനങ്ങൾ
7. പുരശ്ചരണം
8. മാതൃകാചക്രം
9. പീഠശക്തികൾ
10. പീഠശക്തിധ്യാനം
11. ആവരണദേവതാനാമങ്ങൾ.
12. ബ്രഹ്മ്യാദികളുടെ ധ്യാനകഥനം
13. ബ്രാഹ്മ്യാദികളുടെ ബീജങ്ങൾ
14. സൃഷ്ടിന്യാസം,സ്ഥിതിന്യാസം
15. വർണ്ണേശ്വരീധ്യാനം
16. സംഹാരധ്യാനം
17. സംഹാരമാതൃകാധ്യാനം
18. അവയുടെ ഋഷ്യാദി
19. ശാരദാധ്യാനം
20. ശ്രീകണ്ഠമാതൃകാപ്രകരണം
21. ഋഷ്യാദി
22. അർദ്ധാംബികേശധ്യാനം
23. കേശവാദിമാതൃകാന്യാസം
24. വർഗ്ഗനായികാനാമങ്ങൾ
25. കാമരതീധ്യാനം
26. ഗണപതിശ്രീധ്യാനം
27. അർദ്ധലക്ഷ്മീധ്യാനം

28. വിശ്വജനനീധ്യാനം
29. മഹാലക്ഷ്മീധ്യാനം
30. സമസ്തജനനീധ്യാനം
31. വർണ്ണജനനീധ്യാനം
32. സമ്മോഹിനീധ്യാനം
33. ബ്രഹ്മധ്യാനം
34. പ്രപഞ്ചയാഗം
35. കാമ്യകർമ്മകഥനം
36. മധുരത്രയം
37. അഭിചാരഹരഹോമം
38. മാതൃകാക്ഷരങ്ങളുടെ ഋഷ്യാദി
39. ബ്രാഹ്മീഘൃതപാകപ്രകാരം
40. ആയുർവേദോക്തവചനങ്ങൾ
41. മാതൃകാപൂജ
42. ത്രിശക്തിമുദ്രിക
43. നവരത്നമുദ്രിക
44. മാതൃകാധാരണയന്ത്രം

ശ്ലോകം1. അഥ വർണ്ണതനും വക്ഷ്യേ വിശ്വബോധ വിധായിനീം യസ്യാം അനുപലബ്ധായാം സർവ്വമേത ജ്ജഗജ്ജഡം.

ദീക്ഷക്കു ശേഷം മന്ത്രം പറയണം. പിന്നെ, പ്രകൃ തിഭൂതമായ മാതൃകകളെ. ഓരോന്നായി അറിയ ണം. മാതൃക വർണ്ണതനുവാണ്. സർവ്വവിശ്വത്തെ ക്കുറിച്ചും ബോധം അഥവാ ജ്ഞാനം ജനിപ്പിക്കു ന്നതും പ്രസരിപ്പിക്കുന്നതും മാതൃകാവർണ്ണജ്ഞാന മാണ്. വൈഖരി, മദ്ധ്യമ,പശ്യന്തി പരാ രൂപത്തിൽ വർണ്ണങ്ങളുടെ വിധായിനിയും, ഉന്മീലനശക്തിയു മാണ്. ഏതൊന്നിനെ ലഭിക്കാതെ പോയാൽ സർവ്വജഗത്തും വെറും ജഡമായി കാണപ്പെടുന്നു വോ, വിശ്വബോധവിധായിനിയായ ആ വർണ്ണതനു വിനെ ഇനി പറയാം.

ശ്ലോ.2. ഋഷിർബ്രഹ്മാ സമുദ്ധിഷ്ടോ ഗായത്രീ ഛന്ദഃ ഈരിതം സരസ്വതീ സമാഖ്യാതാ ദേവതാ ദേശികോത്തമൈഃ

ശ്ലോ 3. അക്ലീബഹ്രസ്വദീർഘാന്തർഗതൈഃ ഷഡ്വർഗ്ഗൈഃക്രമാത് ഷഡംഗാനി വിധേയാനി ജാതിയുക്താനി ദേശികൈഃ

ശ്ലോ 4.പഞ്ചാശല്ലിപിഭിർ വിഭക്തമുഖദാഃ പന്മദ്ധ്യ വക്ഷഃസ്ഥലാം ഭാസ്വന്മൌലിനിബദ്ധചന്ദ്രശകലാ- മാപീനതുംഗസ്തനീം മുദ്രാമക്ഷഗുണാം സുധാഢ്യകലശം വിദ്യാഞ്ചസഹ്താംബുജൈർ വിഭ്രാണാം വിശദപ്രഭാം ത്രിനയനാം വാഗ്ദേവതാമാശ്രയേ.

ഋഷി ബ്രഹ്മാവ്,ഛന്ദസ്സ് ഗായത്രി ദേവത സരസ്വതി എന്ന് ദേശികോത്തമർ വർണ്ണതനുവെ പറഞ്ഞിരി

ക്കുന്നു.ഹ്രസ്വം,ദീർഘം, അവയ്ക്കിടയിലുള്ളത്, അക്ലീബം ,എന്ന് ഷഡ്വർഗ്ഗം പറഞ്ഞിട്ടുണ്ട്.(6അംഗം) ,50 ലിപികൾ വേർതിരിച്ച് ഉച്ചരിക്കപ്പെടുന്നു. വർണ്ണങ്ങളാൽ മുഖം, മദ്ധ്യവക്ഷസ്ഥാനത്ത് ഉയർന്ന സ്തനം, ശിരസ്സിൽ ചന്ദ്രക്കലാമുദ്ര, അക്ഷമാല .,ഗു ണം (പാശം), സുധനിറച്ച കലശം, വിദ്യ ഗ്രന്ഥം), വിഭ്രമിപ്പിച്ചുകൊണ്ടിരിക്കുന്ന താമര ഇരിക്കുന്ന വാഗ്ദ്ദേവതയെ ആശ്രയിക്കുന്നു.(ധ്യാനശ്ലോകം).സമു ദ്ധിഷ്ട, എന്നത് വിധി അഥവാ ബ്രഹ്മപദയോഗം. ഈരിതം ദേവീപദയോഗം.ഇവയുടെ സമയോഗം മാതൃകാപദയോഗം എന്ന് പത്മപാദരാൽ സമ്മതി ക്കപ്പെട്ടിട്ടുണ്ട്.ദേശികോത്തമൈ എന്നതിനാൽ ബീജ ശക്തി സൂചിതം. ഹ്ലോ എന്ന ബീജം കൊണ്ട് സ്വ രം ശക്തമാകുന്നു.  ദക്ഷിണാമൂർത്തസംഹിതയി ൽ ഇത് പറഞ്ഞിട്ടുണ്ട്.ബീജശക്തി സർവ്വ മാതൃകാമന്ത്ര .ങ്ങൾക്കും ഉണ്ട്. ഘോഷം ബീജമന്ത്രം, ശക്തി ജീവ ൻ ബിന്ദുവോടു ചേർന്ന അകാരം ബീജം.  രണ്ട് ബിന്ദുവുള്ള അകാരം ശക്തി മാതൃകാമന്ത്രജപമാല യിൽ ജപിക്കാനാണ് വിനിയോഗം.മന്ത്രാംഗത്വത്താൽ ന്യാസത്താൽ അനുഷ്ഠിക്കേണ്ടതിനാൽ ന്യാസത്തിലാ ണ് വിനിയോഗം.

ക്ലീബം നപുംസകം. അക്ലീബം നപുംസകമല്ലാത്തത്. അ,ആ ,ഌ, ൡ അക്ലീബം. അഇഉഎഒഅം എന്നീ ഹ്രസ്വങ്ങളും അക്ലീബമാണ്. അവയുടെ മദ്ധ്യത്തി ലുള്ള ഷഡ്വർഗ്ഗം കചടതപയ.. ഇവയെ ക്രമത്തിൽ ജാതിയുക്തമായി ജപിക്കേണ്ട വിധം അഥവാ പ്രയോഗം- അം കം ഖം ഗം ങം ആം ഹൃദയായ നമഃ നപുംസകചതുഷ്ടയത്താൽ കരശുദ്ധി ചെയ്യു ന്നു. തള്ളവിരൽ മുതലുള്ള അംഗങ്ങളിൽ ന്യസിക്കു ന്നു. അം കം ഖം ഗം ഘം ണാം ആം അംഗുഷ്ഠാ ഭ്യാം നമഃ

എന്ന് കരതലം മുതൽ കരപൃഷ്ഠം വരെ 6 അംഗം വിന്യസിക്കുന്നു.വലത്ത് ഇടത്ത് കരതലത്തിലുള്ളതു തന്നെ കരപൃഷ്ഠത്തിലും. വല ത്തേ ചെറുവിരൽ തൊട്ട് ഇടത്തേ പെരുവിരൽവ രെ 16 സ്വരം വിരലിൽ വിന്യസിക്കുന്നു.  ഇടത്തേ ചൂണ്ടുവിരലിൽ തുടങ്ങി വലത്തേ ചൂണ്ടുവിരൽ വരെ ഓരോരോ പർവ്വത്തിന്റെ അറ്റത്ത് ചതുരത്തി ൽ വർണ്ണങ്ങളെ കാദിമുതൽ സാന്തം വരെ വിന്യ സിക്കുന്നു.തള്ളവിരലിൽ ഹ്ലൌ. സർവ്വാംഗത്തിലും ക്ഷകാരം (പ്രയോഗസാരം) തലം പൃഷ്ഠഭാഗത്ത് ആദ്യം ഷഡാദിവിന്യാസം. പിന്നെ ചെറിയവിരലി ന്റെ വലത്തുഭാഗത്തുനിന്ന് തുടങ്ങി ഇടത്തേ തള്ള  വിരൽ തുടങ്ങി നന്നാലുവീതം ന്യാസം ചെയ്ത് ഒടുവിൽ ബാക്കി വരുന്നവ കരന്യാസം. 50 വർണ്ണ ത്തെ അതാത് സ്ഥാനത്ത് ന്യാസം ചെയ്യുന്നത് സ്ഫുടമാക്കുന്നു.

തള്ളവിരലും ചൂണ്ടുവിരലും ചേർത്ത്  പാർശ്വാ ഭിമുഖമായി കാണിക്കുന്നത് ജ്ഞാനമുദ്ര.ഇടത്തേ മുഷ്ടി സ്വാഭിമുഖമായി പിടിക്കുന്നത് വിദ്യാമുദ്ര അഥവാ പുസ്തകമുദ്ര.ദേവി ശുഭ്രവർണ്ണയായി ധ്യാ നിക്കപ്പെടുന്നു.വസ്ത്രം,അംഗരാഗം, മാല എല്ലാം വെളുത്തത്. മുകളിലെ വലത്തുകയ്യിൽ തുടങ്ങി താഴെ ഇടത്തുകയ്യിലവസാനിക്കുന്നതാണ് ആയുധ ധ്യാനം. ആയുധധ്യാനശേഷം ആയുധമുദ്ര കാണിക്കു ന്നു. ഇവ സരസ്വതീധ്യാനശേഷം പറയാം.

ഓരോരോ വർണ്ണത്തിനുമുള്ള ധ്യാനം-

അ. സ്വർണ്ണനിറം.ശൂലവും ഗദയും ധരിച്ച 8 കൈ. ചതുരമുഖം. അതികായം കൂർമ്മം വാഹനം

ആ. പാശം,അങ്കുശം വെള്ളത്താമരയിലിരിക്കുന്നു. വാഹനം ആന. 6 യോജന ഉയരത്തിൽ മുഖം. മുത്ത് അലങ്കാരം

ഇ. മഞ്ഞനിറം. കുലിശം പരശു ആയുധം. ശത്രുനാശനസ്വഭാവം. ഒന്നോ രണ്ടോ യോദന ഉയരത്തിൽ അഴവ്. വാഹനം കൂർമ്മം (കച്ഛപം)

ഈ . 10 യോജന ദീർഘം. ഹംസവാഹനം. പുഷ്ടിപ്രദം വെള്ളമുത്ത് ധരിച്ച് വെള്ളമുഖത്തോടെ

ഉ,ഊ എന്ന് ദ്വയാക്ഷരം 2000 യോജന മാനം. ഗദ, അങ്കുശം, കാകവാഹനം, കറുത്ത വേഷഭൂഷകൾ.

ഋവർണ്ണദ്വയം. പാശം,ശക്തി. രക്തനിറം ഉഷ്ട്രവാഹ നം.  വഹ്നിബിംബത്തിൽ ഇരുപ്പ്. കാലനാശനം.

ഌയുഗ്മം. ചതുരശ്രമായി പുഷ്പരാഗനിറത്തിൽ. പാശം വജ്രം ആയുധം. രൌദ്രം. ഹംസസ്ഥിതം

എ. ഗദ,ഫലം,പത്മം, മാലകളണിഞ്ഞ് ശ്യാമനിറം. ചക്രവാകസ്ഥിതം . മഹദ് ആയി ഭവിക്കുന്നു.

ഐ. പുതുമുല്ലപ്പൂനിറം. ശൂലം വജ്രം . ആന വാഹനം. കോടിയോജന മാനം . കവിതാകരി

ഓ. 2000 കയ്യ് ഉജ്വലം ചിന്മയം സർവ്വഗം ശാന്തം മഞ്ഞനിറം ഗോക്കളിലും ഋഷഭങ്ങളിലും ഇരിക്കു ന്നു. ശ്രീകരം

ഔ തപിച്ച സ്വർണ്ണനിറം പാശം ചക്രം 1000 സഹസ്രം യോജന ഓജസ്സ്

അം നവകുങ്കുമനിറം പത്മത്തിലിരിക്കുന്നു. ചുവ ന്ന ആടയലങ്കാരം 4 കൈ. ശ്രീകരം രിപുനാശകം

അഃ വജ്രം ശൂലം. യുദ്ധമുണ്ടാക്കുന്നു. കഴുത വാഹനം രണ്ടുഭൂമികളിൽ(ഗോത്രം)ജനനം

ക. നവകുങ്കുമനിറം ഭൂബിംബം ആനപ്പുറത്ത് ശൂലവും വജ്രവും ധരിച്ച്. 2000 യോജന

ഖ. പാശം,തോമരം. ഖോമേഷം വാഹനം 1000 യോജന. കജ്ജ്ലവും വിഭീഷണവുമായ നിറം. നിരോധനം.

ഗ. പാശം,അങ്കുശം. പത്മത്തിലും ഫണിയിലും ഇരിക്കുന്നു. അരുണനിറം സർപ്പാലങ്കാരം. 100 യോജന.

ഘ. ഉഷ്ട്രം ഉലൂഖലം വാഹനം. ഗദ,വജ്രം. 1000 സഹസ്രം . 2 മുഖം. വെളുപ്പല്ലാത്ത നിറം.

ങ. കോടിയോജന നീളം. ധനാഹം കൃഷ്ണം ജ്വലിക്കുന്ന പ്രഭ. 2 കൈ. കാക്ക വാഹനം. ക്ഷുദ്രഫലം തരും

ച. യുഗാഗ്രപത്മസംസ്ഥം. 4 കൈ. സിതപ്രഭ. കപർദ്ദി. സുഗന്ധാഢ്യം. കോടിയോജന

ഛ. 4 കൈ പത്മസ്ഥം.

ജ്ഝ- കോടിമാനം, 4 കൈ, സിതപ്രഭം

ഞ. 1000 യോജന. കാകവാഹനം വിദ്വേഷകരണം 2 കൈ. കൃഷ്ണവർണ്ണം

ട.ഠ ക്രൌഞ്ചവാഹനം. 2 കൈ. നാഗനദ്ധമായ മഹാധ്വനി ഉണ്ടാക്കുന്നു.ധര,പത്മം, ഗജേന്ദ്രനെന്നിവയിലിരിക്കുന്നു.

ഡ.ലക്ഷയോജന രോഗനാശകരം വിഭുത്വം 8 കൈ നാലുമുഖം

ഢ. 1000 യോജന. താമരയിലിരിക്കുന്നു. 10 കൈ. അഗ്നിബിംബത്തിൽനിന്ന് ഉണ്ടാവുന്നു.

ണ. വ്യാഘ്രവാഹനം. 4 കൈ.ഷഷ്ഠിഹായനസം സ്ഥം. 1000 യോജന

ത..1000 യോജന സുഗന്ധം പരത്തുന്നു.കുങ്കുമ നിറം. കോടി യോജന മാനം. 8 കൈ നാലുമുഖം.

ഥ. പീതവർണ്ണം ഋഷഭാരൂഢം. ഭയങ്കരം

ദ. 2 മുഖം. 6 കൈ. കോടിമാനം. മഹിഷവാഹനം

ധ. സിംഹവാഹനം 4 കൈ. 4 ലക്ഷം യോജന.

ന. 2 ഭുജം കാകവാഹനം 1000 യോജന

പ. 20 ഭുജം 10 പേർകോടിമാനം ബകവാഹനം

ഫ 10 കോടിമാനം 2 കൈ

ബ. അരുണനിറം, വെള്ളത്താമരയിൽ കണ്ഠീരവ ത്തിൽ ലയിച്ച് ആടിക്കൊണ്ടിരിക്കുന്നു.2കൈ. 6 മുഖം. ദ്വാദശകോടി, ഹംസവാഹനം, പുഷ്ടിദായകം നീലോൽപ്പലധരം

ഭ. 3 കൈ 3മുഖം പുലിവാഹനം ഭീഷണരൂപം 10 ലക്ഷം മഹാബലം ധൂമനിറം

മ. 4 കൈ വിഷസർപ്പം പോലെ. മുണ്ഡമാലയും ചന്ദ്രക്കലയും ധരിച്ച്.

യ. 4 മുഖം,ഭുജം.ധൂമനിറം മൃഗവാഹനം

ര. ത്രികോണപത്മത്തിൽ മേഷത്തിൽ 4 കൈകളോടെ

ല. 4 കൈ. ഘൃസൃണപ്രഭ. ചതുരശ്രം. ആനപ്പുറത്ത്.പാശം,അഭയമുദ്ര.

വ. കടലിൽ മുതല,പത്മം ഇവകളോടെ 2കൈകളോടെ വെളുത്തനിറത്തോടെ.

ശ. 2 കൈ സ്വർണ്ണനിറം കൃതിസ്ഥം

ഷ. 1000 യോജന. കൃഷ്ണനിറം 2 കൈ. കാർമ്മണം

സ. കോടിമാനം വെളുത്തനിറം ഹംസം,ഗോളവ വാഹനം

ഹ. 3 കൈ. ചന്ദ്രകിരണം പോലെ വ്യാപിച്ച്.

ക്ഷ. ഭൂമിയിലും ആകാശത്തിലും അസംഖ്യം. പത്തുകൈ. മണിപ്രഭ,

വർണ്ണങ്ങളുടെ മൂർത്തിഭേദം ഇപ്രകാരം പറയുന്നു. (ഒരു പക്ഷേ, സൈന്ധവസംസ്കൃതിയിലെ അക്ഷര ങ്ങളെ ഇപ്രകാരം വായിക്കാനാവും)

ശ്ലോ 5. ലലാടമുഖവൃത്താക്ഷിശ്രുതിഘ്രാണേഷു ഗണ്ഡയോഃഓഷ്ഠദന്തോത്തമാംഗാസ്യ ദോഃ പത്മസ്യഗ്രകേഷു ച

ശ്ലോ 6. പാർശ്വയോഃപൃഷ്ഠതോനാഭൌ ജഠരേ ഹൃദയേംസകേ കകുത്ഥ്സേ ച ഹൃത് പൂർവ്വം പാണിപാദയുഗേ തഥാ

ശ്ലോ 7.ജഠരാനനയോന്യേസ്യേന്മാതൃകാർണ്ണാൻ യഥാക്രമാത് ത്വങ് സൃങ് മാംസമേദോസ്ഥിമജ്ജാ ശുക്രാത്മകാൻ വിദുഃ

ശ്ലോ 8. ഖാ(യാ)ദിഹം(സാ)ന്താൻ ന്യസേദാത്മപരമജ്ഞാനപൂർവ്വകാൻ ദീക്ഷിതഃ പ്രോക്തമാർഗ്ഗേണ ന്യസേല്ലക്ഷം സമാഹിതഃ

ശ്ലോ 9. വിദധൌതതിലൈർ ഹോമം മാതൃകാമനവഹം ജപേത്.

ലലാടം,മുഖവൃത്തം,, കണ്ണ്,കാൽ,നാസിക, കവിൾ, ചുണ്ട്, പല്ല്,ഉത്തമാംഗം (ശിരസ്സ്), പത്മബന്ധാഗ്രം, പാർശ്വങ്ങൾ, പൃഷ്ഠം, നാഭി, ജഠരം, തോളുകൾ ,കഴുത്ത്, ഹൃദയം, പാണിപാദങ്ങൾ, ജഠരം,ആനനം, യോനി ഇവയിൽ മാതൃകാവർണ്ണങ്ങളെ യഥാക്രമം ന്യസിക്കണം. ത്വക്ക്,സൃങ്,മാംസം, മേദസ്സ്,അസ്ഥി, മജ്ജ, ,ശുക്രാത്മകമാണ് മാതൃക്കൾ.( സപ്തധാതു). വ മുതൽ ഹ വരെ, യാ മുതൽ സ വരെ ആത്മ പരമാത്മജ്ഞാനത്തോടെ ന്യസിക്കുക.ധൌതതിലഹോമത്തോടെ ലക്ഷം തവണ സമാഹിതനായ ദീക്ഷിതൻ , പറയപ്പെട്ട മാർഗ്ഗത്തി ൽ മാതൃകമാരെ ജപിക്കണം.

അക്ഷരന്യാസസ്ഥാനങ്ങൾഃ-ലലാടത്തിൽ മുടി അവ സാനിക്കുന്ന സ്ഥാനത്ത് കേശാന്താനനവൃത്തം എന്ന് പറയുന്നു. ഈ ഏകസ്ഥാനം സുഖവൃത്തമാണ്.

ദക്ഷിണാവർത്തനം- വലത്തെ കണ്ണുമുതൽ കവിളു വരെ ദക്ഷാദി. ദക്ഷാദിശ്രേഷ്ഠദന്തം മുതൽ മുകളി ലേക്ക് വായ്.അതിനകത്ത് ജിഹ്വവരെയുള്ള ഭാഗം. ഇപ്രകാരം ദക്ഷാദിയിൽ 2 പദം. 2 പദസന്ധിക ളുടെ അഗ്രത്തിൽ 5 കൈവിരലുകളുടെ സന്ധിത്വം അളക്കുക. പാർശ്വത്തിലെ ദക്ഷാദി(വലത്തെ തോൾ) മുതൽകഴുത്തുവരെ. പിന്നെ ഇടത്തുതോൾ വരെ. പാർശ്വത്തിൽ ഹൃദയം. ഇരുവശം പാണിപാദയു ഗം എന്ന് സ്ഥാനചതുഷ്ടയം. ഹൃത്പൂർവ്വം എന്ന് പറഞ്ഞാൽ ഹൃദയം,ജഠരം, മുഖം,യോനി എന്ന് സ്ഥാനചതുഷ്ടയം.

മന്ത്രമുക്താവലിയിൽഃ- 1. ഹൃത്ത്,തോൾ,കഴുത്ത് ഇവിടങ്ങളിലും 2. ഹൃത്ത് തുടങ്ങി ഇരുകരത്തി ലും ത്വക്ക്, സൃങ്,മാസം,മേദസ്സ് അസ്ഥി മജ്ജ ഇവ

ക്കുള്ളിലും 3. ഹൃദയം തുടങ്ങി ഇരുകാല്കൾ, ഉദരം,എന്നിവിടങ്ങളിലും 4. ഹൃദയം തുടങ്ങി മൂർദ്ധാവുവരെയും അന്തർഗതമായി പ്രാജ്ഞൻ മാത്രമാണ് സഞ്ചരിക്കുന്നത്..പ്രാണൻ,രക്തം, നാഡി ഇവയുടെ ചംക്രമണം ഇപ്രകാരം പറയുന്നു.



തോൾ എന്ന് പറയുമ്പോൾ രണ്ട് കക്ഷകളും(കക്ഷം) ഉൾപ്പെടുന്നു. രണ്ടു കക്ഷയിൽ രണ്ട് വർണ്ണം കഴുത്തിൽ 1, രണ്ടുതോള് 2 വർണ്ണം, രണ്ടുകാലുകൾ 1, രണ്ട് കൈകൾ 1 എന്ന് പ്രധാനമായി 7 നാഡി ന്യസിക്കുന്നു. ദക്ഷിണാമൂർത്തിസംഹിതയിൽ ഹൃദയമൂലത്തിൽ കഴുത്തിൽ രണ്ട് കക്ഷത്തിൽ ഹൃദയത്തിൽ തുടങ്ങി പാദപാണികളിലേക്ക്, ജഠരം തൊട്ട് ആനനം വരെ വർണ്ണരൂപിണിയായി ന്യസിക്കാനാ ണ് പറയുന്നത്.ആചാര്യനും ഇത് പറയുന്നുണ്ട്.
പ്രയോഗം- അം നമഃകേശാന്തേ, ആം നമഃമുഖവൃത്തേ  ഇപ്രകാരം.ആദ്യവും അവസാനവും ഓങ്കാരം.അവസാനം നമഃ. ബിന്ദുവോടുകൂടിയോ ബിന്ദു ഇല്ലാതെയോ 51 വർണ്ണവും ന്യാസക്രമത്തിൽ വിധിക്കുന്നു. ഈ ക്രമം ശരീരത്തിന്റെ അതാതു സ്ഥാന

ത്തു നിന്ന് ഉത്ഥാനം ചെയ്യുന്നതാണെന്ന് വിദ്യാ ർത്ഥി ഗ്രഹിക്കുന്നു. കുളി,ഭക്ഷണം മുതലായ അനുഷ്ഠാനവേളകളിൽ ഈ ലിപിവിന്യാസം നിത്യം ആചരിച്ച് ഹൃദിസ്ഥമാക്കുന്നു. സ്വസ്ഥാനത്ത് 51 അക്ഷരമാതൃകാവർണ്ണന്യാസം . ഔത്ഥാനികയി ൽ സപ്തവർഗ്ഗങ്ങളും മുഖം,ബാഹു,പാദദ്വയം ,നാ ഭി, ഹൃദയങ്ങളിൽ വ്യാപകത്വത്തോടെ ധ്യാനിക്ക ണം. സപ്തവർഗ്ഗങ്ങളുടെ ദേവതകൾഃ-ബ്രഹ്മ, സരസ്വതി, വിഷ്ണു, ശ്രീ,രുദ്ര, ഉമ,സർവ്വേശ്വരൻ.

കുളിക്കുമ്പോൾ അകഥാദിവർഗ്ഗത്രയം മുഖം,മദ്ധ്യം, പാദങ്ങളിൽ ന്യസിക്കുന്നു. അവയുടെ ദേവത സൂ ര്യൻ,ചന്ദ്രൻ, അഗ്നി. ഭക്ഷണസമയത്ത് സമസ്തവും മസ്തകം തൊട്ട് പാദം വരെ (കേശാദിപാദം) ന്യ സിക്കുന്നു.ദേശകാലാദികളുടെ അപേക്ഷ(ആശ്രയത്വം) കൊണ്ട് സർവ്വത്ര ഇത് പ്രയോഗിക്കാം. ത്വഗ്, സൃ ങ് മുതലായവയുടെ അനിതൃത്വം പറയുന്ന ശ്ലോകാ ർദ്ധദ്വയം പുസ്തകത്തിലില്ല. ചിന്മയത്തിൽ അനി തൃത്വമുണ്ട്. ലക്ഷസംഖ്യയാണ് ന്യാസസംഖ്യ. ഒരു വാരം ന്യസിക്കുക എന്നാൽ ഒരു വാരം ഒരു ലക്ഷം (7 ലക്ഷം) ജപിക്കുക എന്നാണ്. ഇപ്രകാരം സമാഹിതനാവുന്നു.

പുരശ്ചരണധർമ്മം.- 51 വർണ്ണമൂർത്തികളെ സുവിഗ്ര ഹമായി അതാത് സ്ഥാനത്ത് ക്രമത്തിൽ ന്യസിച്ച് ധ്യാനിച്ച്, ലിപികൾ ജപിക്കുക. 51 എന്ന വർണ്ണ സംഖ്യ നിത്യം ലക്ഷജപത്താൽ പൂർണ്ണമാക്കുക (7 ലക്ഷം). ഈ വർണ്ണമൂർത്തികൾ മധുരമൂർത്തികളാ ണ്. പാലും തേനും നെയ്യും ചേർന്ന ത്രിമധുരമായ അമൃതാണ്.

ശ്ലോ 10. വ്യോമേനേന്ദ്വൌരസനാർണ്ണകർണ്ണികമചാം ദ്വന്ദ്വൌഃസ്ഫുരത്കേശരം പത്രാന്തർഗതപഞ്ചവർഗ്ഗ യശലാർണ്ണാദിത്രിവർഗ്ഗം ക്രമാത് ആശാസ്വസ്ത്രിഷു ലാന്തലാംഗലിയുജാ ക്ഷൌണീപുരേണാവൃതം പത്മം കൽപ്പിതമത്ര പൂജയതു താം വർണ്ണാത്മികാം ദേവതാം

ആകാശം,ചന്ദ്രൻ, രസന, വർണ്ണം,കർണ്ണിക ഇവക ളാൽ സ്ഫുരിക്കുന്ന പത്രാന്തർഗ്ഗതമായ പഞ്ചവ ർഗ്ഗം.യശലാർണ്ണാദിത്രിവർഗ്ഗം ക്രമത്തിൽ എഴുതുക .സർവ്വദിക്കുകളിലും കോണുകളിലും വ,ഠ ഇവ യോടുകൂടി രേഖകളാൽ
ക്ഷൌണീപുരത്താൽആവൃ തമാക്കി പത്മമിട്ട് അതിൽ വർണ്ണാത്മികകളായ അക്ഷരദേവതകളെ പൂജിക്കണം.

വ്യോമം ഹ. ഇന്ദു സ എന്ന ശ്രീരൂപം.രസന രസ നാവർണ്ണമായ രണ്ട് കുത്തുകളിട്ട വിസർഗ്ഗം, ഹസ 14 സ്വരം അവസാനം വിസർഗ്ഗം ഇവ ചേർന്നത് കർണ്ണിക.അ മുതലായ സ്വരങ്ങൾ കേസരത്തിൽ സ്വരലിഖനം. പത്രങ്ങളിൽ വർഗ്ഗലിഖനം.പത്രാഗ്രങ്ങ ൾ കർണ്ണികയെ (സ്വരം) അഭിമുഖീകരിച്ചിരിക്കുന്നു. ലാന്തം വ. ലാംഗലി ഠ. രണ്ടും രേഖയോടുകൂടി എഴുതുന്നു.ദക്ഷിണാമൂർത്തിസംഹിത ഒരു ചതുരം വരഞ്ഞ് രേഖക്കകത്തും പുറത്തുമായി ദിക്കുക ളിൽ 4 ഠകാരമെഴുതി വാരുണവും എഴുതി അതി ൽ ദേവിയെ ആവാഹിക്കാൻ പറയുന്നു.പൂജായന്ത്ര ങ്ങളിൽ അക്ഷരം എഴുതി പൂജിക്കുന്നു.ഇത് ധാര ണായന്ത്രമാണ് എന്ന് ഇപ്രകാരം സൂചിപ്പിക്കുന്നു. വെളുത്ത പത്മത്തിലിരിക്കുന്നവളായി അക്ഷരദേ വതയെ ധാരണം ചെയ്ത് ധ്യാനിക്കുന്നു.

ശ്ലോ 11. ആധാരശക്തിമാരഭ്യ പീഠശക്ത്യന്തമർച്ചയേത് മേധാ പ്രജ്ഞാ പ്രഭാ വിദ്യാ ധീർധൃതി സ്മൃതി ബുദ്ധയഃ

ശ്ലോ 12. വിദ്യേശ്വരീതി സംപ്രോക്താ ഭാരത്യാ നവശക്തയഃ വർണ്ണാംഗേനാസനം ദധ്യാൻ മൂർത്തിം മൂലേന കൽപ്പയേത്.

ആധാരശക്തി തുടങ്ങി പീഠശക്തിവരെ അർച്ചിക്കുന്നു. ഭാരതിയാണ് ഭാരതത്തിന്റെ അക്ഷരദേവത. അക്ഷരദേവതയുടെ നവശക്തികൾ മേധ, പ്രജ്ഞ, പ്രഭ, വിദ്യ, ധീ, ധൃതി, സ്മൃതി, ബുദ്ധി.വിദ്യേശ്വരിയായ വാഗീശ്വരിയെ വർണ്ണാംഗങ്ങളാൽ ആസനം നൽകി മൂലമന്ത്രം കൊണ്ട് മൂർത്തിയെ സങ്കൽപ്പിക്കുന്നു.നാലാംപടലത്തിൽ പറഞ്ഞപോലെയാണ് അർച്ചന. മണ്ഡൂക,കാലാഗ്നി,രുദ്ര,കൂർമ്മശിലകളെ പൂജിച്ചശേഷം ആധാരശക്തിപൂജനത്തിൽ പൃഥ്വി, വിദ്യാബ്ധി(സാഗരം) അവസാനം മായാകലാവിദ്യാ പരതത്വങ്ങൾ, പീഠശക്തിപൂജനം എന്ന ക്രമം അനുസന്ധാനം ചെയ്യുക. മേധ മുതലായ പീഠശക്തികളെ സുന്ദരമൂര്ത്തികളായി വെളുത്തവരായി മുകളിലെ ഇരുകൈ അഞ്ജലി കൂപ്പി താഴത്തെ രണ്ടു കയ്യിൽ പുസ്തകവും കലസവും ധരിച്ചവരായി സങ്കല്പ്പിക്കുന്നു.വർണ്ണാംഗങ്ങളാൽ പീഠമന്ത്രം ഉദ്ധരിക്കുന്നു. ഹസൌഃ മാതൃപീഠായ നമഃ എന്ന മന്ത്രത്താൽ ആസനപൂജ(പീഠപൂജ) .ഈ പീഠമന്ത്രം സർവ്വമാതൃകമാർക്കും ഉള്ള സാധാരണ പീഠമന്ത്രമാണ്.അതാതു മാതൃകക്കുള്ള മന്ത്രം പിന്നീടു പറയും. വർണ്ണാംഗത്താൽ വർണ്ണാംഗകർണ്ണികാബീജാദികളാൽ ആസനമന്ത്രം.പത്മപാദാചാര്യർ ഓാം ഹ്രീം വർണ്ണാംഗായ സരസ്വത്യാസനായ നമഃ എന്ന് പീഠമന്ത്രം പറയു ന്നു. സരസ്വതിയുടെ ശരീരവും ഇരിപ്പിടവും അക്ഷരവർണ്ണങ്ങളാണ്.

ശ്ലോ 13. ആവാഹ്യ പൂജയേത് തസ്യാം ദേവീ മാവരണൈഃ സഹ. അംഗൈരാവരണം പൂർവ്വം ദ്വിതീയം യുഗ്മശഃസ്വരൈഃ

ശ്ലോ 14. അഷ്ടവർഗൈസ്തൃതീയം സ്യാത് തഛക്തിഭിരനന്തരം പഞ്ചമം മാതൃഭിഃപ്രോക്തം ഷഷ്ഠം ലോകേശ്വരൈഃസ്മൃതം

ശ്ലോ 15. ലോകപാലായുധൈഃ പ്രോക്തം വക്ഷ്യാ ധൈ്യഃ സപ്തമം തഥാ വിധിനാനേന വർണ്ണേശീമുപചാരൈഃ പ്രപൂജ്യയേത്

ശ്ലോ 16. വ്യാപിനീ പാലിനീ പശ്ചാത് പാവനീ ക്ലേദിനീ തഥാ ധാരിണീ മാലിനീ ഭൂയോ ഹംസിനീ ശാന്തിനീ സ്മൃതാ.

ശ്ലോ 17. ശുഭാ പത്രേഷു സംപൂജ്യാ ധൃതാക്ഷഗുണ പുസ്തകാഃ ബ്രാഹ്മീ മഹേശ്വരീ ഭൂയഃകൌമാരീ വൈഷ്ണവീ മതാ

ശ്ലോ 18. വാരാഹ്യനന്തരേന്ദ്രാണീ ചാമുണ്ഡാ സപ്തമാ മതാ അഷ്ടമീസ്യാൻ മഹാലക്ഷ്മീഃ പ്രോക്താഃസ്യുർ വിശ്വമാതരഃ

പീഠത്തിൽ സരസ്വതിയെ ആവരണങ്ങളോടുകൂടി (ആവരണദേവത) ആവാഹിച്ചിരുത്തി പൂജിക്കണം .ആദ്യത്തേത്, രണ്ടാമത്തേത്, അതു രണ്ടും ചേർന്ന യുഗ്മസ്വരം, അഷ്ടവർഗ്ഗം, അവയുടെ ശക്തി, മാതൃക്കൾ, ലോകേശ്വരന്മാർ ഇപ്രകാരം വിധാനത്തോടെ വർണ്ണേശ്വരിയെ ഉപചാരപൂർവ്വം പൂജിക്കണം. വ്യാപിനി,പാലിനി, പാവനി, ക്ലേദിനി, ധാരിണി, മാലിനി, ഹംസിനി, ശാന്തിനി എന്നിങ്ങനെ ശുഭ്ര കളായി 8 ദളത്തിൽ അക്ഷമാല, ഗുണം, പുസ്തകം ധരിച്ചവരായി പൂജിക്കുക. ബ്രാഹ്മി, മാഹേശ്വരി, കൌമാരി, വൈഷണവി, ന്ദ്രാമി, ചാമുണ്ഡാ, മഹാലക്ഷ്മി എന്ന 8 പേരാണ് വിശ്വമാതൃക്കൾ. യുഗ്മ

സ്വരപ്രയോഗം- അം ആം നമഃ  ബീജാക്ഷരപൂജയിൽ വിഭക്തമായി വിയുക്തമായി ഓരോന്നും പൂജിക്കുന്നു. അതുപോലെ അഷ്ടവർഗ്ഗ വും സംഹിതകളിൽ സ്വരയുഗ്മാന്തത്തിൽ നിയോജി പ്പിച്ച് ഓരോന്നിനും നമസ്കാരം വേണം. അഷ്ടവ ർഗ്ഗങ്ങളുടെ വർഗ്ഗശക്തി പത്രമദ്ധ്യോപരിയാണ്.ആ ശക്തികളുടെ വർഗ്ഗരൂപമന്ത്രാദിത്വം അവിടെയാണ്. വർണ്ണമന്ത്രയുക്തമായ പറയപ്പെട്ട ലക്ഷണമുള്ള അ ക്ഷരദേവത സർവ്വസിദ്ധിദയാണ്.മാതൃക്കൾ ദളാഗ്ര ത്തിലും ലോകപാലർ,അവരുടെ ആയുധങ്ങൾപത്മ ത്തിനു പുറത്ത് ഭൂപുരത്തിലുമാണ്.ശാന്തിനിക്ക് ശംഖിനി എന്ന് പാഠഭേദം കാണുന്നുണ്ട്.

ശ്ലോ.19. ദണ്ഡം കമണ്ഡലും
പഞ്ചാദക്ഷസൂത്രമഥാഭയം ബിഭ്രതീ കനകച്ഛായാ
ബ്രാഹ്മീ കൃഷ്ണാജിനോജ്ജ്വലാ.

ശ്ലോ 20.ശൂലം പരശ്വഥം
ക്ഷുദ്രദുന്ദുഭിംനൃകരോടികാം വഹന്തീ
ഹിമസങ്കാശാ ധ്യേയാ മാഹേശ്വരീ ശുഭാ

ശ്ലോ 21. അങ്കുശം ദണ്ഡഖട്വാംഗൌ പാശഞ്ച ദധതീ
കരൈഃ ബന്ധൂകപുഷ്പസങ്കാശാ കൌമാരീ
കാമദായിനീ

ശ്ലോ 22. ചക്രം ഘണ്ടാം കപാലഞ്ചശംഖഞ്ച ദധതീ
കരൈഃ തമാലശ്യാമളാ ധ്യേയാ വൈഷ്ണവീ
വിഭ്രമോജ്ജ്വലാ

ശ്ലോ 23. മുഷലം കരവാലഞ്ചഖേടകം ദധതീ ഹലം
കരൈശ്ചതുർഭിർ വാരാഹീ ധ്യേയാ  കാലഘന
ഛവി

ശ്ലോ 24. അങ്കുശം തോമരം വിദ്യുത് കുലിശം ബിഭ്രതീ
കരൈഃഇന്ദ്രനീലനിഭേന്ദ്രാണി ധ്യേയാ
സർവ്വസമൃദ്ധിദഃ

ശ്ലോ 25. ശൂലം കൃപാണം നൃശിരഃകപാലം ദധതീ കരൈഃമുണ്ഡസൃങ് മണ്ഡിതാ ധ്യേയാ ചാമുണ്ഡാ രക്തവിഗ്രഹഃ

ശ്ലോ 26. അക്ഷസ്രജം വീജപൂരം,കപാലം പങ്കജം കരൈഃ വഹന്തീ ഹേമസങ്കാശാ മഹാലക്ഷ്മീ സമീരിത

ശ്ലോ 27. പൂജയേൻ മാതൃകാമിത്ഥം നിത്യസാധകസത്തമഃ

ബ്രാഹ്മി ഇടത്തുമുകളിലെ കൈ മുതൽ ഇടത്ത് താഴത്തെ കൈവരെ ക്രമത്തിൽ ദണ്ഡം, കമണ്ഡലു, അക്ഷസൂത്രം അഭയമുദ്ര ഇവ ധരിച്ചിരിക്കുന്നു. കനകനിറം. വസ്ത്രം കൃഷ്ണാജിനം., ഉജ്ജ്വലയാണ്. മാഹേശ്വരി വലത്ത് മുകളിലെ കൈ തൊട്ട് താഴത്തെ കൈ വരെ ശൂലം,പരശു,ക്ഷു. ദ്രദുന്ദുഭി, നൃകരോടിക. ഹിമവർണ്ണം. ശുഭരൂപം. കൌമാരി വാമോർദ്ധ്വം മുതൽ ദക്ഷിണോർദ്ധ്വം വരെ , അങ്കുശം, ദണ്ഡം, ഖട്വാംഗം, പാശം.. ബന്ധൂകപുഷ്പ നിറം. കാമദായിനിയാണ്.

വൈഷ്ണവി ചക്രം,ഘരാടം, കപാലം, ശംഖം ദക്ഷോർദ്ധ്വം മുതൽ വാമോർദ്ധ്വം വരെ. തമാല ശ്യാമളനിറം.വിഭ്രമോജ്ജ്വലയാണ്. വാരാഹി മുസലം, കരവാളം, ഖേടകം,ഹലം . ദക്ഷാധകരം മുതല് വാമാധപര്യന്തം. കാളമേഘനിറം. ഇന്ദ്രാണി അങ്കുശം,തോമരം, വിദ്യുത്, കുലിശം. ദക്ഷോർദ്ധ്വം മുതൽ വാമോർദ്ധ്വം വരെ. ഇന്ദ്രനീലനിറം. സർവ്വ സമൃദ്ധിദ.

ചാമുണ്ഡി ശൂലം,കൃപാണം,നൃശിരസ്സ്,കപാലം. ദക്ഷോർദ്ധ്വം മുതൽ  വാമോർദ്ധ്വം വരെ.മുണ്ഡ മാല ധരിച്ചവളും രക്തവർണ്ണയുമാണ്.മഹാലക്ഷ്മി അക്ഷം,സ്രജം,ബീജാപൂരകപാലം,പങ്കജം  ദക്ഷോ

ർദ്ധ്വം മുതൽ വാമോർദ്ധ്വം വരെ. ഹേമവർണ്ണം, സാധകസത്തമർ മാതൃകകളെ ഇപ്രകാരം നിത്യം പൂജിക്കണം. ഇവർക്കോരോരുത്തർക്കുമുള്ള പ്രത്യേകവാഹനങ്ങളിലിരിക്കുന്ന വിധമാണ് ധ്യാനം. ബ്രാഹ്മിക്ക് ഹംസം, വാരാഹിക്ക് മഹിഷം, ചാമുണ്ഡക്ക് പ്രേതം എന്നിങ്ങനെ. വരാഹിക്ക് വരാഹമുഖമാണ്. ചാമുണ്ഡി നിർമാംസയാണ്. (മാംസമില്ലാതെ അസ്ഥിമാത്ര)കൌമാരി, വൈഷ്ണവി, ഇന്ദ്രാണി, മഹാലക്ഷ്മി ഇവർക്ക് രണ്ടു കണ്ണേയുള്ളു. മറ്റുള്ളവർക്ക് ത്രിനേത്രമാണ്.(നെറ്റിക്കണ്ണുണ്ട്).

ശ്ലോ 28. ന്യസേത് സർഗ്ഗാന്വിതാൻസൃഷ്ട്യാ ധ്യാത്വാ ദേവിം യഥാവിധി സർഗ്ഗബിന്ദ്വാന്തികാൻ ന്യസ്യ ഡാർണ്ണാദ്യാൻ സ്ഥിതിവർത്മനാ

ശ്ലോ 29. വിധ്യാത് പൂർവ്വോദിതാൻ വിദ്വാന്യൃഷ്യാദീനംഗസംയുതാൻ ധ്യായേത് വർണ്ണേശ്വരീമത്ര വല്ലഭേന സമന്വിതാം.

സർഗ്ഗന്യാസം- സർഗ്ഗത്തോടുകൂടി സൃഷ്ടിയെ ധ്യാനിച്ച് ദേവിയെ യഥാവിധി സർഗ്ഗബിന്ദ്വാന്തമായി ന്യസിച്ച് ഡാർണ്ണാദ്യമായി സ്ഥിതിവർത്മത്തിൽ ന്യസിക്കുക. ഋഷി മറ്റംഗങ്ങൾ ഇവയോടുകൂടി , താന്താങ്ങളുടെ വല്ലഭരോടു ചേർന്നിരിക്കുന്ന വർണ്ണേശ്വരിമാരെ ധ്യാനിക്കുക.സൃഷ്ടിയെ സൃഷ്ടി മാർഗ്ഗത്താൽ ന്യാസം ചെയ്ത്,സർഗ്ഗാന്വിതമായി ധ്യാനം ആരംഭിക്കണം. സൃഷ്ടിമാതൃക ദേവത. വിസർഗ്ഗാന്ത്യത്തിൽ വർണ്ണങ്ങളുടെ ഷഡംഗന്യാസം.

ഋഷി,ഛന്ദസ്സ് ഇവ ധ്യാനിച്ച് പൂജ. പ്രയോഗം മുമ്പുപറഞ്ഞപോലെ അഃനമഃ കേശാന്തേഃ ആഃ നമഃ മുഖവൃത്തേ എന്നിങ്ങനെ. സർഗ്ഗമെന്നാൽ സൃഷ്ടിന്യാസം മാത്രമല്ല, സ്ഥിതിന്യാസവുമാണ്. ഡ മുതൽ ഠ വരെ സർഗ്ഗബിന്ദ്വാന്തികാൻ- ബിന്ദുസർഗ്ഗാന്വിത ത്വം ഓരോരോ അക്ഷരത്തിലുമുണ്ട്. ഇവ നിത്യ ങ്ങളും

അനിത്യങ്ങളുമാണ്. സ്ഥിതിമാതൃകാദേവതാ ഷഡംഗന്യാസം സർഗ്ഗബിന്ദ്വന്തികവർണ്ണങ്ങളോടെ ചെയ്യണം.പ്രയോഗം ഡം നമഃ ദക്ഷിണഗുൽഫേ ഢം നമഃ ദക്ഷിണപാദാംഗുലിമൂലേ എന്നിങ്ങനെ ക്ഷ വരെ വിന്യസിച്ച് അം നമഃ കേശാന്തേ എന്നുതുട ങ്ങി ഠം നമഃദക്ഷിണജാനൂനി വരെ ന്യസിക്കുന്നു. ശൈവത്തിൽ ഡകാരത്തിൽ തുടങ്ങി ഠകാരത്തിവ് പരയേവതയെ സംയോജിപ്പിക്കുന്നു. സൃഷ്ടിയിൽ അകാരം തൊട്ട് ഠകാരം വരെയാണ് ന്യാസം. സ്ഥി തിയിൽ ഡകാരാദി ക്ഷകാരപര്യന്തം .ഇപ്രകാരം സമസ്തമാതൃകാവൃത്തവും ഒന്നിന്നുള്ളിലൊന്നായി ന്യസിച്ച്, വിചാരിച്ച്, രമണീയമായി ഗ്രഹിക്കണം.

ശ്ലോ.30.സിന്ദൂരകാന്തിമമിതാഭരണാം ത്രിനേത്രാം.
വിദ്യാക്ഷസൂത്രമൃഗപോതവരം ദധാനാം
പാർശ്വസ്ഥിതാം ഭഗവതീം അപി കാഞ്ചനാംഗി
ധ്യായേത് കരാംഗധൃതപുസ്തകവർണ്ണമാലാം

ധ്യാനശ്ലോകം- സിന്ദൂരകാന്തി, ധാരാളം ആഭരണങ്ങ ളണിഞ്ഞ്, ത്രിനേത്രങ്ങളോടെ ,പാർശ്വസ്ഥിതയായി രിക്കുന്ന കാഞ്ചനവർണ്ണയായ ഭഗവതിയോടുകൂടി, വിദ്യ,അക്ഷസൂത്രം,മൃഗപോതം,വരദമുദ്ര ഇവ ധരി ച്ച് പുസ്തകത്തോടും വർണ്ണമാലയോടും കൂടി ധ്യാ നം. വാമപാർശ്വത്തിലാണ് ഭഗവതി. ഊർദ്ധ്വഭാഗ ത്ത് ആയുധധ്യാനം. വലത്തുകൈകളിൽ അക്ഷമാല, വരദമുദ്ര. ഇടത്ത്കൈകളിൽ മാൻകിടാവും വിദ്യ യും (പുസ്തകം). പത്മപാദാചാര്യർ വരദ,അക്ഷ സൂത്ര,മൃഗ,പുസ്തകധരമെന്ന് പറയുന്നു. വർണ്ണമാല അക്ഷരമാല(അക്ഷമാല)തന്നെയാണ്.അത് വലത്തുക യ്യിലും അവയുടെ സമന്വയമായ വിദ്യ(പുസ്തകം) ഇടത്തുകയ്യിലും .

ശ്ലോ 31. അഭ്യർച്ചനാധികം സർവ്വം വിദധ്യാത്
പൂർവ്വവർത്മനാ ബിന്ദുയുക്തമിമാം ന്യസ്യേത്
സംഹൃത്യാ പ്രതിലോമതാ.

ഇനി സംഹാരന്യാസം. ബിന്ദുയുക്തമായി പ്രതിലോ
മമായിട്ട് സംഹാരന്യാസം. ക്ഷകാരം തൊട്ട് അകാ രം
വരെ സ്ഥാനങ്ങൾ എല്ലാം മുമ്പുപറഞ്ഞതുത ന്നെ.
ന്യാസക്രമത്തിലേ ഭേദമുള്ളു. സംഹാരമാതൃ
കാഷഡംഗങ്ങൾ മുൻപറഞ്ഞപോലെ ബിന്ദ്വന്തൈർ
വർണ്ണങ്ങളായി, ന്യസിക്കുന്നു. സബിന്ദുകം ഋഷി,
ഛന്ദസ്സുകളോടുകൂടി ,സബിന്ദ്വർണ്ണങ്ങളോടെ ഷഡം
ഗമായി  സംഹാരശാരദാദേവിയെ ന്യസിക്കുന്നു
പ്രയോഗം ക്ഷം നമഃ ഹൃദാദിമുഖേ ലം നമഃ
ഹൃദാദിജഠരേ എന്നിങ്ങനെ.

ശ്ലോ 32. അക്ഷസ്രജം ഹരിണപോതമുദഗ്രടങ്കം
വിദ്യാം കരൈരവിരതം ദധതീം ത്രിനേത്രാം
അർദ്ധേന്ദുമൌലിമരുണാമരവിന്ദവാസാം
വർണ്ണേശ്വരീം പ്രണമത സ്തനഭാരനമ്രാം

അക്ഷമാല, ഹരിണപോതം, ഉദഗ്രടങ്കം, വിദ്യ
എന്നിവ ധരിച്ച് ത്രിനേത്രയായി ചന്ദ്രക്കല
ചൂടിയവളായി, ചുവന്ന താമരപ്പൂവിൽ വസിക്കു
ന്നവളും സ്തനഭാരത്താൽ നമ്രയുമായ വർണ്ണേശ്വ
രിയെ പ്രണമിക്കുന്നു.(വെള്ളത്താമരയെന്നും പാഠഭേ
ദമുണ്ട്). മുകളിലേക്ക് ഉയർത്തിയ തീക്ഷ്ണാഗ്രമുള്ള
പരശുവാണ് ഉദഗ്രടങ്കം. വലത്തെ മുകളിലെ കൈ
മുതലാണ് ആയുധധ്യാനം. പരശുമുതൽ വാമകര
ത്തിൽ മുകളിലെ കയ്യിലെ അക്ഷമാല വരെ.പത്മ
പാദർ അക്ഷമാലാ,ടങ്ക,മൃഗ,പുസ്തകധരാം ധ്യായേ ത്
എന്ന് പറഞ്ഞിരിക്കുന്നു.ചുവന്നവളും ചുവന്ന
താമരപ്പൂവിലിരിക്കുന്നവളുമാണ് സംഹാരശാരദ.
സൃഷ്ടി,സ്ഥിതി,സംഹാരം ഇവ മൂന്നും ശാരദക്ക്
ഉണ്ട്.അന്തർഗ്ഗതമായിരുന്നു പുറത്തേക്ക് അവഭാസി

ക്കുന്നത് സൃഷ്ടിശക്തി. ശിവനിൽ അവഭാസിക്കുന്ന
ത് സ്ഥിതിശക്തി. സംസ്കാരമാത്രശേഷതയായി
അന്തർഭാഗത്ത് അവസ്ഥാനം അഥവാ ലയം
സംഹാരശക്തി. ചിദ്രൂപമായ ആത്മാവിൽ പ്രഭു
സർവ്വജഗത്തും ദർശിച്ച് ഗ്രാഹ്യഗ്രാഹകവൈചിത്ര്യ
ത്തോടെ പ്രകാശിപ്പിക്കുന്നത് സൃഷ്ടി. ജഗത്തായി
അവഭാസിക്കുന്നത് സ്ഥിതി. സംസ്കാരം മാത്രം
ശേഷിച്ച്, ബാഹ്യജഗത്തിന്റെ വിനാശം സംഹൃതി.
ഇപ്രകാരം ധ്യാനിച്ച് ന്യാസത്രയം ചെയ്യണം.

ശ്ലോ 34.ന്യാസാർച്ചനാദികം സർവ്വം കുര്യത്
പൂർവ്വോക്തവർത്മനം താരോത്ഥാഭി കലാഭിസ്താം
ന്യസേത് സാധകസത്തമഃ

ശ്ലോ 35. വർണ്ണാദ്യസ്താരസംയുക്താ ന്യസ്ത വ്യാസ്താ
നമോന്വിതാഃ ഋഷിഃപ്രജാപതി ഛന്ദോ ഗായത്രം
സമുദാഹൃതം

ശ്ലോ 36. കലാത്മാ വർണ്ണജനനീ ദേവതാ ശാരദാ
സ്മൃതാ ഹ്രസ്വദീർഘാന്തരഗതൈഃ ഷഡംഗം
പ്രണവൈഃസ്മൃതം

ന്യാസാർച്ചനകൾക്ക് ശേഷം പൂർവ്വോക്തമായ രീതി
യിൽ താരത്താൽ ഉത്ഥാനം ചെയ്യിച്ച് കലകളെ
സാധകസത്തമർ ന്യസിക്കുന്നു.താരത്തോടുകൂടിയ
വർണ്ണങ്ങൾ ന്യസിക്കപ്പെട്ട്,ഒടുവിൽ നമോ എന്നു .
ചേർത്ത്, ഋഷി പ്രജാപതി,ഛന്ദസ്സ് ഗായത്രി, ദേവത
കലാത്മികയായ വർണ്ണജനനി ശാരദ എന്ന് സ്മരി ച്ച്
ഹ്രസ്വദീർഘങ്ങളോടെ ഷഡംഗം പ്രണവം ജപി
ക്കുന്നു..

കലാന്യാസം-
പഞ്ചപ്രണവഭേദങ്ങൾ,സൃഷ്ട്യാദികലകൾ
മാതൃകകളോട് അതാത് സ്ഥാനത്ത് ന്യസിക്കുന്നു.
സാധകസത്തമർ ഇതിനെ പ്രണവത്രയം എന്ന്

പറയുന്നു. വർണ്ണാദ്യാ- അ എന്ന അക്ഷരവർണ്ണാ ദികൾ താരത്തോടുകൂടി(പ്രണവം). ക്രമം ആദ്യം പ്രണവം, പിന്നെ അകാരം,മൂന്നാമത് കലാനാമം. ഒടുവിൽ നമോ. നമോയോഗം ചെയ്യുമ്പോൾ നാല് ആയി. ന്യാസത്തിൽ ആദിയിൽ ഷോഡശസ്വരജമായ കല യോജിപ്പിക്കണമെന്ന നിയമം കൊണ്ട്, ആദ്യം നാദകലകളുടെ നിവൃത്ത്യാദികൾ,രണ്ടാമതാണ് അകാര,ഉകാരബിന്ദുജമായ സൃഷ്ട്യാദികൾ. പ്രയോഗം- ഓം അം നിവൃത്യൈ നമഃ കേശാന്തേ കലാത്മാവർണ്ണജനനിയായ ശാരദ ദേവത. കലാത്മമാതൃകയാണ് ദേവത. ഹ്രസ്വദീർഘങ്ങൾക്കി ടയിൽ അന്തർഗ്ഗതയാണ് ദേവതാസ്ഥാനം. അക്ലീബ (നപുംസക)മല്ലാത്ത ഹ്രസ്വദീർഘമദ്ധ്യഗതമെന്ന് അർത്ഥം. അം ഓം ആം ഹൃദയായ നമഃ ഇപ്രകാരം പ്രയോഗം.

ശ്ലോ 37. ഹസ്തൈ പത്മം രഥാംഗം ഗുണമഥ ഹരിണം പുസ്തകം വർണ്ണമാലാം  ടങ്കം ശുഭ്രം കപാലം ദരമമൃതലസദ്ധേമകുംഭം വഹന്തീം മുക്താവിദ്യുത്പയോദസ്ഫടികനവജവാബന്ധുരൈഃ പഞ്ചസ്ത്രക്ത്രൈക്ഷർ വക്ഷോജനമ്രാം സകലശശിനിഭാം ശാരദാം താം നമാമി

കൈകളിൽ പത്മം,രഥാംഗം(ചക്രം)ഗുണം, ഹരിണം, പുസ്തകം, വർണ്ണാക്ഷമാല, ടങ്കം(പരശു), ശുഭ്രകപാ ലം, ദരം(ശംഖ്), അമൃതുനിറച്ച സ്വർണ്ണകുംഭം ഇവ ധരിച്ചിരിക്കുന്നു. മുത്ത്,മിന്നൽ(വൈദ്യുത്), കാർമ്മേ ഘം സ്ഫടികം,പുതിയചെമ്പരത്തിപ്പൂ ഇവയുടെ നിറമുള്ള 5 മനോഹരമുഖങ്ങളുണ്ട്. സ്തനഭാര ത്താൽ അൽപ്പം കുനിഞ്ഞവളാണ്. പൂർണ്ണചന്ദ്രപ്രഭ യുള്ളവളാണ്. അപ്രകാരമുള്ള ശാരദയെ നമിക്കു ന്നു. ആയുധധ്യാനം വലത്തുനിന്ന് ഇടത്തോട്ടാണ്. അതിനാൽ പുസ്തകം അക്ഷമാല എന്നിവ പര

സ്വരംവിപരീതമായിട്ടുള്ള കോണുകളിൽ വരും. പത്മപാദാചാര്യർ പത്മം, ചക്രം, ശൂലം,മൃഗം, അക്ഷസൂത്രം, പുസ്തകം,ടങ്കം, കപാലം, ശംഖം കലശം എന്ന ക്രമത്തിലാണ് ധ്യാനം പറയുന്നത്. മുത്തുപോലെ നിറമുള്ള മുഖം ഊർദ്ധ്വാഭിമുഖമാണ്. സകലശശിനിഭാം എന്നതുകൊണ്ട് ദേവിക്ക് ശുഭ്രനിറമാണ്. മുഖങ്ങൾക്കാണ് 5 നിറം. വിനിയോഗത്തെക്കുറിച്ച് പത്മപാദർ സർവ്വത്ര സർവ്വം തരുന്നവളെന്ന് പറയുന്നു.

ശ്ലോ 38. അർച്ചയാദ്യുക്തമാർഗ്ഗേണ ശാരദാം
സർവ്വകാമദാം താത്രീയപൂർവ്വാം താം
ന്യസ്യേന്നമോന്താം രുദ്രസംയുതാം
സർവ്വകാമദയായ ശാരദയെ പറയപ്പെട്ട മാർഗ്ഗത്തി ൽ അർച്ചിക്കുക ആദ്യം താത്രീയത്തോടെ അവസാ നം നമോശബ്ദത്തോടെ രുദ്രനോടുകൂടി ന്യസിക്കുക. താത്രീയം ശ്രീകണ്ഠമാതൃക. 12ആം പടലത്തിൽ ഭൈരവിയിൽ താത്രീയംഎന്നു പറയും.അതിന്റെ രേഫം വർജ്ജിച്ചത് താത്രീയം. ഗ്രന്ഥകൃത്ത് ഷഡാംഗാവസരത്തിൽ ഹസാ ഷഡ്ദീർഘയുക്തേന എന്ന് പറഞ്ഞിരിക്കുന്നു. സാമ്പ്രദായികമായി പ്രണവശക്തിപ്രസാദം പഞ്ചാക്ഷരീയോഗമാണ്. രുദ്രസംയുത എന്നു പറകയാൽ സശക്തികശ്രീകണ്ഠാദി സഹിത. ഒടുവിൽ നമോ ചേർക്കയാൽ ചതുർത്ഥീ യോഗം പറയപ്പെട്ടു. ഹംസൌഅം ശ്രീകണ്ഠേശാ പൂർണ്ണോദരീഭ്യാം നമഃ കേശാന്തേ എന്ന് പ്രയോഗം. ഇത് സാമ്പ്രദായി കപക്ഷം. ഗ്രന്ഥകൃത്ത് ഛന്ദസ്സിനെ അനുരോധിക്കയാൽ ഈശശബ്ദം കൂടാതെ പൂർണ്ണോദരീസഹിതായ ശ്രീകണ്ഠായ നമഃ എന്ന് പറഞ്ഞിട്ടുണ്ട്.അല്ലെങ്കിൽ പൂർണ്ണോദര്യൈശ്രീകണ്ഠായനമഃ എന്നും. ഇതുരണ്ടിലും പ്രാധാന്യം രുദ്രനു സംഭവിക്കും. പൂർണ്ണോദരീശ്രീകണ്ഠാഭ്യാം എന്നായാൽ രണ്ടുപേർക്കും സമപ്രാധാന്യം. ഇപ്രകാരം മൂന്നു

പക്ഷങ്ങൾ സാമ്പ്രദായികമായിത്തീരുന്നു. 3 പക്ഷ ത്തിലും മാതൃക രുദ്രസംയുതയാണ്. പഞ്ചമുഖഗാ യത്രിയാണ് രുദ്രസംയുതയായ ശാരദ.

ശ്ലോ 39. സധാ തൃപ്രാണശക്ത്യാത്മയുക്താ
യാദിഷുതേ ക്രമാത് ഋഷിഃസ്യാ
ദക്ഷിണാമൂർത്തിർഗായത്രം ഛന്ദ ഈരിതം

ശ്ലോ 40 അർദ്ധനാരീശ്വരഃ പ്രോക്തോ ദേവതാ
തന്ത്രവേദിഭിഃ ഹസാ ഷഡ്ദീർഘയുക്തേന
കുര്യാദംഗാനി ദേശികഃ

ധാതുക്കളുടെ(ധാതുക്കളോടുകൂടി) പ്രാണശക്ത്യാത്മ യുക്തമായി ക്രമത്തിൽ ഋഷി ദക്ഷിണാമൂർത്തി, ഛന്ദസ്സ് ഗായത്രി, ദേവത അർദ്ധനാരീശ്വരൻ എന്ന് തന്ത്രവിത്തുക്കൾ പറയുന്നു.അംഗന്യാസം ഹാസാ ഷഡ്ദീർഘത്തോടുകൂടി ചെയ്യുന്നു. രുദ്രൻ യ മുത ൽ 10 വർണ്ണത്തിലും വ്യാപിച്ചിരിക്കുന്നു.  ധാതു ക്കൾ, ത്വക്ക്,സൃങ്,മാംസ,മേദസ്സ്, അസ്ഥി,മജ്ജ ,ശു ക്ലം. പ്രാണശക്തി,ആത്മാവ്  ഇപ്രകാരം ശരീരത്തി ലെ 10 ധാതുക്കളെ അറിയണം. രുദ്രമെന്ന പദം സമാസഗർഭിതമാണ്.എന്നാലും സർവ്വനാമമായി പരാമർശിക്കപ്പെട്ടതാണ്. - സർവ്വനാമ്നാൻ വൃത്തി, വൃത്തിർഛന്നസ്യ എന്ന് വാമനസൂത്രം.

പ്രയോഗം- ഹസൌഃയം ത്വഗാത്മഭ്യാം വാലോശ സുമുഖീശ്വരീഭ്യാം  നമഃ ഹൃദയേ ഇപ്രകാരം. ആത്മശബ്ദസ്ഥാനത്ത് ചില ഗ്രന്ഥങ്ങൾ ക്രോധശബ്ദം പ്രയോഗിച്ചിരിക്കുന്നു. ആത്മശബ്ദം സർവ്വത്ര പ്ര യോഗിക്കാവുന്നതാണ്. ധാതുക്കളിലെ പ്രാണശക്തി ക്രോധാദികളായ ആത്മശക്തികളോടു കൂടിയതാ കയാലാണ്  അവ കോപിച്ച് രോഗം വരുത്തുന്നത്. ജീവം,ശക്തി,ക്രോധം,ആതമാവ് എന്ന് ചില ഗ്രന്ഥ ങ്ങൾ. ആചാര്യൻ യ മുതലായ ധാതുക്കൾ, ഏഴു പ്രാണങ്ങൾ,ക്ഷ(ക്രോധം) അഥവാ സംഹാരശക്തി

ഇവ അംബികയിലിരിക്കുന്നു എന്ന് പറയുന്നു.
ക്ഷകാരം നരസിംഹഭോജത്വത്താൽ ക്രോധശബ്ദ
മാണ്. പത്മപാദാചാര്യർ ആദ്യത്തെ പദവ്യാഖ്യാ
നത്തിൽ മാതൃകാസ്ഥാനങ്ങൾ പറഞ്ഞിട്ടുണ്ട്.ഏ
തുടങ്ങി സപ്തധാതു. ഹ്ല എന്ന പ്രാണശക്തി. ക
സുഖമാകുന്ന പരമാത്മാ ഇപ്രകാരം യാദിന്യാസ
സ്ഥാനം . അദ്ദേഹത്തിന്റെ അഭിപ്രായം തന്നെയാണ്
മൂലഗ്രന്ഥകാരനും ആത്മശബ്ദത്തെക്കുറിച്ചുള്ളത്.
ത്വഗാദി,പരമാത്മാ വരെയുള്ള ദേവതാത്മാക്കളിൽ
യാദിന്യാസത്താൽ സാധകശരീരത്തിൽ അവയുടെ
സാന്നിദ്ധ്യം വരുത്തി ബാക്കി അക്ഷരന്യാസം ചെ
യ്യുന്നു. ദേവതാവയവങ്ങളുടെ വിശേഷരചനാക
ൽപ്പന ഇപ്രകാരം പറയപ്പെട്ടിരിക്കുന്നു.ആദ്യത്തേത്
സാമാന്യകൽപ്പന, പിന്നത്തേത് വിശേഷകൽപ്പന
എന്ന നിയമം ഇവിടെയില്ല. ലിപിന്യാസത്തിൽ ക്ഷ
കാരം ആദ്യം വരുന്നുണ്ട്. ദേവതാശാരീരം സർവ്വ ത്ര
നിത്യം എന്നതാണ് സാമാന്യവിശേഷരൂപം.
സാമാന്യവും വിശേഷവും നിത്യമാണ്. അവയെ
സാധകശരീരത്തിൽ സന്നിധി ചെയ്യുന്നതായി ന്യസി
ക്കുമ്പോൾ,നിത്യം അവിടേയും ഉൽപ്പാദിക്കപ്പെടുന്നു
ണ്ട്. അവയവവിശഷസന്നിധിസ്മരണത്തിൽ ആദ്യം
മകാരം സ്മരിച്ചാലോ സംഹാരക്രമത്തിൽ മാതൃ
കാന്യാസം ചെയ്താലോ ദോഷമില്ല. അത് സാമാന്യ
സംഹാരമെന്ന പ്രകൃതിനിയമമാണ്. വിശേഷസം
ഹാരമെന്ന ക്രമത്തിലേ ക്രോധമുള്ളു.രണ്ടിലും
സംഹൃതി (ലയം)ആത്മാവിൽത്തന്നെയാണ്. കോപ
ത്തോടുകൂടിയ വിശേഷസംഹാരം ചിലപ്പോൾ അന
ർത്ഥം വരുത്തും. വിശേഷസംഹാരക്രമചിന്തയിൽ
കർത്തവ്യത്വം പ്രധാനമാണ്. (ആര് എന്തിന് എന്ന ത്)
ഷഡ്ദീർഘങ്ങൾഃ-ആ,ഈ,ഊ,ഏ,ഓ,അഃ ഇവയോ
ടുകൂടി ഹകാരം,സകാരം ചേർക്കുന്നു.പ്രയോഗം
ഹസാം ഹൃദയായ നമഃ ഇങ്ങനെ അല്ലെങ്കിൽ ഹസാ

ആദിമാതൃകാംഗങ്ങൾ ഇപ്രകാരം ഇഛരിക്കു ന്നു.സാമ്പരദായികമായി പ്രണവമായാലക്ഷ്മീ, പഞ്ചാക്ഷരീ ബ്രഹ്മാണി,മാഹേശ്വരീ കൌമാരി, വൈഷ്ണവീ വാരാഹി, ഇന്ദ്രാണീ സബീജാഢ്യാ ര,ക്ഷ എന്ന അക്ഷരം ഒടുവിൽ. അതാതു വാഹനം ആയുധം,
ദീർഘത്രയാക്രാന്തമായാപുടിതമാതൃകാംഗങ്ങളിൽ താത്രീയം
സഞ്ജീവനി,ഊർദ്ധ്വകേശിനി,ജടിലകേശിനി,വിശ്വ രൂപിണി,താരാക്ഷിണി ദ്വിഃമാരയ(രണ്ടുപ്രാവശ്യം മാരയ) ഉച്ചരിച്ച് ഹൃദയാദികളും ഉച്ചരിക്കുന്നത് പ്രയോഗം. ഉദാഹരണം-ഓം ഹ്രീം ശ്രീം നമഃ ശിവായ നമഃഹൂം ബ്രഹ്മാണി രക്ഷരക്ഷ ഹംസവാഹനേ രക്ഷരക്ഷ പത്മഹസ്തേ മാം രക്ഷരക്ഷ ഹ്രാം ഹ്രീം ഹ്രൂം അം കംഖംഗംഘം ങം ,ആം ഹ്രാം ഹ്രീം ഹ്രൂം ഹസൌ സഞ്ജീവനി ഹൃദയായ നമഃ ഇത്യാദി.

ബീജങ്ങൾഃ-മാം കംക്രോം ഹും ഈം. ആയുധം-പത്മം,ശൂലം,ശക്തി, ചക്രം, ഗദ,വജ്രം,

വ്യാപകമന്ത്രം- ഓം ഹ്രീം സ്രീം നമഃശിവായ ഹും ചാമുണ്ഡേ രക്ഷരക്ഷ വേതാലവാഹനേ രക്ഷരക്ഷ പാശഹസ്തേ മമ സർവ്വാംഗം രക്ഷരക്ഷ ഹ്രാം ഹ്രീം ഹ്രൂം 6 ഹ്രസ്വം ആദിക്ഷാന്തം ദീർഘാക്ഷര ങ്ങൾ ഉച്ചരിക്കുക. ഹ്രാം ഹ്രീം ഹ്രൂം ഹ്രസൌഃ സർവ്വാംഗവ്യാപിനീ സ്വാഹാ എന്ന് വ്യാപകം ചെയ്ത് ശ്രീകണ്ഠമാതൃകകളെ ന്യസിക്കുക. മുഖാദി കളില് അഷ്ടവ്യാപകമന്ത്രം സാമ്പരദായികമായി അറിയുന്നു. പ്രയോഗസാരത്തിൽ അഷ്ടമാതൃകകൾ അഷ്ടവർഗ്ഗങ്ങളുടെ നായികമാരായി ഉപാസിക്കപ്പെ ടുന്നു. വ്യാപിനി, പാലിനി, പാവനി,ക്ലേദിനി, ധാരി ണി, മാലിനി ,ഹംസിനി,ശാന്തിനിമാർ വർഗ്ഗങ്ങളുടെ നായകന്മാരായ അഷ്ടഭൈരവരുടെ നായികമാരാ ണ്.എട്ടാമത്തെ വ്യാപകന്യാസം ആദിക്ഷാന്തം ഉച്ച

രിച്ച്  സംഹാരഭൈരവശാന്തിന്യാം നമഃസർവ്വാംഗേ എന്നാണ്

ശ്ലോ 41. ബന്ധൂകകാഞ്ചനനിഭം രുചിരാക്ഷമാലാം
പാശാങ്കുശൌ ച വരദം നിജബാഹുദണ്ഡൈഃ
ബിഭ്രാണാമിന്ദുശകലാഭരണം ത്രിനേത്ര-
മർദ്ധാംബികേശമനിശം വപുരാശ്രയാമഃ

ശ്ലോ 42 പൂർവ്വോക്തേനൈവ മാർഗ്ഗേണ പൂജയേത് തം
യഥാവിധി  സ്മരാദ്യാം മാതൃകാം ന്യസേദ്
കേശവാദിനമോമ്പിതാം.

ബന്ധൂകകാഞ്ചനവർണ്ണം, മനോഹരമായ അക്ഷമാല, പാശം,അങ്കുശം, വരദമുദ്ര. (ആയുധധ്യാനം ദക്ഷഭാഗത്ത് ഊർദ്ധ്വത്തിൽ തുടങ്ങി, വാമഭാഗത്ത് അവസാനിക്കുന്നു).ശിരസ്സിൽ ഭ്രമണം ചെയ്തൊണ്ടിരിക്കുന്ന ചന്ദ്രക്കലാഭരണം. ത്രിനേത്തരത്തോടുകൂടിയ അർദ്ധാംബികേശനെ (അർദ്ധനാരീശ്വര) ആശ്രയിക്കു ന്നു.പൂർവ്വോക്തമാർഗ്ഗത്തിൽ യഥാവിദി പൂജിച്ച് സ്മരാദ്യമായി (വാലാദ്യം ബാലാദ്യം കാമമാതൃക) ന്യസിച്ച് കേശവാദി നമഃ എന്ന് ചേർത്ത് പൂജിക്ക ണം. ക്ലീം അം കാമരതീഭ്യാം നമഃ കേശാന്തേ എന്ന് പ്രയോഗം. കാമധ്യാനം-
രക്താംഗരാഗകുസുമാംബരമാത്തഭൂഷം
നീലോൽപ്പലാഢ്യകരശക്തിസുഭൂഷിതാംഗം
ധ്യായേത് പ്രസൂനശരമിക്ഷുധനുർദ്ധരഞ്ച
സദ്ദാഡിമീകുസുമഭാസമനംഗമൂർത്തിം.

ചുവന്ന അംഗരാഗം പുരട്ടി, പുഷ്പവസ്ത്രം ധരി ച്ച് ദിവ്യാഭരണങ്ങളോടെ നീലോൽപ്പലവും ശക്തി യും കൊണ്ട് അലംകൃതമായി, അംഗശോഭയോടെ കരിമ്പുവില്ലും പുഷ്പശരങ്ങളുമേന്തി ദാഡിമീ കുസുമപ്രഭ ചിന്തുന്ന അനംഗമൂർത്തിയെ ധ്യാനിക്കുന്നു.ഇപ്രകാരം ഗണപതിബീജം ഷഡ്ബീജം ഇവ

കളോടെ ഗണപതിമാതൃകാന്യാസം. പ്രയോഗം- ഗം അം വിഘ്നേശ ശ്രീഭ്യാം നമഃ കേശാന്തേ.

ധ്യാനം- താരുണ്യോന്മദചാരുലോഹിത ലസത്കാ ന്ത്യംഗരാഗാംബരം സദ്രത്നോത്പലഹസ്തയാ.
വനിതയാ വാമാംഗമാരൂഢയാ
ഹസ്താംശൈർദ്ധരമങ്കുശം ഗുണമഭീതം ധാരയന്തം
ശുഭം ധ്യായേയം ഗണപം ഗജേന്ദ്രവദനം
നേത്രത്രയോത്ഭാസിതം

താരുണ്യോന്മദത്താൽ മനോഹരമായ ചുവപ്പുനിറ മുള്ള പ്രകാശിക്കുന്ന ശരീരത്തിൽ അംഗരാഗം പൂശി, ചുവന്ന പട്ടും ചെന്താമരപ്പൂവും ധരിച്ച് ,ഇടത്തെ തുടയിൽ വനിതയെ(ശക്തി) ധരിച്ച് കയ്യി ൽ ശംഖ്, അങ്കുശം,ഗുണം, അഭയമുദ്ര ധരിച്ച് ശുഭ നും ഗണങ്ങളുടെ അധിപതിയും ഗജേന്ദ്രവദനനും ത്രിനേത്രനുമായി  ദേവനെ ധ്യാനിക്കുന്നു. രണ്ടി ലും(കാമൻ,ഗണപതി) വ്യാപകത്തിൽ ത്വക്ക്, മുത ലായവയുടെ യോഗം അനുസന്ധേയം. കേശവാദി മാതൃകാന്യാസം സ്മരാദ്യാ എന്ന്  കാമബീജാദ്യമാ യിട്ടാണ് പറഞ്ഞിരിക്കുന്നത്. സാമ്പ്രദായികമായി ത്രിപുടാനാരായണാഷ്ടാക്ഷരയോഗം ഇഛിക്കുന്നു. മറ്റൊരു കൂട്ടർ പ്രണവത്രയയോഗം ,പരബ്രഹ്മത്തി ൽ പ്രണവത്രയപുടിതത്വം എന്നും പറയുന്നു. ശ്രീ ബീജയോഗമെന്നും ഇത് അറിയപ്പെടുന്നു. പ്രയോഗം- ക്ലീം അം കേശവകീർത്തിഭ്യാം നമഃ കേശാന്തേ കേശവായ കീർത്ത്യൈ നമഃ എന്നും പാഠഭേദം.

ശ്ലോ.43. സധാതൃപ്രാണശക്ത്യാത്മയുക്താ യാദിഷു വിഷ്ണവഃ ഋഷിഃപ്രജാപതി പ്രോക്തോ ഗായത്രം ഛന്ദഈരിതം

ശ്ലോ 44. അർദ്ധലക്ഷമീർഹരിഃസാക്ഷാദ് ദേവതാത്രം സമീരിതാ ദീർഘയുക്തേന ബീജേന ഷഡംഗാനി സമാചരേത്

സധാതൃപ്രാണശക്ത്യാത്മയുക്തയായി, യ എന്ന വർണ്ണത്തിൽ വിഷ്ണുശക്തിധ്യാനം.ഋഷി പ്രജാപതി. ഛന്ദസ്സ് ഗായത്രി ദേവത അർദ്ധലക്ഷ്മിർഹരി. ദീർഘത്തോടുകൂട്യ ബീജത്താൽ ഷഡംഗം ആചരിക്കണം. യം ത്വഗാത്മനേ പുരുഷോത്തമായ വസുധായൈ നമഃ ഹൃദയ എന്നിങ്ങനെ. 5 ദീർഘം നേരത്തേ പറഞ്ഞു. അവയോടുകൂടിയ ആദിബീജം അഥവാ കാമബീജം ക്ലാം ക്ലീം മുതലായവ ഹൃദയത്തിൽ ജ്ഞേയം. മറ്റുള്ള ക്ലാമാദികങ്ങൾ മാതൃകാംഗങ്ങളിൽ. സാമ്പ്രദായികമായി, മായാനാരായണാഷ്ടാക്ഷരം അജപാമന്ത്രസ്വരപുടിതമായി കാദിവർണ്ണയായ ദേവീ പത്മിനീ വിഷ്ണുപത്നീ വരദാ കമലരൂ പാശൂലിനീയുക്താ എന്ന് ധ്യാനിച്ച് ഹൃദയാദിക ളിൽ ന്യസിക്കുന്നു.പ്രയോഗം- ഓം നമോ നാരായ ണായ ഹംസഃസോഹം അം കംഖം ഘം ങം ആം ഓം നാരായണായ ഹംസഃസോഹം ദേവ്യൈ ഹൃദ യായ നമഃ ഇപ്രകാരം.

ശ്ലോ 45. ഹസ്തൈർ ബിഭ്രത് സരസിജഗദാ
ശംഖചക്രാണി വിദ്യാം
പത്മാദർശൌകനകകലശംമേധവിദ്യദ്വിലാസം
വാമോത്തുംഗസ്തനമവിരലാകൽപ്പമാശ്ലേഷലോഭാ-
ദേകീഭൂതം വപുരവതുവഃ
പുണ്ഡരീകാക്ഷലക്ഷ്മ്യൈഃ

എട്ടുകൈകളിൽ, ഭ്രമണം ചെയ്യുന്ന പത്മം,ഗദ, ശംഖം,ചക്രം,വിദ്യ,പത്മം, ആദർശം, കനകകലശം. ശരീരത്തിന്റെ വിശേഷണമാണ് മേധ കൊണ്ടുള്ള വിദ്യുത് വിലാസം. ഇടത്തുഭാഗത്ത്, ലക്ഷ്മിയുടെ ഉത്തുംഗസ്തനത്തെ അവിരളം ആശ്ലേഷിക്കാനുള്ള ലോഭത്താൽ പരസ്പരം ഏകീഭവിച്ച ശരീരം. ആകൽപ്പം ആഭരണങ്ങളണിഞ്ഞ പുണ്ഡരീകാക്ഷ.

ലക്ഷ്മിമാരുടെ അർദ്ധനാരീശ്വരധ്യാനം. ആയുധ ധ്യാനം വലത്ത് താഴത്തെ കൈമുതൽ തുടങ്ങുന്നു. പുരുഷായുധങ്ങൾ വലത്തും സ്ത്രീയുടെ ആയുധം ഇടത്തും. പത്മപാദാചാര്യർ ഇത് പറയുന്നുണ്ട്. വിദ്യ,അരവിന്ദം, കണ്ണാടി, അമൃതകലശം വാമഭാഗത്ത് ദേവീഹസ്തം. . കൌമോദകി, പാഞ്ചജന്യം, സുദർശനം, പത്മം (ദക്ഷിണം) വിഷ്ണുഹസ്തം. ചതുർഭുജധ്യാനം കേവലവിഷ്ണുധ്യാനമാണ്. ലക്ഷ്മീ സഹിതമാകുമ്പോൾ അഷ്ടഭുജധ്യാനം, അര്ദ്ധലക്ഷ്മീ ധ്യാനം. കേശവാദിന്യാസം കൊണ്ട് ഫലം -ന്യാസമാത്രേണ ദേഹികൾക്ക് അച്യുതത്വം നൽകുന്നു എന്നത് സത്യം. സത്യമല്ലാതെ മറ്റൊന്നിമല്ല എന്ന് ഭാഷ്യകാരൻ.

ശ്ലോ 48. അത്രാർച്ചനാദികം സർവ്വം പ്രാഗ്വൻ മന്ത്രീ സമാചരേത് ശക്തിപൂർവ്വാം തനൌ ന്യസ്യേൻ മാതൃകാം മന്ത്രവിത്തമഃ

ശ്ലോ 49. ഋഷിഃശക്തിഃസ്മൃതം ഛന്ദോ ഗായത്രം ദേവതാബുധൈഃ സംപ്രോക്തം വിശ്വജനനീ സർവ്വ സൌഭാഗ്യദായിനീ

നേരത്തേ പറഞ്ഞ അർച്ചനാദികളെല്ലാം ആചരിച്ച് മാതൃകകളെ ശക്തിപൂർവ്വം സ്വശരീരത്തിൽത്തന്നെ ന്യസിക്കുന്നു. ഋഷി ശക്തി. ഛന്ദസ്സ്. ഗായത്രി ദേവ ത സർവ്വസൌഭാഗ്യദായിനിയായ വിശ്വജനനി. 6 ദീർഘങ്ങളില് അർദ്ധേന്ദുവോടുകൂടി (ബിന്ദു) മഹാത്മനെന്ന ബീജത്തോടെ ബുധന്മാർ അംഗന്യാസം ചെയ്യുന്നു. വസിഷ്ഠപുത്രൻ ശക്തിയാണ് മന്ത്രദ്രഷ്ടാ വ്. പ്രയോഗം- ഹ്രാം ഹൃദയായ നമഃ ഇത്യാദി ഹ്രാം ആദി മാതൃകകളെ അംഗങ്ങളിൽ ന്യസിക്കു ന്നു.

ശ്ലോ 50.ഉദ്യത്കോടിദിവാകരപ്രതിഭടോ-ത്തുംഗോരു പീനസ്തനീ ബദ്ധാർദ്ധേന്ദുകിരീടഹാരരസനാ മഞ്ജീരസംശോഭിതാ ബിഭ്രാണാകരപങ്കജൈർ

ജപവടീം പാശാങ്കുശൌ പുസ്തകം ദിവ്യാടോ
ജഗദീശ്വരീത്രിനയനാ പത്മേ നിഷണ്ണാ സുഖം

വിശ്വജനനീധ്യാനം- ഉദിച്ചുയരുന്ന കോടിസൂര്യന്മാരു
ടെ പ്രഭ. ഉയർന്ന പീനസ്തനങ്ങൾ. അർദ്ധചന്ദ്രനെ
ധരിച്ച കിരീടം.ആഭരണങ്ങൾ, ചിലങ്കകള്. കയ്യിൽ
ഭ്രമണം ചെയ്യുന്ന പത്മം, അക്ഷമാല,പാശം,അങ്കുശം
പുസ്തകം (പത്മപാദാചാര്യപക്ഷം- അക്ഷസൂത്രം,
അങ്കുശം, പാശം,പുസ്തകം) ത്രിനയനങ്ങൾ ഇപ്ര കാരം
സർവ്വ സൌഭാഗ്യദായിനിയായ ജഗജ്ജനനീ ധ്യാനം. .
വലത്ത് മുകളിലെ കയ്യിൽനിന്ന് ആയുധ ധ്യാനം.
അങ്കുശം മുതൽ ഇടത്ത് അക്ഷമാല മുതൽ.

ശ്ലോ 51.പുരോദിതേന വിധിനാ ദേവീമനവഹമർച്ച
യേത് ന്യസേച്ശ്രീബീജസമ്പന്നാം  മാതൃകാം
വിധിനാ തനൌ

ശ്ലോ 52. ഋഷിർഭൃഗുഃ സ്മൃതം ഛന്ദോഗായത്രം
ദേവതാസ്മൃതഃ സമസ്തസമ്പദാമാദിർജഗതാം നായികാ
ബുധൈഃ

ശ്ലോ 53 പ്രക് പ്രസ്തുതേന  ബീജേന കുര്യാദ് അംഗാനി
സാധകഃ

മുൻപറഞ്ഞപോലെ വിധിപ്രകാരം ദേവിയെ
അർച്ചിച്ച് ശരീരത്തിൽ ന്യാസം ചെയ്യുക. ഋഷി ഭൃഗു.
ഛന്ദസ്സ് ഗായത്രി. ദേവത സർവ്വസമ്പദങ്ങൾക്കും
ജഗത്തിനും ആദിയായ ദേവി. മുമ്പുപറഞ്ഞ
ബീജങ്ങളാൽ അംഗങ്ങളിൽ ന്യാസം.
ഷഡ്ദീർഘങ്ങളോടും ശ്രീബീജത്തോടും കൂടി
ന്യസിക്കണം ശ്രാം ശ്രീം  ഇപ്രകാരം ഷഡംഗന്യാസം.

ശ്ലോ 54  വിദ്യുദ്ധാമസമപ്രഭാം ഹിമഗിരിപ്രഖ്യൈ
ശ്ചതുർഭിർഗജൈഃ
ശുണ്ഡാദണ്ഡസമുദ്ധൃതാമൃതഘടൈ
രാസിച്യമാനാമിമാം ബിഭ്രാണാം കരപങ്കജൈർ

ജപപടീം പത്മദ്വയം പുസ്തകം
ഭാസ്വദ്രത്നസമുജ്ജ്വലം കുചനതാം ധ്യായേത്
ജഗത്സ്വാമിനീം.

മിന്നൽക്കൊടിക്കു തുല്യമായ പ്രഭ.നിറത്തിലും
വലിപ്പത്തിലും ഹിമാലയത്തോടു തുല്യരായ നാല്
ആനകൾ തുമ്പിക്കൈയാലും കൊമ്പാലും ഉയർത്തി
യ അമൃതഘടങ്ങളാൽ അഭിഷേകം ചെയ്യുന്നു. രണ്ട്
പത്മങ്ങൾ കൈകളിൽ ചുഴലുന്നു. അക്ഷമാലയും
പുസ്തകവും ധരിച്ചിട്ടുണ്ട്. പ്രകാശിക്കുന്ന രത്ന
ങ്ങളാൽ സമുജ്ജ്വലമായ കുചഭാരത്താൽ അൽപ്പം
കുനിഞ്ഞ ശരീരം. ഇപ്രകാരം ജഗത്സ്വാമിനിയായ
മഹാലക്ഷ്മീധ്യാനം. വലത്ത് താഴത്തേ കൈമുതൽ
അക്ഷമാല, പത്മം. ഇടത്ത് മുകളിലെ കയ്യിൽ
പത്മവും താഴത്തെ കയ്യിൽ പുസ്തകവും.

ശ്ലോ 55 ആരാധയേദിമാം പ്രോക്തവർത്മനാ
കുസുമാദിഭിഃ ന്യസേത് സ്മരാദ്യാം വപുഷി മാതൃകാം
മംഗലപ്രദാം

ശ്ലോ 56. ദേവതാ മന്ത്രിഭിഃപ്രോക്താസമസ്തജനനീ പരാ
സ്മരേ.ണാ ദീർഘയുക്തേന വിദധ്യാദംഗ കൽപ്പനാ

വർത്മത്താലും കുസുമങ്ങളാലും ആരാധിക്കണം.
മംഗലപ്രദകളായ മാതൃകകളെ ശരീരത്തിൽ ന്യസി
ക്കണം.ഷഡ്ദീർഘങ്ങളോടെ അംഗകൽപന ചെയ്ത്
സമസ്തജനനിയെ ധ്യാനിക്കുക.
കാമശ്രീശക്ത്യാദികമാണ് സമസ്തജനനീധ്യാനം.
ഋഷ്യാദികൾ മഹാലക്ഷ്മിക്ക് പറഞ്ഞതു തന്നെ.
പഞ്ചബാണം,പത്മം, അങ്കുശം,അക്ഷമാല, പുസ്ത കം,
പാശം, പത്മം,ധനുസ്സ്  ഇവ 8 കൈകളിൽ
ധരിച്ചിരിക്കുന്നു. അരുണനിറം. ആയുധധ്യാനം
വലത്തുനിന്ന് തുടങ്ങി ഇടത്ത് താഴത്തെ കൈ വരെ.
ന്യാസം മുമ്പുപറഞ്ഞതുപോലെ.

ധ്യാനം- പഞ്ചബാണം,കമലം, അങ്കുശം, അക്ഷമാല, വിദ്യ,ഗുണം, താമര,ധനുസ്സ് ,ത്രിനേത്രം, രക്തനിറമുള്ള ശരീരവും വസ്ത്രവും വിലേപനങ്ങളും ഭൂഷണാദികളും. ശിരസ്സിൽ അർദ്ധചന്ദ്രൻ. ഇപ്രകാരം വർണ്ണജനനീധ്യാനം.മംഗലപ്രദമെന്ന് വിനിയോഗം.

ശ്ലോ 57. ബാലാർക്കകോടിരുചിരാം സ്ഫടികാക്ഷമാലാം കോദണ്ഡമിക്ഷുജനിതസ്മരപഞ്ചബാണാൻ വിദ്യാഞ്ച ഹസ്തകമലൈർദ്ദധതീം ത്രിനേത്രാം ധ്യായേത് സമസ്തജനനീം നവചന്ദ്രചൂഡാം

ശ്ലോ 58. അർച്ചനാദിക്രിയഃസർവ്വഃ പ്രോക്താഃ പൂർവ്വവിധാനതഃ ശക്തശ്രീ കാമബീജാദ്യാം ദേവീം വര്ണ്ണതനും ഭജേത്

ധ്യാനശ്ലോകം- കോടി ഉദയസൂര്യന്മാരുടെ പ്രഭ, സ്ഫടികാക്ഷമാല, കരിമ്പുവില്ല്, പഞ്ചബാണങ്ങൾ,പുസ്തകം ഇവ കരകമലങ്ങളിൽ ധരിച്ച് ത്രിനേത്രയായി നവചന്ദ്രനെ ചൂടിയവളായി സമസ്തജനനിയെ ധ്യാനിക്കുന്നു. ശക്തിശ്രീകാമബീജാദിയായി ദേവിയുടെ വർണ്ണതനു ഭജിക്കുന്നു. വലത്തുകൈകളിൽ, പഞ്ചബാണം അക്ഷമാല. ഇ.ടത്തുകൈകളിൽ പുസ്തകം,കരിമ്പു വില്ല്.പത്മപാദാചാര്യർ പറയുന്നുഃഅക്ഷസ്രഗ് ശരചാപപുസ്തകധരയായി ധ്യാനിക്കുക.

ശ്ലോ 59 ഋഷിഃപൂർവ്വോദിതഛന്ദോ ഗായത്രം ദേവതാബുധൈഃസമ്മോഹനീ സമുദ്ദിഷ്ടാ സർവ്വലോകവശങ്കരീ

ശ്ലോ 60. ആവർത്തിതൈസ്ത്രിഭിർബീജൈഃ ഷഡംഗാനി പ്രകൽപ്പയേത്

ഋഷിയും ഛന്ദസ്സും മുമ്പുപറഞ്ഞതു തന്നെ. ദേവത സർവ്വലോകവശങ്കരിയായസമ്മോഹനി. രണ്ട് ആഴ്ച

ആവർത്തിക്കണം. ആദ്യത്തെ ആഴ്ച
കാരണാഭാവത്തോടെ പ്രയോഗം. ഹ്രീം ഹൃദയായ
നമഃ ഇപ്രകാരം.

ശ്ലോ 61. ധ്യായേയമക്ഷവലയേഷു
ശരാസപാശാൻപത്മദ്വയാങ്കുശശരാൻ ഖരപുസ്തകശ്ച
ആബിഭ്രതീം നിജകരൈരരുണാം കുചാർത്താം
സമ്മോഹനീം ത്രിനയനാം തരുണേന്ദുചൂഡാം.

അക്ഷമാല, കരിമ്പുവില്ല്, ശരം,പാശം, രണ്ട് പത്മം,
അങ്കുശം, വരദമുദ്ര, പുസ്തകം ഇവ ധരിച്ച് അരു
ണവർണ്ണയായി  വലിയ കുചങ്ങളുടെ ഭാരം താ
ങ്ങുന്നവളായി,  മൂന്നു കണ്ണുകളോടും ചന്ദ്രക്കല
ചൂടിയ ശിരസ്സോടും സമ്മോഹനീധ്യാനം. ആയുധ
ധ്യാനം വലത്ത് ,മുകളിൽനിന്ന് അങ്കുശം പത്മം ശരം
അക്ഷമാല. ഇടത്ത് പാശം,പത്മം,ധനുസ്സ്,
പുസ്തകം.പത്മപാദാചാര്യർഃ-
അ്ധമുപചാരൈക്ഷസ്രഗ്,പഞ്ചശര,
പത്മാങ്കുശപാശപത്മേക്ഷുധരാഃപുസ്തകധരാ അരു
ണാ എന്ന് ധ്യാനിക്കണം.

ശ്ലോ 62 യജേദാവരണൈഃസാർദ്ധമുപചാരൈഃ
സുശോഭനാം പ്രാപഞ്ചയാഗം വക്ഷ്യാമി
ശക്തിരാനന്ദസിദ്ധിദം

ശ്ലോ 63. ശക്തിരജപാ പരമാത്മമഹാമനുഃ
വഹ്നേർജായാ ച കഥിതാ പഞ്ചമന്ത്രാ ശുഭാവഹാ
ആവരണങ്ങളെ ഉപചാരപൂർവ്വം യജിക്കണം.
സച്ചിദാനന്ദസിദ്ധിദമായ പ്രപഞ്ചയാഗം ഇനി പറ
യാം.  വേദാദി പ്രണവം. ശക്തി അജപ അഥവാ
ഹംസഃപരമാത്മമഹാമനും സോഹം വഹ്നിജായ-
സ്വാഹാ പ്രണവം ബീജം ഹൃല്ലേഖ ശക്തി ഈ
പഞ്ചമന്ത്രം ശുഭാവഹമാണ്,സിദ്ധിദവുമാണ്. സ്വത
ന്ത്രവും സിദ്ധിപ്രദവുമായ ഈ പ്രപഞ്ചയാഗം
പഞ്ചമന്ത്രജപത്തോടെ, മോക്ഷം കാംക്ഷിക്കുന്ന

പുരുഷൻയഥാവിധി അനുഷ്ഠിക്കണം. സാമ്പ്രദായി കമായി വാഗ്ഭവം  ഹൃല്ലേഖാസമ്പുടമായി ജപി ക്കുന്നു.

ശ്ലോ 64. താരശക്ത്യാദികം ന്യസ്യേദജപാത്മ ദ്വിഠാന്തികം മാതൃകാമുക്തമാർഗ്ഗേണ സൃഷ്ട്യാദേഹേ വിധാനവിത്.

ശ്ലോ 65 ഋഷിഃബ്രഹ്മംസമുദ്ദിഷ്ടഛന്ദോ ഗായത്രമീരിതം സമസ്തവർണ്ണസംവ്യാപ്തം പരം തേജോസ്യ ദേവതാ

താരശക്ത്യാദികമായി ആത്മമന്ത്രം അഥവാ പരമാ ത്മമന്ത്രം അജപയാൽ മുമ്പു പറഞ്ഞപോലെ ജപി ക്കുന്നു.അവസാനം ദ്വിഠാ അഥവാ സ്വാഹാ ഉച്ചരി ക്കണം ഓരോ  വർണ്ണത്തിന്റെയും ആദ്യം താരം (പ്രണവം) ഒടുക്കം അജപയോടെ ഓം ഹ്രീം അം ഹംസഃ സോഹം  . സ്വാഹാ കേശാന്തേ  എന്നിങ്ങ നെ പ്രയോഗം. ഇപ്രകാരം മാതൃകകളെ ശരീരത്തി ൽ ന്യസിച്ച് സൃഷ്ടിച്ച് വിധാനം ചെയ്യുന്നു. ഋഷി ബ്രഹ്മം. ഛന്ദസ്സ് ഗായത്രി. ദേവത സമസ്തവർണ്ണ ങ്ങളിലും സമമായി വ്യാപിച്ചിരിക്കുന്ന പരമ തേജ സ്സ്. വിധാനവിധിയിൽ സംഹാരത്തിനു മുമ്പായി സൃഷ്ടി പറഞ്ഞിരിക്കുന്നു. ഷഡംഗന്യാസത്തോടെ ആവരണങ്ങളോടെ മഹാഗണപതിയെ 16 വാരം ധ്യാനിച്ച്ഗണേശബീജം ചതുരാവർത്തി മഹാഗണ പതിമന്ത്രത്തോടെ ജപിച്ച് ശുദ്ധമാതൃകകളെ 3 വട്ടം അകചടതപയാ  എന്ന് 7 മുഖങ്ങളായി  മുഖം ഉദരം ഹൃദയം എന്നിവിടങ്ങളിൽ ന്യസിക്കുന്നു.

ശ്ലോ 66. സ്വഹാദ്യൈഃ പഞ്ച ശ്രുതിപ്രകാരം മനുഭിഃ പഞ്ചാംഗാനി പ്രകൽപ്പയേത് അസ്ത്രം ദിക്ഷു ബുധഃ കുര്യാത് ഭൂയോ ഹരിഹരാക്ഷരൈഃ

സ്വാഹാ മുതൽ 5 എണ്ണം പഞ്ചാംഗങ്ങളിൽ കൽപ്പിക്കുക. ഇത് വിപരീതക്രമമാകയാൽ

സംഹാരക്രമമാണ്. സ്വാഹാ ഹൃദയായ നമഃ സോഹം ശിരസേ സ്വാഹാ ഇത്യാദി പ്രയോഗം. ദിക്കുകളിൽ ഛോരാടികകൾ. അനന്തരം ഷഷ്ഠാംഗം ഹരിഹരാക്ഷരങ്ങൾ ശ്രുതിപ്രകാരം ഹ്രീം ഹരിം ഹ്രം ഹരം. സ്വാഹ ഹൃദയത്തിൽ സോഹം ശിര സ്സിൽ,ഹംസാത്മാ ശിഖയിൽ സ്വയം(മായ)വർത്മം, താരം(പ്രണവം) എന്ന ദർശനം,ഇപ്രകാരം പഞ്ചാം ഗങ്ങളോടുകൂടിയ അസ്ത്രം അംഗങ്ങൾ ഹരിഹര വർണ്ണങ്ങൾ തന്നെയാണ്. ഹ്രീം ഹ്രം ഇത്യാദി.

ശ്ലോ 66 താരാദിപഞ്ചമനുഭിഃപരിചീയമാനം
മാനൈരഗമ്യമനിശജഗദേകമൂലം
സച്ചിത്സമസ്തഗമനസ്വരമച്യുതം തത് തേജഃപരംഭജത
സാന്ദ്രസുധാംബുരാശിം

താരാദിപഞ്ചകമെന്ന് പ്രസിദ്ധമായ പരം.തേജസ്സായ ബ്രഹ്മത്തെയാണ് സർവ്വദാ ഭജിക്കേണ്ടത്. അളവുക ളാൽ പ്രാപിക്കാനാവാത്ത (അളക്കാനാവാത്ത) ജഗ ദേകമൂലമാണ് ആ തേജസ്സ്. സച്ചിദാത്മകമാണ്. സമസ്തവും ഏതൊന്നിലേക്ക് ഗമനം ചെയ്യുന്നു വോ, അച്യുതമായ ആ സ്വരമാണ് സാന്ദ്രസുധാം ബുരാശിയായ തത്. പരംതേജസ്സായ ആ സുധാസി ന്ധു നമ്മിൽത്തന്നെ ഇരിക്കുന്നതായി ധ്യാനിക്കുന്ന പ്രക്രിയ പറയുന്നു. സാന്ദ്രസുധാംബുരാശി, പല്ലവം, അംഗുലി മുതലായവയിൽ പുല്ലിംഗത്വദോഷമില്ല. ആനന്ദമയത്വം മാത്രമേ ധ്വനിക്കുന്നുള്ളു. അച്യുതം ച്യുതിയില്ലാത്ത അവികാരി.  സമസ്തത്തിലും ഇരിക്കുന്നതാകയാൽ അതിനെ നശിപ്പിക്കാനാവില്ല.

ചിത്ത് സ്വപ്രകാശരൂപമാണ്. സത്ത് സദാത്മക മാണ്. ഇക്കാണുന്ന സർവ്വം ചിത്തും സത്തും ആനന്ദമയവുമാണ്.ജഗദേകമൂലമായ കാരണ ബ്രഹ്മത്തിന്റെ പരിണാമമാണ് ജഗത്തെന്നാലും ജഗത്താൽ ബ്രഹ്മത്തെ അളക്കാനാവില്ല,, അനുഭവി

ക്കാനേ കഴിയൂ. വാക്ക് നിവർത്തിക്കുന്ന അനിർവ്വ
ചനീയപദമാണെങ്കിലും  അനുഭവവേദ്യമാണ്.
പഞ്ചാവയവമുള്ള താരത്തിന്റെ വികൃതികൾ താരാ
വയവങ്ങളുള്ള ദേവിയുടെ അവയവങ്ങൾഅവയ
വരഹിതമായ ബ്രഹ്മവുമായി അഭേദമാണ്. അഭേ
ദാനന്ദമാണ് അനുഭവമായി അവസാനിക്കുന്നത്.
അജപമായ ആത്മനിൽ ജീവാത്മപരമാത്മതാദാത്മ്യം
കൊണ്ട് പഞ്ചദ്വിഠാ അഥവാ സ്വാഹാ പഞ്ചാവയ
വങ്ങളിലും പരമാർത്ഥം ശക്തിബോധം അനുഭവി
ക്കുന്നു. സംഹിതകളിൽ പ്രണവം,ചിത്ക്കല,മായ,
വ്യാപ്തിസ്വരൂപിണി, ഹംസപദമായ ദേവേശി,
സാക്ഷാദ്ആത്മസ്വരൂപിണി, ബിന്ദുത്രിതയത്താൽ
സൃഷ്ടിസ്ഥിതിലയാത്മിക, ബിന്ദുവിൽനിന്ന് വാമ
ജനിക്കുന്നു.അവളാണ് ആദ്യ. രണ്ടാമതു ജനിക്കു
ന്നവൾ ജഗത്രയം പാലിക്കുന്നു. ജ്യേഷ്ഠ,വൈഷ്ണ
വീമായ ഇവരാണ് ബിന്ദുവിൽനിന്ന് ജനിച്ചവർ.
സത്വരജസ്സുകളാണവർ. ഒടുവിൽ ബിന്ദുവാൽ
സർവ്വവും തമസ്സുകൊണ്ട് മൂടപ്പെടുമ്പോൾ രൌദ്രി
ജനിക്കുന്നു.  ബിന്ദുത്രയത്തിൽനിന്നു ജനിക്കുന്ന
അംബികാരൂപം ഇവയാണ്. ആത്മാവിൽ ഹംസ
നാമത്തോടെ ദർശിക്കുന്നത് സംഹൃതി. ദർപ്പണാകാ
രത്തിൽ ജ്യോതിർമ്മയിയായി ഭവിക്കുന്നു. വർണ്ണ
ങ്ങളാൽ, സ്വാഹയാൽ പരംജ്യോതിസ്സായി അറി
യുന്നു. ഇപ്രകാരം വിചാരിച്ചറിഞ്ഞ മന്ത്രദ്രഷ്ടാവ്
സ്വയം ബ്രഹ്മമായിത്തീരുന്നു. പ്രപഞ്ചയാഗമൂർത്തി
യുടെ തന്ത്രാന്തരോക്തമായ പൂജ പറയാം.
മാതൃകാമന്ത്രപീഠത്തിൽ, ലിപിപത്മത്തിൽ
പ്രപഞ്ചയാഗമൂർത്തിയെ ആവാഹിച്ച് പൂജിക്കുക.
ആദ്യം സ്വരങ്ങളാൽ, രണ്ടാമത് രൂപങ്ങളാൽ
(മൂർത്തികൾ), മൂന്നാമത് അഷ്ടശക്തികളാൽ, നാലാ
മത് മാതൃകകളാൽ. മാതൃകകളെ അസിതാംഗൻ

മുതലായ ഭൈരവന്മാരുടെ അഷ്ടാംഗിനികളോടും ന്യസിക്കണം.

ശ്ലോ 68. പഞ്ചഭൂതമയാ വർണ്ണാ വർഗ്ഗശഃ പ്രാഗുദീ രിതഃ തസ്മാദ് ജ്ഞാനേന്ദ്രിയാത്മാനഃ പ്രപഞ്ചം തന്മയം വിദുഃ

വർണ്ണങ്ങൾ പഞ്ചഭൂതമയങ്ങളും വര്ഗ്ഗങ്ങളായി തിരിച്ചവയുമാണെന്ന് മുമ്പുപറഞ്ഞു. അതിനാൽ ജ്ഞാനേന്ദ്രിയങ്ങളാൽ അറിയപ്പെടുന്ന ആത്മാവും പ്രപഞ്ചവും തന്മയം(വർണ്ണമയം) ആയി തന്മയീഭ വിച്ച് അറിയണം. . എവിടെ പ്രപഞ്ചം യജിക്കപ്പെ ടുന്നു, ആഹൂതി ചെയ്യപ്പെടുന്നു, അവിടെയാണ് പ്രപഞ്ചയാഗം. അതുതന്നെയാണ് ഹോമപ്രകാരം വദനം. (വായ്, ജിഹ്വ). . ന്യസിക്കുന്നതിന്റെ അന്തരം (ഉള്ളിൽ,അനന്തരം) എന്ന് പഞ്ചഭൂതങ്ങളെ ഇവിടെ സൂചിപ്പിക്കുന്നത് പ്രാഗുദ്ദീരിതം എന്നു പറയുക യാൽ രണ്ടാം പടലത്തിൽ നേരത്തേ പറഞ്ഞത്  എന്ന് അർത്ഥം. ഉപലക്ഷണം ജ്ഞാനകർമ്മേന്ദ്രി യാത്മന് വായുവർണ്ണം, ആദ്യത്തേത് വാഗ്(നാദ)രൂ പം, രണ്ടാമത്തേത് അർത്ഥരൂപം. പ്രാണാദിദശ വായുരൂപത്തിന് അഗ്നിവർണ്ണം . പഞ്ചഭൂതമയം ഈ അഗ്നിവർണ്ണതന്മയമായ ശരീരരൂപം.

ശ്ലോ 69, ദേഹോപി താദൃശസ്തസ്മിൻ ന്യസേദ്വർണ്ണാൻ വിലോമതഃ തത്തത് സ്ഥാനയുതാൻ മന്ത്രീ ജൂഹൂയാത് പരതേജസി

ദേഹത്തിൽ വർണ്ണം വിലോമമായി ന്യസിക്കുക. അതാതു സ്ഥാനത്ത് പരതേജസ്സിനു തന്നെയാണ് ആഹൂതി. പഞ്ചഭൂതമായ ശരീരത്തിൽ  വർണ്ണന്യാ സം-  തൊട്ട് 10 വർണ്ണം പ്രപഞ്ചയാഗത്തിലെന്ന ക്രമത്തിൽ പദതലം തൊട്ട് ജാനുവരെ വിന്യസി ക്കുക. ഇപ്രകാരം ആകാശം വരെ മുകളിലേക്ക് വിന്യസിക്കുന്നു.(പാദാദികേശം) പിന്നെ അതേ

സ്ഥാനത്ത് അതേ വർണ്ണം ആകാശം മുതൽ ഭൂമി വരെ (കേശാദിപാദം) വിന്യാസം..ഇപ്രകാരമുള്ള വിപരീതന്യാസം ശരീരത്തിലും ചെയ്യുന്നു.

ശ്ലോ 70. ഏവം വർണ്ണമയം ഹോമം കൃത്വാ ദിവ്യതനുർഭവേത് ന്യസ്യ മന്ത്രീ യഥാന്യായം ദേഹേ വിശ്വസ്യ മാതരം

ശ്ലോ 71. ജപേന്മന്ത്രാൻ ഭജേദ്ദേവാൻ യജേദഗ്നിമനന്യധീഃ ദ്രവൈശ്ച ജൂഹൂയാദഗ്നൗ മന്ത്രവിത് തന്ത്രചോദിതൈഃ

ഇപ്രകാരം വർണ്ണമയമായ ഹോമം ചെയ്ത് ദിവ്യതനുവായി ഭവിക്കുന്നു. വിശ്വമാതാവിനെ യഥാക്രമം തന്റെ ശരീരത്തിൽ ന്യസിക്കുന്നു. മന്ത്ര ജപം, ദേവഭജനം ഇവയോടെ മറ്റൊന്നിലും വ്യാപരിക്കാത്ത ഏകാഗ്രധീയോടെ (അനന്യധീ) അഗ്നിയെ യജിച്ച് മന്ത്രവിത്തും തന്ത്രചോദിതനുമായ വ്യക്തി ദ്രവ്യങ്ങൾ അഗ്നിയിൽ ആഹൂതി ചെയ്യു ന്നു.

ഓം ഹ്രീം ക്ഷം ഹംസഃസോഹം സ്വാഹാ എന്ന് അവസാനം ആ എന്ന അക്ഷരത്തോടെ വിന്യസിക്കുന്നു.അപ്പോൾ ക്ഷകാരം അതിന്റെ അധിഷ്ഠാന ദേവതകൾ അതാതിന്റെ സ്ഥാനത്ത് അതിന്റെ അവിഛിന്നചൈതന്യത്തിൽ ആഹൂതി ചെയ്യുന്നതായി ധ്യാനിച്ച് സംഹാരന്യാസം ചെയ്യുന്നു.

മൂലാധാരത്തിൽ ബിന്ദുവിൽനിന്നുണർന്ന ശക്തി മുഖത്തിൽ,മൂർദ്ധാവിൽ ചന്ദ്രക്കലയെ(ഇന്ദു) തന്റെ പ്രിയയെ ഗ്രസിച്ച് അവസാനിക്കുന്നു. ക്ഷ മുതൽ ആ വരെ സർവ്വവർണ്ണവും അഗ്നി,സോമൻ ഇവ രാൽ ഓതപ്രോതമാണ്. ഇപ്രകാരം സർവ്വ വർണ്ണ മാതൃകകളേയും ന്യസിക്കണം. അതിന് അശക്തരാണെങ്കിൽ, ശാക്തേയർ കലാമാതൃകകളെ മാത്രവും ശൈവർ ശ്രീകണ്ഠമാതൃകകളെ മാത്രവും വൈഷ്ണ വർ

കേശവമാതൃകകളെ മാത്രവും യജിക്കുന്നു. ഇത് അശക്തരുടെ രീതിയാണ്. ശക്തർ ശുദ്ധപ്രപ ഞ്ചയാഗമാതൃകകളെ സർവ്വത്ര ന്യസിക്കുന്ന അദ്വൈ തികളാണ്. ജപാദിയിൽ സർവ്വ മന്ത്രവർണ്ണമാതൃക കളുടേയും ലിപി ഇല്ലാത്ത ഉച്ചാരണം (ധ്വനി മാ ത്രം) വിന്യാസത്താൽ മാത്രം ചെയ്യുന്നത് നിഷ്ഫല മാകയാൽ ആദ്യം ലിപികളെക്കൂടി ന്യസിക്കണം. കാദിമതം- ഷഡംഗത്തിൽ മാതൃകാന്യാസം ചെയ്യും മുമ്പ് ആദ്യം സർവ്വത്തേയും ന്യസിച്ച്, പിന്നീട് തന്ത്രം പറഞ്ഞപടി ന്യസിക്കണം. ആചാര്യൻ ലിപിന്യാസാദം സാംഗങ്ങളിൽ പറഞ്ഞിട്ടുണ്ട്. നാരായണീയം അംഗത്തിൽ സർവ്വത്തിലും മന്ത്രം ന്യസിക്കണമെന്ന് പറയുന്നു. സർവ്വാംഗന്യാസം സിദ്ധിദമെന്നും പറയുന്നു. രുദ്രനാൽ പറയപ്പെട്ട കേവലമന്ത്രത്താൽ കർമ്മാരംഭത്തിൽ മാതൃകാവി ന്യാസം ചെയ്താൽ മന്ത്രം സിദ്ധി തരും. പാപവും ജരയും ഇല്ലാതാക്കും. അനന്യധീയായി മാതൃകാ പുടിതജപത്താൽ ഉപാസിച്ചവർക്കേ മന്ത്രസിദ്ധി യുള്ളു.

മൂലപ്രകാശതന്ത്രം-മാതൃകാക്ഷരസംപുടമായി 100 ആവർത്തി ക്രമത്തിൽ മന്ത്രം ജപിച്ചവർ സിദ്ധരായ യിത്തീരുന്നു. മാതൃകാജപമാത്രയിൽ കോടികോടിമന്ത്രങ്ങൾ സുസിദ്ധമായിത്തീരുന്നു. സം ശയങ്ങളില്ലാതാവുന്നു. പ്രയോഗസാരം- സർവ്വ തന്ത്ര വും മാതൃകകളിൽ മഗ്നമാണ്. മാതൃകകളാണ് സി ദ്ധന്മാരുടെ സിദ്ധം. അതിൽനിന്ന് മന്ത്രം ജനിക്കുന്നു.

ശ്ലോ 72
അശ്വത്ഥോദുംബരപ്ലക്ഷന്യഗ്രോധസമിധസ്തിലാഃ
സിദ്ധാർത്ഥപായസാജ്യാനി ദ്രവ്യാണ്യഷ്ടൌ
വിദുർബുധഃ

ശ്ലോ 73 അമീഭിർജുഹുയാല്ലക്ഷം തദർദ്ധം വാ സമാഹിതഃ സർവ്വാൻ കാമാനവാപ്നോതി പരാംസിദ്ധിഞ്ച വിന്ദതി.

അശ്വത്ഥം, ഉദുംബരം, പ്ലക്ഷം,ന്യഗ്രോധം ഇവയുടെ സമിത്തിൽ തിലം, സിദ്ധാർത്ഥം, പായസം,ആജ്യം എന്ന് അഷ്ടദ്രവ്യാഹൂതി ചെയ്യുന്നു. ലക്ഷം, അരല ക്ഷം എന്നിങ്ങനെ സംഖ്യകളിൽ സമാഹിതചിത്ത നായി ആഹൂതി ചെയ്യവൻ സർവ്വകാമസിദ്ധി ഫലം. അതിലുപരി ഒരു സിദ്ധിയുമില്ല. ലക്ഷം, അരലക്ഷം, 12000, 500 ഇങ്ങനെ ഓരോരോ ദ്രവ്യ ത്താലും 8 ദ്രവ്യം ആഹൂതി ചെയ്യുന്നത് സർവ്വ മാതൃകാമന്ത്രങ്ങൾക്കും കാമ്യകർമ്മമാണ്. 6000, 51, 200 എന്നും അതാതു വ്യക്തിയുടെ കഴിവനുസരിച്ച് അഷ്ടദ്രവ്യാഹൂതിയുണ്ട്. 1, അര,കാൽ എന്ന അനു പാതത്തിലാണ് യഥാശക്തി ആഹൂതി ചെയ്യേണ്ടത് .

ശ്ലോ 74.ഏഭിരർക്കസഹസ്രാണി ഹുത്വാ മന്ത്രീ വിനാശയേത് രിപൂൻ ക്ഷുദ്രഗ്രഹാൻ ഭൂതാൻ ജ്വരാശ്ചാപാംശ്ച പന്നഗാൻ.

12000 ഹവനം ശത്രുവിനാശനത്തിനാണ് .ക്ഷുദ്രഗ്ര ഹം,ഭൂതം, ജ്വരം, ശാപം, പന്നഗം ഇവയുടെ നാശ ത്തിനാണ്. ദ്വിഗുണം ,ചതുർഗ്ഗുണം( 2, 4 കൊണ്ട് ഗുണിച്ചത്) അൽപ്പത്വത്തെ മഹത്വമാക്കുന്നതാണ് അഭികാമ്യം. (24000, 48000 )ഇപ്രകാരം 3 X 1000 X 6 X 1000 ഇപ്രകാരം കൂട്ടിക്കൊണ്ടുവരണം. ഏറ്റവും അൽപ്പം (അത്യൽപ്പം) 11 പ്രാവശ്യം മാത്രം ഹോ മിക്കുന്ന ക്രിയയാണ്. 1, 2,3,4, 100 ആവൃത്തികൾ അതാത് നോക്കി വികൃതിയിൽ മന്ത്രി ഹോമിക്കു ന്നു. നാരായണീയതന്ത്രത്തില് ഇപ്രകാരമുള്ള ക്ഷു ദ്രത്തെ പറയുന്നത് സ്ംഭം,ദ്വേഷം,ഉത്സാദം, ഉച്ചാട നം,മാരണം,വ്യാധി ഇവക്കുവേണ്ടി ചെയ്യുന്ന അത്യൽപ്പആഹൂതി ക്ഷുദ്രകർമ്മമാണ്.

ശ്ലോ 75 മന്ത്രാണാമയഥാവൃത്തിഃ പ്രതിപത്തി സമുദ്ഭവാൻ വികാരാൻ നാശയേദാശു ഹോമോയം സമുദീരിതഃ

മന്ത്രങ്ങൾക്ക് അയഥാവൃത്തിപ്രതിപത്തി ഉത്ഭവിക്കാറുണ്ട്.യഥാവൃത്തിയിൽ അപ്രതിപത്തി വരുന്നത് അയഥാവൃത്തിപ്രതിപത്തി. അത് ഉണ്ടാകുമ്പോൾ വികാരം ജനിക്കുന്നു. അയഥാവൃത്തി വികാരങ്ങൾ വാതം, കുഷ്ഠം ഇവയാണ്. അപ്രതിപത്തിയുടെ വികാരം ഉന്മാദമാണ്. ഇപ്രകാരം നാരസംഹപ്രപഞ്ചിതത്തിലുണ്ട്. ഇപ്രകാരമുള്ള ദോഷങ്ങൾ 1000 ആവൃത്തി യഥാവൃത്തി പ്രതിപത്തിഹോമങ്ങൾ കൊണ്ട് നീക്കിക്കളയുന്നു.

ശ്ലോ 76 ഏഭിസ്ത്രിമധുരോപേതൈർ ജൂഹൂയാല്ലക്ഷമാനതഃ അചിരാദേവ സഭവേത് സാക്ഷാത് ഭൂമിപുരന്ദരഃ

ത്രിമധുരത്തോടുകൂടി ലക്ഷം പ്രാവശ്യം ഹോമം ചെയ്യവർ സാക്ഷാത് ഭൂമിപുരന്ദരനായി (ഭൂ മിയിലെ ഇന്ദ്രൻ) തീരുന്നു. പാലും തേനും നെയ്യു മാണ് ത്രിമധുരം. പാലിന്റെ സ്ഥാനത്ത് ശർക്കരയും ഉപയോഗിക്കാം.

ശ്ലോ 77. അമീഭിഃസാധകോ ഹുത്വാ വശ്യാദീനപി സാധയേത് ഹുത്വാ ലക്ഷം തിലൈഃശുദ്ധൈർമുച്യതേ സർവ്വപാതകൈഃ

ശ്ലോ 78 പായസാന്നേന ജൂഹൂയാൻ മന്ത്രീ സർവ്വസമൃദ്ധയേ പത്മാനാം ലക്ഷഹോമേന മഹതീം ശ്രിയമാപ്നുയാത്

ശ്ലോ 79. ഘൃതേന ജൂഹുയാത് ലക്ഷം പ്രാപ്നുയാത് കീര്ത്തിമുത്തമാം ജാതീകുസുമഹോമേന സർവ്വലോകവശം നയേത്

ശ്ലോ 80. സംശോധിതൈസ്ത്രമധൂർക്കൈതലവണൈ ർലക്ഷമാനതഃ ജൂഹൂയാത് ഗുലികാഃകൃത്വാ വശയേത് സർവ്വമഞ്ജസാ

അഷ്ടദ്രവ്യങ്ങളാൽ ലക്ഷാർദ്ധം മൂന്നുവർഷം ഹോമിച്ച സാധകൻ വശ്യത്വം (വാഗ്മിത്വാദി) സാധിക്കുന്നു.. ലക്ഷം തിലഹോമം സർവ്വപാപമുക്തി നേടി ശുദ്ധനാവുന്നതിന്ന്. പായസാന്നം സർവ്വസമൃദ്ധിക്ക്. താമരപ്പൂകൊണ്ട് ലക്ഷം ഹോമം മഹത്തായ ശ്രീ തരുന്നു. ഘൃതം കൊണ്ട് ലക്ഷം ഹോമം ഉത്തമ കീർത്തി തരും. ജാതീകുസുമഹോമം സർവ്വലോകത്തേയും വശത്താക്കും. സംശോധിതമായ ത്രിമധുരം ,ലവണം ഇവ ഗുളികാപ്രായമാക്കി ലക്ഷഹോമം ചെയ്താൽ സർവ്വൂവും വശത്താക്കുന്ന സർവ്വജ്ഞ ത്വം ലഭിക്കും.മൂന്നുവർഷം ഇപ്രകാരം ചെയ്ത സിദ്ധൻ ത്രിഭുവനവും വശീകരിക്കുന്നു. ഹോമദ്ര വ്യമെല്ലാം ശുദ്ധമായിരിക്കണം. ശുദ്ധമായ ദ്രവ്യം, ദ്രവ്യസ്വഭാവം, ആഹൂതിസംഖ്യം, അത് അനു ഷ്ഠിച്ച കാലം (ചുരുങ്ങിയത് മൂന്നു കൊല്ലം) അതി ന്നായി സാധകൻ അനുഷ്ഠിച്ച പ്രയത്നം, ഉപാസന, ഏകാഗ്രത, സമാഹിതചിത്തം ഇവയെല്ലാം വെട്ടാണ് യോഗ്യപരിമാണം -ഗുരുത്വം, ലഘുത്വം അഥവാ മഹത്വം, ക്ഷുദ്രത്വം- പറഞ്ഞിരിക്കുന്നത്.

ശ്ലോ 81. ലിഖിത്വാ പത്രഖണ്ഡേഷു  മാതൃകാ വർണ്ണാൻ പൃഥക് പൃഥക് അഭ്യർച്ച ജൂഹുയാദ് വഹ്നൌ തത്പത്രാക്ഷരമുച്ചരൻ

ശ്ലോ 82. അഭിചാരഹരോ ഹോമഃസർവ്വരക്ഷാപ്ര സിദ്ധിദഃ സഹസ്രഹോമേ വിതരേത് ദക്ഷിണാം നിഷ്കമാനതഃ

പത്രഖണ്ഡത്തിൽ മാതൃകാവർണ്ണങ്ങളെഴുതി ആ പത്രത്തിലെ അക്ഷരം ഉച്ചരിച്ച് അഗ്നിയിൽ ഓരോ പത്രമായി ഹോമിക്കുന്നു.ഹോമം അഭിചാരങ്ങളെ

നശിപ്പിച്ച് സർവ്വരക്ഷയും തരുന്നതെന്ന് പ്രസ്ദ്ധമാണ്. (പ്രസിദ്ധിയും തരുന്നു) സഹസ്രഹോമത്തിന് ദക്ഷിണ നിഷ്കം നൽകണം.

പത്രഖണ്ഡം-ഇല, പുഷ്പദളം,താലപത്രം ഇത്യാദി. പ്രത്യക്ഷരം ഋഷി,ഛന്ദസ്സ്,ദേവത,ശക്തിബീജം ഉച്ചരിച്ച് ധ്യാനം ചെയ്ത് ആ അക്ഷരത്തിന് ഗന്ധാദി നൽകി അർച്ചനാക്രമം.

ഋഷ്യാദിഃ-

അർജ്ജുനായനമദ്ധ്യത്തിൽ ഹൌ ഭാർഗ്ഗവത്തിൽ തൌ. അഗ്നിവേശ്യനിൽ സുപ്രതിഷ്ഠ,മൂന്നു സാഗരത്തിലും ഗൌതമൻ,, ഭരദ്വാജനിൽ ഗായത്രി. ഉഷ്ണിക്കിൽ അംഗാരകൻ.ലോഹിത്യായനൻ അനുഷ്ടുപ്പ്, വസിഷ്ഠൻ ബൃഹതിദ്വയങ്ങൾ, മാണ്ഡവ്യൻ ദണ്ഡകം, മുനി സ്വരങ്ങളിലും ഛന്ദസ്സിലും മുദ്ഗല്യായനൻ പംക്തി, അജൻ 2 ത്രിഷ്ടുപ്പുകൾ, യോഗ്യായനൻ ജഗതി, ഗോപാല്യയനകൻ അതിജഗതി, ചേ,ഛേ എന്നിവ ശർക്കരി,ശർക്കരികാശ്യപൻ..

ക്ത,ഞ,ഷ്ട,ഠോ അതിശാർക്കരി ശുനകൻ.

അത്യഷ്ടി സൌമനസ്യൻ, ങേ കാരണോധൃതി,

ഢ,ണ മാണ്ഡവ്യൻ,അതിധൃതി

സാംകൃത്യായനൻ  കൃതി

ന,വ,ക എന്ന് മൂന്ന് കാത്യായനന്റെ പ്രകൃതി.

ദാക്ഷായനന് മേ ആകൃതി.  കാണ്ഡല്യൻ അതികൃതി  (യ, രോ). ദാണ്ഡ്യായനൻ ഉത്കൃതി

ലേ,വേയിൽനിന്ന് ജനിച്ച ദണ്ഡകങ്ങൾ ലാഠ്യായനൻ.

ശേ,ഷ,സ,ഹേ എന്നീ ജയദണ്ഡകങ്ങൾ മാണ്ഡവ്യൻ ല,ക്ഷേ,കാദികളുടെ ഋഷിഛന്ദസ്സുകൾ,ദേവതകൾ,

ശ്രീകണ്ഠാദികൾ ഇപ്രകാരം പറയപ്പെടുന്നു. ബീജം, ശക്തി,പൂർണ്ണോദരികളോടെ മുമ്പുപറഞ്ഞപോലെ ധ്യാനിക്കണം. നിഷ്കം എന്നാൽ സുവർണ്ണചതുഷ്ക മാണ്.

ശ്ലോ 83. അർദ്ധം വാ ശക്തിദോ ദധ്യാത് യഥോക്തം ഫലമാപ്നുയാത് അനയാ സപ്തസംജപ്തം പിബേത് പ്രാതർദിനേ ദിനേ

പ്രയോക്രമത്തിൽ സ്വയം ദേവതാവിഗ്രഹമായി ഭവിച്ച് ലിപിപത്മത്തിൽ ജലമെടുത്ത്, ബാലദശാ ക്ഷരി, വിപരീതദശാക്ഷരി ഇവ ക്ഷാന്തം, ക്ഷാദ്യ ന്തം എന്ന് സബിന്ദുകമായി ജപിച്ച് ,സബിന്ദുവി സർഗ്ഗം ആദിക്ഷാന്തം ജപിച്ച്, ഭ്രൂമദ്ധ്യത്തിൽ സർവ്വാക്ഷരങ്ങളും ദീപശിഖകളെപ്പോലെ വ്യാപ്ത മായിരിക്കുന്നത് ധ്യാനിച്ച് ജലം കുടിക്കുന്നു. വർണ്ണ ങ്ങൾ മുഖത്തുനിന്നാണ് പുറത്തുവരുന്നതെന്നതിനാ ൽ ,മുഖത്തുനിന്ന് ശാസ്ത്രാദിരൂപങ്ങളായി അവ നിർഗ്ഗമനം ചെയ്യുന്നതായി ധ്യാനിച്ച് രണ്ടാഴ്ച ദിനം തോറും ഇപ്രകാരം ജലം ആചമിക്കുന്നു

ശ്ലോ 84 സലിലം സ ഭവേദ് വാഗ്മീ ലഭതേ കവിതാം പരാം .ബ്രാഹ്മീരസേ വചേ കൽക്കേ പയസാ വിപചേത് ഘൃതം

ഇപ്രകാരം ജപിച്ച് ധ്യാനിച്ച് ആചമിച്ച ജലം പരമമായ കവിത്വവും വാഗ്മിത്വവും തരുന്നു.
ബ്രാഹ്മീരസത്തിൽ വചാകല്ക്കത്തിൽ പാലിനോട് നെയ്യ് ചേർത്ത് പാകപ്പെടുത്തുന്നു.ഘൃതം ജീവൻ, ഹൃദയംഇവയുടെ ഏകവർണ്ണമായ ഗോ(രശ്മി) യാണ്. പാലും അപ്രകാരമാണ്. ആയുർവ്വേദത്തിൽ ഘൃതപാകം കൽക്കത്തിന്റെ നാലിരട്ടി സ്നേഹം (എണ്ണ) എന്നാണ്. അല്ലെങ്കിൽ,സ്നേഹത്തിന്റെ കാൽഭാഗമാണ് കൽക്കം ..അത് സ്വരസപാകമാക്കി, സ്നേഹത്തിന്റെ എട്ടിലൊന്ന് ഭാഗം കൽക്കമാക്കു

ന്നു. ബ്രാഹമീരസമാണ് സ്വരസം.ആത്മരസം സിദ്ധന്മാർ അതിന്റെ എട്ടിലൊന്ന് ഭാഗം. മനുഷ്യന്റെ വാക്ക് (പ്രസംഗമായാലും പുസ്തകമായാലും) അഥവാ ഭാഷ അത്രമാത്രമാണ്. അതിൽ കവിത്വമധുരം ചേർന്ന ഭാഷ ത്രിമധുരമാണ്. ധ്യാനിക്കുന്നതും ജപിക്കുന്നതും അനുഭവിക്കുന്നതും  ആസ്വദിക്കുന്നതും നേദിക്കുന്നതുമെല്ലാം ബ്രഹ്മമെന്ന ബ്രാഹ്മീരസാംശം മാത്രമാണ്.

കൽക്കം ആർദ്രവും സരസവുമായ സ്വരസം പിഴിഞ്ഞെടുത്ത് അരിച്ച് ബാക്കി വരുന്ന പിണ്ഡമാണ്.അത് യഥാർത്ഥനിത്യവസ്തുവിന്റെ നാലിലൊന്നുമാത്രമായ പ്രപഞ്ചവും പഞ്ചഭൂതാത്മകശരീരവുമാണ്.

സ്ഥൂലരീതിയിൽ കൽക്കം ഉണ്ഡാക്കുന്ന വിധം-3 പ്രസ്ഥം അഥവാ 2 പലം ഘൃതത്തിൽനിന്ന് ഉണ്ടാക്കുന്നത്. ഘൃതത്തിന്റെ നാലിരട്ടി ബ്രാഹ്മീരസം (ബ്രാഹ്മിച്ചെടിയുടെ നീര്)  അതിന്റെ നാലിരട്ടി പാൽ( 2 പ്രസ്ഥം നെയ്യ്,4 പ്രസ്ഥം ബ്രാഹ്മിനീര്, 16 പ്രസ്ഥം പാൽ) അതിന്റെ നാലിരട്ടി ജലം (64 പ്ര സ്ഥം) ജലം വീര്യാധാനത്തിന് ആവശ്യമാണ്. പാകമായോ എന്ന് നോക്കുന്നത് പാകജ്ഞാനം. വിരലുകൊണ്ടെടുത്ത കൽക്കത്തിൽ എണ്ണ ഇല്ലാ തായി അഗ്നിയിൽ വർണ്ണശബ്ദാദികൾ വരുത്താ താവുമ്പോൾവേഗം ആഹരിക്കാവുന്ന സ്നേഹപാ കത്തിൽ കൽക്കം വർത്തിക്കുന്നു.നെയ്യിന്റെ ഫേനം തീർന്ന് അതിൽനിന്നുണ്ടായ ലേഹത്തിന്റെ തന്തു (നൂൽ) ജലത്തിൽ മജ്ജനം,സരണം ചെയ്യാതാവുമ്പോ ൾ,ആ ഘൃതം കുടിക്കാമെന്ന് പറയുന്നു. സിദ്ധന്മാ ർ സ്നേഹത്താൽ പാകമായി ഭവിക്കുന്നു. പാക പാനത്തിൽ സമമായി ഭവിക്കുന്നു. ഖരം അഭ്യംഗ ത്തിൽ മൃദുവോടുകൂടി ന്യസിച്ച്, (ഖരവും മൃദു വും വ്യഞ്ജനങ്ങൾ)സാമാന്യം(തുല്യം).ആയി പ്രക

ൽപ്പിക്കപ്പെടുന്നു ഒന്നിലധികം അർത്ഥങ്ങൾ (നാനാർത്ഥം) സിദ്ധന്റെ ഈ സ്നേഹപകവതക്ക് ഉണ്ട്.

ശ്ലോ 85 അയുതം മാതൃകാജപ്തമർച്ചിതഞ്ച വിധാനതഃ പിബേത് പ്രാതഃ സ മേധാവീ ഭവേദ് വാഗ്പതിസന്നിഭഃ

ശ്ലോ 86.ബ്രഹ്മീം സഹസ്രസംജപ്താം വചാം വാ പയസാ പിബേത് സ ലഭേൻ മഹതീം മേധാമചിരാ ന്നാത്രസംശയഃ

അയുതം മാതൃകാജപം,അർച്ചനക്കുശേഷം പ്രാതകാലത്ത് ഇപ്രകാരം ചെയ്യുന്നവർ വാഗ്പതിക്കു സമ മായ മേധ ലഭിച്ച് മേധാവിയായിത്തീരുന്നു ആയി രം പ്രാവശ്യം ബ്രാഹ്മി ജപിച്ച് വചയും(വയമ്പ്) പാലും കുടിക്കുന്നവൻ മഹതിയായ മേധ ലഭിക്കു മെന്നതിൽ യാതൊരു സംശയവും വേണ്ട. തണുത്ത നെയ്യെടുത്ത് അയുതം പ്രാവശ്യം ജപിച്ച് നെയ്യിൽ മാതൃകാപീഠം വിഭാവനം ചെയ്ത് മാതൃകോക്ത വിധാനത്താൽ പൂജിച്ച് നെയ്യ് കുടിക്കുക.ഇത് ഒരു കൊല്ലം തുടർച്ചയായി ചെയ്യണം. കവിർഭവതി വത്സരത എന്നാണ് പ്രമാണം. തന്ത്രാന്തരത്തിൽ സവിശേഷമായി പറയുന്നത്ഃ-,വെളുത്ത വച (വയമ്പ്) പൊടിച്ചത് ഒരുപലം, ഒരു കർഷം അശ്വഗന്ധി, ഓരോ നിഷ്കത്തൂക്കം വീതം കൃഷ്ണ,ഹരിദ്ര,ഉപ്പ്, ധാത്രി, രുഗ്വി,അശ്വഭേഷജം ഇവ പൊടിച്ചെടുത്ത് ഒരു പ്രസ്ഥം നെയ്യിൽ ചേർക്കുന്നു.4 പ്രസ്ഥം ബ്രാഹ്മീരസത്തിൽ അഗ്നിയിൽ പാകം ചെയ്യുന്നു. അയുതം പ്രാവശ്യം മന്ത്രിച്ച ഈ ബ്രാഹമഘൃതം സൂര്യോദയത്തിനു മുമ്പ് ഭക്ഷിച്ചാൽ സർവ്വജ്ഞത്വം ലഭിക്കുന്നതാണ്. സൂര്യോദയത്തിൽ പ്രഭാതത്തിൽ നിത്യം 50 പ്രാവശ്യം അഭിമന്ത്രിച്ച് കഴിച്ചാൽ കവിവൃന്ദങ്ങളാൽ സമ്മതി നേടിയ കവിത്വവും വാഗ്മിത്വവും ലഭിക്കും.

ശ്ലോ 87.പൂർവ്വോക്തം പങ്കജം കൃത്വാ കുംഭം സംസ്ഥാപ്യ പൂർവ്വവത് ക്വാഥേന പൂരയേന്മന്ത്രൌ യഥാവത് ക്ഷീരശാഖിനാം

ശ്ലോ 88.അഷ്ടഗന്ധം വിലോഗ്യാസ്മിന്നവരത്ന സമന്വിതൈ ആവാഹ്യ പൂജയേത് ദേവീം മാതൃകാമുക്തമാർഗ്ഗതഃ

ശ്ലോ 89. സഹസ്രസാധിതൈസ്തോയൈരഭിഷിഞ്ചേത് പ്രിയം നരം ഭാനുവാരേ ശുഭേ ലഗ്നേ ബ്രഹ്മണാനപി ഭോജയേത്

ശ്ലോ 90.ഗുരവേ ദക്ഷിണാം ദധ്യാത് ഭക്തിയുക്തഃ സ്വശക്തിതഃ രക്ഷാകരം വിശേഷേണ കൃത്യാദ്രീഹോപശാന്തിദം

ശ്ലോ 91 ഐശ്വര്യജനകം പുംസാം സർവ്വസൌഭാഗ്യസിദ്ധിദം അഭിഷേ,കമിമം പ്രാഹുർ വിശ്വ സമ്മോഹനപ്രദം.

മുമ്പു പറഞ്ഞപോലെ പത്മമിട്ട് കലശം സ്ഥാപിച്ച്, നാൽപ്പാമരക്കഷായം കൊണ്ട് പൂരിതമാക്കുക. അഷ്ടഗന്ധലേപനം ചെയ്ത് നവരത്നം നിക്ഷേപിച്ച്,ദേവിയെ ആവാഹിച്ച് മാതൃക്കളോടുകൂടി പറയപ്പെട്ട മാർഗ്ഗത്തിൽ പൂജിക്കുക. ആയിരം വ ട്ടം സാധനചെയ്ത ജലത്താൽ അഭിഷേകം ചെയ്യുക. ഞായറാഴ്ച ശുഭലഗ്നത്തിൽ ബ്രാഹ്മണർക്ക് ഭോജ നം നൽകുക.ഭക്തിപൂർവ്വം സ്വശക്തിക്കനുസരിച്ച് സ്വഗുരുവിന് ദക്ഷിണ നൽകുക. ഇതെല്ലാം രക്ഷാകരങ്ങളാണ്. പ്രത്യേകിച്ചും കൃത്യ മുതലായവ യുടെ ഉപദ്രവത്തിൽനിന്ന് ശാന്തി നൽകുന്നതാണ്. പുരുഷന്മാർക്ക് സർവ്വൈശ്വര്യപ്രാപ്തി, സൌഭാഗ്യപ്രാപ്തി, വിശ്വസമ്മോഹനത ഇവ മാതൃകാ പൂജകൊണ്ടും അഭിഷേകംകൊണ്ടും എല്ലാവ ർക്കും ലഭിക്കുന്നു.പുംസാം എന്നതുകൊണ്ട്

ലിംഗഭേദമില്ലാതെ എന്നാണ് ഇവിടെ ധരിക്കേണ്ടത്. നാനാവിധഗുണനിലയമായ സ്ത്രീയിൽനിന്നാണ് പുരുഷപ്രജാജനനമെന്ന് മാതൃകാപൂജയിൽ സൂചിതമാണ്. (നാരീബന്ധാപി നാനാവിധഗുണനിലയം പുത്രവര്യം പ്രസൂതേ ഇതി ഉക്തേഃ)

ശ്ലോ 92. പൂർവ്വോക്തമണ്ഡലം കൃത്വാ മന്ത്രീ നവപദാന്വിതം മദ്ധ്യാദിസ്ഥാപയേത് തേഷു പദേഷു കലശാൻ നവഃ

ശ്ലോ 93. തന്തുഭിർ വേഷ്ടിതാൻ ശുദ്ധാൻ ബഹിശ്ച ന്ദനചർച്ചിതാൻ സുധൂപവാസിതാൻ മന്ത്രീ ദൂർവ്വാക്ഷതസമന്വിതാൻ.

ശ്ലോ 94. ആപൂര്യശുദ്ധതോയൈസ്താൻ വേഷ്ടേദംശുകൈസ്തുതാൻ മുക്താമാണിക്യവൈഡൂര്യ ഗോമേദാൻ വജ്രബിന്ദുമൌ

ശ്ലോ 95 പത്മരാഗംമരതകം നീലഞ്ചേതി യതാക്രമാ ത് ഉക്താനി നവരത്നാനി തേഷു കംഭേഷു നിക്ഷിപേത്

ശ്ലോ 96 വിഷ്ണുക്രാന്താമിന്ദ്രവല്ലീം ദേവീം ദുരേവ്വാഞ്ച നിക്ഷിപേത് സ്ഥാപയേത് കുംഭവക്ത്രേഷു കോമലാംശ്ചൂതപല്ലവാൻ

ശ്ലോ 97 വിന്യസേദക്ഷതോപേതാം ചഷകാംശ്ചഫലാന്വിതാൻ മദ്ധ്യേ കുംഭേ സമാരാദ്ധ്യ ദേവീം മന്ത്രീവൃഷാദിതഃ

ശ്ലോ 98. അർച്ചയേത് ദിക്ഷു കുംഭേഷു വ്യാപിന്യാദ്യാഃ പുരോദിതഃ വർഗ്ഗമന്ത്രയുതാഃ പ്രോക്തലക്ഷണാഃ സർവ്വസിദ്ധിദഃ

ശ്ലോ 99 ശർക്കരാ ഘൃതസംയുക്തം പായസഞ്ച നിവേദയേത് സ്പഷ്ടാ കുംഭാ കുശൈർവിധ്യാം ജപേത് സാഗ്രം ശതംശതം

മുൻപറഞ്ഞപോലെ 9 പദമുള്ള മണ്ഡലം വരച്ച്
അതിന്റെ മദ്ധ്യപദത്തിലാണ് കലശസ്ഥാപനം.
മദ്ധ്യപദത്തിൽ 9 കലശം സ്ഥാപിക്കുന്നു. നൂലു
കൊണ്ട് ചുറ്റി, ശുദ്ധമാക്കി, പുറത്ത് ചന്ദനം പുര
ട്ടി,സുധൂപങ്ങളാൽ സുഗന്ധമയമാക്കി, ദൂർവ്വ,അക്ഷ
തം ഇവയാൽ ശുദ്ധമാക്കിയജലം നിറച്ച്,വസ്ത്ര
ത്താൽ വേഷ്ടി കെട്ടി,മുത്ത്,മാണിക്യം,വൈഡൂര്യം,
ഗോമേദകം,വജ്രം,ഇന്ദ്രനീലം,പവിഴം, പത്മരാഗം,
മരതകം,  മുതലായ രത്നങ്ങൾ കലശത്തിലിട്ട്,
വിഷ്ണുക്രാന്ത. ഇന്ദ്രാവല്ലി, ദൂർവ്വ ഇവയും ഇടു
ന്നു.കലശമുഖത്ത് കോമളമായ മാന്തളിർ സ്ഥാപി
ക്കുന്നു. അക്ഷതമിട്ടതും ഫലങ്ങൾ നിറഞ്ഞതുമായ
ചഷകങ്ങൾ സ്ഥാപിക്കുന്നു.കുംഭമദ്ധ്യത്തിൽ ദേവി
യെ ആവാഹിക്കുന്നു.കുംഭത്തിന്റെ ദിക്കുകളിൽ
വ്യാപിനി മുതലായി മുമ്പുപറഞ്ഞ സർവ്വസിദ്ധി
കളും പ്രോക്തലക്ഷണങ്ങളുള്ളവരും വർഗ്ഗമന്ത്ര
യുതകളുമായ ദേവതകളെ അർച്ചിച്ച് ശർക്കരയും
നെയ്യും ചേർത്ത പായസം നിവേദിക്കുന്നു. കുംഭ
ത്തെ കുശപ്പുല്ലുകൊണ്ട് തൊട്ട്,നൂറുനൂറുപ്രാവശ്യം
വീതം മന്ത്രം ജപിക്കുന്നു. നവപദം എന്നാൽ 9
നാഭിയുള്ള നവനാഭം . ദേവിയെ സഹോദരിമാ
രോടുകൂടി പൂജിക്കണം.പൂക്കളിലും പഴങ്ങളിലും
വ്രണമോ ചതവോ കറുത്തനിറമോ പാടില്ല. എല്ലാ
കുംഭത്തിലും മേൽപ്പറഞ്ഞവിധം നിക്ഷേപം വേ
ണം. ദേവീം മന്ത്രീം വൃഷാദിതഃ വൃഷനെന്നാൽ
ഇന്ദ്രൻ. വാസൻ,വൃത്രഹന്താ, വൃഷനെന്ന് ഇന്ദ്ര
പര്യായം (കോശം). കിഴക്ക് ഇന്ദ്രനിൽനിന്ന്
ദിക്പാലപൂജ ആരംഭിക്കണം. 100 പ്രാവശ്യം ഓരോ
കുംഭവും തൊട്ട്, 108 തവണ മന്ത്രജപം. ആകെ 10800
തവണ.

ശ്ലോ 100. അഭിഷിഞ്ചേത് വിലോമേന സാദ്ധ്യം തം ദത്തദക്ഷിണം സർവ്വപാപക്ഷയകരം ശുഭദം ശാന്തിസിദ്ധിദം

ശ്ലോ 101. കൃത്യാദ്രോഹാദിശമനം സൌഭാഗ്യശ്രീ ജയപ്രദം പുത്രപദം ച ബന്ധൂനാമഭിഷേകമിമം വിദുഃ

ശ്ലോ 102 ജ്വരാർത്തസ്യപുരഃസ്ഥിത്വാ ജപേദ് സാഗ്രം സഹസ്രകം ജ്വരോ നശ്യതി  തസ്യാശു ക്ഷുദ്രഭൂതഗ്രഹാ അപി.

ശ്ലോ 103.പരതേജസി സഞ്ചിന്ത്യ ശുഭം സ്രുതസുധാ മയം വിധും വിദ്യാം ജപേദ് യോഗീ വിഷരോഗ വിനാശകൃത്.

ശ്ലോ 104. വലീപലിതരോഗഘ്നഃ ക്ഷുത്പിപാസാ പ്രണാശനഃ പുഷ്ടിദഃ സർവ്വസൌഭാഗ്യദായീ ലക്ഷ്മീ ശുഭപ്രദാഃ,

വിലോമമായി അഭിഷേകം ചെയ്യുക എന്നുപറ ഞ്ഞാൽഈശാനകോണിലെ ഘടം മുതൽ എന്നർത്ഥം. അത് സർവ്വപാപക്ഷയകരം,ശുഭം, ശാന്തിദം, ക്ഷുദ്ര രോഗഗ്രഹാദികളെ നശിപ്പിക്കുന്നത്. പ്രിയസ്ത്രീയെ ആദിമദ്ധ്യാന്തം അഭിഷേകം ചെയ്യണമെന്ന് പ്രയോഗ സാരം. അഭിഷേകം കൃത്യാദ്രോഹാദി നശിപ്പിക്കു ന്നു .സൌഭാഗ്യം,പദവി,ജയം,ശ്രീ, പുത്രൻ ഇവയെ നൽകുന്നു.ജ്വരാർത്തനെ മുന്നിലിരുത്തി 1000 തവണ ജപിച്ചാൽ ജ്വരം ശമിക്കും.ക്ഷുദ്രഗ്രഹനാശം സംഭവി ക്കും. പരതേജസ്സിൽ ശുഭ്രമായ, സുധാമയമായ വിധുവിൽ(ചന്ദ്രൻ)വിദ്യയെ ജപിച്ച് അഭിഷേകം ചെയ്താൽ വിഷരോഗം ശമിക്കുന്നതാണ്. സഹസ്രാ രകമലകർണ്ണികയിലുള്ള പരതേജസ്സിലിരിക്കുന്ന ചന്ദ്രന്റെ അമൃതകലയിലാണ് യോഗി അഭിഷേകം ചെയ്യുന്നത്.

ശ്ലോ 105 സൂര്യചന്ദ്രാഗ്നിരൂപാഃസ്യുർ വർണ്ണാ ലോഹത്രയം തഥാ രൌപ്യമിന്ദുഃസ്മൃതോ ഹേമ സൂര്യസ്താമ്രം ഹുതാശനഃ

ശ്ലോ 106. ലോഹഭാഗാഃ സമുദ്ദിഷ്ടഃ സ്വരാദ്യക്ഷര സംഖ്യയാ  തൈർല്ലോഹൈർ കാരയേൻ മുദ്രാമസങ്കലിതസംഗതാം

ശ്ലോ 107 സാഗ്രം സഹസ്രം സംജപ്യസ്പൃഷ്ട്വാ താം ജുഹുയാത് തതഃ തസ്യാം സംപാതയേൻ മന്ത്രീ സർപ്പിഷാ പൂർവ്വസംഖ്യയാഃ

സോമൻസൂര്യൻ,അഗ്നി എന്ന ത്രിരൂപങ്ങളെ ത്രിവ ർണ്ണമായി ത്രിലോഹങ്ങളായി ധ്യാനിക്കുന്നു. വെള്ളി ചന്ദ്രൻ. സ്വർണ്ണം സൂര്യൻ താമ്രം അഗ്നി. ലോഹത്തകിടുകളിൽ ഉദ്ദിഷ്ടഭാഗത്ത് സ്വരാദിഅക്ഷര സംഖ്യയാൽ സോമസൂര്യാഗ്നിലോകം മുദ്രകളോടെ വരക്കുന്നു. തൊട്ടിരുന്ന് 1008 വട്ടം നെയ്യ് സമർപ്പി ച്ച് സഹസ്രജപം.ത്രിശക്തിമുദ്രികകളാണ് സോമസൂ ര്യാഗ്നികൾ. ലോഹമെന്നാൽ സർവ്വവും തൈജസ മാണ്. തൈജസരൂപങ്ങളാണ് ഭൂമിയിൽ ത്രിശക്തി മുദ്രികകളെ പ്രതിനിധീകരിക്കുന്നത്.വെള്ളി 16, സ്വർണ്ണം 25, താമ്രം 10 എന്ന് സ്വരസംഖ്യാനുപാതം. എങ്കിലും വർണ്ണങ്ങളുടെ ദ്വാദശകലാത്മകത്വത്താൽ സുവർണ്ണഭാഗം സൂര്യന്റെ ദ്വാദശരാശിപോലെ 12 എന്ന് പറഞ്ഞുവരുന്നു. ഇത് സാമ്പ്രദായികപക്ഷം. ശൈവാഗമത്തിലും ഇങ്ങനെ പറയുന്നുണ്ട്. വ്യുത്ക്രമേണയാണ് സംഖ്യ. അസങ്കലിതാം-സങ്കലനം കൂടാതെ ശുദ്ധമായി ആദ്യം അതാതുലോഹം ശുദ്ധമായി ,ലോഹത്രയ ത്തിന്റെ മുദ്രിക വെവ്വേറെ അസങ്കലിതമായി ഉണ്ടാ ക്കുന്നു. പിന്നീട് വേണ്ടത്ര അനുപാതത്തിൽ അവ സങ്കലനംചെയ്യുന്നു(സംയോജിപ്പിക്കുന്നു)ലോഹപ്പ

ണി ചെയ്യുന്നവരുടം ആൽക്കെമി (കെമിസ്ട്രി)യാണ് ഇത്. സാഗ്രം സഹസ്രം -1008 സമ്പാതമെന്ന സ്രുവത്തിൽ സ്വാഹൂതിശേഷമായ ആജ്യത്തിന്റെ പ്രത്യാഹൂതി മുദ്രികകളാൽ പറയുന്നു.

ശ്ലോ 108 നിക്ഷിപ്യ കംഭേ താം മുദ്രാമഭിഷേകോക്തവത്മനാ  ആവാഹ്യ പൂജയേത് ദേവീമുപ ചാരൈഃ സമാഹിതഃ

ശ്ലോ 109. അഭിഷിപ്യ വിനീതായ ദധ്യാത് താം മുദ്രകാം ഗുരുഃ ഇയം രക്ഷഃക്ഷുദ്രരോഗ വിഷജ്വരവിനാശിനീ

ശ്ലോ 110. വ്യാലചൌരമൃഗാദിഭ്യോരക്ഷാം കുര്യാദ് വിശേഷതഃ യുദ്ധേ വിജയമാപ്നോതി  ധാരയൻമനുജേശ്വരീഃ

കുംഭത്തിൽ ലോഹമുദ്രകൾ നിക്ഷേപിച്ച് പറയപ്പെട്ട വർത്മത്താൽ അഭിഷേകം ചെയ്ത് ആവാഹിച്ച്, ദേവിയെ ഉപചാരസഹിതം പൂജിക്കുക.അഭിഷേകം കഴിച്ച വിനീതർക്ക് ഗുരു മുദ്ര നൽകുന്നു. അവയാ ൽ ശിഷ്യരുടെ ക്ഷുദ്രരോഗവിഷജ്വരങ്ങൾ നശിക്കുന്നു.വ്യാളരോഗമൃഗാദികളിൽനിന്ന് രക്ഷയും യുദ്ധത്തിൽ വിജയവും ലഭിക്കുന്നു.

ശ്ലോ 111. വിഭജാൻ മാതൃകേന്മന്ത്രീ നവവർഗ്ഗാൻ യഥാക്രമാൻ അഷ്ടാവഷ്ടൌ സ്വരാഃ സ്പർശാഃപഞ്ചശോ വ്യാപകാ അപിഃ

ശ്ലോ 112. നവവർഗ്ഗാഃ സമുത്പന്നാ  നവവർഗ്ഗേ ശ്വരാ ഗ്രഹാഃഅർക്കേന്ദുരക്തജ്ഞ ഗുരു ഭൃഗുമന്ദാഹികേതവഃമാതൃകകളെ യഥാക്രമം 9 വർഗ്ഗങ്ങളാ യി വിഭജിച്ച്, എട്ടെട്ടു സ്വരങ്ങളാൽ സ്പർശിച്ച്, അഞ്ചായിവ്യാപകമാക്കുന്നു.നവവർഗ്ഗത്തിൽനിന്നാണ്  നവവർഗ്ഗേശ്വരന്മാരായ നവഗ്രഹോൽപ്പത്തി. സൂര്യ ൻ ചന്ദ്രൻ, ചൊവ്വ, ബുധൻ, ഗുരു, ശുക്രൻ,ശനി,

അഹി(രാഹു),കേതു ഇവയാണ് ഗ്രഹങ്ങൾ. നവര ത്നമുദ്രകാവിഭജനവിജ്ഞാനത്താൽ,നവഗ്രഹന്യാസ വും സൂചിതമാണ്.സോമമണ്ഡലായ നമഃ എന്ന് മൂ ർദ്ധാവുമുതൽ കഴുത്തുവരെ കാ തൊട്ട് മാ വരെ ഉച്ചരിച്ച്, സൂര്യമണ്ഡലായ നമഃ എന്ന് കഴുത്തു മു തൽ ഹൃദയം വരെ  വരെ യാദികൾ ഉച്ചരിച്ച്, വഹ്നിമണ്ഡലായ നമഃ എന്ന് ഹൃദയം മുതൽ പാദം വരെ വ്യാപകം ന്യസിക്കുക. ഇപ്രകാരം മണ്ഡലത്രയ ന്യാസം.

അ മുതൽ ഠ വരെ ഉച്ചരിച്ച് സോമമണ്ഡലായ നമഃ - മൂർദ്ധാവ്. ഡ മുതൽ ക്ഷ വരെ ഉച്ചരിച്ച് അഗ്നിമ ണ്ഡലായ നമഃ ഹൃദയം. മുതൽ പാദം വരെ അഗ്നിഷോമന്യാസം.  അ മുതൽ ക്ഷ വരെ ഹംസഃ പുരുഷാത്മനേ നമഃ വ്യാപകത്വമായി ഹംസന്യാ സം. ഇവ യഥാക്രമം ന്യസിക്കണം.അം ആം ഇം ഈം ഉം ഊം ൡം ൡം ഠ സൂര്യായ ഭഗവതേ നമഃഇപ്രകാരം കേത്വന്തം (കേതുവരെ) വിന്യസിച്ച്, പിന്നീട് വിപരീതക്രമത്തിൽ ചെയ്യുന്നത് ഗ്രഹന്യാ സം. ശേഷം വരുന്ന അഷ്ടസ്വരങ്ങൾ സോമൻ, കവർഗ്ഗം അംഗാരകൻ(ചൊവ്വ). ചവർഗ്ഗം ബുധൻ, ടവർഗ്ഗം ബൃഹസ്പതി (വ്യാഴം),തവർഗ്ഗം ശുക്രൻ പവർഗ്ഗം ശനി,യവർഗ്ഗം രാഹു, ഷവർഗ്ഗം കേതു. ഇത് ന്യാസക്രമം. സ്ഥാനങ്ങൾ മൂലാധാരം,ലിംഗം ,നാഭി, ഹൃദയം,കഴുത്ത്(ഗലലംബിക),ഭ്രൂമദ്ധ്യം, ലലാടം, ബ്രഹ്മരന്ധ്രം. വ്യാപകം യകാരാദികൾ അപീത്യാദിശബ്ദത്താൽ പഞ്ചവ്യാപകം. ഗ്രഹക്രമം സൂര്യൻ മുതലാണ്.

ശ്ലോ 113. മാണിക്യമൌക്തികം ചാരുവിദ്രുമം ഗാരുഡം പുനഃ ജപഹോമാദികം സർവ്വം കുര്യാത് പൂർവ്വോക്തവർത്മനം.

ശ്ലോ 114. വൈദൂര്യം നവരത്നാനിമുദ്രാം തൈഃ കൽപ്പയേത് ശുഭാം ജപഹോമാദികം സർവ്വം കുര്യാത് പൂർവ്വോക്തവർത്മനാഃ

ശ്ലോ 115. യോ മുദ്രാം ധാരയേദേനാം തസ്യ സ്യുർവശഗാഗ്രഹാഃ വർദ്ധതേതസ്യ സൌഭാഗ്യം ലക്ഷ്മീരവ്യാഹതാഭവേത്

ശ്ലോ 116. കൃത്യാദ്രോഹാ വിനശ്യന്തി നശ്യന്തി സകലാപദഃ രക്ഷോഭൂതപിശാചാദ്യ നേക്ഷന്തേതം ഭയാകുലഃ

ശ്ലോ 117. ഉപര്യുപരി വർദ്ധന്തേ ധരാരത്നാദി സമ്പദഃ മുദ്രികായാ പ്രസാദേന രാജലക്ഷ്മീ സ്ഥിരാസദാഃ

ശ്ലോ 118. താർത്തീയോജ്വലകർണ്ണികം സ്വരയുഗൈ-രാവിർഭവത്കേസരം വർഗ്ഗോല്ലാസിവധുഛദം വസുമതീഗേഹേന സംവേഷ്ടിതം.

താർത്തീയം മുമ്പുപറഞ്ഞ കർണ്ണികാബീജം. അതിന്റെ താരാധിപൻ ഠകാരം.ആകാരസാമ്യത്താലാണിത്. ധാരണായന്ത്രം എന്ന മണ്ഡലാകൃതിയിലാണ് എഴുതുന്നത്.വർഗ്ഗോല്ലാസിം വ എന്ന വർണ്ണത്താൽ വിലസിതം. ദിക്ക് കോണുകളിൽ വവർണ്ണം എഴു തി ശോഭിക്കുന്നമണ്ഡലം. കാദിമതം- ഠം വം ഭൂദിഗ്വിദിക്ഷു ച. ദിക്കുവിദിക്കുകളിൽ വകാരം ഉള്ള ഠകാരമണ്ഡലം ധാരണായന്ത്രം. അതിനെ പൂജിക്കുന്ന ഗൃഹങ്ങളിൽ സർവ്വസൌഭാഗ്യവുമുണ്ടാകുമെന്ന് ഭൂമിപൂജനം ചെയ്യുന്നു.

ശ്ലോ 119. താരാധീശ്വരിവാരിവർണ്ണ വിലസ-ദ്ദിക്കോണസംശോഭിതം യന്ത്രം വർണ്ണതനോഃപരം നിഗദിതം സർവ്വാമയഘ്നം പരം.

താരാധീശ്വരൻ പൂർണ്ണചന്ദ്രൻ ഠ. വാരിവർണ്ണം വ എന്ന വർണ്ണം ജലമയനായി, ഭൂമിയുടെ ദിക്കോണുകളിൽ ശോഭിക്കുന്ന യന്ത്രം. ആ വർണ്ണതനുവിൽ

നിന്ന്  ഉത്ഭവിക്കുന്ന പരമതേജസ്സാൽസർവ്വ ആമയവും (രോഗം)നീക്കുന്നു.ജലമാണ് ജീവന്റെ ആധാരം. ജലമയമായ ചന്ദ്രനിൽനിന്ന് പൊഴിയുന്ന അമൃതധാരയാൽ, ജലത്താൽ, ആവൃതമായ വസുമതി ഭൂമി. സർവ്വജീവാധാരം ഭൂമിയാണ്. അതിന്റെ ആകൃതിയും പൂർണ്ണചന്ദ്രനെപ്പോലെ. ഭൂയന്ത്രപൂ ജനം വിദിക്കുകളിൽ ചന്ദ്രനും (ഠ) ദിക്കുകളിൽ ജലവും (വകാരം) എഴുതി ചെയ്യുന്നത് ഭൂമി സദാ ജലസമൃദ്ധമായി ജീവന് ഇരിപ്പിടമായിരിക്കാനാണ്. ആചാര്യവാക്യം- ഭൂബിംബം ഏഴുസമുദ്രത്തോടു കൂടിയ ദിക്കുകളാൽ ആവേഷ്ടിതമായി (ആവരണം ചെയ്യപ്പെട്ട്) കാണുന്നു. ശിരസ്സിൽ വർണ്ണപത്മം സർവ്വവിഷഹാരിയായി മൃത്യുഞ്ജയമായി നിർമ്മിക്കപ്പെട്ടിരിക്കുന്നു.

ശാരദാതിലകം ഷഷ്ഠപടലം ,പദാർത്ഥാദർശടീകയുടെ ആനന്ദസിന്ധു മലയാളവ്യാഖ്യാനം സമാപ്തം.

പടലം 7

1. ഭൂതലിപിപ്രകരണം
2. ഭൂതലിപിമന്ത്രം
3. നവവർഗ്ഗാദ്യാക്ഷരകഥനം
4. വർണ്ണങ്ങളുടെ ഭൂതാത്മകത്വം
5. നവവർഗ്ഗദേവത
6. ലിപിതരുസ്വരൂപം
7. വാഗീശ്വരീധ്യാനം
8. പുരശ്ചരണം
9. അംഗാവതരണദേവത
10. ഹോമാദിവിധി
11. വിയദ്യന്ത്രം

ശ്ലോ 1. അഥഭൂതലിപിം വക്ഷ്യേ സുഗോപ്യാമതി ദുർല്ലഭാം യാം പ്രാപ്യ ശംഭോർമുനയഃസർവ്വാൻ കാമാൻ പ്രപേദിരേ

അത്യന്തരഹസ്യവും അതിദുർല്ലഭവുമായ ഭൂതലിപി ഇനി പറയാം.ഏതൊന്നിനെ ലഭിച്ച് ശംഭു മുതലായ

മുനിമാർ സർവ്വകാമപ്രാപ്തി നേടിയോ ആ ഭൂത ലിപിയാണ് പറയുന്നത്. നിത്യമായ സർവ്വകാമ പ്രാപ്തിയാണ് വിനിയോഗം.

ശ്ലോ 2. പഞ്ചഹ്രസ്വാ സന്ധിവർണ്ണാഃ വ്യോമേരാ ഗ്നി ജലം ധരാ അന്ത്യമാദ്യം ദ്വിതീയം ച ചതു ർത്ഥം മദ്ധ്യമം ക്രമാത്.

ശ്ലോ 3. പഞ്ചവർഗ്ഗാക്ഷരാണി സ്യുർവാന്തം ശ്വേതേന്ദുഭിഃ സഹ ഏഷ ഭൂതലിപിഃ പ്രോക്താ ദ്വിചത്വാരിംശാദക്ഷരൈഃ

അഞ്ച് ഹ്രസ്വങ്ങൾ, സന്ധിവർണ്ണങ്ങൾ ആകാശത്തി ൽ അഗ്നി, ജലം,ധര (ഭൂമി) , 1,2,4 എന്ന ക്രമത്തിൽ മദ്ധ്യമം പഞ്ചവർഗ്ഗാക്ഷരങ്ങൾ, പൂർണ്ണേന്ദുവോടു ചേർന്ന് 24 അക്ഷരമുള്ളതാണ് ഭൂതലിപി.
പഞ്ചഹ്രസ്വം അ,ഇ,ഉ,ഋ,ഌ. പ്രഥമവർഗ്ഗം.
സന്ധിവർണ്ണങ്ങൾ എ, ഐ, ഒ,ഔ ദ്വിതീയവർഗ്ഗം

വ്യോമം (ഹ),ഈരോ(യ),അഗ്നി(ര),ജലം(വ), ധര(ല) ഇവ തൃതീയവർഗ്ഗം (ഹയരവല)

പഞ്ചവർഗ്ഗാക്ഷരങ്ങൾ ക്രമത്തിൽ, അന്ത്യവർഗ്ഗം 1. കആദ്യം.ങ അന്ത്യം. ഖ ,ഘ,ഗ(മദ്ധ്യമം) ഇപ്രകാ രം ക്രമത്തിൽ മറ്റ് നാലുവർഗ്ഗവും. ഇത് വർഗ്ഗാഷ്ട കം.ഗ്ഗം.

വാന്തം വ കഴിഞ്ഞ് ശ. ശ്വേത ഷഃ ശ്രീകണ്ഠാദി പാഠത്താൽ ഇന്ദു -സ. ശഷസ നവമവർഗ്ഗം. അ

ശ്ലോ 4 ആയംബരാണാ വർഗ്ഗാണാം പഞ്ചമാ ശാർണ്ണഃ സംയുതാഃവർണ്ണാദ്യാ ഇതി വിജ്ഞേയാ നവവർഗ്ഗാ സ്സ്മൃതാ അമീഃ

നവവർഗ്ഗത്തിന്റെ അക്ഷരങ്ങൾ ആയംബരാർണ്ണാ. അ,എ വർഗ്ഗങ്ങളെ വൃദ്ധി ചെയ്താൽ ഐ (ആയ്, ഐയ്) ഇപ്രകാരം ആയ് അംബരാർണ്ണാം ഹഃ അഞ്ചുവർഗ്ഗങ്ങൾ പഞ്ചമവും അകചടതപയും

ശയും (ശാർണ്ണസംയുക്തം) ഇങ്ങനെ നവവർണ്ണം നവവർഗ്ഗം എന്ന് സ്മരിക്കുക. വർഗ്ഗ,വർണ്ണങ്ങ ൾക്ക് പഞ്ചഭൂതാത്മകത്വമുണ്ട്.

ശ്ലോ 5. വ്യോരേരാഗ്നി ജലക്ഷോണീവർഗ്ഗവർണ്ണാൻ പൃഥക് വിദുഃ ദ്വിതീയവർഗ്ഗേ ഭൂർന്നസ്യാന്നവമേ ന ജലം ധരാ

നവവർഗ്ഗങ്ങളിൽ ആദ്യമുണ്ടായത് പഞ്ചഭൂതങ്ങളിൽ വ്യോമമാണ്. ആകാശം വായു,അഗ്നി,ജലം. അവ സാനം ഭൂമി. ഇപ്രകാരം നവവർണ്ണങ്ങളേയും അറിയണം.7 അക്ഷരം കൊണ്ട് എങ്ങനെ 9 വർണ്ണം പറയും. ആദ്യപാഠത്തിൽ പ്രത്യേകവർഗ്ഗ വർണ്ണങ്ങൾക്ക് പഞ്ചഭൂതാത്മകത്വം പറഞ്ഞു. അതിനോട് ദ്വിതീയം നവമം ചേർത്തതാണ് ദ്വിതീയ മെന്നും പറഞ്ഞു.ഉഭയത്തിൽനിന്ന് ഉഭയം സംഭവിക്കുന്നു. എന്ന അഭിപ്രായമാണ് ഇവിടെ ഭാവം. ദ്വിതീയവർഗ്ഗത്തിന്റെ നാലക്ഷരാത്മകത്വം കൊണ്ട് അതിന് സ്വാത്മകമായ അക്ഷരമില്ല, അവ സന്ധിവർണ്ണങ്ങളാണ്.ഒമ്പതാമത്തേതിന് രണ്ടിന്റെയും അഭാവം (ത്രിവർണ്ണാത്മകത്വത്താൽ) ഉഭയോർ അഭാവം . ഇങ്ങനെ 8 അക്ഷരത്തെ ഏഴാക്കി പറഞ്ഞു.

ശ്ലോ 6. വിരിഞ്ചി വിഷ്ണു രുദ്രാശ്വിപ്രജാപതി ർദിഗീശ്വരഃക്രിയാദിശക്തിസഹിതാഃക്രമാത് സ്യുർവർഗ്ഗദേവതാഃ

ശ്ലോ 7.ഋഷിഃസ്യാ ദക്ഷിണാമൂർത്തിർഗായത്രം ഛന്ദഈരിതം ദേവതാ കഥിതാ സദ്ഭിഃ സാക്ഷാദ് വർണ്ണേശ്വരീ പരാ

നവവർഗ്ഗദേവതകളെ പറയുന്നു. വിരിഞ്ചി, വി ഷ്ണു, രുദ്രൻ,അശ്വി, പ്രജാപതി, ദിക്പാലർ, ക്രി യാദിശക്തിദേവതകളോടുകൂടി ക്രമത്തിൽ വർഗ്ഗദേ

വതകളാണ്.. ഋഷി ദക്ഷിണാമൂർത്തി ഛന്ദ സ്സ് ഗായത്രി. ദേവത സാക്ഷാദ് വർണ്ണേശ്വരി എന്ന പരാവിദ്യ.നവവർഗ്ഗദേവതകൾ, വിരിഞ്ചാദികൾ,ദിക്പാലര്, ഇന്ദ്രയമവരുണസോമാദികൾ സർവ്വവും 3 പ്രാവശ്യം ആവൃത്തി ക്രിയാ(പരിഭ്രമണക്രിയ),ജ്ഞാന,ശക്തികളോടെ ഇരിക്കുന്നവരാണ്. ദിക്കുകളുടെ അധിപർ ,ക്രിയാശക്ത്യാദികൾ മൂന്നു വീതം നവ ദേവന്മാർ( 3 ക്രിയ.3 ജ്ഞാനം, 3 ഇഛ) ആകെ 9.,




ശ്ലോ 8 ഹാദിഷഡ്വർഗ്ഗകൈഃ കുര്യാത് ഷഡംഗാനി സജാതിഭിഃ ധ്യായേല്ലിപിതരോർമൂലേ ദേവീം തന്മയപങ്കജേ

ഹാദി ഷഡ്വർഗ്ഗത്തിൽ ഷഡംഗങ്ങൾ സജാതികളായി ധ്യാനിച്ച് എഴുതി ലിപിതരു(ലിപി വൃക്ഷം)മൂലത്തിൽ ദേവിയെ തന്മയപത്മ

ത്തിൽ (ദേവിയായി തന്മയീഭവിച്ച് മൂലാധാ രപത്മത്തിൽ) ധ്യാനിക്കുക.ഹ എന്ന തൃതീയ വർഗ്ഗത്താൽ  ഹൃദയം.  മറ്റ് 8 വർണ്ണങ്ങ ളാൽ മറ്റു സ്ഥാനങ്ങൾ. പ്രയോഗം- ഹം യം രം വം ലം ഹൃദയായ നമഃ  ഇപ്രകാരം ധ്യാനം. തന്മയപങ്കജം വർണ്ണപത്മം. വർണ്ണേ ശ്വരിയെ വർണ്ണപത്മത്തിലാണ് ധ്യാനിക്കേണ്ട ത്.

ശ്ലോ 9. വദിന്തി സുധിയോ വൃക്ഷം നിത്യം വർണ്ണമയം ശുഭം പരസംവിന്മഹാബീജം ബിന്ദുനാദമഹാശിഫം

ശ്ലോ 10.പൃഥിവ്യക്ഷരശാഖാഭിഃ സർവ്വാശാ വിജൃംഭിതം സലിലാക്ഷരപത്രൈഃസ്വൈഃസം ഛാദിതജഗത്രയം.

ശ്ലോ 11.വഹ്നിവർണ്ണാങ്കുരൈർ ദീപ്തം രത്നൈരിവ സുരദ്രുമം. മരുദ്വർണ്ണ ലസത്പുഷ്പൈർദ്ധോതയന്തം വപുഃശ്രിയം

ശ്ലോ 12. ആകാശാർണ്ണഫലൈർനമ്രം സർവ്വഭൂതാശ്രയം പരം പരാമൃതാവ്യമധുഭിഃ സിഞ്ചന്തം പരമേശ്വരീം

ശ്ലോ 13. വേദാഗമാദിഭിഃക്ലുപ്തസമുന്നതി മനോഹരം ശിവശക്തിമയം സാക്ഷാദ് ഛായാശ്രിതജഗത്രയം

ശ്ലോ 14. ഏനമാശ്രിത്യം മുനയഃസർവ്വാൻ കാമാനവാപ്നുയുഃ അംഗാൻ മുക്തശശാങ്കകോടിസദൃശീ മാപീനതുംഗസ്തനീം

ശ്ലോ 15. ചന്ദ്രാംശപാങ്കിതമസ്തകാം
മധുമദാദാലോലനേത്രത്രയാം
ബിഭ്രാണാമനിശം ജപവടീം വിദ്യാം കപാലം
കരൈരാധ്യാം യൌവനഗർവ്വിതാം ലിപിതനൂ
വാഗീശ്വരീമാ ശ്രയേ

ലിപിതരുവിന്റെ സ്വരൂപം നിത്യമാണ്. വർണ്ണ
മയവും ശുഭവുമാണെന്ന് സുധികൾ അറിയു
ന്നു.പരസംവിത്തിന്റെ മഹാബീജമാണത്.
ബിന്ദുനാദമഹാശിഫരൂപമാണ്. അതിൽനിന്ന്
സർവ്വദിക്കിലേക്കും വിജൃംഭിച്ച് പൃഥിവ്യാക്ഷ
രശാഖകൾ
വളരുന്നു.സലിലാക്ഷരപത്രങ്ങളിൽ
(ഇല)ജഗത്രയം ആഛാദിതമായി തന്നിൽത്ത
ന്നെ ഇരിക്കുന്നു. വഹ്നിവർണ്ണമായ അങ്കുര
ങ്ങളെക്കൊണ്ട്, ആ സുരദ്രുമം രത്നങ്ങളെ
ക്കൊണ്ടെന്നപോലെ ദീപ്തമാണ്.വായുവർണ്ണ
മായ പൂക്കളാൽ ദേവീശരീരം അലംകൃതമാ
ണ്. പരാമൃതമെന്ന മധുവാണ് ആ പരമേശ്വ
രിയിൽനിന്ന് ഒഴുകുന്നത്. വേദവേദാംഗാദിക
ളാൽ സമുന്നതവും മനോഹരവും ശിവശക്തി
മയവും സാക്ഷാത്ഛായാശ്രിതമായ ജഗത്രയ
ത്തോടുകൂടിയതുമാണ് ലിപിതരു. ഈ കൽപ്പ
വൃക്ഷത്തെ ആശ്രയിച്ചാണ് മുനിമാർ  സർവ്വ
കാമപ്രാപ്തി  നേടിയത്. ലിപിതരുസ്വരൂപം
നിത്യമാണ്.വൈയാകരണഭാട്ടമതത്തിൽ
വർണ്ണ ങ്ങൾ നിത്യങ്ങളാണ്.പരസംവിത്ത്
കുണ്ഡലി നി അഥവാ പരബ്രഹ്മസ്വരൂപം. ശിഫ
മൂലം അഥവാ കുളമ്പ്..  മഹാശിഫം എന്നാൽ മ

ഹാമൂലം. എന്തുകൊണ്ട് നിത്യമെന്ന് പറ ഞ്ഞു. ബീജത്തിൽനിന്ന് ഉൽപ്പത്തി. ബീജത്തിൽ അടങ്ങിയതിന്റെ
അഭിവ്യക്തി(അഭിവ്യഞ്ദനം) വൃക്ഷരൂപം. സൈ്വഃ എന്നതിനാൽ ദ്വിതീയോ ക്തഭൂതവർണ്ണനിരാസത്താൽ പൃഥിവ്യാദിക ൾക്ക് കൂടി ഇത് യോജിക്കുന്നു. ഇനി ധ്യാനം. അംഗങ്ങളിൽ കോടിചന്ദ്രപ്രഭയുള്ള മുത്തുധരി ച്ച് തുംഗസ്തനിയായി, ശിരസ്സിൽ ചന്ദ്രക്കല ചൂടി, മധുമദത്താൽ ആലോലമായ(ചഞ്ചലം) ത്രിനേത്രങ്ങളോടെ, വരദമുദ്ര,അക്ഷമാല, വി ദ്യ, കപാലം ഇവ ധരിച്ച് യൌവനഗർവ്വിത യായ ലിപിതരുവായ വാഗീശ്വരിയെ ധ്യാനി കക്കുന്നു

ശ്ലോ 16. ആധാരദേശേധിഷ്ഠാനേ നാഭൌ ഹൃദി ഗലേ പുനഃബിന്ദൌനാദേതതഃ ശക്ത്യാം ശിവേ ദേശികസത്തമഃ

ശ്ലോ 17. നവാധാരേഷു വിന്യസ്യസ്വരാൻനവ യഥാവിധി ഹാദിവർണ്ണാം സ്തനൌ ന്യസ്യേൻ മുഖേ ഊർദ്ധ്വാദിതഃസുധീഃ

മൂലാധാരം,സ്വാധിഷ്ഠാനം, നാഭി,ഹൃത്,കണ്ഠ ങ്ങളിൽ ബിന്ദു,നാദം ഇവയിൽ ശക്തിയായി ശിവയെ ദേശികസത്തമരായ സുധികൾ ധ്യാ നിക്കുന്നു.നവാധാരങ്ങളിൽ വിന്യസിച്ച് യഥാ വിധി നവസ്വരങ്ങളെ ന്യസിക്കുന്നു.ഹാദിവ ർണ്ണം സ്തനങ്ങളിലാണ് ന്യസിക്കേണ്ടത്. പിന്നീട് ഊർദ്ധ്വമായി മുകളിലേക്ക് ഉയർത്തു ന്നു. മൂലാധാരം ഗുദമേഢ്രങ്ങളുടെ അന്തരാള മാണ്.

സ്വാധിഷ്ഠാനം ലിംഗം.ബിന്ദു ഭ്രൂമ ദ്ധ്യം. നാദം കേശാന്തം.ശക്തി. അതിനുമുകളി ൽ ശിവം ദ്വാദശാന്തത്തിൽ.നവാധാരം ഇപ്ര കാരം ഉയർന്നുവരുംവിധം ന്യാസം. നവചക്ര മെന്നും പറയും. അതാത് ആധാരചക്രഭാവന യഥാവിധി ചെയ്യണം. ആധാരഭാവന അന്ത്യപ ടലത്തിൽ പറയും.
ദേശികസത്തമനെന്നതിനാൽ സബിന്ദുകം വർണ്ണന്യാസം ചെയ്യുന്നവനാണ്.

ശ്ലോ 18 ഊർദ്ധ്വമാഹേന്ദ്രയാമ്യോദക പശ്ചിമേ ഷു സമാഹിതഃ ദോഃ പത്സുപഞ്ചവർഗ്ഗാണാം വർണ്ണാൻദേശികസത്തമഃ

ശ്ലോ 19.അഗ്രമൂലോപമൂലാഗ്രമദ്ധ്യദേശക്രമേണ തു ജഠരേ പാർശ്വയുഗലേ നാഭൌ പൃഷ്ഠേ സമാഹിതഃ

ശ്ലോ 20 ഗുഹ്യഹൃദ്ഭ്രൂവിലേ ന്യസ്യേത് ശാദി വർണ്ണത്രയം ക്രമാത് സൃഷ്ട്യാം സർഗ്ഗാവസനാ സ്യാദ് സ്ഥിതൌ വഹ്നിമരുതപഥഃ

ശ്ലോ 21.വിയദ്ഭൂമിക്രമാൻ ന്യസ്യേദ് ബിന്ദുസർഗ്ഗാവസാനികാം സംഹൃതൌ പ്രതിലോമേന വിന്യസേദിന്ദുഭൂഷിതഃ

ശ്ലോ 22.ആഗമോക്തേന മാർഗ്ഗേണ ദീക്ഷിതഃ സാധകോത്തമഃലക്ഷം ന്യസ്യേജ്ജപേത്താവാദ യുതം ജൂഹുയേത് തിലൈഃ

ഊർദ്ധ്വാദിത എന്ന് പറഞ്ഞതിനെ ഇവിടെ വിശദമാക്കുന്നു. സമാഹിതചിത്തനും സബി ന്ദുകം ധ്യാനം ചെയ്യുന്നവനുമാണ് സുധി.അദ്ദേ

ഹം സ്വയം പഞ്ചമുഖകൽപ്പന ചെയ്യുന്നു.
അഗ്രം,മൂലം,ഉപമൂലം, മദ്ധ്യദേശം എന്ന ക്രമ
ത്തിൽ സബിന്ദുകം വർണ്ണങ്ങൾ (ദോപത്സു)ജഠ
രാദിപൃഷ്ഠാന്തമായ പഞ്ചവർഗ്ഗവർണ്ണങ്ങളോ
ടെ.. ന്യസിക്കുന്നു മൂലത്തിനു തൊട്ടുള്ളത്
ഉപമൂലാഗ്രം. അഗ്രം അംഗുലിയാണ്. മൂലം
അംസം ,ഊരു ഇവയുടെ മൂലസ്ഥാനം. ഉപമൂ ലം
കൂർപ്പരവും ജാനുവും.ഉപാഗ്രം കരപാ
ദാംഗുലികളുടെ പ്രഥമസന്ധി. മദ്ധ്യദേശം മദ്ധ്യ
സന്ധി,മണിബന്ധം,ഗുൽഫം. സമാഹിതചിത്ത
നായി,സ്ഥാനവിപര്യയം(സ്ഥാനഭ്രംശം) കൂടാ-
തെ ന്യസിക്കണം.ഭ്രൂവിലം ഭ്രൂമദ്ധ്യം.
ക്രമത്തിൽ സ്വരങ്ങൾ അതാതു
സ്ഥാനത്ത്,സർവ്വത്ര സംബ
ദ്ധമായിരിക്കുന്നു.ഗുഹ്യ,ഹൃദ്,ഭ്രൂവിലങ്ങളിൽ
ശഷസ എന്ന വർണ്ണത്രയമാണ് ധ്യാനിക്കുന്നത്.
ശ ഗുഹ്യത്തിൽ,ഷഹൃദയത്തിൽ, സ ഭ്രൂമദ്ധ്യ
ത്തിൽ. സൃഷ്ടിക്രമം, സർഗ്ഗാവസാനം വരെ
സ്ഥിതി,ഒടുവിൽ സംഹാരം(ലയം).ഇവ രണ്ട്
ദിശയിലും ദേശികോത്തമന് ന്യസിക്കാൻ സാ
ധിക്കും.(പ്രപഞ്ചയാഗം 6ആം പടലം) സർഗ്ഗാ
ന്തത്തിൽ മറ്റെല്ലാം നശിച്ചാലും ഭൂതലിപി
മാത്രം നശിക്കാതെ നിത്യമായി അവശേഷി
ക്കുന്നു. സ്ഥിതികാലത്ത്,  ബിന്ദുസർഗ്ഗാവസാ
നികയായി,അവതന്നെയാണ് ക്രമത്തിൽ
ന്യസി ക്കപ്പെടുന്നത്. ഏതു ക്രമത്തിൽ. വഹ്നി
എന്ന ക്രമത്തിൽ എന്നുത്തരം.
വഹ്ന്യാദികളിൽ ഓരോന്നായി വർണ്ണം
വിന്യസിച്ച് അവയെ ക്രമേണ

ന്യസിക്കുന്നു.അവയുടെ ക്രമം -ഉം,ഇം,ഌം,അം ള്യം,ഔം,ഐം,ഔാം,എം ഇപ്രകാരം. ആഗമങ്ങളും മൂലപ്രകാശതന്ത്ര വും ഇപ്രകാരം തന്നെയാണ് പറഞ്ഞിട്ടുള്ള ത്.ദീക്ഷിതർ ഓരോന്നോരോന്നും പ്രത്യേകം ന്യസിച്ച്, ലക്ഷം പ്രാവശ്യംഓരോ വർണ്ണവും ജപിച്ച്,അയുതം തിലഹോമം നടത്തുന്നു.

ശ്ലോ 23. പൂജയേദനപഹം ദേവീം പീഠേ പ്രാഗീരിതേ സുധിഃവർണ്ണാബ്ജേനാസനം ദധ്യാൻ മൂർത്തീം മൂലേന കൽപ്പയേത്.

ശ്ലോ 24. ദേവീം സംപൂജ്യയേത് തസ്യാ മംഗാദ്യാവരണൈഃസഹ ആദാവംഗാവൃതിഃ പശ്ചാദംബികാദ്യാഭിരീരിതാ

ശ്ലോ 25. ദ്വിതീയാഃ മാതൃഭിഃ പ്രോക്താ തൃതീയാദ്യഷ്ടശക്തിഭിഃചതുർത്ഥീം പഞ്ചമീ പ്രോക്താ ദ്വാത്രിംശശ്ചക്തിഭിഃപുനഃ

ശ്ലോ 26.ചതുഷ്ഷ്ഠ്യാ സ്മൃതാ ഷഷ്ഠീ ശക്തിഭിർലോകനായകൈഃ സപ്തമീ പുനരേതേഷാമസ്ത്രൈഃസ്യാദഷ്ടമാവൃതി.

ശ്ലോ 27 ഏവം പൂജ്യാ ജഗദ്ധാത്രീ ശ്രീഭൂതലിപിദേവതാ സ്ഥാനേഷുക്തേഷു വിധിവദഭ്യർച്ച്യാംഗാനി പൂജയേത്

ശ്ലോ 28 അംബികാ വാഗ്ഭവീ ദുർഗ്ഗാ ശ്രീശക്തിച്ചോക്തലക്ഷണഃ ബ്രാഹ്മ്യാദ്യാഃ പൂർവ്വവത് പൂജ്യാഃ കരാലീ വികരാല്യുമാ

പീഠത്തിൽ വർണ്ണപത്മാസനത്തിലിരുത്തി മുമ്പു പറഞ്ഞപോലെ ദേവിയെ പൂജിച്ച് മൂലമന്ത്രം കൊണ്ട് മൂർത്തിയെ സങ്കൽപ്പിച്ച് സുധി
പൂജിക്കുന്നു.അംഗാദിആവരണങ്ങളോടു കൂടിയ ദേവീപൂജയിൽ ആദ്യം അംഗാദി, പിന്നെ അംബികാദിപൂജ,രണ്ടാമത് മാതൃകാദി പൂജ, മൂന്നാമത് അഷ്ടശക്തിപൂജ, നാലും അഞ്ചും 32, 64 ശക്തികളുടെ പൂജ, ആറാമത് ലോകപാലകരുടെ ശക്തിസമേതപൂജ. ഏഴാമത് അവരുടെ അസ്ത്രപൂജ. ഓരോന്നും 8 പ്രാവശ്യം ആവർത്തി.ഇങ്ങനെ ജഗദ്ധാത്രിയായ ഭൂതലിപിദേവതയെ യഥാസ്ഥാനത്ത് വി ധി പ്രകാരം അംഗപൂജയോടെ പൂജിക്കണം. അംബിക,വാഗ്ഭവി,ദുർഗ്ഗ,ശ്രീശക്തി, ബ്രാഹ്മി, കരാളി ഇവരെ യഥാവിധി പൂജിക്കണം അഷ്ടദലപത്മത്തിൽ ഷോഡശശക്തികളെ രണ്ടാവർത്തിവീതം 32 പ്രാവശ്യം. നാലാവർത്തിവീതം 64 പ്രാവശ്യം. എട്ടാവർത്തിവീതം 108 പ്രാവശ്യം ഇങ്ങനെ ക്രമേണ സംഖ്യ കൂട്ടിക്കൊണ്ടുവരുന്നതാണ് സാമ്പ്രദായികം.വ്യാവൃത്തി എന്നാൽ സർവ്വവും ആവരണതവത്തോടെ പൂജിക്കുന്നതാണ്. മന്ത്രത്തിലോ ക്രിയയിലോ വ്യത്യാസമില്ല. എത്ര ആവർത്തി എന്ന സംഖ്യയിലേ വ്യത്യാസമുള്ളു. മഹാഗണപതിപൂജാവസരത്തിൽ ഗ്രന്ഥകൃത്ത് പീഠശക്തീപൂജ പറയുമ്പോൾ ഏകാക്ഷരഗണപതിപൂജനം നിർദ്ദേശിക്കുമ്പോൾ, ,അഷ്ടദലപത്മപീഠത്തിൽ

ഷഡ്കോണാ ദിപൂജ
പറയുന്നു.അതെങ്ങനെ.ധ്യാനത്തിൽ
ത്രികോണം,ഷഡ്കോണം എന്നീ
മാതൃകാപത്മ മാണ് പീഠമെന്നത്
അസംഗതമാവുകയില്ലേ.
അഷ്ടദലം,ഷോഡശദലം,ഭൂപുരം ചതുർദ്വാരസ
മേതമുണ്ടാക്കിയ പത്മത്തിൽ പീഠശക്തികളെ
പൂജിച്ചശേഷം വർണ്ണപത്മത്താൽ ആസനം
നൽകി,മൂലമന്ത്രത്താൽ മൂർത്തിയെ സങ്കൽപ്പി
ച്ച്, അവിടെ ദേവിയെ കേസരത്തിൽ യഥാപൂ
ർവ്വം അഭ്യർച്ചഷോഡശകലകളിൽ കരാളി
ആയവരേയും പൂജിക്കാനാണ് പറഞ്ഞിരിക്കു
ന്നത്.വർണ്ണാബ്ജത്തിൽ,

ഹസൌഃ വർണ്ണാബ്ജായ ഭൂതലിപിയോഗ പീഠായ
നമഃ എന്ന് പ്രയോഗം. അതിലാണ് മൂർത്തിപൂജ.
മേൽപ്പറഞ്ഞ മണ്ഡലമദ്ധ്യത്തി ലാണ്
ഷഡ്ചക്ര,ത്രികോണങ്ങൾ,

ശ്ലോ 29. സരസ്വതീശ്രീദുർഗ്ഗേഷാ ലക്ഷ്മീ
ശ്രുത്യൌ സ്മൃതിർധൃതിഃശ്രദ്ധാ.മേധാ
മതിഃകാന്തിരാര്യാ ഷോഡശശക്തയഃ

ശ്ലോ 30 സ്വാംഗഖേടകധാരിണ്യഃശ്യാമാ പൂജ്യാഃ
സ്വലംകൃതഃവിദ്യാ ഹ്രീ പുഷ്ടയ സീനിവാലീ
കുഹൂ പുനഃ

ശ്ലോ 31. രുദ്രാവീര്യാപ്രഭാനന്ദാ സ്യാത് പോഷാ
ഋദ്ധിദ ശുഭാ കാലരാത്രിർ മഹാരാത്രിർ
മഹാകാലീ കപർദ്ദിനീ

ശ്ലോ 32 വികൃതിർ ദണ്ഡിമുണ്ഡിന്യൌ സേന്ദുഖണ്ഡാ ശിഖണ്ഡിനി
നിശുംഭശുംഭമഥിനീ മഹിഷാസുകമർദ്ദിനീ

ശ്ലോ 33 ഇന്ദ്രാണീ ചൈ വ രുദ്രാണീ ശങ്കരാർദ്ധശരീരിണി നാരീ നാരായണീ ചൈവ ത്രിശൂലിന്യപിപാലിനി

ശ്ലോ 34. അംബികാ ഹ്ലാദിശക്തി.നീ ചൈവ ദ്വാത്രിംശത്ശക്തയഃ സ്മൃതാഃ ചക്രഹസ്താ പിശാചാസ്യാ സംപൂജ്യാശ്ചാരുഭൂഷണാ

ഷോഡശശക്തികൾഃ-സരസ്വതി, ശ്രീ,ദുർഗ്ഗ, ലക്ഷ്മി, ശ്രുതി,സ്മൃതി,ശ്രദ്ധ, ധൃതി, മേധ, മതി,കാന്തി,ആര്യ, കരാലി,വികരാലി,ബ്രാഹ്മി, ശക്തി.

32 ശക്തികൾഃ-ശ്യാമ,വിദ്യ,ഹ്രീ,പുഷ്ടി, സീനി വാലി,പുഷ്ടി, കുഹു, രുദ്ര, വീര്യ., പ്രഭനന്ദ, പോഷാ, ഋദ്ധിദ, ശുഭ, കാലരാത്രി, മഹാരാത്രി, ഭദ്രകാലി,കപർദ്ദിനി, വികൃതി, ദണ്ഡിനി, മുണ്ഡിനി, സേന്ദുഖണ്ഡ,,ശിഖണ്ഡിനി, നിശുംഭ ശുംഭമഥിനി, മഹിഷാസുരമർദ്ദിനി, ഇന്ദ്രാണി, രുദ്രാണി, ശങ്കരാർദ്ധശരീരിണി, നാരി നാരാ യണി, ത്രിശൂലി, പാലിനി, അംബിക,ഹ്ലാദിനി .ഖേടകം ചക്രം മുതലായവ ധരിച്ചും ചാരു ഭൂഷണകളായും, പിശാചാസ്യകളായും ഇവ രെ രൂപകൽപ്പന ചെയ്യിരിക്കുന്നു. ഷോഡശ പത്രാഗ്രത്തിലും സന്ധിയിലുമാണ് 32 ദേവത മാരുടെ സ്ഥാനം. സംഹിതകളിൽ ഇവർ

പൂർവ്വാദിക്രമത്തിൽ ദലാഗ്രത്തിലും സന്ധിക ളിലും പൂജിക്കപ്പെടുന്നതായി പറയുന്നുണ്ട്.

ശ്ലോ 35.  പിംഗലാക്ഷി വിശാലാക്ഷി സമൃദ്ധി വൃദ്ധിരേവ ച ശ്രദ്ധാ സ്വാഹാ സ്വധാഭിഖ്യാ മായാസംജ്ഞാ വസുന്ധരാ

ശ്ലോ 36. ത്രിലോകധാത്രീ ഗായത്രീ സാവിത്രീ ത്രിദശേശ്വരീ സുരൂപാ ബഹുരൂപാശ്ച സ്കന്ദമാതാച്യുതപ്രിയാ

ശ്ലോ 37. വിമലാ ചാമലാപശ്ചാദരുണീ പുനരാരുണീ  പ്രകൃതിർവികൃതിർസൃഷ്ടി സ്ഥിതിഃസംഹൃതിരേവ ച

ശ്ലോ 38. സന്ധ്യാ മാതാ സതീഹംസീ മർദ്ദികാ രഞ്ജികാ പരാ ദേവമാതാ ഭഗവതീ ദേവകീ കമലാസനാ

ശ്ലോ 39.ത്രിമുഖീ സപ്തമുഖ്യന്യാ സുരാസുര വിമർദ്ദിനി, ലംബോഷ്ഠീചോർദ്ധ്വകേശീ ച ബഹുർശോർഷാ വൃകോദരീ

ശ്ലോ 40. രഥരേഖാഹ്വയാ പശ്ചാച്ഛശിരേഖാ തഥാമരാ ഗഗനവേഗാ പവനവേഗാ ച തദനന്തരം

ശ്ലോ 41. തതോ പവനപാലാഖ്യാ തതഃസ്യാൻ മദനാതുരാ അനംഗാനംഗമദനാ തഥൈരാനംഗ മേഖലാ

ശ്ലോ 42. അനംഗകുസുമാ വിശ്വരൂപാസുര ഭയങ്കരി അക്ഷോഭ്യാ സത്യവാദിന്യൌ വജ്രരൂപാ ശുചിപ്രിയാ

ശ്ലോ 43. വരദാഖ്യാ ച വാഗീശാ ചതു ഷ്ഷഷ്ടി സമീരിതാ ചാപബാണധരാ സർവ്വാ ജ്വാലാ ജിഹ്വാ മഹാപ്രഭഃ

ശ്ലോ 44 ദംഷ്ട്രിണ്യശ്വോർദ്ധ്വകേശ്യസ്ഥാ യുദ്ധോപക്രാന്തമാനസാഃ സർവ്വാഭരണ സന്ദീപ്താഃ പൂജനീയാഃ പ്രയത്നത.

ഇനി 64 ദേവതമാരെ പറയുന്നുഃ-പിംഗലാ ക്ഷി, വിശാലാക്ഷി, സമൃദ്ധി,വൃദ്ധി,ശ്രദ്ധ, സ്വാഹാ,സ്വധാ, മായാ,വസുന്ധര, ത്രിലോക ധാത്രി, ഗായത്രി,സാവിത്രി, ത്രിദശേശ്വരി, സുരൂപ, ബഹുരൂപ, സ്കന്ദമാതാ, അച്യുത പ്രിയ, വിമല,അമല,അരുണി, ആരുണി, പ്രകൃതി,വികൃതി, സൃഷ്ടി,സ്ഥിതി, സംഹൃതി ,സന്ധ്യ, മാതാ, സതി,ഹംസി, മർദ്ദിക, രഞ്ജി ക, പരാ, ദേവമാതാ, ഭഗവതി, ദേവകി, കമലാസന, ത്രിമുഖി, സപ്തമുഖി., സുര, അസുരവിമർദ്ദിനി, ലംബോഷ്ഠി, ഊർദ്ധ്വകേ ശി, ബഹുർശോഷാ, വൃകോദരി, രഥരേഖ, ശശിരേഖ, അമര, ഗഗനവേഗ, പവനവേഗ, പവനപാല,മദനാതുര,അനംഗ, അനംഗമദന ,അനംഗമേഖല, അനംഗകുസുമ,വിശ്വരൂപ, അസുരഭയങ്കരി, അക്ഷോഭ്യ, സത്യവാദിനി, വജ്രരൂപ, ശുചിപ്രിയ, വരദ, വാഗീശി. ഈ ചതുഷഷ്ഠിദേവതമാരെ ചാപബാണ.ധാരിണി കളായി, ജ്വാലാജിഹ്വകളോടുകൂടിയവരായി, മഹാപ്രഭയോടെ, ദംഷ്ട്രിണികളായി കുതിരപ്പു റത്ത് കയറി(അശ്വാരൂഢ) യുദ്ധത്തിനൊരുങ്ങി

യമനസ്സുള്ളവരായി,സർവ്വാഭരണസന്ദീപ്തകളായി യജിക്കണം, പ്രാദക്ഷണ്യക്രമത്തിലാണ് ഇവരെ പൂജിക്കേണ്ടത്.

ശ്ലോ 45 ലോകേശാഃപൂർവ്വവത് പൂജാസ്തദ്വ്രതവജ്രാധികാനപി ഇത്യം യഃ പൂജയേന്മന്ത്രീ ശ്രീഭൂതലിപിദേവതാം.

മുമ്പുപറഞ്ഞപോലെ ലോകപാലന്മാരെ അവരവരുടെ വജ്രാദിആയുധങ്ങളോടുകൂടി പൂജിക്കുന്നു. ശ്രീഭൂതലിപിദേവതമാരുടെ ചുറ്റും അതാതു സ്ഥാനത്തായിട്ടാണ് ലോകപാലപൂജ.

ശ്ലോ 46. ശ്രീവാണ്യോഃസഭവേദ് ഭൂമിർദേവൈരപ്യഭിവന്ദ്യതേ കമലൈരയുതം ഹുത്വാ രാജാനം വശമാനയേത്

ശ്ലോ 47 ഉൽപ്പലൈർ ജൂഹൂയാത് തദ്വൻ മഹാലക്ഷ്മീഃ പ്രജായതേ  പലാശകുസുമൈർഹുത്വാ വത്സരേണാകവിർഭവേത്

ശ്ലോ 48. രാജീലവണഹോമേന വനിതാം വശമാനയേത് മാതൃകോക്താനി കർമ്മാണി കുര്യാദത്രാപി സാധകഃ

ശ്ലോ 49.  ഭൂതലിപ്യാ പുടീകൃത്യ യോമന്ത്രം ഭജതേ നരഃ ക്രമോത്ക്രമാഛതാവൃത്ത്യാ തസ്യ സിദ്ധോ ഭവേന്മനുഃ

ഭൂതലിപികളാൽ പുടീകൃതമാക്കിയാണ് മന്ത്രം ജപിക്കുന്നത്. എത്രകൂടുതൽ ശതാവൃത്തി ജപിക്കുന്നുവോ,അത്രയും സിദ്ധിയും വർദ്ധിക്കും. ഒരു മാസം ജപിക്കുന്നതും ഒരുവർഷം

ജപിക്കുന്നതും തമ്മിൽ സിദ്ധിവ്യത്യാസമുണ്ട്. കുലപ്രകാശതതന്ത്രത്തിൽ സംഖ്യ,അതു ജപിച്ച കാലം ഇവ കൂടുന്നതനുസരിച്ച് സിദ്ധി കൂടു മെന്ന് പറയുന്നുണ്ട്. സാദ്ധ്യാരിസ്ഥാനത്തേക്ക് പതിച്ചവനുപോലും സിദ്ധസ്ഥാനത്തേക്ക് ഉയ രാൻ മന്ത്രം സഹായിക്കും.

ശ്ലോ 50. സുഷുപ്തഭുജഗാകാരം കുണ്ഡലീം മദ്ധ്യവർത്മനാ സംഗമയ്യ പരം സ്ഥാനം പ്രാണവിത് താം പരാമൃതൈഃ

ശ്ലോ 51.പ്ലാവയേൻ മൂർദ്ധ്നി മൂലാന്തം യോഗോയം സർവ്വസിദ്ധിദഃ അനയാന്യസ്ത ദേഹസ്തു തേജസാ ഭാസ്കരോ ഭവേത്

ഉറങ്ങുന്ന ഭുജഗരൂപമായ കുണ്ഡലിനിയെ മദ്ധ്യമാർഗ്ഗത്തിലൂടെ ഉയർത്തി, പ്രാണവിത്ത് മൂർദ്ധാവിൽ പരാമൃതം ഒഴുക്കി, മൂലാന്തം യോഗാനുഭവത്താൽ സർവ്വസിദ്ധി നേടുന്നു. ഇപ്രകാരം സ്വശരീരത്തിലെ തേജസ്സാൽ, ഭാസ്കരനായി(സൂര്യതുല്യം) ഭവിക്കുന്നു. യന്ത്രക്രിയ സവിശേഷമായി അറിഞ്ഞ് കർമ്മ ങ്ങൾ സാധിക്കണം. ഷഡ്ചക്രഭേദക്രമത്തിൽ, ദ്വാദശാന്തമായ ശിവഗൃഹം പ്രാപിച്ച് പ്രാ ണവിത്തായ യോഗി ശിവശക്തിയോഗം അനു ഭവിക്കുന്നു. സഹസ്രാരം മുതൽ മൂലാധാരം വരെ സർവ്വത്ര പരാമൃതത്തിൽ മുക്കുന്നു.

ശ്ലോ 53 ബിന്ദ്വാഢ്യം ഗഗനം തദേവ ശിവയുക് ജ്ഞാനീ ചതുർത്ഥ്യയുതോ നത്യന്തോ

മനുരേഷ  മദ്ധ്യവിഹിതഃസാദ്ധ്യസ്യ ബന്ധ്വക്ഷരൈഃ

വിയദ് യന്ത്രം- ബിന്ദുവോടുകൂടിയഗഗനം. ഗഗനം ഹ. ബിന്ദുവോടുകൂടി ഹം ശിവയുക്. ശിവ ഏ .ഹേം. ശിവശബ്ദം ഏകാദശരുദ്രസൂചിതം. ഏകാദശസ്വരസംഖ്യയുടെ ആദ്യാക്ഷരരം ഏ ശിവൻ. ജ്ഞാനീശബ്ദം നാലുവർണ്ണങ്ങളുടെ യോഗം. നാലുവർണ്ണവും ഒന്നെന്ന് അറിയുന്നവനാണ് ജ്ഞാനി.നത്യന്തോ നമഃ എന്ന് അവസാനം.ഇപ്രകാരമുള്ള മനുർമന്ത്രം മദ്ധ്യത്തിൽ വിഹിതമായ കർണ്ണികയിൽ ലേഖനം ചെയ്യുന്നു. സാദ്ധ്യസ്യ- വിഷാദികളാൽ ഗ്രസ്ഥരായ ദേവദത്താദികളിൽ. ബന്ധ്വക്ഷരൈഃ സിദ്ധവർണ്ണങ്ങൾ ബന്ധു എന്നറിയുന്നു. സിദ്ധകോഷ്ഠങ്ങളിലെ അക്ഷരങ്ങളോടുകൂടി ആ പത്രങ്ങളിൽ അവയുടെ ഭൂതവർണ്ണങ്ങൾ (വ്യോമഭൂതവർണ്ണം) അക്ഷരത്തിനു പ്രത്യക്ഷരം ഹകാരപുടിതമായി എഴുതണം.അവസാ നം 8ആം ദളത്തിൽ ഒമ്പതാമത്തെ വ്യോമഭൂതവർണ്ണദ്വയം പ്രത്യേകം ഹകാരപുടിതമായി എഴുതണം. സർവ്വാക്ഷരവും സബിന്ദുകം എഴുതുന്നവനാണ് മതിമാൻ.സമ്പ്രദായവിത്ത്. ദേവദത്തസ്യ വിഷം ഹരഹരേതി ക്രിയാമദ്ധ്യത്തിലെഴുതുന്നു.വൃത്തത്താൽ എല്ലാത്തേയും സംവേഷ്ടനം ചെയ്യുന്നു. ഇത് വിയദ് യന്ത്രം.

ശ്ലോ 54.വിയദ് യന്ത്രമിദം പ്രോക്തം ലാക്ഷാചന്ദനനിർമ്മിതം രോഹിണ്യാമുദയേ രാഹോർവിഷഘ്നം സർവ്വശാന്തിദം

അരക്കും ചന്ദനവും കൊണ്ട് വിയദ് യന്ത്രമു ണ്ടാക്കുന്നു. രോഹിണിനക്ഷത്രത്തിൽ രാഹു ഉദിക്കുമ്പോൾ സർവ്വവിഷവും നീക്കി ശാന്തി തരുന്നതാണ് യന്ത്രനിർമ്മിതി. അതാത് താൽക്കാലികനക്ഷത്രമുഹൂർത്തത്തിൽ അതാത് ഭൂതഗ്രഹോദയത്തിൽ അതാതു യന്ത്രം ലേഖ നീയം. പകലിലെ 9ആം മുഹൂർത്തവും രാ ത്രിയിലെ 8ആം മുഹൂർത്തവും രോഹിണീ മുഹൂർത്തമാണ്. ആ മുഹൂർത്തത്തിൽ രാ ഹു ഉദിക്കുമ്പോൾ എന്ന് പറഞ്ഞിരിക്കുന്നു. വായുഭൂതം(കാറ്റ്)ഉദിക്കുന്നതാണ് രാഹുഉദ യം.(ഭൂമിയുടെ ഉദയം മൺസൂൺ കാറ്റുകളു ടെ ഉദയവുമായി ബന്ധപ്പെട്ടാണ്). ഓരോ രാശിയിലും പഞ്ചഭൂതോദയങ്ങളുടെ നിയമം കൊണ്ട് നവഗ്രഹോദയം ക്രമത്തിൽ സംഭവി ക്കുന്നു. പ്രാണൻ,അഗ്നി, ഇള,അംബു,സ്വാത്മാ വ്, പവനൻ, യഥാക്രമം ഗുരു,രാഹു,ശുക്രൻ, ചൊവ്വ,ബുധൻ,സൂര്യ,ചന്ദ്രക്രമത്തിൽ നാലു ഭൂതങ്ങളിൽ വ്യോമം സർവ്വാത്മകമായി വർത്തിക്കുന്നു.ഗുരു,രാഹു,വായു,ശുക്ര,ചൊവ്വ, ഭൂമി,ബുധ,രവിമാർ ജലം,ചന്ദ്രൻ,ശനി ആകാ ശം എന്ന് സംഗ്രഹം സർവ്വരാശിയിൽ 360 ഡിഗ്രിയിൽ ചേർന്നിരിക്കുന്നു. 5 നാഡി ചേ ർന്നത് ഒരു രാശി എന്ന് പറയുന്നു. (72നെ 5 കൊണ്ട് ഗുണിച്ച 360 ഡിഗ്രി) അപ്രകാരം 72 നാഡി.മേടംമുതൽ മീനം വരെ 12 ഇവയെ ല്ലാം പരീക്ഷിച്ച് ഗ്രഹിച്ചറിയണം. ഓരോ രാശിയിൽ ഓരോന്നായി പഞ്ചഭൂതം. വായു, ആപസ്സ്,ഭൂമി,അഗ്നി ഖം ഇത് ഭൂതപഞ്ചകം. ഇവ

ഓരോന്നോരോന്ന് വീതം പഞ്ചസൂക്ഷ്മാ
ണുക്കളായി ഹിതനാഡിയിൽ ഉദയം ചെയ്യു
ന്നു(ബ്രഹ്മാണ്ഡത്തിലും പിണ്ഡാണ്ഡത്തിലും
ഒരുപോലെ)  എല്ലാ രാശികളിലും ആദ്യനാ
ളിക (നാഡിക) സദാ വായവ്യമാണ്, വായു
സഞ്ചരിക്കുന്നതാണ്. രണ്ടാമത്തേത് ആഗ്നേയി.
മൂന്നാമത്തേത് പാർത്ഥിവി. നാല് വാരുണി,
അഞ്ച് വ്യോമം. സൃഷ്ടിക്രമത്തിൽ ആദ്യം
വ്യോമമാണ്. ആദ്യം ഉദിക്കുന്നത് സൌമ്യ.
രണ്ടാമത്തേത് പാപ.രാഹു,കുജൻ,രവി,ശനി
ഇവ ദക്ഷിണഭാഗത്ത് ശുഭമാണ്. ഗുരു,ഭൃഗു,
ബുധൻ,ചന്ദ്രൻ ഇവ സവ്യത്തിൽ സൌമ്യം,
ശുഭം. ഭൂതോദയം അവസാനപടലത്തിൽ
പറയും.ജ്യോതിശ്ശാസ്ത്രത്തിലെ നക്ഷത്രമുഹൂ
ർത്തങ്ങൾഃ-
തിരുവാതിര,ആയില്യം,അനിഴം,മകം,ധനിപി
ക,പൂർവ്വാഷാഢ,ഉത്തരാഷാഢ,
ഭിജിത്,രോഹിണി,ജ്യേഷ്ഠ,വിശാഖ,മൂലം,ശതതാ
രകം, ഉത്തരപൂർവ്വഫാൽഗുനികൾ- ഇവക്ക്
പകലിൽ 15 ക്ഷണം.

തിരുവാതിര,പൂർവ്വഭദ്രപദാദി 8 നക്ഷത്രം,
പുനർവസു,പുഷ്യം,ശ്രാവണം(ശ്രുതി),തിസ്രം
(അത്തം,ചിത്ര,ചോതി) ഹസ്തം(അത്തം)
മുതൽമൂന്നുനക്ഷത്രം-ഇവക്ക് രാത്രി 15
ക്ഷണം. ആകെ മുപ്പത് മുഹൂർത്തം. ക്ഷണം.
രോഹിണിനക്ഷത്രത്തിൽ രാഹു വരുന്നത്
വായവ്യയന്ത്രമാണ്.

ശ്ലോ 55. യൌ ദ്വൌ സാക്ഷ്യധരേന്ദുഖണ്ഡ ശിരസൌ സ്യാതാംക്രമാത് ഢേയുതം കോപേശം നമസാന്വിതം വിരചയേന്മദ്ധ്യേ ദലേഷ്വഷ്ടസു വായവ്യാൻ യപുടാൻ വിലിഖ്യവിധിനാ ശിഷ്ടാർണ്ണമന്ത്യേ ദലേ യന്ത്രം വായുഗൃഹേണ വേഷ്ടിതമിദം സ്യാത്താലപത്രേസ്ഥിതം

വായവ്യയന്ത്രം- അക്ഷി ഇ. അധരം ഏ. ഇന്ദുഖണ്ഡം ബിന്ദു. യിം,യേം. ഇവ ഢേയു തം. കോപേശം നമസാന്വിതം നമോയുക്തം. കർണ്ണികയിൽ ഈ മന്ത്രം എഴുതുന്നു. വായ വ്യത്തിൽ വായുഭൂതവർണ്ണങ്ങൾ വിധിപോ ലെ യ എന്ന അക്ഷരപുടങ്ങളോടെ എന്ന ർത്ഥം. ബിന്ദ്വന്തം -വായുഗ്രഹത്താൽ ദിവസ വൃത്തം ,മാതരിശ്വനാൽ ഷഡ്ബിന്ദുലാഞ്ഛി തമാണ്. ഷഡ്ബിന്ദുലാഞ്ഛിതമായ വൃത്ത ത്താൽ, യന്ത്രം വേഷ്ടനം ചെയ്യണം.

ശ്ലോ 56. ഖാത്യാം മന്ദോദയേ യന്ത്രം വായ വ്യേ നിസ്വനേന്ദ്രിപോഃ ദ്വായ്യുച്ചാടനകൃത തസ്യ മൃതിർവ്വാ ഭവതി ധ്രുവം

ഖാതി നക്ഷത്രത്തിൽ ശനി ഉദിക്കാൻ തുടങ്ങു മ്പോൾ നിസ്വനം (ശബ്ദം)കേൾക്കാനാരംഭിക്കു ന്നു. ജലഭൂതത്തിന്റെ ഉദയം (വേലിയേറ്റം) എന്നർത്ഥം. വേലിയേറ്റത്തിന്റെ ശബ്ദം. ശത്രു വിന്റെ ദ്വാരത്തിൽ(വാതിലിൽ) വായുയന്ത്രം വെച്ചാൽ അതിന്റെ ഉച്ചാടനം (നാശം)സംഭവി ക്കും. മൃതി സംഭവിക്കും.

ശ്ലോ 57. വഹ്നേർബീജയുഗം ക്രമാശ്രവണ സദ്യാർദ്ധേന്ദുയുക് സ്യാത് സ്വരൌ രീഃഫട് ഹവൻ മനുരേഷ മദ്ധ്യവിഹിതഃപത്രേഷു വഹ്യാംഗ് ഭവാൻ

ആഗ്നേയയന്ത്രം- അഗ്നിയുടെ രണ്ട് ബീജം ശ്രവണ(ഉ)സധ്യ(ഓ)അർദ്ധേന്ദുവോടുകൂടി, അഗ്നിബീജദ്വയം രേഫദ്വയം. രും രോം സ്വരൂപം ഹൃന്നമഃ വഹ്നി നിരോധിച്ച്, രേഫ പുടിതമാക്കി, പ്രത്യക്ഷരധ്യാനം. രോധം ഏകാക്ഷരത്വത്താൽ സമ്പുടത്തിൽ പര്യവസാനിക്കുന്നു. സാധ്യക്ഷരം പോഷകം. സാധ്യന്റെ പോഷകാക്ഷരത്തിൽ അഥവാ സുസിദ്ധന്റെ കോഷ്ഠാക്ഷരത്തിൽ ,യോജിപ്പി ക്കുന്നു. അഗ്നിഗൃഹത്തിൽ സ്വസ്തികപൂർവ്വം (ത്രികോണമദ്ധ്യഗമായി) ഘാതകാക്ഷരമിശ്രമാ യിട്ടാണ് പോഷകാക്ഷരസ്ഥാനം.

ശ്ലോ 58. ശുഭവാരർത്ഥസംയോഗേ ലാക്ഷാ കുങ്കുമനിർമ്മിതം രക്ഷാകൃത സർവ്വഭൂതാനാം യന്ത്രമാഗ്നേയമീരിതം

ശ്ലോ 59. ഘാതകാക്ഷരമിശ്രം തത് കൃത്തികാ യാം കുജോദയേ ചിതാദ്വാരേണ തദ്വസ്ത്രേ ലിഖിതം നാശയേദ്രിപും

ശഉഭവാരത്തിലും ളുഭമുഹൂർത്തത്തിലും ലാക്ഷാ.,കുങ്കുമാദികളാൽ നിർമ്മിച്ച ആഗ്നേ യയന്ത്രം സർവ്വഭൂതരക്ഷാകരമാണ്. എന്നാൽ ഘാതകാക്ഷരമിശ്രമായി, കാർത്തികാനക്ഷത്ര ത്തിൽ ചൊവ്വ ഉദിക്കുന്ന സമയത്ത് ചിതാ

ദ്വാരത്തിൽ വെച്ച് നിർമ്മിച്ചത് ശത്രുനാശ ത്തിനുള്ളതാണ്. അത് വീട്ടിൽവെച്ചാൽ വീട് നശിപ്പിക്കും.

ശ്ലോ 60 നാസാർദ്ധേന്ദുമദംബുതന്മനുയുതം സാർദ്ധേന്ദുംകേതോ വിധുർവിധ്വന്തേ തു ഭുവേ നമോ നിഗതിദോമദ്ധ്യേ മനുർവാരു ണാൻ വർണ്ണാൻ പത്രപുടേഷു വാക്ഷരപുടാ ൻ സാദ്ധ്യസ്യബന്ധ്വക്ഷരൈ മാലിഖ്യാപ്യ പുരേണവേഷ്ടിതമിദം യന്ത്രം ഭവേദ് വാരുണം.

നാസാ ഋ, അംബു വ. അർദ്ധേന്ദുയുക്തം വൃം. സാർദ്ധേന്ദും വൌം, മനു 14 എന്ന സംഖ്യ,14 സ്വരം. ഔകാരം മനുശബ്ദവാചി. വിധു, വിധുവിന്റെ അവസാനം ഭുവേ. ഴിധുഭുവേ നമഃ. കർണ്ണികാമദ്ധ്യത്തിൽ മന്ത്രം എഴുതുന്നു. വ എന്ന അക്ഷരത്താൽ പുടിത മായി, ഓരോ അക്ഷരവും സബിന്ദുകമായി, എഴുതണം. ഇരുവശത്തും ഓരോ താമര (പങ്കജദ്വയം), അർദ്ധചന്ദ്രൻ. ഇതാണ് വാരുണ യന്ത്രം.

ശ്ലോ 61 ഭൂർജ്ജപത്രേ ലിഖേതേതത് രക്തചന്ദനവാരിണാ വരുണർക്ഷോദയേ കാവ്യേ യന്ത്രം വശ്യാദികൃദ് ഭവേത്.

ഭൂർജ്ജപത്രത്തിൽ രക്തചന്ദനജലം കൊണ്ടാണ് എഴുതേണ്ടത്.
വരുണനക്ഷത്രത്തിൽ(ശതാഭിഷം, ചതയം) ഉദിക്കുന്ന മുഹൂർത്തത്തിൽ കാവ്യ ൻ (ശുക്രൻ) ഉദിക്കുമ്പോൾ (വഹ്നിഭൂതോദയം) എഴുതിയാൽ

ആകർഷണസമ്മോഹനവശ്യപ്ര
യോഗങ്ങൾക്ക് സാധിക്കും.

ശ്ലോ 62. ഗണ്ഡോ ബിന്ദുവിഭൂഷിതോ വസുമതീ
സ്യാത് താദൃശോ ഗണ്ഡയോർ
മദ്ധ്യസ്ഥൌതുജഗൌലുകേ നതിരിമം മന്ത്രം
ലിഖേന്മദ്ധ്യതഃ താന്താൻ ലാന്തപുടീകൃതാൻ
വസുമതീവർണ്ണാൻ ദലേഷ്വാലിഖേത് സേവാ
വർണ്ണയുതാൻ യഥാവിധി ഭുവോ ഗേഹേന
സംവേഷ്ടയേത്.

പാർത്ഥിവയന്ത്രം – ബിനദുഭൂഷിതമായ യന്ത്രം.
ല്യം. വസുമതി ല. അത് ബിന്ദുമതിയായാൽ
ലം. ഗണ്ഡങ്ങളിൽ വർണ്ണങ്ങൾ. മദ്ധ്യസ്ഥമായ
ജഗത്തുക്കളാണ് വർണ്ണങ്ങൾ. ഗണ്ഡയോർ
പ്രഥമം ഗ. പിന്നെ പരസവർണ്ണയുക് ണ്ഡ
.അതായത്, ഗജഗണ്ഡം. ലൃകേ സ്വരൂപം നതിർ
നമഃ. ഈ മന്ത്രം
കർണ്ണികാമദ്ധ്യത്തിലെഴുതുന്നു. ഒരക്ഷരം
കുറഞ്ഞതിനാൽ ലാന്തം എന്ന്. അഷ്ടമദലത്തി
ൽ ബിന്ദുവോടെ ലകാരത്രയം. ഓരോ അക്ഷ
രവും ലകാരത്താൽ പുടിതം. സേവാവർണ്ണ
യുതം. സാദ്ധ്യം സേവകവർണ്ണങ്ങൾ. സാദ്ധ്യ
ത്തിന്റെ സാദ്ധ്യകോഷ്ഠാക്ഷരങ്ങൾഎന്നർത്ഥം.
യഥാവിധി സബിന്ദുകമായി എഴുതണം..

ശ്ലോ 63.ജ്യേഷ്ഠായാമുദിതേ സൌമ്യേ മൃദി
ഗൈരികനിർമ്മിതം പാർത്ഥിവയന്ത്രമചിരാദ്
സർവ്വത്ര സ്തംഭകൃത് ഭവേത്.

ശ്ലോ 64.ഗുഹ്യാത് ഗുഹ്യതരാം നിത്യാം ശ്രീഭൂതലിപിദേവതാം യഃസേവതേ ശുഭൈർ പുത്രൈർധനാദൈ്യശ്ച പൂര്യതേ

ജ്യേഷ്ഠാനക്ഷത്രമുഹൂർത്തോദയത്തിൽ ബുധ ഗ്രഹം ഉദിക്കുമ്പോളാണ് ഭൂമിയുടെ ഉദയമു ഹൂർത്തം. മണ്ണുകൊണ്ടാണ് ഭൂയന്ത്രം. സർവ്വ സ്തംഭനകൃത്താണ്. വായു,ജലം,അഗ്നി,ശുക്ലം ,ധാര സർവ്വവും സ്തംഭിപ്പിക്കും. അതിനെ (ഭൂമിയെ)ആകാശത്തിൽ ധാരണം ചെയ്ത് (ധരിച്ച്) സേനാദികളുടെ നിസ്വനം മുതലായവ കൂടി സുധികൾ അറിയുന്നു.

ശ്ലോ 65. അദ്രിർവരുണസംരുദ്ധോ ദവാഗ്വാദിനി ഠദ്വയം വാഗീശ്വര്യാ ദശാർണ്ണോയം മന്ത്രോ വാഗ്വിഭവപ്രദഃ

ഇപ്രകാരം മാതൃകാമന്ത്രങ്ങൾ പറഞ്ഞ്, അവ യുടെ ഭേദഭൂതമായ  പറയുന്നു. അഗ്നി,വരു ണൻ ഇവയെ സംശോധനം ചെയ്യുന്ന ദശാ ർണ്ണം(ദശാക്ഷരി) ആയ വാഗ്വാദിനീമന്ത്രം കൊണ്ട്, വാഗീശ്വരിയുടെ കട്ക്ഷത്താൽ വാഗ്വിഭവപ്രദനായി ഭവിക്കുന്നു.

അദ്രി ദകാരം .വരുണൻ വകാരം. വകാര ത്താൽ ദകാരം സംരോധിക്കുന്നു (വരുണനാൽ സമുദ്രത്താൽ അദ്രി) സംപുടിതമായി വദവ. ദ വാഗ്വാദിനീസ്വരൂപം. ഠദ്വയം സ്വാഹാ. ഈ വാഗീശ്വരീമന്ത്രത്തിന് അനേകം ഭേദങ്ങളുണ്ട്. സാരസ്വതമതത്തിൽ താരാമായാസംപുടിത മായത് മഹാസാരസ്വതപദം. വാഗ്ബീജത്തെ

ഉദ്ധരിക്കുന്നു. വാഗ്ബീജം ഭുവനേശ്വരി. വദ വദേ എന്ന് ഉച്ചരിക്കുന്നത് വാഗ്വാദിനി. സ്വാഹയോടുകൂടി വർണ്ണവിശീർണ്ണപാതക ഭാരാം ധ്യായാമി നിത്യം ഗിരാം എന്ന് ഗീർവ്വാണീധ്യാനം. ഇരുവശവും മായാപുടിത മെന്നും മായ ആദ്യമെന്നും രണ്ട് പക്ഷമുണ്ട്. തന്ത്രാന്തരത്തിൽ കേവലവാഗ്ഭവമാണ് ഉദ്ധ രിക്കുന്നത്. അതാണ് ശിവശക്തിയോഗം. ചിലർ വിപരീതക്രമത്തിൽ ഉച്ചരിക്കുന്നു. പ്രയോഗസാരത്തിൽ ബാലാദി (ബാലാമന്ത്രം) ഉദ്ധരിക്കുന്നു.പഞ്ചപ്രണവപുടിതമായി ഏകം ആദ്യം. മദ്ധ്യത്തിൽ സ്വാഹാദ്യമായും ബാലാ ബീജത്തോടും വാഗ്ഭവപുടിതമായി, സംബോ ധനാപരമായിട്ട്.

കാമബീജപുടിതസംബോധനമായിട്ട് അഞ്ചാമ ത്തേത്. സ്വാഹാദൌ ബാലായുതമായി ആറാ മത്തേത്. ഗ്രന്ഥഗൌരവത്താൽ ഭേദങ്ങൾ പറയുന്നില്ല. സ്വസ്വഗുരുസമ്പ്രദായപ്രകാരം അറിയുക.ആചാര്യസ്തവം-ആദ്യന്തം പഞ്ച പ്രണവപ്രഭിന്നയായി വേദ്യയാകുന്ന ഈശ്വരീ, പ്രോജ്വലിക്കുന്നവളായ ശൂലഹസ്തേ, ഭക്ത ന്മാരുടെ കർമ്മങ്ങളെ ദ്വേഷിക്കുന്നവരുടെ കർമ്മങ്ങളെ സംഹരിക്കുന്നവളായ യന്ത്രവിദ്യ യായ പ്രത്യംഗിരേ, നീ ജയിച്ചാലും എന്ന് ആരംഭിക്കുന്നു.വാഗ്ഭവേന സംബോധനാന്തേ സമനുദ്വിചന്ദ്രൈർവിദ്യോത്തമാം ദേവീ എന്നും കാണാം. മറ്റുള്ളവർ സംബോധനാന്തേ വാഗീശ്വരീതി സംബുദ്ധി അധികമായി പറയു

ന്നു. ഇപ്രകാരമുള്ള ധ്യാനവിശേഷം ഗുരുമുഖ
ത്തുനിന്ന് അറിയുക.

ശ്ലോ 66 ഋഷി കശവോവിരാട് ഛന്ദോ ദേവതാ
വാക് സമീരിതാഃശിരഃശ്രവണാ

ദൃങ്ന്യാസാ വദനാൻധ്യുഗുദേഷിമാൻ
ന്യസ്യർണ്ണാൻ പ്രാഗ് വദംഗാനി മാതൃകോ
ക്താനി കൽപ്പയേത്.

ഋഷി കശ്യപൻ. ഛന്ദസ്സ് വിരാട്. ദേവത വാക്ക്.
ശിരസ്സ്, ശ്രവണം, കണ്ണ്,നാസിക,വ ദനം,ഗുദം
മുതലായ അംഗങ്ങളിൽ ന്യസിക്ക പ്പെട്ട
വർണ്ണങ്ങൾ മാതൃകകൾ. ഋഷി ധിഷണ
യാണെന്നും അഭിപ്രായമുണ്ട്. ഈശാനശിവനാ
ൽ ധിഷണയെന്നും മറ്റുചിലരാൽ കണ്വനെ
ന്നും പറയപ്പെടുന്നുണ്ട്. വാഗ്ബീജം സ്വാഹാ
ശക്തി ബ്രഹ്മബീജം മായാശക്തി ജീവബീജം
ബുദ്ധിശക്തി ഉദാനബീജം കുണ്ഡലിനീശക്തി-
സൂക്ഷ്മമായി ഇപ്രകാരം ബീജാദിത്രയം
സർവ്വമന്ത്രത്തിലും അറിയണം.
പ്രയോഗസാരം- ഈശ്വരൻ ജഗദ്ബീജം. അതി
ന്റെ ഗുണമയിയായ ശക്തിയാണ് അജ. അതി ന്
പരമാത്മാ,ബുദ്ധി,വായു,കുണ്ഡലിനി എന്ന്
നാലുവിധം ബീജശക്തിയുണ്ട്.സാമാന്യമായി
ത്രിതയം(മൂന്നെണ്ണം) പറയപ്പെടുന്നു.

മന്ത്രതന്ത്രപ്രകാശം- സർവ്വമന്ത്രത്തിലും നാലു
വിധം ബീജശക്തി ചിന്തിക്കണം. അതിൽ
മൂന്നെണ്ണം സാമാന്യമാണ്. അഗ്നിബീജമായ
ഈശ്വരനാണ് ആദ്യം അതിന് ബ്രഹ്മമെന്ന്

പേര്. അതിന്റെ മായാശക്തി ഗുണമയി. അതാണ്, ഭഗവാൻ അഥവാ ദേവൻ. രണ്ടാമത്തേത് ബുദ്ധിസാക്ഷി. ബീജം ബുദ്ധിശക്തി. മൂന്നാമത്തെ ബീജം ചിത്തിനോടു സമായുക്തമായ ഉദാനനാണ്. അതിന്റെ ശക്തിയാണ് കുണ്ഡലിനി.

അന്ധു ലിംഗം അം കം ഖംഗം ഘം ങം ആ ഹൃദയായ നമഃ ഇപ്രകാരം പ്രയോഗം.

ഓം ഹ്രാം വദ ഋഗ്വേദഃഹൃദ്

ഓം ഹ്രീം വദ യജുർവ്വേദഃശിരഃ

ഓം ഹ്രൂം വദ സാമവേദ ശിഖാഃ

ഓം ഹ്രൈം വാദിനി അഥർവ്വവേദ വർത്മഃ

ഓം ഹ്രൗം സ്വാഹാ ഷഡംഗം നേത്രം

ഓം ഹ്രഃസമസ്തമന്ത്രമുച്ചാര്യ പുരാണന്യായമീമാംസാധർമ്മശാസ്ത്രേതിഹാസകൽപ്പഗാഥാനാരാശംസീരിതി പഞ്ചമം.

സാരസ്വതമതം-യമ,നേത്ര,ധരാ,വഹ്നിയുഗളവർണ്ണങ്ങൾമനസ്സ്-ക്രമത്തിൽ ഹ്രാം തുടങ്ങി വേദാദികളെ അംഗം തോറും സങ്കൽപ്പിക്കുക. പത്മപാദാചാര്യർ മാതൃകാംഗങ്ങളിൽ  വദ ഹൃദയായ നമഃ ഇത്യാദി പറയുന്നു.

ശ്ലോ 67. തരുണശകലമിന്ദോർ ബിഭ്രതീ ശുഭ്രകാന്തീഃ കുചഭരനമിതാംഗീ സന്നിഷണ്ണാ സിതാബ്ജേ നിജകരകമലോധ്യല്ലേഖിനീ പുസ്തകശ്രീഃ സകലവിഭവസിദ്ധ്യൈ പാതു വാഗ്ദേവതാ നഃ

ശിരസ്സിൽ ബാലചന്ദ്രൻ ഭ്രമണം ചെയ്യുന്നവ ളും ശുഭ്രകാന്തിയും കുചഭാരത്താൽ കുനി ഞ്ഞ അംഗങ്ങളുള്ളവളും, വെള്ളത്താമരയി ലിരിക്കുന്നവളും വലത്തേ കരകമലത്തിൽ ലേഖനിയും(തൂലിക) ഇടത്തേ കരകമലത്തിൽ പുസ്തകവും ധരിച്ചവളും ശ്രീരൂപവുമായ വാഗ്ദേവതയെ സകലവിഭവസിദ്ധിക്കായി നമിക്കുന്നു.

ശ്ലോ 68. ദശലക്ഷം ജപേന്മന്ത്രം ദശാശം ജൂഹൂയാത്തതഃ പുണ്ഡരീകൈഃ പയോഭ്യക്തൈസ്തിലൈർ വാ മധുരാപ്ലുതൈഃ

ശ്ലോ 69.മാതൃകോദീരിതേ പീഠേ വാഗീശീയർച്ചയേത് സുധീഃ വർണ്ണാബ്ദേനാസനം ദധ്യാത് മൂർത്തീം മൂലേന കൽപ്പയേത്.

ദശലക്ഷം പ്രാവശ്യം മന്ത്രം ജപിച്ച് ദശാംശം ഹോമിക്കുക. താമരപ്പൂ,പാൽ,എള്ള്, ത്രിമധു രം ഇവ നേദിക്കുക. മാതൃകാപീഠത്തിലാണ് സുധി വാഗീശ്വരിയെ അർച്ചിക്കുന്നത്. വർണ്ണാബ്ജത്താൽ ആസനം നൽകി മൂലമന്ത്ര ത്താൽ മൂർത്തികൽപ്പന.

ശ്ലോ 70.ആദാവംഗാനി സംപൂജ്യ പശ്ചാശ്ശക്തിരിമാ യജേത് യോഗാ സത്യാ ച വിമലാ ജ്ഞാനാബുദ്ധഃസ്മൃതി പുനഃ

ശ്ലോ 71. മേധാ പ്രജ്ഞാ ച പത്രേഷു മുദ്രാപുസ്തകധാരിണിഃ ദലാഗ്രേഷു സമഭ്യർച്ച്യാ ബ്രാഹ്മ്യാദ്യാസ്താ യഥാവിധിഃ

ശ്ലോ 72.ലോകപാലാ ബഹിഃ പൂജ്യാസ്തേഷാമസ്ത്രാണി തദ്വഹിഃ ഏവം സംപൂജ്യയേൻ മന്ത്രീ ജപഹോമാദിതൽപ്പരഃ

ശ്ലോ 73. ബ്രഹ്മചര്യരതഃ ശുദ്ധഃ ശുദ്ധദന്തനഖാദികഃസംസ്മരൻ സർവ്വവനിതാഃ സതതം ദേവതാധിയഃ

ആദ്യം അംഗങ്ങൾ,പിന്നെ ശക്തികൾ ഇവയെ പൂജിച്ച്, യജിക്കുന്നു. യോഗ,സത്യ, സ്മൃതി , ,വിമല,ജ്ഞാന,ബുദ്ധി, മേധാ,പ്രജ്ഞാ എന്നിവർ അഷ്ടദലങ്ങളിൽ മുദ്രാപുസ്തകധാരിണികളായി ധ്യാനിക്കപ്പെടുന്നു. ദലാഗ്രങ്ങളിൽ യഥാവിധി ബ്രാഹ്മി മുതലായവരും പുറത്ത് ലോകപാലരും അവരുടെ അസ്ത്രാദികളും പൂജിക്കപ്പെടുന്നു.ജപാഹോമാദിതൽപ്പരർ ബ്രഹ്മചര്യരതരും ശുദ്ധരും ദന്തനഖാദികൾ ശുദ്ധമാ യി വെക്കുന്നവരും സർവ്വവനിതകളിലും ദേവിയെ ദേവതാബുദ്ധിയോടെ ദർശിക്കുന്നവരുമാകണം.

ശ്ലോ 74.കവിത്വം ലഭതേ ധീമാൻ മാസൈർദ്വാദശഭിർ ധ്രുവം പീത്വാ തന്മന്ത്രിതം തോയം സഹസ്രം പ്രത്യഹം ജപേത്

ശ്ലോ 75 മഹാകവിർഭവേന്മന്ത്രീ വത്സരേണാ ന സംശയഃ ഉരോ മാത്രേ ജലേ സ്ഥിത്വാ ധ്യായേൻ മാർത്താണ്ഡമണ്ഡലേ

ശ്ലോ 76. സ്ഥിതാം ദേവീം പ്രതിദിനം ത്രിസഹസ്രം ജപേൻമനും ലഭതേ മണ്ഡലാത് സിദ്ധിം വാചാമപ്രതിമാം ഭുവി.

ശ്ലോ 77 പലാശബില്വകുസുമൈർ ജൂഹൂയാൻ മധുരീക്ഷിതൈഃ സമിദ്ഭിർ വാ തദുത്ഥാപിർയശഃപ്രാപ്നോതി വാക്പതേഃ

ശ്ലോ 78. ഹോമോയം സർവ്വസൌഭാഗ്യലക്ഷ്മീ വശ്യപ്രദോ ഭവേത് രാജവൃക്ഷസമുദ്ഭൂതൈഃ പ്രസൂനൈർ മധുരാപ്ലുതൈഃ

ശ്ലോ 79 തത് സമിദ്ഭിശ്ച ജൂഹൂയാത് കവിത്വമതുലം ലഭേത് ഏവം ദശാക്ഷരീ പ്രോക്താ സിദ്ധ്യയേ വാചമിഛതാം.

ഒരുമാസം ദ്വാദശം തവണ പൂജിച്ച് മന്ത്രിച്ച ജലം കുടിച്ച് സഹസ്രജപം ചെയ്ത ധീമാന് കവിത്വം ലഭിക്കുന്നു. ഒരുവർഷം അനുഷ്ഠി ച്ചാൽ മഹാകവിയാവും. ഉരസ്സുവരെ ജല ത്തിൽ മുങ്ങിനിന്ന്  സൂര്യമണ്ഡലത്തിൽ സ്ഥി തിചെയ്യുന്ന ദേവിയെ ധ്യാനിച്ച് പ്രതിദിനം ത്രിസഹസ്രം ജപിച്ചാൽ സൂര്യമണ്ഡല സിദ്ധി യും ഭൂമിയിൽ അപ്രതിമമായ വാക്സിദ്ധി യും ലഭിക്കും.പലാശം,ബില്വം മുതലായ പൂക്കൾ ഹോമിച്ച് മധുരം നേദിച്ച് സമിത്ത് ജ്വലിപ്പിച്ചവൻ വാക്പതി എന്ന യശസ്സ് വന്നുചേരും.രാജവൃക്ഷസമുദ്ഭൂതമായ പൂക്ക ളാലും മധുരത്താലും ഹോമിച്ചാൽ സർവ്വ സൌഭാഗ്യലക്ഷ്മിയും വശ്യതയും(ആകർഷക ത്വം)ലഭിക്കും. ആ സമിത്ത് ഉജ്വലിപ്പിച്ചവന് അതുല്യമായ കവിത്വം ലഭിക്കും. ഇപ്രകാരം വാഗ്ദേവീകടാക്ഷത്താൽ ദശാക്ഷരിയാൽ പറ യപ്പെട്ട സിദ്ധികൾ. 7 വാരം അഭിമന്ത്രിച്ചാ ലാണ് ധീമാനെന്ന പേരു കിട്ടുക.സൌഭാഗ്യ

വശ്യത്തിൽ ബാലാദിത്വം, ലക്ഷ്മിയിൽ ശ്രീബീജാദിത്വം, ഇപ്രകാരം പാപവിമുക്തരായവ ർക്ക് നൃസിംഹബീജാദിത്വം ജ്ഞേയം. പത്മ പാദർ രാജവൃക്ഷം നാകവൃക്ഷം  കൊണ്ട് യന്ത്രം പറയുന്നു. വാഗ്ബീജഗർഭത്തിൽ നരനെ ആലേഖനം ചെയ്ത് പംക്തിയന്ത്രപ ത്രങ്ങളിൽ മന്ത്രലിപികളാൽ ധ്യാനിച്ച് ലിപി കളാൽ ചുറ്റപ്പെട്ട് അ മുതൽ ക്ഷ വരെ അവ ധിയുള്ള (സീമ) യന്ത്രം ഇഷ്ടഫലപ്രദവും കവിതാകരത്തെ ധരിക്കുന്നതുമാണ്. കവിതാ കരം, കവിതയെ ധരിക്കുന്ന കയ്യ്, കവിതയെ രചിക്കുന്ന കയ്യ്, കവിതാസാഗരം (രത്നാക രം പോലെ)

ശ്ലോ 80 ഹൃദയാന്തേ ഭഗവതി വശബ്ദ യുഗം തതഃ വാഗ്ദേവീ വഹ്നിജായാന്തം വാഗ്ഭവാദ്യം സമുദ്ധരേത്

ശ്ലോ 81 മനുഷോഡശവർണ്ണാഢ്യം വാഗൈശ്വ ര്യഫലപ്രദം മനോഃഷഡ്ഭിഃപദൈഃകുര്യാദ് ഷഡംഗാനി സജാതിഭിഃ

ഹൃദയാന്തത്തിൽ ഭഗവതി വദവദ എന്ന ശബ്ദയുഗ്മം. വാഗ്ദേവി തൊട്ട് വഹ്നിജായ (സ്വാഹാ) വരെ വാഗ്ഭവാദ്യം സമുദ്ധരി ക്കുന്നു . 16 വർണ്ണമുള്ളത് വാഗൈശ്വര്യ ഫലപ്രദം. 6 പദങ്ങളാൽ സജാതീയങ്ങളായ ഷഡംഗങ്ങൾ ചെയ്യുക

ഹൃദയാന്തത്തിൽ നമോ അന്തത്തിൽ. ഭഗവതി സ്വരൂപം. നമ എന്നതിന് ഓ ചേർത്ത് നമോ

വദവദ ഇത് വാഗ്ദേവീസ്വരൂപം. ഒടുവിൽ സ്വാഹാ. അതിന്റെ വാഗ്ഭവം വാഗ്ബീജം. ഹസയോഗം. വിപരീതക്രമത്തിൽ സഹ, ഹാ സ്വാ എന്ന് യോഗം. വാഗൈശ്വര്യഫല പ്രദം വിനിയോഗം. വദത ശ്രീബീജാദിത്വവും സൂചിപ്പിക്കുന്നു.ബീജശക്തിയും ഋഷിയും മുമ്പു പറഞ്ഞു. 6 പദത്തിലും ബീജം വദവദേതി തുരീയം. വദവദേതി പദദ്വയം പ്രതിപദം. ആദിയിൽ ചേർക്കുന്നത് വാഗ്ബീജമെന്ന് മറ്റൊരു പക്ഷം.

ശ്ലോ 82. ശുഭാം സ്വച്ഛവിലേപമാല്യവസനാം ശീതാംശുഖണ്ഡോജ്വലാം
വ്യാഖ്യാമക്ഷഗുണാം  സുധാഢ്യകലശം
വിധ്യാഞ്ച ഹസ്താംബുജൈഃ ബിഭ്രാണാം
കമലാസനാം കുചനതാം വാഗ്ദേവതാം
സുസ്മിതാം വന്ദേ വാഗ്വിഭവ പ്രദാം ത്രിനയനാം
സൌഭാഗ്യസമ്പദ്ക്കരീം

ധ്യാനം- ശുഭയും സ്വച്ഛവിലേപം, മാല്യം, വസ്ത്രം ഇവധരിച്ചവളും സുധനിറഞ്ഞ കലശം കരകമലത്തിൽ ധരിച്ച്, കയ്യിലെ താമരയെ ഭ്രമണം ചെയ്യിച്ചുകൊണ്ട്, വെള്ളതാമരപ്പൂവിലിരിക്കുന്നവളും കുചഭാരത്താൽ കുനിഞ്ഞവളുമായി സുസ്മിതയായ ,ത്രിനയനയാ യ, വാഗ്വിഭവപ്രദയും സൌഭാഗ്യസമ്പദ്ക്കരി യുമായ വാഗ്ദേവതയെ, വന്ദിക്കുന്നു. ചന്ദ്ര ക്കല ചൂടിയവളും അക്ഷമാലയും വ്യാഖ്യാനമുദ്രയും ധരിച്ചവളുമാണ് ദേവി. നാലുകൈകളിൽ വ്യാഖ്യാനമുദ്ര, അക്ഷമാല, സുധാകല

ശം, പുസ്തകം (വിദ്യ) ഇവയാണ്. തള്ളവിര ലും ചൂണ്ടുവിരലും അഗ്രം യോജിപ്പിച്ച്, മറ്റു വിരലുകൾ പരത്തിപ്പിടിച്ച് പ്രയോജ്യാ ഭിമുഖമായി പിടിച്ച മുദ്ര വ്യാഖ്യാനമുദ്ര. വലത്ത് മുകളിലെ കൈ മുതൽ ഇടത്ത് മുകളിലെ കൈ വരെ ആയുധധ്യാനം.

ശ്ലോ 83. ഹവിഷ്യാണീ ജപേത് സമ്യക് വസുലക്ഷമനന്യധീഃ ദശാംശം ജൂഹൂയാദന്തേ തിലൈരാജ്യപരിപ്ലുതൈഃ

ശ്ലോ 84. മാതൃകോക്തേ യജേത്പീഠേ ദേവീം പ്രാഗീരിതക്രമാദ് പിബേത്തന്മാത്രിതം തോയം പ്രാതഃകാലേ ദിനേ ദിനേ

ശ്ലോ 85 വിദ്വാൻ വത്സരതോ മന്ത്രീ ഭവേന്നാ സ്തി വിചാരണാ അഭഇഷിഞ്ചെജ്ജലൈർ ജപ്തൈരാത്മാനം സ്നാനകർമ്മണി.

ശ്ലോ 86. തപേര്യേതാം ജലൈഃശുദ്ധൈരതി മേധാമവാപ്നുയാത് പുഷ്പഗന്ധാദികം സർവ്വം തജ്ജപ്തം ധാരയേത് സുധീ. സഭായാം പൂജിതേ സദ്ഭിർ വാദേ ച വിജയീ ഭവേത്.

ഹവിസ്സുകൾ സമ്യക്കായി അനന്യധീയായി 8 ലക്ൽം ഉരു ജപിച്ച് ദശാംശം തിലത്തോടും ആജ്യത്തോടും ചേർത്ത് ഹോമിക്കുന്നു. പീഠ ത്തിൽ മുമ്പുപറഞ്ഞപ്രകാരം പീഠമാതൃകാ ധ്യാനം. ദിനവും രാവിലെ മന്ത്രിച്ച ജലം കുടിക്കണം. ഒരു വർഷത്തേക്ക് ഈ അനു ഷ്ഠാനം ആത്മജപംചെയ്ത് അഭിഷേകവും സ്നാനവും ചെയ്യണം. ശുദ്ധജലത്തിൽനിന്ന്

തപസ്സനുഷ്ഠിക്കണം. അതിമേധ ലഭിക്കുമെന്ന തിന് സംശയമില്ല.പുഷ്പഗന്ധാദികൾ സർവ്വ വും മന്ത്രജപത്തോടെ ധാര ചെയ്യുന്നു എങ്കി ൽ സഭയിൽ പൂജിക്കപ്പെടും. സജ്ജനങ്ങളു മായി നടത്തുന്ന സത്യവാദങ്ങളിൽ വിജയി യായി ഭവിക്കും. സമ്യക്ക് എന്ന് പുരശ്ചര ണനിയമം പറഞ്ഞിരിക്കുന്നു. മന്ത്രാർത്ഥത്തിൽ ദത്തമനസ്കനായി ഏകാഗ്രമായിരിക്കണം. അനന്യധീയാവണം. മറ്റൊന്നിനെ സ്മരിക്കാ തെ മന്ത്രാർത്ഥം മാത്രം ജപിച്ച് മനനം ചെയ്യ ണം. മുമ്പ് ദശാക്ഷരിയിൽ പറഞ്ഞക്രമത്തിൽ ആണ് പൂജ. പുഷ്പഗന്ധാദികം എന്നതിനാൽ കാമാദിതപം ജ്ഞേയം. അത് 7 വാരം ജപിക്ക ണം.

ശ്ലോ 87 താരോമായാധരോ ബിന്ദുഃ ശക്തി സ്താരം സരസ്വതീ ങേന്താനത്യന്തികോ മന്ത്രഃപ്രോക്ത ഏകാദശാക്ഷരഃ

ശ്ലോ 88 ബ്രഹ്മരന്ധ്രേ ഭ്രുവോർമദ്ധ്യേ നവര ന്ധ്രേഷു ചക്രമാത് മന്ത്രവർണ്ണാൻ ന്യസേന്മന്ത്രീ വാഗ്ഭവേനാംഗകൽപ്പനാ

ഹംസവാഗീശ്വരീമന്ത്രം ഇനി ഉദ്ധരിക്കുന്നുഃ- താരം പ്രണവം. മായാ ഭുവനേശ്വരീബീജം. അധര ഐ. ബിന്ദു വാഗ്ഭവം. ശക്തി. പ്രണവം സരസ്വതി ങേന്താം സരസ്വത്യൈ. നത്യന്തികം നമോ അവസാനം. വാഗ്ഭവത്തിൽ ഹസയോഗം പരത്തിൽ സഹയോഗം ഇഛരിക്കുന്നു. വാഗ്ഭവം ബീജം മായാശക്തി. അന്യത്തിൽ പ്രണവം ബീജം. ഋഷി മുമ്പു

പറഞ്ഞു. ഛന്ദസ്സ് ത്രിഷ്ടുപ്പ്. ദേവത ഹംസവാഗീശ്വരി.

നവരന്ധ്രങ്ങളിലും (കർണ്ണനേത്രനാസാദ്വയങ്ങൾ, മുഖം,ലിംഗം,ഗുദം) ബ്രഹ്മരന്ധ്രത്തിലും ഭ്രൂമദ്ധ്യത്തിലും ചക്രങ്ങളിൽ മന്ത്രവർണ്ണം ന്യസിച്ച് വാഗ്ഭവത്താല് അംഗകൽപ്പന ചെയ്ത് ന്യസിക്കുന്നു.വാഗ്ഭവത്താൽ എന്നാ ൽ താരമായാസമ്പുടത്താലെന്ന് പരമഗുരുക്കന്മാർ. മറ്റുള്ളവർ ഷഡ്ദീർഘയുക്തമായാബീജത്താൽ എന്ന് പറയുന്നു.

ശ്ലോ 89. വാണീ പൂർണ്ണനിശാകരോജ്വലമുഖീം കർപ്പൂരകുന്ദപ്രഭാം ചന്ദ്രാർദ്ധാങ്കിതമസ്തകാം നിജകരേ സംബിഭ്രതീംആദരാത്

വീണാമക്ഷഗുണാം സുധാഢ്യകലശം വിദ്യാഞ്ചതുംഗസ്തനീം ദിവ്യൈരാഭരണൈർ വിഭൂഷിതതനും ഹംസാധിരൂഢാം ഭജേ.

ധ്യാനശ്ലോകം- പൂർണ്ണചന്ദ്രോജ്ജ്വലമുഖിയും കർപ്പൂരം,മുല്ല ഇവയുടെ നിറമുള്ളവളും ചന്ദ്രക്കല ചൂടിയ മസ്തകത്തോടുകൂടിയവ ളും ആദരപൂർവ്വം വീണ മീട്ടുന്നവളും അക്ഷമാല,അമൃതകുംഭം,പുസ്തകം,ഇവ ധരിച്ചവളും തുംഗസ്തനിയും ദിവ്യാഭരണ ഭൂഷിതയും,ഹംസാധിരൂഢയുമായ വാണീദേവിയെ ഭജിക്കുന്നു.വാണി വാക്ക്. വാഗ്ഭവ മുദ്ര എന്ന് പാഠം.. വിദ്യയെ പുസ്തകമുദ്ര എന്ന് പഠിക്കുന്നതുപോലെ.

ശ്ലോ 90 ജപേത് ദ്വാദശലക്ഷാണി തത് സഹസ്രം സിതാംബുജൈഃ നാഗചമ്പകപുഷ്പൈർ വാ ജൂഹൂയാത് സാധകോത്തമഃ

12 ലക്ഷം, 12000 മുതലായ സംഖ്യകളിൽ വെള്ളത്താമര, നാഗചെമ്പകം മുതലായ പുഷ്പങ്ങളാൽ പൂജിച്ച് സാധകോത്തമർ ഹോമിക്കുന്നു. ന്യമസ്ഥരും ശുദ്ദരും മാത്രമേ സരസ്വതീപൂജയും ഹോമവും ചെയ്യാവൂ..

ശ്ലോ 91. മാതൃകോക്തേ യജേത്പീഠേ വക്ഷ്യമാണക്രമേണതാം വർണ്ണാബ്ജോനാസനം കുര്യാത് മൂർത്തീം മൂലേന കൽപ്പയേത്

ശ്ലോ 92 ദേവ്യാ ദക്ഷിണതഃപൂജ്യാ സംസ്കൃതാ വാഗ്മയീ തതഃപ്രാകൃതാ വാമതഃ പൂജ്യാ വാഗ്മയൌ സർവ്വസിദ്ധിദഃ

വർണ്ണാബ്ജം ഹസൌ. ഹസൌഃഹംസവാഗീശ്വരീയോഗപീഠായ നമഃ എന്ന് പ്രയോഗം. മാതൃകമാരെ ക്രമത്തിൽ പീഠത്തിൽ ന്യസിക്കുന്നു. വർണ്ണാബ്ജത്താൽ ആസനം നൽകി മൂലമന്ത്രത്താൽ മൂർത്തിക ൽപ്പന.ദേവിയെ പ്രദക്ഷിണക്രമത്തിൽ പൂജി ച്ചാൽ സംസ്കൃതയായ വാഗ്മയി ലഭിക്കും. വാമക്രമത്തിൽ പൂജിച്ചാൽ പ്രാകൃതയായ വാഗ്മയിയും സർവ്വസിദ്ധിയും ലഭിക്കും. സാരസ്വതമതപ്രകാരമുള്ള ധ്യാനം-ദക്ഷിണത്തിൽ ഇരുകരത്തിലും യോഗമുദ്ര ധരിച്ച് സദാ നിർഗ്ഗളിക്കുന്ന ഛന്ദസ്സുകളോ

ടുകൂടിയ മുഖത്തോടെ സംസ്കൃതയായിരി ക്കുന്ന ദേവിയെയാണ്.

ശ്ലോ 93. ഇഷ്ടാ പൂർവ്വവദംഗാനി പ്രജ്ഞാദ്വാ സ്മൃതിർ വാഗീശ്വരീ മതിഃ

ശ്ലോ 94 സ്വസ്തിശ്ചേതി സമാഖ്യാതാ ബ്രാഹ്മ്യാദ്യാസ്തദനന്തരം ലോകേശാനർച്ച യേത് ഭൂയസ്തദസ്ത്രാനി ച തദ് ബഹിഃ

ശ്ലോ 95. ഇതി സംപൂജയേദ്ദേവീം സാക്ഷാത് വാഗവല്ലഭോ ഭവേത് ദശാക്ഷരീ സമുക്താനീ കർമ്മാണ്യത്രാപി സാധയേത്

അംഗങ്ങളിൽ പ്രജ്ഞാദികൾ പൂജിക്കപ്പെടുന്നു. പ്രജ്ഞ,ശ്രുതി,മേധ,ശക്തി,സ്മൃതി,വാഗീശ്വരി, മതി,സ്വസ്തി! ഇവർ ആദ്യം. പിന്നീട്ബ്രാഹ്മി മുതലായവർ.അസ്ത്രങ്ങളോടുകൂടി ലോകപാ ലകർ പുറത്ത്. ഇപ്രകാരം പൂജിച്ചവർ സാ ക്ഷാദ് വാഗവല്ലഭരായി ഭവിക്കുന്നു.ദശാക്ഷ രിയിൽ പറഞ്ഞ കർമ്മങ്ങളെല്ലാം സാധിച്ച് സാദകോത്തമർ പൂജ ചെയ്യുന്നു.

ശ്ലോ 96 വാചസ്പതേമൃതേഭൂയഃ പ്ലുവ പ്ലുരിതി കീർത്തയേത് വാഗാദ്യോ മുനിഭിഃപ്രക്തോ രുദ്രസംഖ്യാക്ഷരോ മനുഃ

ശ്ലോ 97 കുര്യാദംഗാനി വിധിവദ്വാഗാദ്യൈഃ പഞ്ചഭിഃപദൈഃ മാതൃകാം വിന്യസേത് പൂർവ്വം പൂർവ്വവത്താം യഥാവിധി.

വാഗാദ്യോ വാഗ്ഭവാദ്യ .ഏകാദശാക്ഷരം രുദ്രസംഖ്യാക്ഷരം. അമൃതേ അമൃതത്തിൽ,

പരത്തിൽ. വാചസ്പതിയായി അമൃതമായി ഭവിക്കാനുള്ള സാധന.നാരായണീയതന്ത്രത്തിൽ, പാർശ്വങ്ങളിൽ ശുക്രം, കേശാന്തത്തിൽ അമൃതത്തിൽ പ്ലുവം,പ്ലുരന്തത്തിൽ ദശവർണ്ണം, വിദ്യാമുഖ്യാ സരസ്വതി എന്ന് കാണാം. ഐം ബീജം, പ്ലും ശക്തി. ഋഷ്യാദി മുമ്പുപറ ഞ്ഞു. വാഗ്ഭവത്താൽ ഹൃത് മുതലായ 4 പദങ്ങളിൽ (അംഗം) ന്യസിക്കുക. വിധിവത് സമസ്താസ്ത്രങ്ങളോടെ. പഞ്ചഭിഃപദൈഃ പഞ്ചാംഗം ഷഡംഗന്യാസത്തിനു പകരം പഞ്ചാംഗന്യാസം.

ശ്ലോ 98 ആസീനാ കമലേ കരൈർ ജപപടീം പത്മദ്വയം പുസ്തകം ബിഭ്രാണാ തരുണേന്ദുബദ്ധമുകുടാ മുക്തേന്ദുകുന്ദപ്രഭാ ഫാലോന്മീലിതലോചനാ കുചഭരാക്രാന്താ ഭവദ്ഭൂതയേ ഭൂയാദ് വാഗധിദേവതാ മുനിഗണൈരാസേവ്യമാനാനിശം

താമരപ്പൂവിലിരുന്ന്, കയ്യിൽ അക്ഷമാല, രണ്ട് താമര, പുസ്തകം ഇവ ധരിച്ച് ചന്ദ്രക്കല ചൂടിയ കിരീടത്തോടെ , മുത്ത്, ചന്ദ്രൻ,മുല്ലപ്പൂ ഇവയുടെ പ്രഭയോടെ, തുറന്ന നെറ്റിക്കണ്ണോടെ, കുചഭാരത്താൽ കുനിഞ്ഞവ ളായി, മുനിഗണങ്ങളാൽ സേവിക്കപ്പെട്ടവ ളായിരിക്കുന്ന വാഗ്ദേവതയെ ധ്യാനിക്കുന്നു.

ശ്ലോ 99. രുദ്രലക്ഷം ജപേന്മന്ത്രം ദശാംശം ജൂഹുയാത് ഘൃതൈഃ മാതൃകാ കൽപ്പിതേ പീഠേ പൂജയേത്താം യഥാ പുരാ

ശ്ലോ 100 പലാശകുസുമൈർഹുത്വാ പരാം സിദ്ധിമവാപ്നുയാത് കദംബകുസുമൈ സ്താവത് ഫലൈഃ ശ്രീവൃക്ഷസംഭവൈഃ

ശ്ലോ 101,അചിരാച്ഛ്രിയമാപ്നോതി വാചാം കുന്ദസമുദ്ഭവൈഃ നന്ദാവർത്തപ്രസൂനൈർവാ ഹൃത്വാ വാഗ്വല്ലഭോ ഭവേത്

11 ലക്ഷം മന്ത്രജപം ദശാംശം ഹോമം. മാതൃ കാകൽപ്പിതപൂജ മുമ്പത്തെപോലെത്തന്നെ. പലാശപുഷ്പം കൊണ്ടെങ്കിൽ പരമസിദ്ധി. കദംബപുഷ്പം,ഫലം, ശ്രീവൃക്ഷപുഷ്പം ഫലം ,എങ്കിൽ അചിരേണ ശ്രീ ലഭിക്കും., മുല്ലപ്പൂ വെങ്കിൽ വാഗ്സിദ്ധി. നന്ദ്യാവർത്തമെങ്കിൽ വാഗ്വല്ലഭത്വം

ശ്ലോ 102 ബ്രാഹ്മീരസേ  വചാ കൽക്കേ കപിലാജ്യം പചേജ്ജപൻ പിബേദ്ദിനാദൌ തന്നിത്യം സർവ്വശാസ്ത്രാർത്ഥവിദ് ഭവേദ്

ശ്ലോ 103 അനയാ വിദ്യയാ ജപ്തം ബ്രാഹ്മീപത്രം പ്രഭക്ഷയേത് ന വിസ്മരതി മേധാവീ ശര്ുതാൻ വേദാഗമാൻ പുനഃ ബഹുനാ കിമിയം വിദ്യാ ജപതാം കാമദോ മണിഃ

ബ്രാഹ്മീരസവും വചാകൽക്കവും പചിക്കുന്ന വിധം നേരത്തെ പറഞ്ഞു. 7 ദിനം, 3വർഷം, 5 വർഷം എന്നിങ്ങനെ നിത്യം ജപിച്ച് കുടി ക്കുന്നതും ബ്രാഹ്മീപത്രം ഭക്ഷിക്കുന്നതും പറ യുന്നു. മേധാവിത്വം  സമയഭേദമനുസരിച്ച് ഭേദപ്പെട്ടിരിക്കും. കൂടുതൽ കാലം കഴിച്ചാൽ കൂടുതൽ ഫലം. ഇത് നാരായണീയതന്ത്രത്തി

ലും പറയുന്നുണ്ട്. നേത്രരോഗത്തിനും മൂത്രാ ശയരോഗം മാറാനും ത്രികാലജ്ഞാനത്തിനും വേറെ വേറെ ജപസംഖ്യയാണ്. സമയപ്രമാ ണവും വേറെയാണ്.

ശ്ലോ 104 തോയസ്ഥം ശയനം വിഷ്ണോഃ
സകേവലചതുർമുഖഃ ബിന്ദ്വധീശയുതോ
വഹ്നിർ ബിന്ദുസദ്യോംബുമാൻ ഭൃഗുഃ

ശ്ലോ 105 ഉക്താനി ത്രീണി ബീജാനി സദ്ഭിഃ
സാരസ്വതാർത്ഥിനാം അംഗാനി കൽപ്പയേത്
ബീജൈർദ്വിരുക്തൈർജാതിസംയുതൈഃ

ജലശയനം ചെയ്യുന്ന മഹാവിഷ്ണുവിന്റെ സകേവലമായ ചതുർമുഖത്തിൽ ബിന്ദ്വധീശ യുതമായി അഗ്നിബിന്ദു. ഭൃഗു മൂന്നു ബീജ ങ്ങൾ പറയപ്പെട്ടു. സാരസ്വതാർത്ഥികൾ ആ ബീജങ്ങളെ സ്വാംഗങ്ങളിൽ കൽപ്പിച്ചിരിക്ക ണം.തോയസ്ഥം ജലശയനം- വകാരം. ചതുർമ്മുഖം ക. കേവലസ്വരരഹിതമായ വാക്ക് ഇതാണ് മന്ത്രാംഗം. വ,ക ഇവ വാക്ക് .ഇവ തന്നെ കവി. നാരായണീയം ഖംഗീശൻ  യ. പ്രാംശുക സാന്തവേധാ കർണ്ണാന്തസ്ഥ യ സദണ്ഡീ ഭുജംഗ. സാംഭോ ദന്തോ ബിന്ദുമാൻ യോ ഭൃഗു. വാഗീശ്വരിയുടെ മൂന്നു ബീജം. മറ്റുള്ളവർ സകേവല(സ) സകേവലബിന്ദുമാൻ കാം എന്ന് സബിന്ദുകകേവലത്വം പറയുന്നു.

സമ്പ്രദായവിത്തുകൾ ആദ്യം പറഞ്ഞ വാക്പ ദവും അതിനാൽ ലക്ഷിതമായ വാഗ്ഭവബീജ വും സ്വീകരിക്കുന്നു.ഈ ബീജത്തിൽനിന്നാണ്

സാരസ്വതം ഉണ്ടാവുന്നത്. വിഷ്ണുശയനരൂപം ആകാരം. കശബ്ദം ശിര സ്സ് അതിൽ അകാരം ഇ എന്ന് സ്വരൂപം കശ്ച ഇശ്ച എന്ന് സമാസം ചെയ്താൽ കേ. കീ ദൃക്ശയനം. കേയോടു ചേർന്ന് വലനം (സമ്മേലനം ചെയ്ത് വലം വരിക). വലന ത്തിൽനിന്ന് ചതുർമുഖമായ കകാരം അഥ വാ ശിരസ്സ് അത് ബിന്ദു. അർദ്ധീശൻ ഈ അഗ്നിരേഫം. സദ്യ ഓകാരം. ഭൃഗു സകാരം സാരസ്വതാർത്ഥനം വിനിയോഗം. ആദ്യം ബീജം അന്ത്യം ശക്തി.

ശ്ലോ 106 മുക്താഹാരാവദാതാം ശിരസി ശശികലാലംകൃതാം ബാഹുഭിസ്വൈർവ്വ്യാ ഖ്യാം വർണ്ണാക്ഷമാലാം മണിമയകലശം പുസ്തകഞ്ചോദ്വഹന്തീം ആപീനോത്തുംഗവക്ഷോരുഹരേവിനമൻ മദ്ധ്യദേശാമധീശാം വാചാമീഢേ ചിരായ വിഭുവനനമിതാം പുണ്ഡരീകേ നിഷണ്ണാം

മുത്തുമാലകളണിഞ്ഞ്, ശിരസ്സിൽ ചന്ദ്രക്കല ചൂടി, കൈകളിൽ വ്യാഖ്യാനമുദ്ര, വർണ്ണാക്ഷ മാല, മണിമയകലശം, പുസ്തകം ഇവ ധരി ച്ച് ഉത്തുംഗവക്ഷസ്സിന്റെ ഭാരത്താൽ മദ്ധ്യഭാ ഗം കുനിഞ്ഞവളായി, വാചാമധീശ്വരിയായി, ത്രിഭുവനങ്ങളാലും നമിക്കപ്പെട്ടവളായി , വെള്ളത്താമരയിലിരിക്കുന്ന ദേവിയെ ധ്യാനി ക്കുന്നു.

ശ്ലോ 107 ത്രിലക്ഷം പ്രജപേന്മന്ത്രം ജുഹുയാ ത്തദൃശാംശതഃ പായസേനാജ്യസിക്തേന സംസ്കൃതേ ഹവ്യവാഹനേ

ശ്ലോ 108 വാഗീശീം പൂജയേത് പീഠേ വിധിനാ മാതൃകോദിതേന പ്രാക് പ്രസ്തുതേന മാർഗ്ഗേണ പ്രത്യഹം സാധകോത്തമഃ

ശ്ലോ 109. വ്യാഘ്രാതകുമൈർ ഹുത്വാ വാക്സിദ്ധിമതുലം ലഭേത് ജാതിപുഷ്പൈഃസിതാംബോജൈഃ സിക്തൈശ്ചന്ദനവാരിണാഃ

ശ്ലോ 110. നന്ദ്യാവർത്തൈഃശുദ്ധൈഃ കുന്ദൈർ ഹുത്വാ വാഗ്സിദ്ധിമാപ്നുയാത്. ജപൻ ബീജത്രയം മന്ത്രീ സഭാര്യാം ജയമാപ്നുയാത്.

ശ്ലോ 111 സിതാം വചം വാ ബ്രാഹ്മീം വാ ജപ്ത്വാ സ്വാദേദ്ദിനേദിനേ  മേധാം കാമമവാപ്നോതി സാധകോ നാത്ര സംശയഃ

ശ്ലോ 112.ഏവമുക്തേഷു മന്ത്രേഷു ദീക്ഷിതോ യതമാനസഃഏവം യോ ഭജതേ ഭക്ത്യാ സ ഭവേദ് ഭുക്തിമുക്തിബാക്.

3 ലക്ഷം ജപം, 300 ആഹൂതി പായസം,ആ ജ്യം ഇവ സംസ്കൃതമായ അഗ്നിയിൽ ചെ യ്ത് വിധിപോലെ പീഠമാതൃകകളെ നിത്യം പൂജിക്കുന്നു. രാജപുഷ്പപൂജ കൊണ്ട് അതു ല്യവാക്സിദ്ധി. ജാതിപ്പൂ, വെള്ളത്താമര, നന്ദ്യാവർത്തം, മുല്ലപ്പൂ ഇവ ചന്ദനവെള്ള ത്തിലിട്ട് പൂജിച്ചാൽ വാഗ്സിദ്ധി.ബീജമന്ത്ര ത്രയം ഭാര്യാസമേതം ജപിച്ചാൽ വിജയം. സിത,വച,ബ്രാഹ്മി ഇവ ദിനവും ജപിച്ച് കഴിച്ചാല് മേധയും സർവ്വകാമപ്രാപ്തിയും ലഭിക്കുമെന്നതിന് ഒരു സംശയവുമില്ല. യത

മാനസനായി, മന്ത്രദീക്ഷിതനായി, ഭക്തിപൂർവ്വം ജപിക്കുന്നവൻ മുക്തിയും ഭുക്തിയും കിട്ടും .വെളുത്തഗന്ധപുഷ്പങ്ങളാലാണ് സരസ്വതിയെ പൂജിക്കേണ്ടത്

ശ്ലോ 113.സുമിതൈർ.ഗന്ധകുസുമൈഃ പൂജാ സാരസ്വതൈവിധൌ ദൂർവ്വാബീജാങ്കുരം പുഷ്പം രാജവൃക്ഷസമുദ്ഭവം

ശ്ലോ 114 ഉൽപ്പലാനി പ്രശസ്താനി സിന്ധുവാരാങ്കുരാമി ച ഭജൻ സരസ്വതീം നിത്യമേതാനി പരിവർജ്ജയേത്

ശ്ലോ 115 ആമാത്രം ഗുഞ്ജനം ബില്വം കരഞ്ജം ലശുനന്തഥാ തൈലം പിലാശം പിശ്യാകം ശാംഗാഷ്ടിമപി ഭോജനേ

ശ്ലോ 116.സർവ്വം പര്യൂഷിതം ത്യാജ്യം സദാസാരസ്വതാർത്ഥിനാ നാചരേന്നിശി താംബൂലം സ്ത്രിയംഗച്ഛേദിവാനച

ശ്ലോ 117. ന സന്ധ്യയോഃസ്വപേജ്ഞാതു നാശുചിഃ കിഞ്ചിദുച്ചരേത് പ്രദോഷേഷു ഭവേന്മൌനീ ദിഗ്വസ്ത്രാം ന വിലോകയാത്

ശ്ലോ 118. ന പുഷ്പിതാം സ്ത്രീയാം ഗച്ഛേരന്ന നിന്ദേദ്വാമലോചനാം ന മൃഷാവചനം ബ്രൂയാന്നാക്രാമേത് പുസ്തകം സുധിഃ

ശ്ലോ 119. അക്,രാഢ്യാണി പത്രാനി നോപേക്ഷേത ന ലംഘയേത് ചതുർദ്ദശ്യഷ്ടമീപർവ്വ പ്രതിപദ് ഗ്രഹണേൽു ച

ശ്ലോ 120. സംക്രമേഷു ച സർവ്വേഷു വിദ്യാം
നൈവ പഠേത് ബുധഃ വ്യാഖ്യാനേ
സന്തജേന്നിദ്രാമാലസ്യം ജൃംഭണം
പുനഃഗന്ധകുസുമങ്ങളാൽ നിത്യം സരസ്വതീ
പൂജ ചെയ്യണം. ദൂർവ്വാബീജാങ്കുരം,
രാജവൃക്ഷപുഷ്പംഉൽപ്പലം,സിന്ധുവാരമൊട്ട്
ഇവ പ്രശസ്തമാണ്. സരസ്വതിയുടെ നിത്യ
പൂജയിൽ വർജ്ജിക്കേണ്ടവഃ
പലാശം,പിശ്യാകം,ശാംഗാഷ്ടി. മാമ്പൂവ്,
ഗുഞ്ജനം,ബില്വം,കരഞ്ജം,ലശുനം,തിലം,
ഇവ ഭക്ഷിക്കരുത്. രാത്രിയിൽ താംബൂലവും
സ്ത്രീസംഗവും അരുത്. സന്ധ്യക്ക് ശുചിയാ
യി ജപിക്കണം. ഉറങ്ങരുത്. പ്രദോഷത്തിൽ
മൌനിയായിരിക്കണം. നഗ്നസ്ത്രീയെ കാണരു
ത്. പുഷ്പിതയായ സ്ത്രീയെ പ്രാപിക്കരുത്.
സ്ത്രീനിന്ദ ചെയ്യരുത്. അസത്യവചനം പാടി ല്ല.
പുസ്തകത്തെ ആക്രമിക്കരുത്. അക്ഷരമെ
ഴുതിയ പത്രങ്ങളെ നിസ്സാരമെന്നു കരുതി
ചാടിക്കടക്കരുത്. ചതുർദ്ദശി,അഷ്ടമി, പ്രതിപ
ദം, ഗ്രഹണങ്ങൾ,സംക്രമം ഇവയിൽ വിദ്യ
പഠിക്കരുത്. വ്യാഖ്യാനവേളയിൽ നിദ്രയും
ആലസ്യവും ജൃംഭനവും ത്യജിക്കണം. ദാനം,
പ്രതിഗ്രഹം,ഭോജനം ബലി ഇവ സാംഗുഷ്ഠ
ത്തോടെ ചെയ്യുന്നത് അസുരന്മാരാണ്. അതി
നാൽ സാംഗുഷ്ഠഭോജനം വർജ്ജ്യം.

ശ്ലോ 121 ക്രോധം നിഷ്ഠീവനം തദ്ദുന്നീചാംഗ
സ്പർശനൻതഥാ മനുഷ്യസർപ്പമാർജ്ജാര
മണ്ഡൂകനകുലാദയഃ

ശ്ലോ 122 അന്തരായദിഗഛേരയുസ്തദാ വ്യാഖ്യാം പരിത്യജേത് നിശാംസ ദീപഭ്രംശേ ച സദ്യഃ പാഠം പരിത്യജേത്

ശ്ലോ 123.ജ്ഞാത്വാ ദോഷാനിമാൻ സമ്യക് ഭക്ത്യായോ ഭാരതീം ഭജേത് വാചാം സിദ്ധിമവാപ്നോതി വാചസ്പതിരിവാപരഃ ശ്രീം ഹ്രീം.

കോപിക്കരുത്, നിഷ്ഠീവനം, നീചാംഗസ്പർശ നം അരുത്.(അരക്കുതാഴെ അംഗം സ്പർശി ക്കരുത്) മനുഷ്യ,സർപ്പ,മാർജ്ജാര,മണ്ഡുക, നകുലാദികൾ സഞ്ചരിക്കുന്ന സ്ഥലങ്ങളിലി രുന്ന് വ്യാഖ്യാനം ചെയ്യരുത്. രാത്രി വിളക്കി ല്ലാതെ പാഠം പഠിക്കരുത്.ദോഷങ്ങളെല്ലാം അറിഞ്ഞ് , സമ്യക്കായി, ദോഷരഹിതമായി ,ഭക്തിപൂർവ്വം ഭാരതിയെ ഭജിക്കുന്ന വ്യക്തി, വാചസ്പതിയെപ്പോലെ വാഗ്സിദ്ധി നേടുന്ന താണ്.ശ്രീം ഹ്രീം. ഇപ്രകാരം ശാരദാതിലക ടീകയിൽ പദാർത്ഥാദർശമെന്ന വ്യാഖ്യാനത്തി ൽ സപ്തമപടലം അവസാനിക്കുന്നു.

## പടലം 8

1. ലക്ഷ്മീമന്ത്രപ്രകരണം
2. മന്ത്രം,ഋഷി
3. ധ്യാനം,പുരശ്ചരണാദി
4. ലക്ഷ്മീമുദ്രാ
5. പീഠമന്ത്രം
6. വാസുദേവാദിധ്യാനം
7. ചതുർബീജാത്മകമന്ത്രം
8. ധ്യാനം,പുരശ്ചരണാദി
9. ദശാക്ഷരമന്ത്രം, ഋഷ്യാദി
10. പഞ്ചാംഗമന്ത്രം
11. ധ്യാനം,പുരശ്ചരണാദി
12. ദ്വാദശാക്ഷരമന്ത്രം. ഋഷ്യാദി
13. ധ്യാനം,പുരശ്ചരണാദി
14. ലക്ഷ്മീയന്ത്രം
15.. സപ്തവിംശത്യക്ഷരമന്ത്രം
16. ധ്യാനം പുരശ്ചരണാദി
17. ശ്രീസൂക്തവിധാനം
18. ശ്രീയന്ത്രം
19. കമലോപാസകധർമ്മകഥനം

ശ്ലോ 1. അഥ വക്ഷ്യേ ശ്രിയോ മന്ത്രാൻശ്രീ സൌഭാഗ്യഫലപ്രദാൻയസ്യാഃ കടാക്ഷമാത്രേ ണ ത്രൈലോക്യമഭിവർദ്ധതേ.

ആരുടെ കടാക്ഷമാത്രയാൽ മൂന്നുലോകവും അഭിവൃദ്ധി പ്രാപിക്കുന്നവോ, ആ ശ്രീസൌ ഭാഗ്യഫലപ്രദമായ ശ്രീമന്ത്രം ഇനി പറയാം. പ്രകാരപഞ്ചകത്തിൽ ഏതൊരു ചിത്പ്രകാ രത്താൽ മന്ത്രങ്ങളഉടെ വക്തവ്യത്വം പ്രാപ്തമാകുന്നുവോ,ആ ശക്തിമന്ത്രങ്ങളുടെ പ്രാകൃതത്വത്താൽ ശക്തിമന്ത്രാദി പറയാനി ച്ഛിച്ച്,ബ്രഹ്മശക്തിവാചകമായ സരസ്വതീ മന്ത്രങ്ങൾഏഴാം പടലത്തിൽ പറഞ്ഞു. ഇപ്പോൾ വിഷ്ണുശക്തിവാചകമായ ലക്ഷ്മീമന്ത്രങ്ങൾ പറയാൻ തുടങ്ങുന്നു. വിനിയോഗം- ശ്രീ,സൌഭാഗ്യം,മൂന്നുലോക ത്തിലെ നിവാസികൾക്കും ലഭിക്കുന്നു. വിഷ്ണുപുരാണത്തിൽ ദേവീകടാക്ഷം ആരിൽ പതിഞ്ഞുവോ അവൻ ശ്ലാഘ്യനും ഗുണവാനും ധന്യനും കുലീനനും ബുദ്ധിമാ നും ശൂരനും വിക്രാന്തനുമാകുന്നു എന്നു ണ്ട്.

ശ്ലോ 2 വാന്തം വഹ്നിസമാരൂഢം വാമ നേത്രേന്ദുസംയുതം ബീജമേതശ്ച്രിയഃ പ്രോക്തം ചിന്താമണിരിവാപരഃ

ശ്ലോ 3 ഋഷിർഭൃഗുർനിവൃച്ഛന്ദോദേവതാ ശ്രീഃസമീരിതാ ഷഡ്ദീർഘയുക്തബീജേന കുര്യാദംഗാനി ഷഡ്ക്രമാത്

വാന്തം ശ. വഹ്നി രേഫം. വാമനേത്രം ഈ. ഇന്ദു ബിന്ദു. രേഫത്തിൽ ആരൂഢമായി ഈം ചേർന്നത് ശ്രീം അത് ചിന്താമണിസ മാനമാണ്. ഋഷി ഭൃഗു.ഛന്ദസ്സ് നിവൃച്. ദേവത ശ്രീ. ഷഡ്ദീർഘയുക്തബീജത്താൽ ഷഡ്ക്രമത്തിൽ അംഗന്യാസം. പ്രണവാദി ത്വം,ശക്ത്യാദിത്വം,വാഗാദിത്വം,കാമാദിത്വം മുതലായി അതാതു യോഗത്തിന് അതാതു ദേവതോപാസനയാണ്. പ്രണവാദിത്വത്തിൽ- പരമാത്മസ്വരൂപിണീ ശ്രീർദേവതാ . ശക്ത്യാദിത്വത്തിൽ ശക്തിസ്വരൂപിണീ ശ്രീർദേവതാ ഇപ്രകാരം.ഓരോന്നിലും ധ്യാനിക്കണം. ശ ബീജം ഈ ശക്തി. ഷഡ്ദീർഘം ക്ലീബരഹിതം. നേത്രാദികളിൽ വൌഷഡ് എന്ന് പഞ്ചമാംഗത്തിൽ പ്രയോഗം. തന്ത്രാന്തരത്തിൽ പഞ്ചാംഗം- മഹാശ്രിയേ മഹാവിദ്യുത് പ്രഭേ സ്വാഹാ ഹൃത്. ശ്രിയേ വിജയേ സ്വാഹാ ശിരഃ ഗൌരീ മഹാബലേ ബന്ധബന്ധസ്വാഹാ ശിഖഃ ധൃതിഃസ്വാഹാവര്ത്മമഹാകായേ പത്മഹസ്തേ ഹുംഫട് അസ്ത്രഃ

കൽപ്പാന്തരത്തിൽ- ശ്രിയേ സ്വാഹാ ഹൃത്. ശ്രീം ഫട് ശിരഃ ശ്രീം നമഃ ശിഖാ. ശ്രിയേ പ്രസീദ നമഃ വര്ത്മ ശ്രീം ഫട് അസ്ത്രം നാരായണീ.ത്തിൽ രണ്ടുവിധത്തിൽ പറഞ്ഞ ദേവതാംഗങ്ങളിൽ ഒന്നിനെ സമാശ്രയിക്കുക. ശക്ത്യാദിയോഗത്തിൽ

ദീർഘപ്രയോഗം. പ്രണവാദിത്വത്തിൽ ദീർഘയോഗം.

ശ്ലോ 4. കാന്ത്യാ കാഞ്ചനസന്നിഭാം ഹിമഗിരിപ്രഖ്യൈശ്ചതുർഭിർഗജൈർ ഹസ്തോത്ക്ഷിപ്തഹിരണ്മയാമൃതഘടൈ-രാസിച്യമാനാം ശ്രിയം ബിഭ്രാണാം വരമബ്ജയുഗ്മമഭയം ഹസ്തൈഃ കിരീടോജ്ജ്വലാം ക്ഷൌമാബദ്ധനിതംബബിംബ ലസിതാം വന്ദേരവിന്ദസ്ഥിതാം.

കാന്തിയിൽ സുവർണ്ണസദൃശയും ഹിമഗിരി തുല്യങ്ങളായ നാല് ആനകൾ കരത്തിലേന്തി യ സ്വർണ്ണമയമായ അമൃതഘടങ്ങളാൽ അഭിഷേകം ചെയ്യപ്പെടുന്നവളും, വരദമുദ്ര, രണ്ട് താമര, അഭയമുദ്ര ധരിച്ച കൈകളോ ടുകൂടിയവളും കിരീടോജ്ജ്വലയും പട്ടുടുത്ത നിതംബബിംബലസിതയും താമരപ്പൂവിലിരി ക്കുന്നവളുമായി ലക്ഷ്മിയെ ധ്യാനിക്കുന്നു.

ഇടത്ത് താഴത്തെ കൈമുതൽ വലത്ത് താഴ ത്തേ കൈവരെ ആയുധധ്യാനം. നാരായണീ യത്തിൽ ചതുർഭുജ.,സുവർണ്ണാഭ, രണ്ടുകൈ കളിൽ ഉയർത്തിപ്പിടിച്ച പത്മം. വലത്തു കൈയിൽ അഭയമുദ്ര,ഇടത്തുകയ്യിൽ വരദ മുദ്ര എന്ന് പറയുന്നുണ്ട്. ധ്യാനാനന്തരം ലക്ഷ്മീമുദ്ര കാണിക്കണം. നടുവിരലുകൾ പ്രസരിപ്പിച്ച്, ചെറുവിരലറ്റത്ത് തള്ളവിരൽ തൊട്ട് ചക്രമുദ്ര ബന്ധിക്കുന്നത് സർവ്വസ മ്പത്തും തരുന്ന ലക്ഷ്മീമുദ്രയാണ്.

ശ്ലോ 5. ഭാനുലക്ഷം ജപേന്മന്ത്രം ദീക്ഷിതോ വിജിതേന്ദ്രിയഃ ശ്രിയമപ്യർച്ചയേന്നിത്യം സുഗന്ധികുസുമാദിപിഃ

ശ്ലോ 6.തത് സഹസ്രം പ്രജുഹൂയാത് കമലൈർ മധുരോക്ഷിതൈഃ ജപാന്തേ ജൂഹൂയാൻ മന്ത്രീ തിലൈർവാ മധുരാപ്ലുതൈഃ

ശ്ലോ 7.ബിലൈ്വഃഫലൈർവാ ജൂഹൂയാത് ത്രിഭിർവാ സാധകോത്തമഃ അത്ര സമ്യക് യജേത് പീഠം നവശക്തിസമന്വിതം.

ശ്ലോ 8.വിഭൂതിരുന്നതിഃകാന്തിഃസൃഷ്ടിഃ കീർത്തിശ്ചസന്നതിഃ പുഷ്ടിരുത്കൃഷ്ടിഋദ്ധിശ്ച സംപ്രോക്താ നവശക്തയഃ

12 ലക്ഷം പ്രാവശ്യം വിജിതേന്ദ്രിയനായി മന്ത്രം ജപിക്കണം. നിത്യം സുഗന്ധികുസുമങ്ങളാൽ ശ്രീയെ ആരാധിക്കണം താമരപ്പൂ,മധുരം ഇവയാൽ സഹസ്രഹോമം. ജപാവസാനം തിലം മധുരത്തിൽ ഹോമിക്കണം.ബില്വഫലത്താൽ 3 പ്രാവശ്യം സമ്യക്കായി യജിച്ച്,നവശക്തിസമന്വിതം പീഠാർച്ചന ചെയ്ത സാധകോത്തമൻ ഉന്നതമായ വിഭൂതികള്,,കാന്തി,സൃഷ്ടിശക്തി, കീർത്തി,സന്തതി, പുഷ്ടി. ഉത്കൃഷ്ടി, ഋദ്ധി മുതലായ നവശ ക്തികളും നേടുന്നതാണ് നാരായണാഷ്ടാക്ഷ രമന്ത്രം ദ്വാദശലക്ഷം ജപിക്കണം.. ദൃഢവ്രത രായ വിഷ്ണുഭക്തർ അപ്രകാരം ജപിക്കു ന്നു..ജപശേഷം ആ നിയമസ്ഥർ ഹോമം അനുഷ്ഠിക്കുന്നു. ഓരോ

ദ്രവ്യവും 4000 പ്രാവശ്യം ഹോമം ചെയ്യുന്നു. ഇപ്രകാരം വിഷ്ണുഭക്തർ കമലവാസിനിയായ മഹാല ക്ഷ്മിയുടെ ശ്രീസൂക്തത്താൽ ,പഞ്ചമൂലമന്ത്ര ത്താൽ,ഹോമം ചെയ്യണം. കാകാക്ഷിഗോള ന്യായപ്രകാരം രണ്ടുവിധത്തിലും സാധകോ ത്തമനാമം ലഭിക്കുന്നു. .മണ്ഡൂകം മുതൽ പരതത്വം വരെ , നാലാംപടലത്തിൽ പറ ഞ്ഞ പോലെ, ശ്രീബീജത്തോടെ 9 പീഠശ ക്തികളെ കിഴക്ക് മുതലായ ദിങ്മദ്ധ്യങ്ങ ളിൽ പൂജിച്ച് ലക്ഷ്മീപൂജ ചെയ്യണം.

ശ്ലോ 9. അത്രാവാഹ്യ യജേദ്ദേവീം പരിവാ രൈഃ സമന്വിതാം ബീജാദ്യമാസനം ദത്വാ മൂർത്തിം മൂലേന കൽപ്പയേത്.

ദേവിയെ സപരിവാരം ആവാഹിച്ച് യജി ക്കണം. ബീജാദ്യം ആസനം നൽകി, ബീജാദ്യം ആസനം നൽകി,മൂലമന്ത്രത്താൽ മൂർത്തികൽപ്പന.
അഷ്ടദളപത്മശ്രീബീജകർണ്ണികയിലാണ് ആ വാഹനം. പത്മപാദാചാര്യവാക്യം-ശ്രീബീജ യോഗത്താൽ കർണ്ണികക്ക് രുചിരത്വം വരു ന്നു. സംഹിതകളിലും അഷ്ടപത്രമായി യന്ത്ര മെഴുതി,പുറത്ത് ഭൂബിംബത്താൽഅലങ്കരി ക്കുക മദ്ധ്യത്തിൽ ബീജം നിക്ഷേപിക്കുക എന്ന് കാണാം.. പീഠമന്ത്രം- ശ്രീം സർവ്വശ ക്തി കമലാസനായ നമഃ എല്ലാ ശ്രീമന്ത്രങ്ങ ൾക്കും ഇതാണ് സാധാരണ പീഠമന്ത്രം. പത്മപാദാചാര്യരുടെ പീഠമന്ത്രം-ശ്രീം ശ്രീ

ദേവ്യാസനായ നമഃ ശ്രീം ശ്രീദേവീമൂർത്ത യേ നമഃ പത്മം ശ്വേതപത്മമാണ്. പ്രയോഗ സാരത്തിൽ വെള്ളത്താമര സങ്കൽപ്പിച്ച്, കർണ്ണികയിൽ ശ്രീയെ യജിക്കുക എന്നു കാണാം.

ശ്ലോ 10. യജേത് പൂര്വ്വവദംഗാനി ദിഗ്ദലേ ഷ്വച്ചായേത്തതഃ വാസുദേവം സങ്കർഷണം പ്രദ്യുമ്നമനിരുദ്ധകം

ശ്ലോ 11. ഹേമപീതതമാലൈന്ദ്രനീലാഭാൻ പീതവാസസഃശംഖചക്രഗദാപത്മധാരിണസ്താ ൻ ചതുർഭുജഃ

മുൻപറഞ്ഞപോലെ അംഗങ്ങളില് യജിച്ച്, ദിഗ്ദലങ്ങളിൽ അർച്ചിക്കുക. വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്ന് വ്യൂഹമായി ചതുർബാഹുക്കളായി ശംഖചക്രഗദാപത്മധാനികളായി , ഹേമം, പീതം, തമാലം, ഇന്ദ്രനീലം എന്ന് നാലുനി റമുള്ളവരായി, മഞ്ഞപ്പട്ടുടുത്തവരായി, കേസരത്തിൽ ധ്യാനിക്കുക. വാസുദേവാദി ആയുധധ്യാനം നാരായണമന്ത്രത്തിൽ കാണു ക

ശ്ലോ 12. വിദിഗ്ഗതേഷു പത്രേഷു ദമകാദീൻ . യജേത് ഗജാൻദമകം സലിലശ്ചൈവ ഗുഗ്ഗുലുശ്ച കുരുണ്ഡകം

വിദിക്കുകളിലെ പത്രങ്ങളിൽ ദമകം, സലി ലം, ഗുഗ്ഗുലു, കുരുണ്ഡകംഎന്നീ ഗജവീരന്മാ രെ ക്രമത്തിൽ യജിക്കുന്നു. നാരായണീയ

ത്തിൽ ആഗ്നേയാദിദിക്കുകളിൽ ഈ ഗജങ്ങ ളെ രജതപ്രഭരായി യജിക്കാൻ പറയുന്നുണ്ട് ഇവരെല്ലാവരും സ്വർണ്ണകുംഭം ധരിച്ചവരാണ്.

ശ്ലോ 13. യജ്ഞേശ്ശംഖനിധിം ദേവ്യാം ദക്ഷിണേ ദയിതാന്വിതാം മുക്താമാണിക്യ സങ്കാശോ കിഞ്ചിതസ്മിതമുഖാംബുജൌ

ശ്ലോ 14. അന്യോന്യാലിംഗനപരൌ ശംഖ പങ്കജധാരിണൌ വിഗലദ്രത്നവർഷാഭ്യാം ശംഖാഭ്യാം മൂർദ്ധ്നിം ലാഞ്ഛിതൌ

ശ്ലോ 15. തുന്ദിലം കംബുകനിധിം വസുധാ രാം ഘനസ്തനീം വാമതഃപങ്കജനിധിം പ്രിയ യാ സഹിതം യജേത്

ശ്ലോ 16.സിന്ദൂരാഭൌ ഭുജാശ്ലിഷ്ടൌ രക്ത പത്മോൽപ്പലാന്വിതൌ നിഃസരദ്രത്നധാരാ ഭ്യാം പത്മാഭ്യാം മൂർദ്ധ്നിം ലാഞ്ഛിതൌ

ശ്ലോ 17 തുന്ദിലം പങ്കജനിധിം തന്വീം വസുമതീമപി ദലാഗ്രേഷു യജേദേതാ ബാലാക്യാദ്യാഃ സമന്തതഃ

വലത്തുഭാഗത്ത് ഘനസ്തനിയായ പത്നി വസുധാരയോടുകൂടി ശംഖനിധി. ഇടത്ത് പത്നി വസുമതിയോടുകൂടി പത്മനിധി. ശംഖനിധിയും പത്നിയും മുക്താമാണിക്യ സങ്കാശരും പുഞ്ചിരിക്കുന്ന മുഖാംബുജമു ള്ളവരും, പരസ്പരം ആലിംഗനബദ്ധരും ശംഖവും പങ്കജവും ധരിച്ചവരും രത്നം വർഷിക്കുന്നവരും ആയി ധ്യാനിക്കപ്പെടു

ന്നു. മൂർദ്ധാവിൽ ശംഖമാണ്. ഇടത്തുവ
ശത്തെ പത്മനിധിയും വസുമതിയും സിന്ദൂ
രനി റമുള്ളവരും പരസ്പരം ഭുജങ്ങളാ
ൽആശ്ലേഷിച്ചവരും ചുവ്ന്ന താമരയും
ഉൽപ്പലവും ധരിച്ചവരും രത്നധാര ചൊരി
യുന്നവരുമാണ്. മൂർദ്ധാവിൽ പത്മലാ
ഞ്ചിതരാണ്.ദലാഗ്രങ്ങളിൽ ബാലാകി
മുതലായവരെ ധ്യാനിക്കുന്നു

ശ്ലോ 18. ബാലാകീ വിമലാ ചൈവ കമലാ
വനമാലികാ വിഭീഷികാ മാലികാ ച ശാങ്കരീ
വസുമാലികാ

ശ്ലോ 19.പങ്കജദ്വയധാരിണ്യോ മുക്താഹാര
സമപ്രഭലോകേശാനർച്ചയേദന്തേവജ്രാദ്യ
സ്ത്രാണി തദ് ബഹിഃ

ബാലാകി,വിമല.കമല, വനമാലിക, വി
ഭീഷിക, മാലിക, ശാങ്കരി, വസുമാലിക എന്ന്
8 പേരെ മുത്തുമാലകളുടെ പ്രഭ യോടെ
ഈരണ്ട് താമര കയ്യിലെടുത്ത വരായി
ദലാഗ്രങ്ങളിൽ ധ്യാനിക്കപ്പെടുന്നു.
ദിക്കുകളിൽ ലോകപാലകർ വജ്രാദി
ആയുധങ്ങളോടെ.. നാരായണീയതന്ത്രം-
ബാലാകിയും വാമനയും ശ്യാമവർണ്ണക
ളായി, മുകളിലെ രണ്ടുകൈകളിൽ വെള്ള
ത്താമരപ്പൂ ധരിച്ച് കിഴക്കേ ഗോപുരത്തി ലെ
ശ്രീദൂതികളായി നിൽക്കുന്നു.തെക്കേ
വാതിലിൽ ചുവന്ന താമരപ്പൂ ധരിച്ച് ശ്വേ
താംഗിയായി വനമാലിക എന്ന ശ്രീദൂതി.
പടിഞ്ഞാറേ വാതിലിൽ വെള്ളത്താമര

ധരിച്ച് ഹരിതവർണ്ണയായി വിഭീഷിക എന്ന ശ്രീദൂതി. വടക്ക് തേനിന്റെ നിറമുള്ള വളും താമരമാല ധരിച്ചവളുമായ ശങ്കരി. പ്രയോഗസാരം വിമല,കമല,മാലിക, വസു മാലിക ഇവരെ പുറത്തെ വിദിക്കുകളിൽ പൂജിക്കേണ്ട ശ്രീദൂതിമാരായി പറയുന്നു.

ശ്ലോ20. ഇത്ഥം യോ ഭജതേ ദേവീം വിധിനാ സാധകോത്തമഃ ധനധാന്യസമൃദ്ധിഃ സ്യാച്രിയാപ്രാപ്നോത്യനിന്ദിതാം.

വിധിപ്രകാരം ഭജിച്ച സാധകോത്തമന് ധന ധാന്യസമൃദ്ധി, ശ്രീ ഇവ ലഭിക്കുന്നു. ഒരി ക്കലും ശ്രീയെ നിന്ദിക്കരുത്. ആവാഹനാദി ശ്ലോകങ്ങളിൽ സ്ത്രീലിംഗയോഗത്തോടെ പറഞ്ഞിരിക്കുന്നു.

ശ്ലോ 21. വക്ഷ്യപ്രമാണേ സലിലേ സ്ഥിത്വാ മന്ത്രമിമം ജപേത് ത്രിലക്ഷം. സംയതോ മന്ത്രീ ദേവീം ധ്യാത്വാർക്കമണ്ഡലേ

ശ്ലോ 22. സ ഭവേദൽപ്പകാലേന രമായം വസതിഃസ്ഥിരാ വിഷ്ണുഗേഹസ്ഥ ബില്വസ്യ മൂലമാസ്ഥായ മന്ത്രവിത്

ശ്ലോ 23. ത്രിലക്ഷം പ്രജപേന്മന്ത്രം വാഞ്ഛിതം ലഭതേ ധനം അശോകവഹൌ ജൂഹൂയാത്തണ്ഡൂലൈരാജ്യലോംഗിതൈഃ

പറഞ്ഞപ്രമാണത്തിൽ ജലത്തിൽനിന്ന് 3 ലക്ഷം മന്ത്രം ജപിച്ച്, സൂര്യമണ്ഡലത്തിൽ ദേവീധ്യാനം ചെയ്താൽ സാധകചിത്തം രമയുടെ ഗൃഹമായിത്തീരും. ശ്രീ സ്ഥിരയാ

വും. വിഷ്ണുക്ഷേത്രത്തിലെ ബില്വമൂലത്തി
ലിരുന്ന് 3 ലക്ഷം ജപിച്ചാൽ ആഗ്രഹിച്ച ധനം
ലഭിക്കും. അശോകാഗ്നിയിൽ തണ്ഡു ലം
ഹോമിച്ച്, ശ്രീം രത്നഗർഭായ നമഃ എന്ന
മന്ത്രം 100 തവണ ജപിച്ച്, സൂര്യമ
ണ്ഡലത്തിൽ അഭയവരദമുദ്രയോടെ
നിധിപാ ത്രവും രത്നകുംഭവും
ധരിച്ചവളായി ധ്യാ നിച്ചാൽ
ധനലാഭം.സ്തനംവരെ വെള്ളത്തി
ലിറങ്ങിനിന്ന് ഇപ്രകാരം ദേവീരൂപം സൂര്യ
ബിംബത്തിൽ ധ്യാനിച്ച്,3 ലക്ഷം ഉരു ജപി
ച്ചാൽ ധനേശ്വരൻ(വൈശ്രവണൻ) ആവും.

ശ്ലോ 24 വശയിത്യചിരാ ദേവത്രൈലോക്യ
മപി മന്ത്രവിത് ജൂഹൂയാത്തണ്ഡുലൈഃ
ശുദ്ധൈരർക്കാഗ്നൌ നിയുതം വശീ

ശ്ലോ 25 രാജ്യശ്രിയമവാപ്നോതി രാജപു ത്രോ
മഹീയസിം ജൂഹൂയാത് ഖാദിരേ വഹ്നൌ
തണ്ഡുലൈർ മധുരോക്ഷിതൈഃ

ശ്ലോ 26 രാജവശ്യോ ഭവേച്ഛീഘ്രം മഹാ
ലക്ഷ്മീശ്ച്വവർദ്ധതേ ബില്വഛായാമദിവസൻ
ബില്വമിശ്രഹവിഷ്യഭുക്

ശ്ലോ 27.സംവത്സരദ്വയം ഹുത്വാ തത്ഫലൈ
രഥവാംബുജൈഃസാധകേന്ദ്രോ മഹാലക്ഷ്മീം
ചക്ഷുഷാ പശ്യതി ധ്രുവം

ശ്ലോ 28 ഹവിഷാ ഘൃതസിക്തേന പായസേ
ന സമർപ്പിഷാ ഹുത്വാ ശ്രിയമവാപ്നോതി
നിയുതം മന്ത്രവിത്തമഃ

മന്ത്രവിത്ത് അചിരേണ ത്രൈലോക്യവും വശീകരിക്കുന്നു. ശുദ്ധമായി തണ്ഡൂലം ഹോമിച്ച് യജിച്ച രാജപുത്രർക്ക് രാജ്യശ്രീ ലഭിക്കും. ഖദിരാഗ്നിയിൽ തണ്ഡുലവും തിരുമധുരവും ഹോമിച്ചാൽ രാജാവ് വശ്യനാവും, മഹാലക്ഷ്മി വർദ്ധിക്കും. ബിലവവൃക്ഷത്തണലിലിരുന്ന് ജപിച്ച് ബിലവം ചേർത്ത ഹവിസ്സ് ഭുജിച്ചാൽ , ബിലവഫല വും താമരയും കൊണ്ട് ആഹൂതി ചെയ്താൽ,2 വർഷത്തെ  നിരന്തരസാധന കൊണ്ട് മഹാസക്ഷ്മീദർശനം ലഭിക്കും .നെയ്യുചേർത്ത ഹവിസ്സ്,പായസം,എന്നിവ സമർപ്പിച്ച് ഹോമം ചെയ്താൽ മന്ത്രവി ത്തമർക്ക് മഹത്തായ ശ്രീ ലഭിക്കും. അശോകവഹ്നി അശോകശാഖ വിറകായി എരിച്ച അഗ്നി. അതിൽ നിയുതം ലക്ഷം. കാമാദിത്വം സൂചിതം. അർക്കാഗ്നി അർക്കവൃക്ഷശാഖ എരിച്ച അഗ്നി അതിൽ നിയുതം ലക്ഷം. 1 മുതൽ പരാർദ്ധം വരെ യുള്ള സംഖ്യകൾ.ഏക 1, ദശ 10, ശത 100, സഹസ്ര 1000, അയുതം 10000, നിയുതം 100000, പ്രയുതം 1000000,അർബ്ബുദം 10000000,സമുദ്രം 100000000, പരാർദ്ധം.

ത്രികാണ്ഡത്തിൽ കോടി,ശതം,ലക്ഷം,നിയുതം സംഖ്യ പറയുന്നുണ്ട്. ഖദിരവൃക്ഷശാഖ കത്തിച്ച അഗ്നിയിലെങ്കിൽ, കാമഫലപ്രാ പ്തി

ശീഘ്രമാണ്. ബില്വഫലം കിട്ടിയില്ലെങ്കി ലാണ് താമരപ്പൂ ഉപയോഗിക്കുന്നത്.

ശ്ലോ 29. മധുരാക്താരുണാംബോജൈർ ജൂഹൂയാല്ലക്ഷമാദരാത് ന മുഞ്ചതി രമാ തസ്യ വശമാഭൂതസംപ്ലവം.

മധുരവും ചുവന്ന താമരയും ലക്ഷം പ്രാ വശ്യം ഹോമിച്ചവനെ രമ ഒരിക്കലും വിട്ടുപോകയില്ല. സദാ വശഗയായിരിക്കും. മാതളപ്പഴം, ചുവന്ന താമരപ്പൂ ഇവയോടെ കൽപ്പതരുമൂലസ്ഥിതയായി, ശോഭനയും അലംകൃതയുമായി,രത്നാംബരങ്ങളും മഹാ രത്നങ്ങളുമണിഞ്ഞ ശ്രീയെധ്യാനിച്ച് നിത്യം ആഹൂതി ചെയ്താൽ, ദേവി സാധകനിൽ നിത്യസാന്നിദ്ധ്യം ചെയ്യുന്നു.

ശ്ലോ 30. വാഗ്ഭവം വനിതാവിഷ്ണോർമാ യാ മകരകേതനഃ ചതുർബീജാത്മകോ മന്ത്ര ശ്ചതുർവർഗ്ഗഫലപ്രദഃഅംഗാനി കുര്യാദ് ദീർഘാക്ഷരമാബീജേന മന്ത്രവിത്.

മന്ത്രാന്തരം ഉദ്ധരിക്കുന്നു. വാഗ്ഭവം, വി ഷ്ണുവനിതയായ ശ്രീബീജം, വിഷ്ണുമായ, മകരധ്വജം (കാമബീജം)ഇവ ചതുർബീജാത്മ കമായി ചതുർവർഗ്ഗഫലം പ്രദാനം ചെയ്യു ന്നു. അംഗങ്ങളിൽ ദീർഘാക്ഷരബീജത്തോടെ യാണ് ന്യാസം. വാഗ്ഭവം ധർമ്മത്തിനും, ശ്രീബീജം അർത്ഥത്തിനും ,കാമബീജം കാമ ത്തിനും, മായാബീജം മോക്ഷത്തിനുമാണ്. ഈ നാലുബീജം നാലു പുരുഷാർത്ഥം തരു

ന്നു. ബീജം ശ്രീബീജം,ശക്തി വിഷ്ണുമായ, ഷഡ്ദീർഘയുക്തമായി രമാബീജം ന്യസിക്കുക.

ശ്ലോ 31. മാണിക്യപ്രതിമപ്രഭാം ഹിമനിഭൈർസ്തുംഗൈശ്ചതുർഭിർ ഗജൈഃഹസ്താ ഗ്രാഹിതരത്നകുംഭ സലിലൈരാസിച്യമാനാം സദാ ഹസ്താബ്ജൈർവരദാനംബുജയുഗാമിതിർദ്ദ ധാനാം ഹരേഃ കാന്താം കാംക്ഷിതപാരിജാത ലതികാം വന്ദേ സരോജാസനാം.

ധ്യാനശ്ലോകം – മാണിക്യതുല്യമായ പ്രഭയോടെ, ഹിമസദൃശരായ നാലു ഗജങ്ങൾ കയ്യിലെടുത്ത രത്നകുംഭത്തിലെ സലിലത്താ ൽ അഭിഷേകം ചെയ്യപ്പെടുന്നവളായി, കരക മലത്തിൽ രണ്ട് താമരയും വരദമുദ്രയും ധരിച്ച്, സകലരുടേയും കാംക്ഷിതപാരിജാത ലതയും( കൽപ്പവല്ലി) ഹരിവല്ലഭയുമായ , പത്മാസനത്തിലിരിക്കുന്ന ദേവിയെ വന്ദിക്കുന്നു.ശ്ലോ 32. ഭാനുലക്ഷം ഹവിർഷ്യാണീ ജപേദന്തേ സരോരുഹൈഃജൂഹൂയാദരുണൈ ഫുല്ലൈസ്തത്സഹസ്രം ജിതേന്ദ്രയഃ

ശ്ലോ 33.രമായാകൽപ്പിതേ പീഠേ തദ്വിധാനേന പൂജയേത് കുര്യാദ് പ്രയോഗം തത്രസ്ഥോ മനുനാതേന സാധകഃ

ശ്ലോ 34. നിധിഭിഃ സേവ്യതേ നിത്യം മൂർത്തിമദ്ഭിരുപസ്ഥിതൈഃദീർഘാ

യാദിർവിസർഗ്ഗാന്തോ ബ്രഹ്മാഭാനുർ വസുന്ധരാഃ

ശ്ലോ 35. വാന്തേസിന്യൈ പ്രിയാ വഹ്നേർ മനുപ്രോക്തോ ദശാക്ഷരഃ ഋഷിർ ദക്ഷോ വിരാട് ഛന്ദോ ദേവതാ ശ്രീഃസമീരിതാ.

12 ലക്ഷം ഹവിസ്സോടെ ജപിക്കുക. 1000 .വിടർന്ന ചെന്താമരപ്പൂവുകളാൽ ജിതേന്ദ്രിയനായി അർച്ചിക്കുക. മുമ്പുപറഞ്ഞ വിധാനവിധിയാൽ പീഠപൂജ ചെയ്തിരിക്കണം നിധിയും ഉപസ്ഥിതമായ മൂർത്തിയും പൂജിക്കപ്പെടണം. ദീർഘാദികൾ തൊട്ട് വിസർഗ്ഗം വരെ ബ്രഹ്മം, സൂര്യൻഭൂമി ഇവർക്കും നിത്യസേവ ചെയ്യണം. പ്രണവത്തിൽനിന്നുണ്ടായ കലകളിൽ ദീർഘാ ന. യാദി വിസർഗ്ഗാന്തം മഃ ബ്രഹ്മാ ക. ഭാനു ആത്മാ മഹാകാല മ. മഹാകാലവാച്യ ശബ്ദമായ വിഷം വലത്തേ മൂക്കിൽ പ്രവേശിക്കുന്നു. അത് (ആദിത്യോർജ്ജം) ജീവാത്മാവായിത്തീരുന്നു. രവി പിംഗലാനാഡിയിലൂടെ സഞ്ചരിക്കയാൽ ദക്ഷഭാഗം വിഷം എന്ന് മുനീന്ദ്രവാക്യം. മ അതിനാൽ വിഷശബ്ദം. പഞ്ചമകാരം വിഷമാണ്. വസുന്ധര ഭൂമി. ല വാരൂപം. വാസിന്യൈ വഹ്നിപ്രിയ സ്വാഹാമന്ത്രത്തിൽ പ്രണവശക്തി വാഗ്ദാമാദിതപമാണെന്ന് പത്മപാദർ .ശ്രീം ബീജം സ്വാഹാ ശക്തി. നമഃ കമലവാസിന്യൈഃ

ശ്ലോ 36. ദേവ്യൈ ഹൃദയമാഖ്യാതം പത്മിന്യൈ ശിരഃഈരിതം വിഷ്ണുപത്ന്യൈ ശിഖാ പ്രോക്താ വരദായൈ തനുച്ഛദം.

ശ്ലോ 37. അസ്ത്രം കമലരൂപായൈ നമോന്താ പ്രണവാദികാഃ അംഗമന്ത്രാഃ സമുദ്ദിഷ്ടാ ധ്യായേദ്ദേവീമനന്തധീഃ

ഹൃദയത്തിൽ ദേവിയെ വിളിച്ച്, പത്മിനി യെ ശിരസ്സിൽ ധരിച്ച്, വിഷ്ണുപത്നിയെ ശിഖയായി ഗ്രഹിക്കണം. ശരീരം മുഴുവനും വരദ. അസ്ത്രം കമലരൂപാ. ആദ്യം പ്രണ വം. അവസാനം നമോ. ഉദ്ദിഷ്ടഅംഗമന്ത്ര ത്താൽ അനന്യധീയായി ദേവീധ്യാനം ചെയ്യ ണം. ദേവിയുടെ പഞ്ചാംഗമന്ത്രം ഓം ദേവ്യൈ നമഃ. പ്രയോഗം. ഓം ദേവ്യൈ നമഃ ഹൃദയായ നമഃ പഞ്ചാംഗത്തിൽ നേത്രത്തിൽ ന്യാസമില്ല.

ശ്ലോ 38. ആസീനാ സരസീരുഹേ സ്മിതമുഖീ ഹസ്താംബുജൈർ ബിഭ്രതി ദാനം പത്മയുഗാഭയേ ച വപുഷാ സൌദാമിനീസന്നിഭഃമുക്താദാമവിരാജമാന പൃഥുലോത്തുംഗസ്തനോദ്ഭാസിനീ മായാദ്യഃ കമലാകടാക്ഷവിഭവൈരാനന്ദയന്തീം ഹരീം.

ധ്യാനം- താമരപ്പൂവിൽ സ്മിതമുഖിയായി, കൈകളിൽ വരദാഭയമുദ്രകളും രണ്ട് താമ രപ്പൂക്കളും ധരിച്ച് മിന്നൽക്കൊടിക്ക് സദൃ ശയായി, മുത്തുമാലകളണിഞ്ഞ ഉയർന്ന കുചകുംഭങ്ങളോടുകൂടി, മായാശക്തിയായ

കമലയുടെ കടാക്ഷവീക്ഷണങ്ങളാൽ (വിഭ വങ്ങളാൽ) ഹരി ആനന്ദിക്കുന്നു.

ശ്ലോ 39. ദശലക്ഷം ജപേന്മന്ത്രം മന്ത്രവിദ്വി ജിതേന്ദ്രിയഃ ദശാംശം ജൂഹുയാൻമന്ത്രീ മധുരാക്തൈഃ സരോരുഹൈഃ

ശ്ലോ 40.ശ്രീപീഠേ പൂജയേൻദേവീ അംഗാനി പ്രഥമം യജേത് ബലാകാദ്യാസ്തതഃ പൂജ്യാ ലോകേ ശസ്ത്രാവൃതീ അപി

ശ്ലോ 41.ഇതി സംപൂജയേദ്ദേവീം സമ്പദാമാ ലയോ ഭവേത് സമുദ്രഗായാം സരിതി കണ്ഠമാത്രജലെ സ്ഥിതഃ

ശ്ലോ 42. ത്രിലക്ഷം പ്രജപേന്മന്ത്രീ സാക്ഷാദ് വൈശ്രവണോ ഭവേൻ ആരാധ്യോത്തര നക്ഷത്രേ ദേവീം സ്കന്ദനാദിഭിഃ

വിജിതേന്ദ്രിയനായി 10 ലക്ഷം ജപം, ദശാശം മധുരം,താമരപ്പൂ ഇവകൊണ്ട് ഹോമം. ശ്രീപീഠത്തിൽ അംഗന്യാസത്തോടെ ബാലാക്യാദികൾ,ലോകപാലകർ,അവരുടെ ആയുധങ്ങൾ,ഇവകളാൽ ചുറ്റപ്പെട്ട ദേവീ പൂജ ചെയ്താൽ മഹത്തായ സമ്പത്ത് ലഭിക്കും. സമുദ്രഗാമിനിയായ നദിയിൽ കഴുത്തുവരെ വെള്ളത്തിൽ മുങ്ങിനിന്ന് 3 ലക്ഷം ജപിച്ചാൽ സാക്ഷാൽ വൈശ്രവണനാ വും. ഉത്രനക്ഷത്രത്തിൽ സ്കന്ദനാദിക ളാൽ ആരാധിച്ച് ഇപ്രകാരം ചെയ്താൽ വൈശ്രവണത്വം നിശ്ചയം. രത്നഗർഭാ

മന്ത്രജപം ത്രിമധുരനേദ്യത്തോടെ പറഞ്ഞിരിക്കുന്നു

ശ്ലോ 43 നന്ദ്യാവർത്തഭവൈഃ പുഷ്പൈഃ സഹസ്രം ജൂഹൂയാത്തതഃപൌർണ്ണമാസ്യാ ഫലൈർബ്ബിലൈർജൂഹൂയാമധുരൈപ്ലുതൈഃ

ശ്ലോ 44. പഞ്ചമ്യാം വിശദാംബോജേഃ ശുക്രവാരേ സുഗന്ധിഭിഃ അന്യർവ്വാ വിശദൈഃപുഷ്പൈഃപ്രതിമാസം വിശാലധീഃ സഭവേദബ്ദമാത്രേണ സർവ്വദാ സമ്പദാം നിധിഃ

നന്ദ്യാവർത്തപുഷ്പത്താൽ 1000 ആഹൂതി, പൌർണ്ണമിനാളിൽ ബിലവഫലം കൊണ്ടും ത്രിമദുരം കൊണ്ടും, പഞ്ചമിനാൾ വിടർന്ന താമരകൊണ്ടും ആഹൂതി. വെള്ളിയാഴ്ച തോറും വിടർന്ന സുഗന്ധിപുഷ്പങ്ങളാൽ ആഹൂതി. ഇപ്രകാരം പ്രതിമാസം, ഒരു വർഷകാലം അനുഷ്ടിച്ച വിശാലധീ സർവ്വ ദാ സമ്പത്തുകളുടെ നിധികളെ നേടുന്നു. സമ്പദാം നിധിയാണ് ആരാധിക്കപ്പെടുന്ന ശ്ശ്രീ. ഉത്രനക്ഷത്രം ഉത്തരാത്രയമാണ്. ഉത്രം ,ഉത്രാടം,ഉത്രട്ടാതി എന്നാണ് അർത്ഥം. .

ശ്ലോ 45 വാഗ്ഭവം ശംഭുവനിതാ

രമാ മകരകേതനാഃതാർത്തീയഞ്ച ജഗത് പാർശോ വഹ്നിബീജസമുജ്വലഃ

ശ്ലോ 46.അർദ്ധീശാദ്ധ്യോ ഭൃഗുസ്തൈദ്വന്മ ന്ത്രോയം ദ്വാദശാക്ഷരഃ മഹാലക്ഷ്മ്യാഃ സമുദ്ദിഷ്ടസ്ഥാരാദ്ധ്യാഃ സർവ്വസിദ്ധിദഃ

സ്ലോ 47 ഋഷിർബ്രഹ്മാ സമുദ്ദിഷ്ട ഛന്ദോ ഗായത്രമീരിതം. ദേവതാ ജഗതാമാദിർ മഹാലക്ഷമീഃ സമീരിതാ

വാഗ്ഭവം, ശംഭുവനിത(മായാബീജം), രമ, മകരകേതന(കാമബീജം)താർത്തീയം(ബാലാ അഥവാ ഭൈരവി),ജഗത്പാർശ്വം ഉജ്വലി ക്കുന്ന വഹ്നിബീജം, അർദ്ധീശൻ,ഭൃഗു, ദ്വാദ ശാക്ഷരമന്ത്രം മഹാലക്ഷ്മിയെ ഉദ്ദേശിച്ച് ചെയ്താൽ സർവ്വസിദ്ധിദം. ഋഷി ബ്രഹ്മാ വ്, ഛന്ദസ്സ് ഗായത്രി. ദേവത ജഗത്തിന്റെ ആദിയായ മഹാലക്ഷ്മി.

പാർശ്വം പകാരം. വഹ്നിബീജം രേഫം .രേഫസമുജ്വലമായ പാർശ്വം. പ്ര. അർദ്ധീ ശൻ ഊ.  അതിനാൽ ആദ്ധ്യമായ ഭൃഗു സകാരം.  പ്രസുത്യൈ സ്വരൂപം. താരാദ്യം പ്രണവാദ്യം. നമഃഅവസാനം. ഹൃന്നമഃ. അപ്പോൾ ദ്വാദശാക്ഷരം ത്രയോദശാക്ഷ രമായിത്തീരുന്നു. വിനിയോഗം സർവ്വസിദ്ധി ദം. പ്രണവം ബീജം.താർത്തീയം ശക്തി. ഇത് ബാലാശക്തിയുമാകാം ഭൈരവീശക്തി യുമാകാം. രേഫഹീനത്തെയാണ് ഭൈരവി യെന്ന് പറയുക.

ശ്ലോ 48 ഹസ്തൌസംശോധ്യ മന്ത്രേണ താരാദി ഹൃദയാന്തകം ബീജാനാം പഞ്ചകം ന്യസ്യേദംഗുലീഷു യഥാക്രമം.

ശ്ലോ 49. മന്ത്രശേഷം ന്യസേന്മന്ത്രീ തലയോരുഭയോരപി മൂർദ്ധാദിചരണം യാവൻ മന്ത്രേണ വ്യാപകം ന്യസേൻ

ശ്ലോ 50 മൂർദ്ധ്ന്യവക്ഷോ ഗുഹ്യാംഘ്ര്യൌ പഞ്ചബീജാനി വിന്യസേത് ശേഷാൻ ന്യസേത് സപ്തവർണ്ണാൻ ഹൃദയേ സപ്തധാതുഷു

ശ്ലോ 51 അംഗാനി പഞ്ചഭിർ ബീജൈരസ്ത്രം ശിഷ്ടാക്ഷരൈർ ഭവേത് ജ്ഞാനൈശ്വര്യാദിഭ്യുക്തൈശ്ചതുർത്ഥ്യന്തൈഃ സജാതിഭിഃ

ശ്ലോ 52 ജ്ഞാനമൈശ്വര്യശക്തീ ച ബലവീര്യ സതേജസീ ജ്ഞാനൈശ്വര്യാദയഃ പ്രോക്താ ഷഡ്ക്രമാദംഗദേവതാഃ

കൈകളാൽ മന്ത്രം സംശോധിച്ച്, പ്രണവാദി ഹൃദയാന്തം ബീജപഞ്ചകം അംഗുലികളിൽ യഥാക്രമം ന്യസിക്കുക. കേശാദിപാദം, പാദാദികേശം വ്യാപകമായി, മന്ത്രശേഷം ന്യസിക്കുന്നു. മൂർദ്ധാവ്,മുഖം,വക്ഷസ്സ്, ഗുഹ്യം, പാദങ്ങൾ. പഞ്ചബീജവിന്യാസ സ്ഥാനം. ബാക്കി സപ്തവർണ്ണം ഹൃദ യത്തിൽ സപ്തധാതുക്കളിൽ വിന്യസിക്കു ക. അംഗങ്ങളിൽ 5 ബീജങ്ങൾ. ബാക്കി അക്ഷരങ്ങൾ അസ്ത്രങ്ങൾ.

ജ്ഞാനം,ഐശ്വര്യം,ശക്തി,ബലം,വീര്യം,തേജസ്സ് ഇവയാണ് ഷഡ്ക്രമത്താൽ അംഗദേവതകൾ. പ്രയോഗം ഐംജ്ഞാനായ ഹൃദയായ നമഃ ശ്രീം ഐശ്വര്യായ ശിരസേ സ്വാഹാ ഇപ്രകാരം. മറ്റൊരു പാഠഭേദം ഐം ജ്ഞാനാത്മനേ ഹൃദയായ നമഃ എന്നിങ്ങനെ.

ശ്ലോ 53. ഏവം ന്യസ്ത ശരീരോസൌ സ്മരേദുദ്യാനമുത്തമം. ചമ്പകാശോക പുന്നാഗപാടലൈരുപശോഭിതം.

ശ്ലോ54 .ലവംഗമാധവീബില്വദേവദാരൂനമേരുഭീഃ. മന്ദാരപാരിജാതാദ്യൈഃ കൽപ്പവൃക്ഷൈഃ സുപുഷ്പിതൈഃ

ശ്ലോ 55. ചന്ദനൈഃകർണ്ണികാരൈശ്ച മാതുലിംഗശ്ച വഞ്ചുലൈഃ ദാഡിമീലകുചാംഗോലൈഃ പൂഗൈഃകുരവകൈരപി

ശ്ലോ 56 കദലീകുന്ദനന്ദാരനാരികേലൈലലംകൃതം അന്യൈർ സുഗന്ധപുഷ്പാദ്യൈർ വൃക്ഷസംഗൈശ്ചമണ്ഡിതം.

ശ്ലോ 57.മാലതീമല്ലികാജാതീകേതകീശത പത്രികൈഃ
പാരന്തീതുലസീനന്ദ്യാവർത്തൈർ ദമനകൈരപി

ശ്ലോ 58. സർവ്വർത്തുകുസുമോപേതൈർനമംഗ്ഭിരുപശോഭിതം മന്ദമാരുതസംഭിന്ന കുസുമാമോദി ദിങ്മുഖം

ശ്ലോ 59. തസ്യമദ്ധ്യേ സദോത്ഫുല്ലൈഃ കുമുദോൽപ്പലപങ്കജൈഃ സൌഗന്ധികൈശ്ച കൽഹാരൈർന്നവൈഃകുവലയൈരപി.

ശ്ലോ 60. ഹംസസാരസകാരണ്ഡഭ്രമരൈ ശ്ചക്രനാമഭിഃഅന്യൈഃ കലകലാരാവൈർ വിഹഗൈരൂപശോഭിതൈഃ

ശ്ലോ 61. മഹാസരസിതന്മദ്ധ്യേ പുലിനേതി മനോഹരേപരിതഃ പാരിജാതാഢ്യം മണ്ഡപം മണികുട്ടിമം.

ഇപ്രകാരം ശരീരത്തിൽ ന്യസിച്ച്, ധ്യാനിക്കുക. ഉത്തമമായ ഉദ്യാനത്തിൽ  ദേവിയെ ധ്യാനിക്കുന്നത് ഉത്തമധ്യാനമാണ്. ചമ്പകം, അശോകം,പുന്നാഗം, പാടലം,ലവംഗം, മാധവി,ബിലപം,ദേവതാരു,നമേരു(രുദ്രാക്ഷം),മന്ദാരം,പാരിജാതം മുതലായ കൽപ്പവൃക്ഷങ്ങൾ, ചന്ദനം,കർണ്ണികാരം,മാതുലിംഗം, വഞ്ചുളം,ദാഡിമീ,ലകുചം.അങ്കോലം.പൂഗം,കുരവകം,കദളി, കുന്ദം,മന്ദാരം,നാരീകേലം, മറ്റു സുഗന്ധപുഷ്പാലംകൃതമായ,വൃക്ഷശാഖകൾ, മാലതി,മല്ലിക,കേതകി,ജാതി, ശതപത്രകം, പാരന്തി,തുളസി,നന്ദ്യാവർത്തം,ദമനകം, സർവ്വ ഋതുക്കളിലും ഉണ്ടാവുന്ന പുഷ്പങ്ങളാൽ ഉപശോഭിതമായ അംഗങ്ങൾ. മന്ദമാരുതനാൽ ഭേദിക്കപ്പെട്ട് പുഷ്പസുഗന്ധപൂരിതമായ എല്ലാ ദിങ്മുഖങ്ങളും,- അതി ന്റെ മദ്ധ്യത്തിൽ വിടർന്ന കുമുദം,ഉൽപ്പലം, പങ്കജം,സൌഗന്ധികം,കൽഹാരം,

കുവലയം,
ഹംസസാരസകാരണ്ഡഭ്രമരചക്രവാകാദി
അനേകം പക്ഷിവൃന്ദങ്ങളുടെ കലകളാരവം
പരക്കുന്ന മഹാസരസ്സിന്റെ മദ്ധ്യത്തിലുള്ള
അതിമനോഹരപുളിനത്തിൽ, ചുറ്റും പാരി
ജാതം പൂക്കുന്ന മണിരത്നമണ്ഡപത്തിലാണ്
ദേവീധ്യാനം.പ്രകൃതി കനിഞ്ഞനുഗ്രഹിച്ച
ശ്രീസമൃദ്ധമായ ഹരിതവനമദ്ധ്യത്തിലെ
മഹാസരസ്സിൽ മദ്ധ്യഭാഗത്തെ ദ്വീപപുളിന
ത്തിൽ,ചുറ്റും പാരിജാതം പൂക്കുന്ന മണിമ
ണ്ഡപമദ്ധ്യത്തിലെ കൽപ്പതരുവായി ശ്രീഭഗ
വതിയെ ധ്യാനിക്കുന്നു.

ശ്ലോ 62. ഉദ്യദാതിത്യസങ്കാശം ഭാസ്വരം
ശശിശീതളം ചതുർദ്വാരസമായുക്തം
ഹേമപ്രാകാരശോഭിതം

ശ്ലോ 63. രത്നോപക്ലുപ്തിസംശോഭികപാടാ
ഷ്ടകസംയുതം നവരത്നസമാക്ലുപ്ത തുംഗ
ഗോപുര തോരണം

ശ്ലോ 64. ഹേമദണ്ഡസമാലംബിധ്വജാവലി
പരിഷ്കൃതം നവരത്നസമാബദ്ധസ്ംഭരാജി
വിരാജിതം

ശ്ലോ 65. സഹസ്രദീപസംയുക്തദീപദണ്ഡ
വിരാജിതം തപ്തഹാടകസംക്ലുക്ത
വാതായനമനോഹരംന

ശ്ലോ 66.നാനാവർണ്ണോംശുകോദ്വംഗ
സുവർണ്ണശതകോടിഭിഃകിങ്കിണീമാലികായു
ക്ത പതാകാഭിരലംകൃതം

ശ്ലോ 67.ജാതരൂപമയൈരത്നവിചിത്രൈരതി വിസ്തൃതൈഃമാണിക്യവജ്രവൈഡൂര്യസ്വർണ്ണ മാലാവലീയുതൈഃ

ശ്ലോ 68.അന്തരാന്തരസംബദ്ധരത്നൈർദൃഷ്ടി മനോഹരൈഃവിചിത്രൈശ്ചിത്രവർണ്ണൈശ്ച വിതാനൈരുപശോഭിതം

ശ്ലോ 69. സർവ്വരത്നസമായുക്തം ഹേമ കുട്ടിമമുജ്വലം കേതകീമാലതീജാതീ നന്ദ്യാവ ർത്തകദംബകൈഃ

ശ്ലോ 70 മല്ലികാതുളസീജാതീ ചമ്പകോൽപ്പല കേസരൈഃഏതൈരന്യശ്ച കുസുമൈരലംകൃത മഹീതലം

ശ്ലോ 71. അംബുകാശ്മീരകസ്തൂരീമൃഗനാഭി തമാലകൈഃ ചന്ദനാഗുരുകർപ്പൂരൈ

രാമോദിതദിഗന്തരം

ശ്ലോ 72. ഏവം സഞ്ചിന്ത്യ മനസാ മണ്ഡപം സുമനോഹരം തന്മദ്ധ്യേ ഭാവയേന്മന്ത്രീ പാരിജാതമനോഹരം

ശ്ലോ 73. തസ്യാധസ്താൻ സ്മരേത് മന്ത്രീ രതിനസിംഹാസനം മഹത് തസ്മിൻ സഞ്ചിന്തയേത് ദേവീം മഹാലക്ഷ്മീം മനോരമാം.

ഉദയസൂര്യതുല്യമായ പ്രഭ,ചന്ദ്രന്റെ ശീതളി മ, സ്വർണ്ണപ്രാകാരങ്ങളാൽ ശോഭിതമായ നാല് പ്രവേശനദ്വാരം, രത്നഖചിതമായ 8

വാതിലുകൾ,നവരത്നം പതിച്ച ഉയർന്ന ഗോപുരതോരണം, സ്വർണ്ണക്കൊടിമരത്തിൽ കെട്ടിയ കൊടിക്കൂറകൾ,നവരത്നം പതിച്ച അനേകം തൂണുകൾ,ആയിരം ദീപം തെളിയുന്ന ദീപസ്തംഭം,കൊടിമരം, ചുട്ടപൊന്നു കൊണ്ടുള്ള വാതിലുകൾ,അനേകം വർണ്ണവസ്ത്രം കെട്ടി
ശതകോടികിങ്ങിണിമാലായുത മായി, പതാകാലംകൃതവും അതിവിസ്തൃ തവും രത്നവിചിത്രവും മാണിക്യവജ്ര വൈഡൂര്യസ്വർണ്ണമാലാവലീയുതവും ഒന്നിനുള്ളിലൊന്നായി ബന്ധിച്ച ദൃഷ്ടിമനോഹരമായ രത്നങ്ങളാൽ വിചിത്രവും ചിത്രവർണ്ണവുമായ വിതാനങ്ങളാൽ ഉപശോഭിതവും,സർവ്വരത്നസമായുക്തവും സ്വർണ്ണപ്രഭയാൽ ഉജ്വലവും കേതകി,മാലതി,മല്ലിക, ജാതി,ചെമ്പകം,ഉൽപ്പലകേസരം, നന്ദ്യാവർത്തം,കദംബം,തുളസി മുതലായ അനേകം കുസുമങ്ങളാൽ അലംകൃതമായ ഭൂമിയും, ജലം,സിന്ദൂരം,കസ്തൂരി, മൃഗനാഭം, തമാലകം,ചന്ദനം,അഗുരു, കർപ്പൂരഗന്ധത്താൽ ആമോദിക്കുന്ന ദിഗന്തങ്ങളും മനസാ ചിന്തിച്ച്, അവിടത്തെ മനോഹരമണ്ഡപത്തിൽ പാരിജാതമനോഹരമായി ശ്രീദേവീദ്ധ്യാനം ചെയ്യുക.ഹൃദയമദ്ധ്യത്തലെ രത്നസിംഹാസനത്തിലാണ് മഹാലക്ഷ്മിക്ക് ധ്യാനപൂജനം.

ഭൂമി, ചുറ്റും പാലാഴി, അതിലെ ദ്വീപ്, ഉദ്യാനം, ഉദ്യാനമദ്ധ്യത്തിലെ മഹാസരസ്സി ന്റെ

തീരത്ത് പാരിജാതവനം, മണിമണ്ഡപം, കാമകൽപ്പതരുതന്നെയായ(പാരിജാതം) ദേവി അവിടെ രത്നസിംഹാസനത്തിൽ പൂജിതയാവുന്നു. കുട്ടിമം എന്നാൽ സ്ത്രീ, നിബദ്ധ,ഭൂമി എന്ന് കോശം പറയുന്നു. ഹേമ സുവർണ്ണ,ശ്രീഭഗവതി. ഹേമകുട്ടിമം സുവർണ്ണഭൂമി, ശ്രീപുരം ശ്രീനഗരം .

ശ്ലോ 74. ബാലാർക്കദ്യുതിമിന്ദുഖണ്ഡ വിലസത് കോടീരഹാരാജ്വലാം രത്നാകൽപ്പവിഭൂഷിതാം കുചനതാം ശാലേഃകരൈർ മഞ്ജരീം പത്മേകൌസ്തുഭരത്നമപ്യവിരതം സംവിഭൂതീം സുസ്മിതാം ഫുല്ലാംബോജവിലോചനത്രയയുതാം ധ്യായേത് പരാം ദേവതാം

ധ്യാനം.- ഉദയസൂര്യശോഭ. ചന്ദ്രക്കല ചൂടി യ കോടീരം, ഹാരോജ്വലവും രത്നകൽപ്പ വിഭൂഷിതവുമായ ഉയർന്ന സ്തനഭാരത്താ ൽ നമ്രമായ ശരീരം, കൈകളിൽ ശാലിമ ഞ്ജരി, പത്മം. കൌസ്തുഭരത്നപ്രഭയും മന്ദഹാസശോഭയും. വിടർന്ന പത്മദളം പോലെ മൂന്നു കണ്ണുമായി പരദേവതയെ ധ്യാനിക്കുന്നു.

ശ്ലോ 75 സിഞ്ചൻമഞ്ജീരസംശോഭി പദാംബോജ വിരാജിതാം നവരത്നഗണാകീർണ്ണകാഞ്ചിദാമവിഭൂഷി താം

ശ്ലോ 76 മുക്താമാണിക്യവൈഡൂര്യ സംബദ്ധോദരബന്ധനാം വിഭ്രാജമാനാം മദ്ധ്യ വലിത്രിതയശോഭിതാം.

ശ്ലോ 77.ജാഹ്നവീസരിദാവർത്ത ശോഭിനാഭി വിഭൂഷിതാംപാടീരപങ്കകർപ്പൂരകുങ്കുമാലം കൃതസ്തനീം.

ശ്ലോ 78.വാരിവാഹവിനിർമുക്തമുക്താദാമ ഗരീയസീം വഹന്തീമുത്തരാസംഗം ദുകൂലപരികൽപ്പിതം.

ശ്ലോ 79.തപ്തകാഞ്ചനസന്നദ്ധവൈദൂരാംഗദ ഭൂഷണാം. പത്മരാഗസ്ഫുരത്സ്വർണ്ണ കങ്കണാഢ്യകരാംബുജാം.

ശ്ലോ 80 മാണിക്യശകലാബദ്ധ മുദ്രികാഭിര ലംകൃതാം തപ്തഹാടകസംക്ലുപ്ത മാലാഗ്രൈവേയശോഭിതാം.

ശ്ലോ 81.വിചിത്രവിവിധാകൽപ്പകംബു സങ്കാശ കന്ധരാം ഉദ്യദ്ദിനകരാകാര മണിതാടങ്കമണ്ഡിതാം.

കാലുകളിൽ കളരവമുതിർക്കുന്ന മഞ്ജീര ങ്ങൾ, നവരത്നം പതിച്ച അരഞ്ഞാണം, മുത്തും മാണിക്യവും വൈഡൂര്യവും പതി ച്ച ഒഢ്യാണം, ഉദരത്തിൽ സൌന്ദര്യചിഹ്ന മായ വലിത്രയം, ഗംഗയിലെ ചുഴിപോലെ ശോഭിക്കുന്ന പൊക്കിൾ, ചന്ദനകർപ്പൂര കുങ്കുമാദി പൂശിയ സ്തനങ്ങൾ, ജലശംഖ

ത്തിൽനിന്ന് വിമുക്തമായ മുത്തുകൾ കൊണ്ടുള്ള മാലകൾ വഹിക്കുന്നതും തലമുടി കൊണ്ട് മൂടിയതുമായ അംഗങ്ങൾ, സ്വർണ്ണത്തിൽ വൈഡൂര്യം പതിച്ച അംഗദങ്ങൾ, പത്മരാഗം പതിച്ച സ്വർണ്ണവളകളിട്ട കൈകൾ, മാണിക്യശകലം പതിച്ച മുദ്രികയാലലംകരിച്ച്, തപിപ്പിച്ച പൊന്നുകൊണ്ടുള്ള വിവിധതരം ആഭരണങ്ങളണിഞ്ഞ ശംഖുപോലെ ശോഭിക്കുന്ന കഴുത്ത്, ഉദയസൂര്യസദൃശമായ താടങ്കം (തോട) അണിഞ്ഞ കാതുകൾ.

ശ്ലോ 82. രത്നാങ്കിതലസത്സ്വർണ്ണകർണ്ണപൂരോപശോഭിതാം ജവാവിദ്രുമലാവണ്യലലിതാധരപല്ലവാം

ശ്ലോ 83.ദാഡിമീഫലബീജാഭദന്തപംക്തിവിരാജിതാം കലങ്കകാര്യനിർമുക്തശരശ്ചന്ദ്രനിഭാനനാം.

ശ്ലോ 84. പുണ്ഡരീകദലാകാരനയനത്രയസുന്ദരീം ഭ്രൂലതാജിതകന്ദർപ്പകരകാർമ്മുകവിഭ്രമാം.

ശ്ലോ 85.വികസത്തിലപുഷ്പശ്രീവിജയോ , ദ്ധ്യതനാസികാം ലലാടകാന്തിവിഭവവിജിതാർദ്ധസുധാകരാം.

ശ്ലോ 86 സാന്ദ്രസൌരഭസമ്പന്നകസ്തൂരിതിലകാങ്കിതാം മത്താളിമാലാവിലസദലകാഢ്യമുഖാംബുജാം

ശ്ലോ 87. പാരിജാതപ്രസൂനശ്രീവാഹി ധമ്മിലബന്ധനാം അനർഘരത്നഘടിത മുകുടാങ്കിതമസ്തകാം

ശ്ലോ 88 സർവ്വലാവണ്യവസതീം ഭവനം വിഭ്രമശ്രിയഃ തേജസാം ജന്മഭൂമീം താം മഹാലക്ഷ്മീം മനോഹരാം.

രത്നാങ്കിതമായ സ്വർണ്ണകർണ്ണപൂരങ്ങൾ, ചുവന്ന പവിഴം പോലുള്ള ലാവണ്യമേ റിയ ലളിതാധരപല്ലവങ്ങൾ,മാതളപ്പഴത്തിന്റെ വിത്തുകളെപ്പോലെ ശോഭിക്കുന്ന പല്ലുകൾ, കളങ്കമില്ലാത്ത ശരശ്ചന്ദ്രനെപ്പോലുള്ള മുഖം, താമരദളസമാനമായ മൂന്നു കണ്ണുകൾ, കാമ ദേവൻ വില്ലിനെ ജയിക്കുന്ന പുരികക്കൊടി കൾ, വികസിച്ച എള്ളിൻപൂവിനെ ജയി ക്കുന്ന ഉയർന്ന നാസിക,ചന്ദ്രക്കലയെ വെല്ലുന്ന നെറ്റിയുടെ കാന്തി, സാന്ദ്രസുഗന്ധ മുള്ള കസ്തൂരിതിലകമണിഞ്ഞ നെറ്റിയിൽ മദിച്ച വണ്ട്ുകളുടെ മാലപോലെ വീണു കിടക്കുന്ന അളകകാന്തിയാൽ ആഢ്യമായ മുഖാംബുജം, സുഗന്ധമുള്ള പാരിജാതമാല ബന്ധിച്ച മുടിയിൽ അനർഘമായ രത്നം ഘടിപ്പിച്ച മുകുടം  ധരിച്ച മസ്തകം,സർവ്വ ലാവണ്യത്തിനുംവാസസ്ഥാനവും വിഭ്രമിപ്പി ക്കുന്നതും തേജസ്സുകളുടെയെല്ലാം ജന്മഭൂമി യും ആയ മനോഹരിയായ മഹാലക്ഷ്മി യെ ധ്യാനിക്കുന്നു.

ശ്ലോ 89.ഏവം സഞ്ചിന്തയൻദേവീം ഹവി ഷ്യാണി ജിതേന്ദ്രിയഃഭാനുലക്ഷം ജപേന്മന്ത്രം ദശാംശം ജൂഹൂയാത് ഘൃതൈഃ

ശ്ലോ 90. ജൂഹൂയാത് ശ്രീഫലൈഃപത്മൈഃ പ്രത്യേകമയുതം തതഃതർപ്പയേത് സലിലൈഃ ശുദ്ധൈഃ സുഗന്ധൈരയുതദ്വയം.

ശ്ലോ 91. ശ്രീബീജസ്യോദിതേ പീഠേ മഹാലക്ഷ്മീംപ്രപൂജയേത്
ശ്രീബീജേനാസനം ദദ്യാത് മൂർത്തിം മൂലേന കൽപ്പയേത്.

ശ്ലോ 92. പൂജയേദ്ദക്ഷിണേ പാർശ്വേ ദേവ്യാ ശങ്കരനന്ദനം അന്യതഃ പുഷ്പധന്വാനാം പുഷ്പാഞ്ജലികരം യജേത്.

ഇപ്രകാരം ധ്യാനിച്ച് ജിതേന്ദ്രിയർ ഹവിസ്സ് ഹോമിക്കുന്നു.12 ലക്ഷം മന്ത്രജപം,ദശാംശം നെയ്യ് ഹോമം,ശ്രീഫലം,പത്മം ഇവപ്രത്യേ കം പ്രത്യേകം അയുതം തവണ ഹോമം. ജലതർപ്പണം ചെയ്യുന്നത് സുഗന്ധദ്രവ്യമിട്ട ശുദ്ധജലത്താൽ അയുതദ്വയം പ്രാവശ്യം. ശ്രീബീജപീഠത്തിൽമഹാലക്ഷ്മീപൂജനം. ശ്രീ ബീജത്താൽ ആസനം നൽകി മൂലമന്ത്രത്താ ൽ മൂർത്തികൽപ്പന. ദേവിയുടെ വലത്തേ പാർശ്വത്തിൽ ശങ്കരനന്ദനനായ ഗണപതി യേയും വാമപാർശ്വത്തിൽ പുഷ്പധനുസ്സേ ന്തിയ കാമദേവനേയും പൂജിക്കണം. ശങ്കര നന്ദനനെന്നത് സ്കന്ദനെന്നും ചിലർ എടുക്കു ന്നുണ്ട്. രണ്ടുവശത്തുള്ളവർക്കും പുഷ്പാ

ഞ്ജലി അർപ്പിക്കണം.പീഠത്തിന് 8 ദലം,12 ദലം ചതുരശ്രം ,ചതുർദ്വാരരൂപം.

ശ്ലോ 93. അംഗാനി പൂർവ്വമുക്തേഷു സ്ഥാനേഷു വിധിവദ് യജേത് ഉമാദ്യാ പത്രമദ്ധ്യസ്ഥാഃ ശക്തിരഷ്ടൌ യജേത് ക്രമാത്

ശ്ലോ 94 അഥാ മാ ശ്രീ സരസ്വത്യൌദുർഗ്ഗാ ധരണിസംയുതാ ഗായത്രീദേവ്യുഷാചൈവ പത്മഹസ്താ സുഭൂഷണാഃ

ശ്ലോ 95.ജഹ്നു സൂര്യസുതേ പൂജ്യൌ പാദപ്രക്ഷാളനോദ്യുതൌ ശംഖപത്മനിധീ പൂജ്യൌ പാർശ്വയോദ്ധൃതചാമരൌ

ശ്ലോ 96. ഘൃതാതപത്രം വരുണം പൂജയേത് പശ്ചിമേ തതഃസംപൂജ്യരാശീൻ പരിതോ യജേദഥനവിഗ്രഹാൻ

ശ്ലോ 97.പൂജയേത് ദിഗ്ഗജാൻ ദിക്ഷു ചതുർദ്ദന്തവിഭൂഷിതാൻ ഐരാവതഃ പുണ്ഡരീകോ വാമനാഃകുമുദാഞ്ജനഃ

ശ്ലോ 98.പുഷ്പദന്തഃസാർവ്വഭൌമഃസുപ്രതീക ശ്ചതേക്രമാത് അഭ്യർച്ചയേദഥേന്ദ്രാദീൻ തദസ്ത്രാണ്യപി തദ്വഹിഃ

ശ്ലോ 99. ആഗമോക്തേന വിധിനാ സുഗന്ധൈഃ സുമനോഹരൈഃ പൂജയേത് ഗന്ധപുഷ്പാദ്യൈർദേവീ മന്വഹമാദരാത്

ശ്ലോ 100. ദുർവ്വാദിരാജ്യസിക്താഭിർ ജൂഹൂയാദായുഷേ നരഃദശരാത്രം സമിദ്ധേഗ്നാവഷ്ടോത്തരസഹസ്രകം

ശ്ലോ 101 ഗുഡചീരാജ്യസംസിക്താ ജൂഹൂയാത് സപ്തവാസരം അഷ്ടോത്തരസഹസ്രം യഃ സ ജീവേഛരദാം ശതം.

അംഗങ്ങൾ മുമ്പു പറഞ്ഞപോലെ ന്യസിക്കുക. ഉമ തുടങ്ങി പത്രമദ്ധ്യത്തിൽ അഷ്ടശക്തീ ധ്യാനം. ഉമ,ശ്രീ,സരസ്വതി, ദുർഗ്ഗ,ധരണി, ഗായത്രി,ദേവി,ഉഷസ്സ്- എല്ലാവരും പത്മഹസ്തകളും സുഭൂഷണകളുമാണ്.ജഹ്നു വട ക്കും സൂര്യപുത്രി കിഴക്കും ശംഖനിധി തെക്കും പത്മനിധി പടിഞ്ഞാറും ദേവീ പാദം കഴുകാൻ ഉയർത്തിയ ചാമരങ്ങ ളോടെ നിൽക്കുന്നു.അവരെ പൂജിക്കണം. പശ്ചിമദിക്കിൽ ,നെയ്യും പത്രവും കൊണ്ട് വരുണപൂജ.രാശികൾനവഗ്രഹങ്ങൾ, നാൽക്കൊമ്പന്മാരായ ദിഗ്ഗജങ്ങൾ ഇവരെ പൂജിക്കണം. അഷ്ടദിഗ്ഗജങ്ങൾഃ-ഐരാവതം, പുണ്ഡരീകൻ,വാമനൻ,കുമുദൻ, അഞ്ജനൻ, പുഷ്പദന്തൻ,സാർവ്വഭൌമൻ,സുപ്രതീകൻ. കിഴക്കുമുതലാണ് ഇവരുടെ സ്ഥാനം.ആഗമ വിധിപ്രകാരം സുഗന്ധികളായ ഗന്ധപുഷ്പാദികളാൽ ആദരപൂർവ്വം ദേവിയെ ആവാഹിക്കണം. ദൂർവ്വ ആജ്യത്തിൽ മുക്കി, ദശരാത്രം സമിത്തിൽ 108000 ഹോമിക്കുന്നത് ആയുഷ്കരമാണ്. ഗുഡൂചി ആജ്യത്തിൽ മുക്കി 7 ആഴ്ച 108000 ഹോമിച്ചാൽ 100 ശരത്കാലം

കാണാനുള്ള ആയുസ്സ്.കിട്ടും, വിധിപോലെ ശിരസ്സ് മുതലായ അംഗങ്ങ ളിൽ ആത്മനേപദസഹിതം നമോയോഗ ത്തോടെ ന്യാസം. ദ്വാദശദളത്തിൽ ദ്വാദശ രാശിപൂജ. ആചാര്യർ അവയുടെ വർണ്ണം പറയുന്നുണ്ട്. ധനുരാശി കാർമേഘനിറം. കന്യ പീതനിറം. മകരം,മേടം,കർക്കിടകം തുലാം ചുവപ്പുനിറം. (ചരരാശികൾ) ബാക്കിയുള്ളവ വെളുപ്പുനിറം.നവഗ്രഹസ്വ രൂപം മന്ത്രം ഇവ ചന്ദ്രമന്ത്രത്തിൽ പറയു ന്നതാണ്. ദിഗ്ഗജങ്ങൾ വെളുപ്പുനിറമാണ്

ശ്ലോ 102.ഹുത്വാ തിലാൻ ഘൃതാഭ്യക്താൻ ദീർഘമായുരവാപ്നയാത് ആരഭ്യാർക്ക ദിനം മന്ത്രീ ദശരാത്രം ദിനേദിനേ

ശ്ലോ 103. ആജ്യാക്താർക്കസമിദ്ധോമാദാ രോഗ്യം ലഭതേ ധ്രുവം കണ്ഠമാത്രോദതേ സ്ഥിത്വാ ധ്യാത്വാ ദേവീം ദിവാകരേ

ശ്ലോ 104.
ഊർദ്ധ്വബാഹുർദ്ദശശതമഷ്ടോത്തര മിമം ജപേത് ആരോഗ്യം ലഭതേ സദ്യോ (മർത്ത്യോ)വാഞ്ഛിതാന്യപി മന്ത്രവിത്

ശ്ലോ
105.ശാലിഭിർജൂഹ്വതോനിത്യമഷ്ടോത്തര സഹസ്രകം അചിരാദേവ മഹതീ ലക്ഷ്മീഃ ധ്രുവം

ശ്ലോ 106. പ്രസൂനൈർ ജൂഹൂയാന്മന്ത്രീ ലക്ഷ്മീവല്ലീസമുദ്ഭവൈഃ നന്ദ്യാവർത്തസമു

ത്ഥൈർ വാ സിദ്ധാർത്ഥൈശ്ച ഘൃതപ്ലുതൈഃ

ശ്ലോ 107. മഹതീം ശ്രിയമാപ്നോതി മാന്യതേ സർവ്വജന്തുഭിഃ മരീചജീരകോമ്മി ശ്രൈർ നാരികേലരയോയുതൈഃ

ശ്ലോ 108. സഗുഡൈരാജ്യസമ്പക്കൈരപൂപൈ രാജ്യലോലിതൈഃ ജൂഹൂയാത് പായസാ ഹാരോ മന്ത്രവിദ്വിജിതേന്ദ്രിയഃ

ശ്ലോ 109. അഷ്ടോത്തരശതം നിത്യം മണ്ഡലാ ദ്ധനദോ ഭവേത് ഹവിഷാ ഗുഡമിശ്രേണ ജൂഹൂയാദന്നവാൻ ഭവേദ്

ശ്ലോ 110. ജവാപുഷ്പാണി ജൂഹൂയാത് അഷ്ടോത്തരസഹസ്രകം ഗൃഹീത്വാ പ്രജപേൻഭസ്മനാഗവല്ലീരസാന്വിതം.

ശ്ലോ 111. തിലകം തനുയാത്തേന സർവ്വ വശ്യകരം ഭവേത് ബ്രഹ്മവൃക്ഷ സമിത്പുഷ്പൈ ബ്രഹ്മണാൻ വശയേദ്വശീ

ശ്ലോ 112. ജാതീപുഷ്പൈശ്ചരാജാനം വൈശ്യാൻ രക്തോൽപ്പലൈഃസുധീഃ ശൂദ്രാൻ നീലോൽപ്പലൈഹുത്വാൻ വശയേൻമന്ത്ര വിത്തമഃ

ശ്ലോ 113. പുഷ്പൈർ മധൂകജൈർഹുത്വാ വശമാനയതി സ്ത്രിയഃ കൃത്വാ നവപദാ ത്മാനം മണ്ഡലം യന്ത്രഭൂഷിതം.

എള്ളും നെയ്യും ഞായർ തുടങ്ങി 10 രാത്രി നിത്യം ഹോമിച്ചാൽ ദീ്വീതർഘായുസ്സ്.

ആജ്യം അർക്കാഗ്നിയിൽ ഹോമിച്ചാൽ ആരോഗ്യം. കഴുത്തുവരെ വെള്ളത്തിലിറങ്ങിനിന്ന് കൈ കളുയർത്തി സൂര്യബിംബത്തിൽ ദേവിയെ ധ്യാനിച്ച് 18 ,108 ഇപ്രകാരം ജപിച്ചാൽ ആരോഗ്യവാനായി രിക്കും. ശാലിനെല്ല് നെയ്യോടുകൂടി അഷ്ടോത്തരസഹസ്രനാമ ജപത്തോടെ ഹോമിച്ചാൽ അചിരേണ മഹത്തായ ലക്ഷ്മി ലഭിക്കും. ലക്ഷ്മീവല്ലി, നന്ദാവർത്തം ഇവയുടെ പൂവും സിദ്ധാർത്ഥവും നെയ്യും കൂടി ഹോമിച്ചാൽ മഹത്തായ ശ്രീ ലഭിക്കും. സർവ്വജീവികളാലും ബഹുമാനിക്കപ്പെടും. കുരുമുളക്,ജീരകം ,നാളികേരം ഇവ പൊടിച്ച് ശർക്കരയിൽ പാകപ്പെടുത്തിയെടുത്ത് തേനൊഴിച്ച് ആജ്യത്തോടെ ഹോമിച്ച്, ആ പായസം കഴിച്ചാൽ ജിതേന്ദ്രിയനായിത്തീരും. 10800 പ്രാവശ്യം നിത്യം ജപിച്ചാ ൽ ധനദനാവും. ഹവിസ്സും ശർക്കരയും ചേർത്ത് ഹോമി ച്ചാൽ അന്നവാനാവും. ചെമ്പരത്തിപ്പൂ 1008 തവണ ജപിച്ച് ഹോ മിച്ച്, നാഗവല്ലീരസത്തോടുകൂടിയ ഭസ്മ ത്താൽ നെറ്റിയിൽ തിലകം തൊടുന്നത് സർവ്വവശ്യകരമാണ്. ബ്രഹ്മവൃക്ഷശാഖയുടെ അഗ്നിയിലാണ് ഇപ്രകാരം പുഷ്പഹോമമെങ്കിൽ ബ്രാഹ്മണരെല്ലാം വശത്താവും.ജാതീപുഷ്പമെങ്കിൽ രാജാക്കന്മാരും ചുവന്ന താമരയെങ്കിൽ വൈശ്യരും നീലോൽപ്പലമെങ്കിൽ ശൂദ്രരും വശത്താവും. പുഷ്പങ്ങളി ലെ തേൻ ഹോമിച്ചാൽ സ്ത്രീകൾ വശത്താ വും.

നവപദങ്ങളുള്ള യന്ത്രാലംകൃതമണ്ഡ പം നിർമ്മിച്ചാണ് ഈ ഹോമാദികൾ. ലക്ഷ്മീവല്ലി വെറ്റിലവല്ലിയാണ്.(താംബൂലം). വെള്ളപ്പൂവിൽ രക്തമദ്ധ്യബിന്ദുവുള്ള പൂ വാണ്. ബ്രഹ്മവൃക്ഷം പലാശവൃക്ഷം. (പ്ലാശ്) ബ്രഹ്മവൈ പലാശഃ എന്ന് ശ്രുതി.

ശ്ലോ 114. അഭിഷേകം പ്രകുർവീതവിധിനാ സർവ്വസിദ്ധയേ കലശാൻ സ്ഥാപയേത്തേഷു പദേഷു ശുഭലക്ഷണാൻ

ശ്ലോ 115.ചന്ദനാലിപ്തസർവ്വാംഗാൻദൂർവ്വാ ക്ഷതസമന്വിതാൻ ദുകൂലവേഷ്ടിതാനേതാൻ പൂരയേത്തീർത്ഥവാരിണാ.

ശ്ലോ 116. നവരത്നസമാബദ്ധം കർഷ കാഞ്ജനകൽപ്പിതം മദ്ധ്യകുംഭക്ഷിപേത് പത്മം യന്ത്രാഢ്യം ദേശികോത്തമഃ

ശ്ലോ 117. ചന്ദനോശീരകപൂരജാതികക്കോല കുങ്കുമം കുഷ്ഠാഗുരുതമൈലൈലായുതം സംപിഷ്യഭാഗതഃ

ശ്ലോ 118. വിലോക്യസർവ്വകുംഭേഷു രത്നാ നപിവിനിഃക്ഷിപേത് ലക്ഷമീദൂർവ്വാ സദാ ഭദ്രാ  സഹദേവീ മധുവ്രതാ

സർവ്വസിദ്ധിക്കായി,വിധിപ്രകാരം അഭി ഷേകം ചെയ്യുന്നു. ശുഭലക്ഷണമുള്ള പദ ത്തിൽ കലശം സ്ഥാപിക്കുന്നു. സർവ്വാംഗം ചന്ദനം പുരട്ടി, ദൂർവ്വ,അക്ഷതം ഇവയോടെ വസ്ത്രത്താൽ വേഷ്ടിതമാക്കി, തീർത്ഥജലം നിറച്ച് നവരത്നങ്ങളിട്ട്, കാർഷകാഞ്ചന

നിർമ്മിതമായ കുംഭം യന്ത്രാഢ്യമായ പത്മമദ്ധ്യത്തിൽ സ്ഥാപിക്കുന്നു. ചന്ദനം, ഉശീരകം,പൂരം, ജാതി,കക്കോലം,കുങ്കുമം, കുഷ്ഠം,അഗുരു ഇവ സമഭാഗം ചേർത്ത് വിലേപനം ചെയ്ത് നവരത്നം നിക്ഷേപിക്കുന്നു. എല്ലാ കുംഭങ്ങളിലും ഇതെല്ലാം ചെയ്യണം.

ശ്ലോ 119. മുശലീശക്രവല്ലീ ച ക്രാന്താപാമാർഗ്ഗ പത്രകാൻ പ്രിയംഗുമുദ്ഗഗോധൂമ വ്രീഹാംശ്ച സതിലാൻ യവാൻ

ശ്ലോ 120.ശാലിതണ്ഡുലമാഷാംശ്ചപ്രക്ഷാല്യൈ തേഷു നിക്ഷിപേത് ധാത്രീലകുചബിലവാനാം കദലാനാരികേലയോഃ

9 കുംഭങ്ങളിൽ സവിശേഷമായി നിക്ഷേപിക്കേണ്ട 9 ഔഷധങ്ങൾ പറയുന്നു. ലക്ഷ്മി (താംബൂലലത),ദൂർവ്വാ (ദർഭ),സദാഭദ്ര (ഭദ്ര), സഹദേവി (മുസ്ത),മധുവ്രത(ഭൃംഗരാജ) , മുഷലീകന്ദം,ശക്രവല്ലി(ഇന്ദ്രവാരുണി)ക്രാന്ത(വിഷ്ണുക്രാന്താ),അപാമാർഗ്ഗപത്രകം. ഇവ കൂടാതെ നവധാന്യ കഴുകി നിക്ഷേപിക്കണം. പ്രിയംഗു,മുദ്ഗം,ഗോധൂമം(ഗോതമ്പ്) വ്രീഹി,തിലം,യവം,ശാലി,തണ്ഡുലം,മാഷം ഇവ നവധാന്യം. ധാത്രീലകുചബിലവകദളീ നാളികേരങ്ങളാണ് നിക്ഷേപിക്കേണ്ട ഫലവർഗ്ഗങ്ങൾ.

ശ്ലോ 121.ഫലാന്യപി വിനിക്ഷിപ്യ പുഷ്യാ
ണ്യേതാനി നിക്ഷിപേത് പത്മം സൌഗന്ധി
കം ജാതിം മല്ലികാം ബകുലന്തദാം

ശ്ലോ 122.ചമ്പകാശോകപുന്നാഗതുളസീ
കേതകോദ്ഭവം പല്ലവാനി വടാശ്വത്ഥ
പ്ലക്ഷോദംബരശാഖിനാം

ശ്ലോ 123. ബ്രഹ്മകുർച്ചം വിനിക്ഷിപ്യ
ചഷകൈഃ സഫലാക്ഷതൈഃ വിധായ
കുംഭവക്രാണി ക്ഷൌമൈരാഛാദയത്തതഃ

ശ്ലോ 124.ആവാഹ്യമദ്ധ്യകലശേ മഹാല ക്ഷ്മിം
പ്രപൂജയേത് യജേ ദ്രുമാധ്യാഃ ശിഷ്ടേഷു
കലശേഷ്വഷ്ടസു ക്രമാദ്

ശ്ലോ 125.ഗന്ധൈർ മനോഹരൈഃ
പുഷ്പൈർധൂപദീപസമന്വിതൈഃ.നിവേദ്യ
ഭക്ഷ്യഭോജാനി താൻസൃഷ്ട്വാ പ്രജപേന്മനുഃ

ശ്ലോ 126.ത്രിസഹസ്രം ജപസ്യാന്തേ സാദ്ധ്യ
മാനീയസംയതം സംസ്ഥാപ്യ സ്ഥണ്ഡിലേ
പീഠം തസ്മിം സ്തം വിനിവേശയത്

ശ്ലോ 127. രത്നൈര്യരാഭരണൈർവസ്ത്രൈര ലം
കൃത്യ തമാദരാത് സുമംഗലാഭിർന്നാരീ ഭിർ
ക്ഷിപ്തപുഷ്പാക്ഷതാന്വിതം

ശ്ലോ 128. അർച്ചിതാനാം വിജാതീനാം
ആശീർവ്വാദപുരഃസരം നാദസ്തുപഞ്ച
വാദ്യേഷു മുഹൂർത്തേ ശോഭനേ സുധിഃ

ശ്ലോ 129. മദ്ധ്യസ്ഥം കുംഭമുദ്ധൃത്യമഹാ
ലക്ഷ്മീമനുസ്മരൺ അഭിഷിഞ്ചേത്
ക്രമാദന്യൈഃകലശൈരപി ദേശികഃ

ശ്ലോ 130. കരണോസ്യ ശിരഃസ്പൃഷ്ടവാ
പ്രയുഞ്ജീതാശിഷം ഗുരുഃഭദ്രമസ്തു
ശിവഞ്ചാസ്തു മഹാലക്ഷമീ പ്രസീദതു

ശ്ലോ 131. രക്ഷന്തുതവാം സദാദേവഃസമ്പദഃ
സന്തുസർവ്വദാ
അഥോതഥായാഭിഷിക്തഃസൻ വാസസീ
പരിധായ ച

ശ്ലോ 132 യഥാവിധി സമാചമ്യദണ്ഡവദ്
പ്രണമേദ് ഗുരും വസ്ത്രൈരാഭരണൈർധാ
ന്യൈ ധനൈ(ഗനൈ്ധ)ർഗോമഹിഷാദിപി.

ശ്ലോ 133.ദാസീദാസശ്ച വിധിവദ് തോഷയേ
ദ്ദേവതാധിയഃ ബ്രാഹ്മണാൻഭോജയേത്
പശ്ചാത് ദീനാർത്തകൃപണോഃസഹഃ

ശ്ലോ 134. മഹാന്തം ഉത്സവം കുര്യാത് ഭവനേ
ബന്ധുഭിഃസഹഃതദാ കൃതാർത്ഥമാ ത്മാനം
മന്യതേ മനുജോത്തമഃ

ശ്ലോ 135. അഭിഷിക്തേ നരപതിഃപരാൻ
വിജയതേചിരാത് പട്ടേചുപട്ടമാപ്നോതി
രാജപുത്രോ നസംശയഃ

ശ്ലോ 136. അഭിഷിക്താ സതീവന്ധ്യാഃസുതേ
പുത്രം മഹാമതിം മഹാരോഗേഷു ജാതേഷു
കൃത്യാദ്രോഹേഷു ദേശികഃ

ശ്ലോ 137.ഭൂതേഷു ദുർനിമിത്താദൌ
വിദധ്യാഭിഷേചനം സർവ്വസമ്പത്കരം
പുംസാം സർവ്വസൌഭാഗ്യസിദ്ധിദം.

ശ്ലോ 138. സർവ്വരോഗപ്രശമനം
സർവ്വപാപനിവാരകം ഗർഭരക്ഷാകരം
സ്ത്രീണാം ദീർഘായുർജനകം പരം

ശ്ലോ 139.പ്രസൂതാനാമപി സ്ത്രീണാം
സൂതികാഗാരരക്ഷകം പ്രണഷ്ടപുഷ്പ
ഗർഭാനാം പുഷ്പഗർഭാദിരക്ഷണം

ശ്ലോ 140.ആസന്നശത്രുഭീതാനാം നാശനഞ്ച
മഹീഭൃതാം അഭിഷേകമിമം പ്രാഹുരാഗ
മാർത്ഥവിശാരദഃ

പുഷ്പങ്ങൾഃ- പത്മം,സൌഗന്ധികം, ജാതി,
മല്ലിക,ബകുളം(ഇലഞ്ഞി), ചമ്പകം, അശോ
കം,പുന്നാഗം, തുളസി,കേതകം.

തളിരുകൾഃവടം,അശോകം,പ്ലക്ഷം,ഉദുംബ
രം,മാവ്.

ഫലം,അക്ഷതം ഇവയോടെ ബ്രഹ്മകൂർച്ചം
നിക്ഷേപിച്ച്, കുംഭത്തിന്റെ വായ് ക്ഷൌമം
കൊണ്ട് ആച്ഛാദനം ചെയ്യുക. മദ്ധ്യകലശ
ത്തിൽ,മഹാലക്ഷ്മിയെ ആവാഹിച്ച് പൂജി
ക്കുക. മറ്റുകലശങ്ങളിലും ക്രമത്തിൽ പൂജി
ക്കണം. ഗന്ധപുഷ്പധൂപദീപനിവേദ്യ ഭക്ഷ്യ
ഭോജനങ്ങളോടെ 3000 തവണ ജപിച്ച്, സ്ഥാ
ണ്ഡിലത്തിൽ പീഠം സ്ഥാപിച്ച്, രമ്യാഭരണ
വസ്ത്രാദികളാൽ അലങ്കരിച്ച് ആദരിച്ച്
പുഷ്പാക്ഷതാമ്പിതം സുമംഗലികളെ

അർച്ചിക്കണം. ദ്വിജാതികളുടെ
ആശിസ്സോടെ ശുഭമുഹൂർത്തത്തിൽ
പഞ്ചവാദ്യത്തോടെ മദ്ധ്യകലശം എടുത്ത്
മഹാലക്ഷ്മിയെ ധ്യാനിച്ച് അഭിഷേകം
ചെയ്യണം.,ക്രമത്തിൽ മറ്റു കംഭങ്ങളിലെ
ജലവും അഭിഷേകം ചെയ്യണം. കരത്താൽ
മുഖവും ശിരസ്സും തൊട്ട് ഗുരു ആശീർവ്വാദം
നൽകുന്നു.ഭദ്രം ഭവിക്കട്ടെ, ശിവം ഭവിക്കട്ടെ
മഹാലക്ഷ്മി പ്രസാദിക്കട്ടെ ദേവന്മാർനിന്നെ
സദാ രക്ഷി ക്കട്ടെ സർവ്വസമ്പത്തും സദാ
ഉണ്ടാവട്ടെ. അഭിഷിക്തൻ എഴുന്നേറ്റ്,
നല്ലവസ്ത്രം ഷട് യന്ത്രാധരിച്ച്, യഥാവിധി
ആചമനം ചെയ്ത്, ഹോമകുണ്ഡത്തേയും
ഗുരുവിനേയും
പ്രണമിക്കുന്നു.വസ്ത്രം,ആഭരണം,ധനം,ധാ
ന്യം, ഗന്ധം.ഗോക്കൾ,മഹിഷങ്ങൾ, ദാസീദാ
സന്മാർ,ഇവരെ വിധിപൂർവ്വം ദേവതാബു
ദ്ധിയോടെ ദാനം ചെയ്ത് ബ്രാഹ്മണരെ
സന്തുഷ്ടരാക്കുന്നു. ബ്രാഹ്മണഭോജനശേഷം
ദീനർ,അന്ധർ,കൃപണർ എല്ലാവർക്കും
ഭോജനം നൽകി വീട്ടിൽ ബന്ധുജനങ്ങളോ
ടൊപ്പം മഹാന്തം ഉത്സവം ആഘോഷിക്കു
ന്നു. ഇപ്രകാരം കൃതാർത്ഥനായി മനുജോ
ത്തമനായിത്തീരുന്നു. അഭിഷിക്തൻ രാജാ
വായി, മറ്റുള്ളവരെ അചിരേണ ജയിക്കു
ന്നു.പട്ടം ഇഛിക്കുന്നവൻ പട്ടം നേടുന്നു.
രാജപുത്രൻ രാജപട്ടം നേടുന്നു.അഭിഷിക്ത
യും സതിയുമായ വന്ധ്യ മഹാമതിയായ
പുത്രനെ നേടുന്നു.മഹാരോഗം, കൃത്യാദ്രോ

ഹം ഇവയിൽനിന്നും ഭൂതങ്ങൾ,ദുർനിമി ത്തങ്ങൾ ഇവയിൽനിന്നും അഭിഷേകം മുക്തി തരുന്നു.സർവ്വസമ്പത്കരവും സർവ്വ സൌഭാഗ്യസിദ്ധിദവും സർവ്വമുക്തികരവു മാണ് അഭിഷേകം. സർവ്വരോഗപ്രശമനവും സർവ്വാപദ്വിനിവാരണവുമാണ്.സ്ത്രീകൾക്ക് ഗർഭരക്ഷാകരമാണ്. ദീർഘായുസ്സ് തരുന്ന താണ്. ഗർഭഗൃഹം, നഷ്ടപുഷ്പഗർഭം(മുമ്പ് ഗർഭം സ്രവിച്ച് ഗർഭനഷ്ടം ഉണ്ടായവർക്ക്) ഇവക്ക് രക്ഷയാണ്. ശത്രുഭീതിയിൽനിന്ന് രാജാക്കന്മാരെ രക്ഷിക്കുന്നതുമാണ്.

ശ്ലോ 141. വേദാദിസ്ഥിതസാദ്ധ്യനാമയുഗശഃ ശ്രീശക്തിമാരാമ്പിതം കിഞ്ചൽക്ഷ്വേഷു ദിനേ ശപത്രവിലസൻ മന്ത്രാക്ഷരം തദ്വിഹിഃ പത്മം വ്യഞ്ജനകേസരം സ്വരലസത്പത്മാഷ്ടയുഗ്മം ധരാബിംബാഭ്യാം വഷട് അന്ത്യാ ത്വരിതയാ യന്ത്രം ലിപേദ് വേഷ്ടിതം.

ശ്ലോ 142. ഭൂപുരദ്വയകോണേഷു ഹക്ഷൌ ലേഖ്യൌ പുനഃപുനഃ മഹാലക്ഷ്മീയന്ത്രമിദം സർവ്വൈശ്വര്യഫലപ്രദം

ശ്ലോ 143 സർവ്വദുഃഖപ്രശമനം സർവ്വാപഹി നിവാരണം ബഹുനാ കിമിഹോക്തേന പരമ സ്മാന്നവിദിയതേ.

പത്മയന്ത്രം- വേദവും വേദാദിയായ പ്രണ വവും പത്മത്തിൽ സ്ഥിതി ചെയ്യുന്നു.സാദ്ധ്യ നാമം,സാദ്ധ്യസാധകകർമ്മനാമം അതിന്റെ

കർണ്ണികയിലിരിക്കുന്നു .ഇപ്രകാരം വിശി ഷ്ടമാണ് പത്മയന്ത്രം.കേസരസ്ഥാനത്ത് ശ്രീമാ രാനപിതമാണെന്നതും വിശിഷ്ടത്വഹേതുവാണ്. സമ്പ്രദായവിത്തുകൾ ആദ്യത്തെ കിഞ്ചിൽക്ക ത്തിൽ.ശ്രീശക്തി, രണ്ടാമത്തേതിൽ മാരശ്രി യൌ ,മൂന്നാമത്തേതിൽ ശക്തിമാരൌ എന്ന് ക്രമത്തിൽ പറയുന്നു.ഈ ബീജത്രയം 8 പ്രാവശ്യം (24)ആവർത്തിക്കുന്നു. 12 ദളമുള്ള പത്മത്തിൽ ഈ 24 മന്ത്രാക്ഷരങ്ങൾ, വ്യഞ്ജ നകേസരത്തിൽ കകാരാദിവ്യഞ്ജനങ്ങൾ. കേസരങ്ങളുടെ ദിത്വം കൊണ്ട് വ്യഞ്ജനദ്വ യം ഓരോന്നോരോന്ന് കേസരസ്ഥാനത്ത് ലേഖനീയം. സ്വരങ്ങൾ 16 ദളമുള്ള പത്ര ത്തിലെഴുതുന്നു. പരസ്പരവ്യതിഭിന്നങ്ങളായ ധരാബിംബത്തിൽ അവസ്ഥിതമായിരിക്കുന്നു. ത്വരിതയാൽ സംവേഷ്ടിതമായി, പിന്നീട് ഭൂ പുരത്താൽ വേഷ്ടിതം എന്ന് അർത്ഥം. അവി ടെ പരസ്പരവ്യതിഭിന്നത്വം അർത്ഥലഭ്യമാ കുന്നു.  പിന്നെ ഉപര്യുപരി ചതുരശ്രകരണ ത്തിൽ  ഒരു ചതുരശ്രത്താൽത്തന്നെ സാക്ഷാ ത് യന്ത്രവേഷ്ടനം സംഭവിച്ചു. മറ്റു ചതുരശ്ര ങ്ങളുടെ വേഷ്ടനത്തിൽ മന്ത്രത്തിന്റെ വേഷ്ട നമില്ല.

ഭൂപുരദ്വയകോണങ്ങളിൽ ഹ, ക്ഷൌ എന്ന് വീണ്ടും ലേഖനം ചെയ്ത മഹാലക്ഷ്മീയന്ത്രം സർവ്വൈശ്വര്യഫലപ്രദമാണ്. സർവ്വദുഃഖപ്ര ശമനം, സർവ്വപാപവിനാശനം ഇവയും ഫല മാണ്. ത്വരിതയാൽ വേഷ്ടനം ചെയ്ത് ധരാ

ബിംബത്തിൽ വഷട് എന്നവസാനിക്കുന്നു അതായത് ഫട് എന്ന സ്ഥാനത്ത് വഷട് എന്നാണ് മഹാലക്ഷമീയന്ത്രത്തിൽ സാമ്പ്രദായികം.. ഹ,ക്ഷാ എന്ന് 8 ആവർത്തി കോണുകളിൽ എഴുതിയിരിക്കും.

ശ്ലോ 144.ശംഭുപത്നീ ശ്രിയാരൂദ്ധാകമൌ ഭഗവതീമഹീ ബ്രഹ്മാദിത്യൌ ധരാദീർഘാ ലഃക്ഷാദിർഭഗവാൻ മരുത്

ശ്ലോ 145. പ്രസീദയുഗലം ഭൂയഃശ്രീരുദ്ധാ ഭുവനേശ്വരീ മഹാലക്ഷ്മീ നമോന്തഃസ്യാദ് പ്രണവാദിരയം മനുഃ

ശ്ലോ 146. സപ്തവിംശത്യക്ഷരാഢ്യഃ പ്രോക്തഃ സർവ്വസമൃദ്ധിദഃകമലേ ഹൃദയം പ്രോക്തം ശിരഃസ്യാത് കമലാലയേ

ശ്ലോ 147.ശിഖാ പ്രസീദ തേനൈവ കവചം ചതുരക്ഷരൈഃഅസ്ത്രമേതൈഃപദൈഃകുര്യാദ് ത്രിബീജപുടിതൈഃപൃഥക്

മന്ത്രാന്തരം- ശംഭുപത്നി മായാബീജം. ശ്രീബീജത്താൽ രുദ്ധം. (പുടിതം.  ക ബ്രഹ്മം. മ ആദിത്യൻ ല മഹി ഭൂമി. ഭഗം ഏകാരം

നാഗരിലിപിയിൽ ഏകാരത്തിന് ഭഗരൂപമാണെന്ന് ഭാഷ്യകാരൻ. കമലേ. ബ്രഹ്മാദിത്യന്മാരും ധരയും കമല. ലകാരം ദീർഘയുക്തം കമലാ. ക്ഷാദിർ ല മൂർദ്ധന്യം. മരുത്ത് അഥവാ വായു യകാരം ഭഗവാൻ  ഏകാര യുക്തം യേ.

സ്വരൂപം മഹാലക്ഷ്മി. കമലേ കമലായേ അവസാനം  ഭുവനേശ്വരീ ബീജം. (ബീജയുഗളം)..പ്രസാദിക്കട്ടെ മഹാലക്ഷ്മീ നമോ എന്ന് അവസാനം. പ്രണവം ആദ്യം. ശ്രീം ബീജം മായാശക്തി.  കമലവാസിനീമ ന്ത്രത്തിന്റെ ഋഷ്യാദികൾ. മഹാലക്ഷ്മീപദം ചതുരക്ഷരം.  ശ്രീബീജപുട്ടം ഓങ്കാരത്തിന്റെ 3 അക്ഷരവർണ്ണം.

ഓം ശ്രീം ഹ്രീം കമലേ കമലാലയേ മഹാല ക്ഷ്മീ നമോ എന്ന് 16 അക്ഷരമുള്ള മന്ത്രം.27 അക്ഷരമന്ത്രം സർവ്വസമൃദ്ധിദമാണ്. ഓം ശ്രീം ഹ്രീം കമലേ കമലാലയേ  പ്രസീദ ശ്രീഭുവനേ ശ്വരീ മഹാലക്ഷമീ നമോ.ഓങ്കാരത്തിലെ 3 അക്ഷരം കണക്കിലെടുത്താണ് 27 അക്ഷരം. കമലേ ഹൃദയത്തിലും ശിരസ്സിലും പ്രസീദ ശിഖയിലുമാണ് ന്യസിക്കുന്നത്. മഹാലക്ഷ്മി എന്നത് കവചം. മറ്റെല്ലാം അസ്ത്രങ്ങൾ. ശ്രീ ബീജപുടിതം. പ്രയോഗം-ശ്രീം ഹ്രീം ശ്രീം കമലേ ശ്രീം ഹ്രീം ശ്രീം ഹൃദയായനമഃ ഇപ്രകാരം.

ശ്ലോ 148.സിന്ദൂരാരുണകാന്തിമബ്ജവസതീം സൌന്ദര്യവാരാന്നിധിം കോടീരാംഗദഹാര കുണ്ഡലകടീസൂത്രാദിഭിർഭൂഷിതാം  ഹസ്താ ബ്ജൈർവസുപത്രമബ്ജയുഗളാദർശൌ വഹന്തീം പരാമാവീതാം പരിചാരികാഭിര നിശം ധ്യായേത്   പ്രിയം ശാർങ്ങിണാഃ

സിന്ദൂരാരുണനിറം. താമരപ്പൂവിൽ വാസം. സൈന്ദര്യസാഗരമായി, കോടീരാംഗദ,ഹാര,

കുണ്ഡല,കടിസൂത്രങ്ങളണിഞ്ഞ്, കയ്യിൽ വസുപത്രം രണ്ട് താമര, കണ്ണാടി ഇവ ധരിച്ച്, പരിചാരികകളാൽ ചുറ്റപ്പെട്ട്, (ശാർങ്ങധനുസ്സ് ധരിച്ച) ഹരിയുടെ പ്രിയയെ ധ്യാനിക്കുന്നു.

ശ്ലോ 149. ലക്ഷംജപേത് ഫലൈർബിലൈർ ജൂഹുയാൻ മധുരോക്ഷിതൈഃ ദശാംശം സംസ്കൃതേ വഹ്നൗ പ്രാക്പ്രോക്തൈനൈവ വർത്മനാ

ശ്ലോ 150 ശ്രീബീജോക്തേയജേത് പീഠേ വക്ഷ്യ മാണ ക്രമേണ താം അംഗാവൃത്തേർബഹിഃ പൂജ്യാ മൂർത്തയഃശ്രീധരാദയഃ

ശ്ലോ 151.ശ്രീധരാഖ്യം ഹൃഷീകേശം വൈകുണ്ഠം വിശ്വരൂപകം വാസുദേവം സങ്കർഷണം പ്രദ്യുമ്നമനിരുദ്ധകം

ശ്ലോ 152. ദലമൂലേഷു സംപൂജ്യ പത്രമദ്ധ്യേ ഷു സംയജേത് ഭാരതീം പാർവ്വതീം ചാന്ദ്രീം ശചീശ്ച ദമകാദികാൻ

ശ്ലോ 153.ദലാഗ്രേഷ്വർച്ചയേൻ വാണാൻ മഹാലക്ഷ്മ്യാഃക്രമാദമുൻ അനുരാഗഞ്ച സംവാദം വിജയം വല്ലഭം മദം.

ശ്ലോ 154. ഹർഷം ബലഞ്ച തേജശ്ച ലോകനാഥാനനന്തരം തദായുധാനി തദ്ബാഹ്യേ പൂജയേത് സാധകോത്തമഃ

ശ്ലോ 155.അനേന വിധിനാ ദേവീം മഹാലക്ഷ്മീമുപാസതേ യേ തേഷു നിവസേല്ലക്ഷ്മീരസ്മരന്തി നിജാലയം

ശ്ലോ 156. ഉൽപ്പലാജ്ജൂഹുയാല്ലക്ഷം
ചന്ദനാംഭസി ലോലിതൈഃ ശത്രൂണാം ലഭതേ
രാജ്യം വിനാ യുദ്ധേന പാർത്ഥിവഃ

ലക്ഷം ജപം. ബിലപഫലം, മധുരം,അക്ഷതം
ആഹൂതി. ശ്രീബീജപീഠത്തിൽ മുമ്പു പറഞ്ഞ
പോലെ പൂജനം. പുറത്ത് ശ്രീധരാദിമൂർത്തി
പൂജ. ശ്രീധരൻ,ഹൃഷികേശൻ വൈകുണ്ഠൻ,
വിശ്വരൂപൻ,വാസുദേവൻ,സങ്കർഷണൻ,
പ്രദ്യുമ്നൻ, അനിരുദ്ധൻ ഇവരെ അഷ്ടദല
മൂലത്തിലും, ഭാരതി,പാർവ്വതി, ചാന്ദ്രി,ശചീ
ദേവി ദമകാദികളെ ദലമദ്ധ്യത്തിലും, വാണി
യേയും മഹാലക്ഷ്മിയേയും ദലാഗ്രത്തിലും
പൂജിക്കുന്നു.
അനുരാഗം,സംവാദം,വിജയം,വല്ലഭം, മദം,
ഹർഷം,ബലം,തേജസ്സ് ഇവ അഷ്ടദലത്തിൽ
പൂജിക്കുന്നതുകൊണ്ട് ക്രമത്തിലുള്ള ഫലസി
ദ്ധി.ബാഹ്യഭാഗത്ത് ഇവരുടെയെല്ലാം ആയുധ
പൂജ. ശ്രദ്ധാപൂർവ്വം മഹാലക്ഷ്മിയെ ഉപാ
സിച്ചാൽ ലക്ഷ്മി സ്വന്തം വീടുമറന്ന് ഉപാസ
കഗൃഹത്തിൽ സ്ഥിരമായി വസിക്കും. ഉൽപ്പ
ലം ചന്ദനവെള്ളത്തിൽ മുക്കി, ലക്ഷം പ്രാവ
ശ്യം ഹോമിച്ചാൽ യുദ്ധം ചെയ്യാതെത്തന്നെ
ശത്രുരാജ്യവും സമ്പത്തും രാജാവിൽ വന്നു
ചേരും. കേസരത്തിനു പുറത്ത്അംഗാവൃത്തി.
കർണ്ണികയിൽ അംഗപൂജ.ദലമൂലത്തിൽ ശ്രീധ
രാദി അഷ്ടമൂർത്തിധ്യാനം. പത്രമദ്ധ്യം എന്നാ
ൽ ദിക്പത്രമദ്ധ്യം. ദമകാദികൾ വിദിക്കുക ളുടെ
മദ്ധ്യത്തിലാണ്. ദിക്,വിദിക്കുകളുടെ

അഗ്രമായ ദലാഗ്രത്തിൽ വാണിയും മഹാല ക്ഷ്മിയുമാണ് ഉപാസിക്കപ്പെടുന്നത്. സത്യം, നിഷ്ഠ, സദാചാരം, സമയനിഷ്ഠ, ഉപാസനാ ശ്രദ്ധ ഇവ വേണം.

ശ്ലോ 157. ജപൻ രാജസഭാംഗഛേത് സംഭാവ്യേത തയാനരഃദൂർവ്വാദേവീ മഹാലക്ഷ്മിർ വിഷ്ണുക്രാന്താ മധുവ്രതഃ

ശ്ലോ 158.മുശലീ ശക്രവല്ലീ ച സദാഭദ്രാഞ്ജലിപ്രിയാ ഹരിചന്ദനകർപ്പൂര ചന്ദവാംഗോലരോചനാഃ

ശ്ലോ 159.മാലൂരകേസരൌ കുഷ്ഠം സർവ്വം പിഷ്ട്വാനിശാരസൈഃഅഷ്ടോത്തരസഹസ്രന്തു ജപിത്വാ തിലകക്രിയാം,

ശ്ലോ 160 കുർവ്വതോ മന്ത്രണാഃ സർവ്വേ വശേ തിഷ്ഠന്ത്യഹർനിശം ശ്രീയോമന്ത്രം ഭജേന്മന്ത്രീ ശ്രീസൂക്താനപി സംജപേത്.

രാജസഭയിൽ അംഗത്വം ആ ഗ്രഹിച്ച് യജിച്ചാൽ അ്തും സാദ്ധ്യമാകും. ദൂർവ ദേവി(സഹദേവി) മഹാലക്ഷ്മി,വിഷ്ണുക്രാന്ത, മധുവ്രത (ഭൃംഗരാജാ),മുശലി,ശക്രവല്ലി,സദാഭദ്ര(ഭദ്രാമുസ്ത),അഞ്ജലിനി(അഞ്ജലിപ്രിയ),ഹരിചന്ദനം, കർപ്പൂരം,ചന്ദനം,അംഗോലം,ഗോരോചനം,മാലൂരം(ബില്വം),കേസരം(നാഗകേസരം) കുഷ്ഠം ഇവയെല്ലാം ഒന്നായി അരച്ച്, നിശാരസത്തിൽ (ഹരിദ്രാരസം -മഞ്ഞൾവെള്ളം)കലക്കി അഷ്ടോത്തരസഹസ്രം ശ്രീസൂക്തം ജപിച്ച്, തിലകം ധരിക്കുന്ന പക്ഷം സർവ്വവും രാപ്പക

ൽ ആ വ്യക്തിക്ക് സദാ വശഗമായിരിക്കും. ഋഗ്വേദത്തിന്റെ ഏറ്റവും പഴയ പ്രാചീനരൂപമായ ബഹ്വർച്ചത്തിൽ, ശ്രീസൂക്തം 15 പ്രാവശ്യം അർച്ചിക്കുന്ന പഞ്ചദശർച്ചം പ്രസിദ്ധതരമാണ്. അതിന്റെ വിധാനം പറയുന്നുഃ- ശ്രീഋഷിയായി ആദ്യം പറയപ്പെട്ടിരിക്കുന്നത് ഇന്ദിരാപുത്രനായ ആനന്ദകർദ്ദമപ്രജാപതിയാണ്. (കപിലന്റെ പിതാവ്) 14 ഛന്ദസ്സുകളുള്ളതിൽ 3 അനുഷ്ടുപ്പ്, 4 ബൃഹതി, 5, 6 ത്രിഷ്ടുപ്പ്, 7,8 അനുഷ്ടുപ്പ്, ബാക്കി അവ സാനം പ്രസ്താരപംക്തി ഇപ്രകാരമാണ് ഛന്ദസ്സുകൾ ദേവത അഗ്നിയായി പ്രകീർത്തി ക്കപ്പെടുന്നു. ആദ്യന്തം ബീജശക്തി. വിനിയോ ഗം ധനാപ്തി. മൂർദ്ധാവ്,കണ്ണ്, ശ്രോത്രം, ഘ്രാണം,മുഖം,കഴുത്ത്, കരദ്വയം, ഹൃത്, നാഭി,ലിംഗ,പായു,ഊരു,ജാനു,ജംഘാ,പദദ്വയം ഇപ്രകാരം ന്യസിച്ച്, കേശാദിപാദധ്യാനം. ഹിരണ്മയി,ചന്ദ്രരജതാദ്യസ്രജാ, സുവർണ്ണാദ്യാസ്രജ,ഹിരണ്യഹിരണ്യവർണ്ണാ എന്ന പഞ്ചമി, ഇപ്രകാരം അവസാനം നമോ ചേർത്ത് രഥാംഗകം (ചക്രം- ശ്രീചക്രം) ധ്യാനിക്കുന്നു. ചുവ ന്ന താമരപ്പൂവിലിരിക്കുന്നവളും, പത്മനയന യും വിചിത്രങ്ങളായ അനേകം ആഭരണങ്ങളണിഞ്ഞവളും ചെന്താമര, സ്വർണ്ണം,വെള്ളി ഇവയുടെ വർണ്ണമുള്ളവളും, സദ്രത്നശേഖരയും രണ്ടുതാമരകളും അഭയവരദമുദ്രകളും ധരിച്ചവളും ത്രിലോകജനനിയുമായി ദേവി യെ ദേശികൻ ധ്യാനിക്കുന്നു.ശുക്ലപക്ഷപ്രതി പദ തൊട്ട് ഏകാദശിവരെ 12000 തവണ

ജപിച്ച്,ബില്വപത്മാദികൾ,പായസം,ത്രിമധുരം ഇവ നേദിച്ച് ഹോമിക്കണം.ശ്രീപീഠത്തിൽ മൂലമന്ത്രത്താൽ മൂർത്തി കൽപ്പിച്ച്,ഷോഡശോപചാരത്തോടെ ശ്രീപൂജ ചെയ്യണം. പഞ്ചദശം മന്ത്രം ജപിച്ച്, ആവരണദേവതകളെ അർച്ചിച്ച്, കേസരത്തിൽ അംഗപൂജ. പത്മ,പത്മവർണ്ണ,പത്മസ്ഥ,ആർദ്ര,തുരീയക, തർപ്പയന്തി, തുഷ്ട,ജ്വലന്തി,സപ്തമി, സ്വരണ്ണ പ്രാകാരാഷ്ടമി എന്നിവരെ ദളങ്ങളിൽ യജിക്കണം. ലോകേശരേയും ആയുധങ്ങളേയും പുറത്ത് യജിക്കണം.സർവ്വ ശ്രീമന്ത്രാന്ത്യത്തിലും തന്ത്രാന്തരോക്തമായ ശ്രീയന്ത്രം ലേഖനം ചെയ്യണം.

ശ്രീയന്ത്രം സർവ്വസിദ്ധിപ്രദം, സർവ്വസമ്മോഹനം,തേജസ്കരം,പുഷ്ടികരം,ശ്രീകരം,യശസ്കരം, അമൃതത്വപ്രദം.സർവ്വാഭീഷ്ടഫലപ്രദം, ശത്രുനാശകം,മിത്രവർദ്ധനം,സ്വസേനാരക്ഷകം, പരസേ നാനാശകം, ആഥർവ്വണാദിമന്ത്രങ്ങളിൽ ശത്രു പീഢയുണ്ടാക്കുന്നതും  മറ്റു മന്ത്രങ്ങളെയെല്ലാം സംരക്ഷിക്കുന്നതും,ശത്രുമന്ത്രങ്ങളെ ഛേദിക്കുന്നതും  ആണ്.ധാരണ,ആയുസ്സ്, ആരോഗ്യം,ശ്രീ,സൌഭാഗ്യം,ധനം ഇവ വർദ്ധിപ്പിക്കുന്നു. അഷ്ടദളമുള്ളതും കർണ്ണികാകേസരയുക്തവുമായ മഹാപത്മം വരക്കുക. ശ്രീബീജം നാമത്തോടുകൂടി കർണ്ണികയിൽ എഴുതുക. അയുതം വാരുണം ബിന്ദുഭൂഷിതമായി,

പ്രാഗ്ദളത്തിലെഴുതുക. അയുതം അകാര യുതം. സബിന്ദുകം. ഹലമാത്രം പകാരം. ദക്ഷിണദിക്കിലെ ദലത്തിൽ വൈഷ്ണവം ബിന്ദുവോടുകൂടിയ ബീജം (അം ) എഴുതുക. വാരുണീദലത്തിൽ(പടിഞ്ഞാറ്) നാന്തംപകാരം. പ. യാന്തം രേഫം ര. ബിന്ദുവോടുകൂടി പ്രം .സൌമ്യദിക്ദലത്തിലെ വിഷ്ണുബീജം ബിന്ദു സമേതം അം. അഗ്നിദിക്കിലെ ദലത്തിൽ ജാന്തം ഭ്ഠകാരം. വഹ്നി രേഫം ഭ്ഫ്രേ. ബിന്ദുയുക്തം ഭ്ഫ്രും. നൈരൃതിദളത്തിൽ വാന്തം ശ. വിഷ്ണു അ ബിന്ദുയുക്തം ശം.

വായു(പവന)ദലത്തിൽ ബ്രാഹ്മണബീജത്തിന്റെ ദ്വാദശബീജം. ബ്രാഹ്മണബീജം ക. അതിന്റെ 12ആം വർണ്ണം ഠ. പഞ്ചമസ്വര(ഉ)ത്തോടും ബിന്ദുനാദത്തോടും എഴുതുക. ഠും. ഈശാന ദലത്തിൽ വർഗ്ഗാദ്യം (ക),ശാന്ത(ഷ)ത്തോടും ഏകാദളത്തോടും(ഏ)ബിന്ദുനാദത്തോടും കൂടി, ക്ഷേം.ഇതിനുപുറത്തേ പരിധിയിൽ ശ്രീബീജം ആദ്യത്തെ വൃത്ത്ത്തിൽ, കാമബീജം രണ്ടാ മത്തെ വൃത്തത്തിൽ, ശക്തിബീജം മൂന്നാ മത്തെ വൃത്തത്തിൽ എഴുതുന്നു. ഭൂഗൃഹം വരച്ച് കിഴക്കോട്ട് അഭിമുഖമായി ഗുരുപൂജ ചെയ്യുന്നു. വസ്ത്രധാന്യധന, ഗന്ധപുഷ്പാദി കളാൽ യന്ത്രപൂജ ചെയ്യുന്നു. ആയിരം ജപം സർവ്വസിദ്ധികരം. വെള്ളി,ഇല, ഭൂർജ്ജപത്രം, ലോഹം ഇവയിലെഴുതി ധരിക്കണം.

ശ്രീബീജത്തിൽ നാമം എഴുതി, ഠാന്തം അതിനു പുറത്ത് എഴുതുന്നു. ബിന്ദുയുക്തമായ ലാന്തം (വം) കൊണ്ട് നിരന്തരമായി വേഷ്ടനം ചെയ്യുന്നു. പിന്നെ അഷ്ടദലപത്മത്തിൽ ഓരോ ദളത്തിലും ശ്രീം ഹ്രീം എന്ന് എഴുതുന്നു. (ശ്രീബീജവും ഭുവനേശ്വരീബീജവും).മഹാമായയെ ത്രികോണങ്ങലിൽ വേഷ്ടനം ചെയ്ത് അതിനു പുറത്ത് ഇപ്രകാരം ധാരണം ചെയ്താൽ നിത്യവും ശ്രീ വർദ്ധിക്കുമെന്നതിൽ സംശയമില്ല.

ശ്ലോ 161. ഭൂയസീം ശ്രിയമാകാംക്ഷൻ സത്യവാദീ ഭവേസ്സദാ പ്രത്യാകാശാമുഖോശ്ലീ യാത് സ്മിതപൂർവ്വം പ്രിയം വദേത്

ശ്ലോ 162. ഭൂഷയേദ് ഗന്ധപുഷ്പാദ്യൈർവ ർത്മാനം നിയതഃശുചിഃ ശയീതശുദ്ധശയ്യായാം തരുണ്യാ സഹനാന്യയാ

ശ്ലോ 163. നഗ്നോനാവതരേദംഭസ്തൈലാഭ്യ ക്തോ ന ഭക്ഷയേത് ഹരിദ്രാം ന മുഖേ ലിമ്പേന്നസ്വപേദശുചിഃകച്ചിത്

ശ്ലോ 164. ന വൃഥാ വിലിഖേത് ഭൂമിം നബില്വം ദ്രോണമംബുജം ധാരയേൻമൂർദ്ധ്നി നൈവാധ്യാത് ലോണം തൈലഞ്ച കേവലം

ശ്ലോ 165.മലിനോ നഭവേജ്ജാതൂ ന വൃഥാ വിലിഖേത് ഭൂമിം  കുത്സിതാന്നം ന ഭക്ഷയേത് ദ്രോണപങ്കജബില്വാനി പത്മാം ജാതു ന ലംഘയേത്

ശ്ലോ 166. സഹദേവീമിന്ദ്രവല്ലീം ശ്രീവല്ലീം
വിഷ്ണുവല്ലഭാം കന്യാം ജംബും പ്രവാലഞ്ച
ധാരയേൻ മൂർദ്ധ്നി സർവ്വദാ.

കമലോപാസകരുടെ ധർമ്മം പറയുന്നു:
ഭൂമിയിൽ ശ്രീ ആഗ്രഹിക്കുന്നവർ സദാ സത്യ
വാദി ആയിരിക്കണം. പടിഞ്ഞാട്ട് അഭിമുഖ
മായി സദാ മന്ദഹസിക്കുന്ന മുഖത്തോടുകൂടി,
പ്രിയം മാത്രം വദിക്കണം. നിത്യം ശുചി
പാലിച്ച്, ഗന്ധപുഷ്പാദികളാൽ സ്വയം അല
ങ്കരിക്കണം. ശുദ്ധശയ്യയിൽ ശയിക്കണം ഭാര്യ
യോടൊത്തല്ലാതെ മറ്റൊരു സ്ത്രീയോടുകൂടി
ശയിക്കരുത്. നഗ്നമായി നടക്കരുത്. തൈലം
(എണ്ണ)പുരട്ടി, ഭക്ഷിക്കാനിരിക്കരുത്. മുഖത്ത്
മഞ്ഞൾ തേക്കരുത്. ഉറക്കത്തിൽപോലും
ശുചിത്വം പാലിക്കണം. ബില്വമോ ദ്രോണമോ
താമരയോ മൂർദ്ധാവിൽ ധരിക്കരുത്.വെറുതേ
ഭൂമിയിൽഎഴുതരുത്.ലവണം,തൈലം,മലിനഭ
ക്ഷണം
കഴിക്കരുത്.ദ്രോണപങ്കജബില്വാദികളെ
ചാടിക്കടക്കരുത്. മൂർദ്ധാവിൽ സദാ സഹദേ
വി, .ഇന്ദ്രവല്ലി,ശ്രീവല്ലി, വിഷ്ണുക്രാന്തി ,
കന്യ,ജംബു, പ്രവാളം ഇവധരിക്കണം. കമ
ലോപാസകരുടെ ധർമ്മങ്ങളാണ് മേൽപ്പറഞ്ഞ
വ. വൃദ്ധസ്ത്രീകളുമായി ശയിക്കരുത് എന്ന്
പ്രത്യേകനിയമമുണ്ട്.55 വർഷം കഴിഞ്ഞ
സ്ത്രീയാണ് വൃദ്ധ. വൃദ്ധ,ദുഷ്ട,കഷ്ട,കലഹ
കലുഷിത,മാർഗ്ഗദുഷ്ട,അനിഷ്ട,അന്യാസക്ത,അ
സക്ത,അതിവിപുല,കൃശാംഗി,അതിഹ്രസ്വ,അ

തിദീർഘ,രോഗാർത്ത,ഭോഗലോല,
പ്രതിപുരുഷ ചപല, രാജപത്നി,അകാന്ത,
കാകാക്ഷി, ഏക ചാര, ഗൃഹകുസുമയുതാ
മുതലായവരെ ഇന്ദിരാർത്ഥി ( ശ്രീയെ
ആശിക്കുന്നവൻ) സ്പർശിക്കരുത്.

ശ്ലോ 167.ഇത്യാചാരപരോ നിത്യം വിഷ്ണുഭക്തോ
ദൃഢവ്രതഃശ്രിയമാപ്നോതി മഹതീം
ദേവാനാമപി ദുർലഭം.

ഇപ്രകാരം ആചാരപരനായി,ദൃഢവ്രതനായി,
നിത്യം വിഷ്ണുഭക്തിയോടെ ജീവിക്കുന്നവർ
ദേവന്മാർക്കുപോലും ദുർല്ലഭമായ മഹത്തായ
ശ്രീ നേടുന്നു.മേൽപ്പറഞ്ഞവ കൂടാതെ ഭൂശയ
നം പാടില്ല,പടിഞ്ഞാറും വടക്കും നിന്നുള്ള
സ്ത്രീകളെ വിവാഹം കഴിക്കരുത്,ബില്വം
കൊണ്ട് പല്ല് തേക്കരുത് ഇവയും പറയുന്നു ണ്ട്.
ശ്രീപൂജ കഴിഞ്ഞ് തീർത്ഥം മൂർദ്ധാവിൽ
തളിച്ച്, നേദിച്ച ത്രിമധുരം,പായസം, ബില്വ
ബീജം ഇവ വെളുത്ത പക്ഷത്തിൽ ഭക്ഷിക്ക
ണം. പ്രയോഗസാരത്തില് ഇതെല്ലാം പറഞ്ഞി
ട്ടുണ്ട്.ശ്രീ ആഗ്രഹിക്കുന്നവർ ധാന്യം,പശു,
ഗുരു,അഗ്നി ഇവരെ ആദരിച്ച് പൂജിക്കണമെ
ന്നത്, കൃഷി,വിദ്യാഭ്യാസം ഇവയെ ആദരി
ക്കുന്ന രാഷ്ട്രവും അഗ്ന്യാരാധന)വൈദികം)
കൊണ്ട് സർവ്വജ്ഞാനസമ്പദ്സമൃദ്ധി നേടിയ
ഗുരുപരമ്പരകളുടെ നാടുമായ ഇന്ത്യയുടെ
ആത്മീയശാസ്ത്രവും പ്രായോഗികശാസ്ത്ര
വുമായിരുന്നു.ഭോഗത്തിനും മുക്തിക്കും ഉത
കുന്നതാണ് ശ്രീചക്രശ്രീയന്ത്രോപാസന. ശ്രീസൂ

ക്തവും അതിനാണ്. വേദവും തന്ത്രവും അവിടെ ഒന്നാവുന്നു. പുരുഷസൂക്തത്തോടൊപ്പം ശ്രീസൂക്തവും ജപിക്കാതെ വേദമോ തന്ത്രമോ പൂർത്തിയാവുന്നില്ല.ഇപ്രകാരം ശ്രീശാരദാതിലകം പദാർത്ഥാദർശമെന്ന ശ്രീമന്ത്രനിരൂപണം അഷ്ടമപടലം സമാപ്തം.

## പടലം 9.

1. ഭുവനേശ്വരീപ്രകരണം
2. മന്ത്ര,ഋഷ്യ്യാദി
3. മന്ത്രന്യാസം
4. യോനീന്യാസം
5. ധ്യാനം,പുരശ്ചരണാദി
6. പൂജായന്ത്രം,പൂജാവിധി
7. പാശമുദ്ര
8. പീഠമന്ത്രം
9. അംഗദേവതാന്യാസം

10 ത്രിഗുണിതയന്ത്രം

11.ഷഡ്ഗുണിതയന്ത്രം

12.ദ്വാദശഗുണിതയന്ത്രം

13.പുത്രപ്രദയന്ത്രം

14.വശ്യകരയന്ത്രം

15.ത്രിബീജാത്മകയന്ത്രം

16.ധ്യാനം,പുരശ്ചരണാദി

17.മന്ത്രജപ്തബ്രാഹ്മീഘൃതപാനഫലം

18.മന്ത്രാന്തരം, ധ്യാനം,പുരശ്ചരണാദി

19. ഘടാർഗ്ഗലയന്ത്രം

20.അഷ്ടാർണ്ണമന്ത്രം്

21.ഋഷ്യാദി

22.യന്ത്രധാരണനിയമം

23 യന്ത്രാന്തരദ്വയം

ശ്ലോ 1. അഥവക്ഷ്യേ ജഗദ്ധാത്രീമധുനാ ഭുവനേശ്വരീം. ബ്രഹ്മാദയോപി യാം ജ്ഞാത്വാലേഭിരേശ്രിയമൂർജ്ജിതാം

ശ്രീമന്ത്രനിരൂപണത്തിനുശേഷം ജഗദ്ധാത്രിയായ ഭുവനേശ്വരിയെ പരാമർശിക്കുന്നു. സരസ്വതി,ശ്രീ ഇവരെ പ്രതിപാദിച്ചശേഷം അവരുടെ മന്ത്രങ്ങളിൽ അന്തർഗ്ഗതമായിരിക്കുന്ന ഭുവനേശ്വരീമന്ത്രം പറയുന്നു. ബ്രഹ്മാവിനുപോലും ഏതൊന്നിനെ ലഭിച്ചാൽ ഊർജ്ജിതമായ ശ്രീ ലഭിക്കുന്നുവോ,അതാണ് ഭുവനേശ്വരീമന്ത്രം.അതിന്റെ നാനാക്ഷരഭേദം അറിഞ്ഞാലേ ബ്രഹ്മാവിനുപോലും ശ്രീ ലഭിക്കയുള്ളു.വാക്പുടിതത്വം, വാക്ശ്രീപുടിതത്വം,ശ്രീകാമപുടിതത്വം,കാമശ്രീപുടിതത്വം എന്ന് നാലുഭേദം ഭാഷ്യകാരൻ പറയുന്നുണ്ട്. കാമം, ശ്രീവാക്ക്, വാഗ്ക്ഷാമം, കാമവാക്ക് എന്ന് നാലെണ്ണം ഊഹനീയം. കാമാദ്യന്തമായി പ്രഭവിക്കുന്ന സർവ്വകാമേശ്വരി, ശ്രീയും,സുതരും,ധനവും,

വാഗ്ഭവത്താൽ വാക്കും തരുന്നവളാണ്. ഇപ്രകാരം വ്യസ്തമായി വിരചിതമായ പുടങ്ങളോടുകൂടിയ കാമധുക്ക്(കാമധേനു) ആണ് ശക്തി.കാമബീജത്താൽ സമ്പുടീകരിച്ച് ത്രിപുരസുന്ദരിയെ നിത്യം നിയതാഹാരനാ യി.അഭ്യസിക്കുന്നവർക്ക് സർവ്വവും വശമാ വുന്നു.പത്മപാദാചാര്യർ പ്രണവപുടിതത്വം, ശ്രീബീജചതുഷ്ടയപുടിതത്വം എന്ന് രണ്ട് ഭേദം പറയുന്നു. വിനിയോഗംഊർജ്ജിതശ്രീ ലഭിക്കുക എന്നത്

ശ്ലോ 2. നകുലേശോഗ്നിമാരൂഢോ വാമനേത്രാർദ്ധചന്ദ്രവാൻ ബീജം തസ്യാ യഥാഖ്യാതം സേവിതം സിദ്ധികാംക്ഷിഭിഃ

ശ്ലോ 3.ഋഷിഃശക്തിർഭവേഛന്ദോ ഗായത്രീ ദേവതാമനോഃകതിതാസ്വരസംഗേന സേവിതാഭുവനേശ്വരീ

മന്ത്രം ഉദ്ധരിക്കുന്നു. അഗ്നിയിൽ ആരൂഢം ചെയ്ത നകുലീശൻ ഇടത്തേ കണ്ണിനുമുകളി ൽ ചന്ദ്രക്കല ചൂടിയിരിക്കുന്നു .നകുലീശ ബീജം സിദ്ധികാംക്ഷികൾ സേവിക്കുന്നു. ഋഷി ശക്തി.ഛന്ദസ്സ് ഗായത്രി.ദേവത സ്വര സംഗത്താൽ കഥിക്കപ്പെട്ട് സേവിക്കപ്പെടുന്ന ഭുവനേശ്വരി.. നകുലീശൻ ഹ.അഗ്നി രേഫം. വാമനേത്രം ഈ അർദ്ധചന്ദ്രൻ ബിന്ദു. ഇവ യുടെ സ്വരസംഗം മേളിച്ച്, ഏകബീജംഹ്രീം. സകലപുരുഷാർത്ഥം സാധിക്കുന്നതുകൊണ്ടാ ണ്

സിദ്ധികാംക്ഷികൾ സേവിക്കുന്നത്.
ഭുവനേശ്വരീപാരിജാതം പറയുന്നു: എനിക്ക്
തുല്യമായി ഒരുപുരുഷനോ നിനക്ക് തുല്യ
യായി ഒരു സ്ത്രീയോ ഇല്ല. ഭൂതകാലത്തി ലോ
ഭാവിയിലോ മായാബീജസമമായി ഒരു
മന്ത്രവുമില്ല. ഋഷി വസിഷ്ഠപുത്രനായ ശക്തി.
ഹം ബീജം, ഈം ശക്തി. വിനിയോ ഗം
ഇഷ്ടാർത്ഥം.

ശ്ലോ 4.ഷഡ്ദീർഘയുക്തബീജേന കുര്യാദംഗാ
നി ഷഡ്ക്രമാത് സംഹാരസൃഷ്ടിമാർഗ്ഗേണ
മാതൃകാന്യസ്ത വിഗ്രഹഃ

ശ്ലോ 5. മന്ത്രന്യാസം തതഃകുര്യാദ്
ദേവതാഭാവസിദ്ധയേ ഹൃല്ലേഖാം മൂർദ്ധ്നി
വദനേ ഗഗനാം ഹൃദയാംബുജേ

ശ്ലൊ 6 രക്താം കരാലികാം ഗുഹ്യേ മഹോ
ശ്ച്രുഷ്മാം പദദ്വയേ ഊർദ്ധ്വപ്രാഗ്ദക്ഷി
ണോദിച്യ പശ്ചിമേഷു മുഖേഷു ച

6 ദീർഘങ്ങളോടുകൂടിയബീജത്താൽ
ഷഡ്ക്ര മത്തിൽ ഷഡംഗന്യാസം ചെയ്ത്,
സംഹാര സൃഷ്ടിമാർഗ്ഗത്താൽ മാതൃകകളെ
വിഗ്രഹ ത്തിൽ(ശരീരത്തിൽ)ന്യസിക്കുക.
സംഹിത പറയുന്നത്:- അകാരം മുതൽ
ക്ഷകാരം വരെയും വിപരീതക്രമത്തിലും
ഗുരൂപദേ ശവിധിപ്രകാരം മാതൃകാന്യാസം
ആദ്യം ചെയ്യണം.സംഹാരമാതൃകാന്യാസം
ബ്രഹ്മാ നന്ദരസോജ്വലമാണ്.(ക്ഷ തൊട്ട് അ
വരെ) ആചാര്യനും സംഹൃതിചെയ്ത്

ദിവ്യശരീരം ഉൽപ്പാദിപ്പിക്കണമെന്ന് പറഞ്ഞിട്ടുണ്ട്. മന്ത്ര ന്യാസം ചെയ്ത് ദേവതാഭാവസിദ്ധിക്കായി, ഹൃല്ലേഖകൾ മൂർദ്ധാവ്,വദനം, ആകാശം ഹൃദയത്തിൽ,രക്തവർണ്ണകരാളിക ഗുഹ്യ ത്തിൽ,മഹോശ്ച്രുഷ്മ പാദങ്ങളിൽ മുക ളിൽ,കിഴക്ക്,തെക്ക്,വടക്ക്,പടിഞ്ഞാറ്, മുഖം എന്നിവിടങ്ങളിൽ ന്യസിക്കുക. ഓരോന്നുവീ തം ഓരോ കയ്യിലും കാലിലും. അല്ലെങ്കിൽ മന്ത്രാവൃത്തി വരും.

ശ്ലോ
7.സദ്യാദിഹ്രസ്വബീജാഢ്യാന്യസ്തവ്യാഃഭൂതസ പ്രഭാഃ അംഗാനി വിന്യസേത് പശ്ചാജ്ഞാതിയുക്താനിഷ്ടക്രമാത്.

സദ് ഓങ്കാരം ആദ്യം പഞ്ചഹ്രസ്വങ്ങൾ വിലോമപ്രകാരത്തിൽ നപുംസകവ്യതി രിക്തമായിട്ട്, ഒ,എ,ഉ.,ഇ,അ. ഹൊം,ഹെം ഹും,ഹിം, ഹം. എന്ന് ബീജങ്ങൾ ഭവിക്കു ന്നുഗൂഢാർത്ഥദീപികാകാരൻ ഓ,എ,ളൃ,ഋ, ഉ,ഇ എന്നാണ് പഞ്ചഹ്രസ്വം പറയുന്നത്. ദശപടലി സദ് ഓഷ്ഠശ്രുതി, നേത്രാദി വിദ്യ യെ സംഭേദിച്ച് ഹൃല്ലേഖകളെ വിക്ഷേപി ക്കുക എന്നും. പഞ്ചഭൂതങ്ങൾ പൃഥിവി മുതൽ ഹൃല്ലേഖ,പീത,ഗഗന, വിശദ,രക്ത, അരക്ത,മഹോശ്ച്രുമാ, കൃഷ്ണ,കരാലികാ, സ്വച്ഛ എന്ന് ന്യസിക്കുന്നു. ആചാര്യവാക്യം- ഹൃല്ലേഖാസ്യാം ഗഗനാം രക്താം ച കരാളികാം മഹോശ്ച്രുഷ്മാം മൂർദ്ധ്നി

വദനേ ഗുഹ്യേ പാദയൌ. ന്യസിച്ച് അതാത് അംഗ ന്യാസം ചെയ്യുന്നു.

ശ്ലോ 8. ബ്രഹ്മാണാം വിന്യസേദ് ഫാലേ ഗായത്ര്യാ സഹസംയുതം സവിത്ര്യാ സംയുതം വിഷ്ണും കപോലേ ദക്ഷിണേ ന്യസേത്

ശ്ലോ 9.വാണീശ്വര്യാ സമായുക്തം വാമഗണ്ഡേ മഹേശ്വരം ശ്രിയാ ധനപതിംന്യസേത് വാമകർണ്ണാഗ്രകേ പുനഃ

ശ്ലോ 10.രത്യാ സ്മരം മുഖേ ന്യസ്യപുഷ്ട്യാ ഗണപതിം ന്യസേത് സവ്യകർണ്ണോപരിനിധീ കർണ്ണഗണ്ഡാന്തരാളയോഃ

ശ്ലോ 11.ന്യസ്തവ്യൌ വദനേ മൂലം ഭൂയശ്ചൈതാം സ്തനൌ ന്യസേത് കണ്ഠമൂലേ സ്തനദ്വന്ദ്വെ വായാംസേ ഹൃദയാംബുജേ

ശ്ലോ 12. സവ്യാംസേ പാർശ്വയുഗലേ നാഭിദേശേ ച ദേശികഃഫാലാം സ പാർശ്വജഠരേ പാർശ്വാംസാപരകേ ഹൃദി

ശ്ലോ 13. ബ്രഹ്മാണ്യാദ്യാസ്തതോ ന്യസ്യാ വിധിനാ പ്രോക്തലക്ഷണാ മൂലേനവ്യാപകം ദേഹേന്യസ്യ ദേവീം വിചിന്തയേത്

ബ്രഹ്മത്തെ നെറ്റിയിൽ ഗായത്രിയോടുകൂടിയും, വിഷ്ണുവെ വലത്തെ കവിളിൽ സാവിത്രിയോടുകൂടിയും മഹേശ്വരനെ ഇടത്തേ കവിളിൽ  വാണീശ്വരിയോടുകൂടിയും വിന്യസിക്കുന്നു.ഇടത്തുചെവിയുടെ അഗ്രത്തിൽ ശ്രീയോടുചേർന്ന കുബേരനും,

മുഖത്തിൽ രതിയോടുചേർന്ന കാമനും വല
ത്തേ ചെവിയുടെ അഗ്രത്തിൽ പുഷ്ടിയോടു
ചേർന്ന ഗണപതിയും ചെവികൾക്കും കവി
ളിനുമിടയിലുള്ള ഭാഗത്ത് നിധികളും ന്യസി
ക്കപ്പെടുന്നു.വദനത്തിൽ മൂലമന്ത്രം. രണ്ട്
സ്തനത്തിലും വാമഭാഗത്തെ തോളിലും
ഹൃദയത്തിലും രണ്ട് പാർശ്വത്തിലും
നാഭി,ഫാലം, പാർശ്വത്തോടുകൂടി ജഠരം
പാർശ്ത്തോടുകൂടി തോൾ,ഹൃദയം ഇവിട
ങ്ങളിലും ബ്രഹ്മമാണ് മുതലായവരെ വിധി
പൂർവ്വം പറയപ്പെട്ട ലക്ഷണങ്ങളോടുകൂടി
മൂലമന്ത്രത്താൽ വ്യാപകമായി,ദേഹത്തിൽ
ന്യസിച്ച് ദേവിയെ ധ്യാനിക്കണം. 8 മുതൽ 13
വരെ യോനീന്യാസമാണ്. ഹാം,ഹീം ,ഹൂം
ഇവഗായത്ര്യാദികളുടെ ബീജങ്ങൾ. ഹം ഹിം
ഹും ഇവ ബ്രഹ്മാദികളുടെ ബീജങ്ങൾ.ഹാം
ഗായത്രീസഹിതായ ഹം ബ്രഹ്മണേ നമഃ ഹീം
സാവിത്രീസഹിതായ ഹിം വിഷ്ണവേ നമഃ
ഇപ്രകാരം ആദ്യം ശക്തി,പിന്നെ പുരുഷൻ
പൂജിക്കപ്പെടുന്നു. ശരീരത്തെ
കൽപ്പവൃക്ഷമായി ഭാവന ചെയ്താണ്
വാമശാഖ, ദക്ഷിണശാഖ എന്ന്
അവയവന്യാസം. നിധി എന്ന് പറയുന്നത്,
ശ്രീപടലത്തിൽ പറഞ്ഞ സശക്തികമായ
നിധിസ്വരൂപമാണ്. ഇത് ഇരുവശത്തും
ചെവിക്കും കവിളിനുമിടയിലാണ്ന്യസി
ക്കുന്നത്.വദനത്തിൽ മൂലമന്ത്രമെന്ന് വെച്ചാ
ൽനെറ്റി(ബ്രഹ്മം) മുതൽ ചിബുകം (താടി)
വരെ.ഭുവനേശിയെ കണ്ഠാദി 9 സ്ഥാനത്ത്

ന്യസിക്കുന്നു.ഫാലം മുതലാണ് മാതൃകാന്യാസസ്ഥാനങ്ങൾ. ആചാര്യൻ മാതൃസ്ഥാനത്തിന് (ബ്രഹ്മാമി മുതൽ) ഇതേ ന്യാസസ്ഥാനങ്ങൾ പറഞ്ഞിരിക്കുന്നു. വിധിപ്രകാരം എന്നാൽ ബീജത്തോടുകൂടി. വ്യാപകം എന്നാൽ കരങ്ങൾ,മസ്തകം,പാദാംഗുഷ്ഠം ,വരെ സർവ്വത്ര.

ശ്ലോ 14. ഉദ്യതിനദ്യുതിമിന്ദുകിരീടാം തുംഗകുചാം നയനത്രയയുക്താംസ്മേരമുഖീം വരദാങ്കുശപാശാഭീതികരാം പ്രഭജേത് ഭുവനേശീം.

ധ്യാനം- ഉദിച്ചുയരുന്ന സൂര്യന്റെ പ്രകാശം, ഇന്ദുകല ചൂടിയ കിരീടം, ഉയർന്ന കുചങ്ങ ൾ, മൂന്ന് തൃക്കണ്ണ്, സ്മേരമുഖം, വരദമുദ്ര, അങ്കുശം,പാശം, അഭീതിമുദ്ര(അഭയ) ഇവ ധരിച്ച ചതുർഭുജം. ഇപ്രകാരം ഭുവനേശ്വരിയെ ഭജിക്കുന്നു.ആയുധധ്യാനം ഇടത്ത് താഴത്തെ കൈമുതൽ വലത്ത് മുകളിലെ കൈ വരെ .ഇടത്ത് താഴത്തെ കൈയിൽ വരദമുദ്ര,വലത്ത് മുകളിലെ കയ്യിൽ അങ്കുശം, ഇടത്ത് മുകളിൽ പാശം, വലത്ത് താഴെ അഭയമുദ്ര എന്ന് സമ്പ്രദായവിത്തുകൾ. മഹാസമ്മോഹനത്തിൽ, വലത്ത് അങ്കുശം,അഭയം, ഇടത്ത് പാശം,വരദം.

ശ്ലോ 15. പ്രജപേന്മന്ത്രവിന്മന്ത്രം ദ്വാത്രിംശല്ലക്ഷമാനതഃത്രിസ്വാദുയുക്തൈർജൂഹുയാദഷ്ടദ്രവ്യൈർദശാം ശതഃ

ശ്ലോ 16.ദധ്യാദർഘ്യംദിനേശായ തത്ര
സഞ്ചിന്ത്യ പാർവ്വതീം പത്മമഷ്ടദലം
ബാഹ്യേവൃത്തം ഷോഡശിഭിർദലൈഃ

ശ്ലോ 17. വിലിഖേത് കർണ്ണികാമദ്ധ്യേ
ഷഡ്കോണമതിസുന്ദരം തതഃസംപൂജ്യയേത്
പീഠം നവശക്തിസമന്വിതം.

ശ്ലോ 18.ജയാഖ്യാ വിജയാ പശ്ചാത്തജിതാ
ചാപരാജിതാ നിത്യാവിലാസിനീ ദോഗ്ദ്രീ
അഘോരാ മംഗ,ലാ നവഃ

32 ലക്ഷം പ്രാവശ്യം മന്ത്രം ജപിച്ച്, ത്രി മധുരം
ഹോമിച്ച്, അഷ്ടദ്രവ്യങ്ങൾ ദശാംശം
ഹോമിച്ച്, സൂര്യന് അർഘ്യം നൽകി
പാർവ്വതിയെ ചിന്തിക്കുന്നു. അഷ്ടദലപത്മം,
പുറത്ത് വൃത്തം, ഷോഡശദലപത്മം,
കർണ്ണികാമദ്ധ്യത്തിൽ അതിസുന്ദരമായ
ഷഡ്കോണം,നവശക്തിസമന്വിതമായ
പീഠത്തിൽ ദേവീധ്യാനം. നവശക്തികൾഃ-
ജയ, വിജയ,അജിത, അപരാജിതാ,നിതിയ,
വിലാസിനി, ദോഗ്ദ്രീ, അഘോര, മംഗലാ.

ഹരിഹരാത്മകമായ പ്രകൃതിപുരുഷാകാര
ത്താൽ അവസ്ഥിതമായിരിക്കുന്ന ആദ്യശ
ക്തിയെയാണ് മന്ത്രം പ്രതിപാദിക്കുന്നത്.
ഹരിഹരാത്മകമായ പ്രകൃതിപുരുഷനാമ
മാണ് ഭുവനേശ്വരി.ഹരിത്വം,ഹരത്വം ഇവ
പുരുഷപ്രകൃതികളോട് ചേർന്നിരിക്കുന്നു.
ഈ ശബ്ദങ്ങൾ ഉച്ചരിക്കുമ്പോൾ ഭുവനേശ്വ
രീരൂപമാണ് സ്മരിക്കപ്പെടുന്നത്. സംഹിത

പറയുന്നുഃ-വ്യോമബീജത്താൽ
കൈലാസാദി കളിൽ മഹേശി
പ്രതിഷ്ഠിതമാണ്. വഹ്നി ബീജത്താൽ
പലവിധം സുവർണ്ണങ്ങൾ ഉണ്ടാവുന്നു. അവ
ഭൂമണ്ഡലത്തിൽ സ്ഥിതി
ചെയ്യുന്നു.ഭൂമണ്ഡലത്തിലും മഹേശ്വരി സ്ഥി
തി ചെയ്യുന്നു. തുരീയസ്വരത്തിൽപാതാള
ത്തിൽ ശേഷരൂപത്തിൽ മഹാഭൂമണ്ഡലം
ധാരണം ചെയ്യുന്നു. അതിനാൽ പാതാളേ
ശ്വരിയും മഹേശാനിയായ ഭുവനേശ്വരി
തന്നെ.. ഹകാരം വ്യോമം.തുരീയസ്വരത്താൽ
വായു സംഭവിക്കുന്നു( ഹ ശ്വാസിയും
നാദിയുമാണ്).വികാരത്തിൽ രേഫത്താൽ
സാക്ൽ◌ാത് വഹ്നിസ്വരൂപിണിയാണ്.
വഹ്നിയിലെ വീര്യമാണ് രത്നം.(വസു).
അതിനാൽ രേഫം വസുന്ധര. ഇപ്രകാരം
മഹേശാനി സമതാഭാവത്തിൽ ബിന്ദുചക്രാ
മൃതത്താൽ മൂന്നു ജഗത്തും മുക്കുന്നു.
ദ്രവരൂപമാക്കുന്നു എന്നതിനാൽ അരമാത്ര
കൊണ്ട്,.ദ്രവിക്കുന്നു.ആകാശം, വായു ഹ. ര
അഗ്നി ഭൂമി. അതിൽനിന്ന് ജലം (അമൃ
തം).അമൃതം സ്ത്രീരൂപം അതിനാൽ രി
(ഹരി) എന്ന് നാമം. ഹസകല യോഗം
മോക്ഷാർത്ഥം പ്രണവവും ചേർക്കണം.
തന്ത്രാന്തരോക്തമായ പുരശ്ചരണം- ഏകലിം
ഗമായ ശിവക്ഷേത്രത്തിൽ ദക്ഷിണാമൂർത്തി
യെ ആശ്രയിച്ച്, പത്മാസനസ്ഥനായി,ഭസ്മം
ധരിച്ച്,കുശപ്പുല്ലിലിരുന്ന്,കൃഷ്ണാഷ്ടമി മുതൽ
കൃഷ്ണചതുർദ്ദശി വരെ നിത്യവും

ഇഷ്ടശക്തിയായ ശിവശക്തിയെ 1000 ഉരു ജപിച്ച് തെനും‌പാലും‌നെയ്യും(ത്രിമധുരം) നേദിച്ച് ഹോമിക്കുക. സാഗ്രം സഹസ്രം സർവ്വേശ്വരിയായ ഉമയെ ധ്യാനിക്കുക. പാലിന്റെ സ്ഥാനത്ത് ശർക്കര ത്രിമധുരത്തിൽ ചേർക്കാവുന്നതാണ്.അഷ്ടദ്രവ്യം മാതൃകാപടലത്തിൽ പറഞ്ഞു. മൂലമന്ത്രത്താൽ സൂര്യമണ്ഡലത്തിലാണ് ധ്യാനം.സൌരീശക്തി എന്ന് ധ്യാനിച്ചാണ് അർഘ്യദാനം.എല്ലാ മ ന്ത്രങ്ങളിലും അതാത് മന്ത്രദേവതയെ സൂര്യ മണ്ഡലത്തിൽ ധ്യാനിച്ച്,സൂര്യമണ്ഡലത്തിൽ സൂര്യക്ക് അർഘ്യം നൽകണം. സന്ധ്യാകഥനാവസരത്തിൽ തന്മയയോഗം പറഞ്ഞു. ധ്യാനത്തിനുശേഷം ആയുധ,പുസ്തക,ജ്ഞാന, യോനീബീജമുദ്രകൾ പ്രദർശിപ്പിക്കുന്നു. പാശം,അങ്കുശം,അഭയം,വരദം,പുസ്തകം, ജ്ഞാനം,യോനി ഇത്യാദി മുദ്രകളെന്ന് അർത്ഥം.

പാശമുദ്രഃഇടത്തുമുഷ്ടിയിലെ ചൂണ്ടുവിരലാൽ, വലത്ത് മുഷ്ടിയിലെ ചൂണ്ടുവിരലിൽ യോജിപ്പിച്ച്,തള്ളവിരലഗ്രം അതാത് ചൂണ്ടുവിരലറ്റത്ത് തൊടുക. മറ്റു മുദ്രാലക്ഷണങ്ങ ൾ നേരത്തേ പറഞ്ഞു. ബീജമുദ്ര ഗുരുമുഖത്തുനിന്ന് അറിയണം.

സ്വപൂജാസാധനപ്രോക്ഷണമന്ത്രം- പ്രണവം,വാഗ്ഭവം,മായ,ശ്രീബീജം,പരമാമൃതം.ചന്ദ്രമണ്ഡലവാസിനിയായ ഭഗവതീരൂപം

ആ പരമാമൃതം. ചന്ദ്രാമൃതത്താൽ ദ്വിതയം ദ്രവ്യം പൂരിതമാവുന്നു.പവിത്രമായ ഈ ദ്വന്ദ്വം. ശ്രീമായാദ്വിഠ. ആ അമൃതത്താൽ സ്വാത്മാവിനേയും എല്ലാ ദ്രവ്യങ്ങളേയും പൂരിതമാക്കുന്നു.പവിത്രമാക്കുന്നു.പൂജായ ന്ത്രം പത്മം. മുകളിലേക്കും താഴേക്കും രണ്ട് ത്രികോണം പരസ്പരം ഭേദിക്കുന്ന ഷഡ്കോണം. രണ്ടും സമമായി അതിസുന്ദര മായിരിക്കണം. രണ്ട് ത്രികോണങ്ങളുടെ സമത്വപ്രകാരം- കിഴക്കുനിന്ന് പടിഞ്ഞാട്ട് പ്രാചീസൂത്രം. അതിൻ മദ്ധ്യം ആലംബമാക്കി വൃത്തം വരക്കുന്നു.പ്രാചീസൂത്രം നാലായി വിഭജിക്കുന്നു.ഒരു ഭാഗത്ത് കാൽഭാഗം കളഞ്ഞ് ഒരു തിര്യക്സൂത്രം വരക്കുന്നു.പാർശ്ങ്ങളിൽ സൂത്രദ്വയം നൽകി ത്ര്യസ്ത്രം. ഇതുപോലെ മറുവശത്തും ചെയ്ത് 6 അസ്ത്രം. ഇപ്രകാരം വടക്കുനിന്ന് തെക്കോട്ടും ചെയ്താൽ,12 അസ്ത്രം.,

ആചാര്യോക്തമായ വൃത്തപ്രമാണം-6 പ്രമാണത്തിൽ വർത്തുളം ഉണ്ടാക്കുന്നു.6 അവകാശത്താൽ അത് പ്രവർത്തിക്കുന്നു. വർത്തുളത്തിനുപുറത്ത് തൃതീയകം. മദ്ധ്യ വർത്തുളമദ്ധ്യത്തിൽ ഹൃല്ലേഖാബീജം. രണ്ടാം വർത്തുളത്തെ ആശ്ലേഷിച്ച് ഷഡസ്ത്രകമായത്. നടുവിലെ വൃത്തം വഹ്നി തൊടുന്നില്ല. ഇന്ദ്ര,അഗ്നി, രക്ഷോ,വരുണ, വായു,ഈശാനാന്തകമായി അസ്ത്രങ്ങളെഴു

തുക. അതിനുപരി 2 വൃത്തം. ഷഡ്കോണ സമത്വാനയനം ഇപ്രകാരം അറിയണം. അതിനുമുപരി ചതുരശ്രം. നാലുവാതിൽ വേണം. നിത്യജപാനന്തരം, അന്തർയാഗാനന്തരം ബഹിർയാഗം ശ്രീ ചക്രപൂജയോടു കൂടിയാണ് . അന്ത്യശക്തിമന്ത്രപൂജ യന്ത്രത്തിൽ പറയപ്പെട്ടിരിക്കുന്നു.

ശ്ലോ 19. ബീജാദ്യമാസനം ദത്വാമൂർത്തിം തേനൈവ കൽപ്പയേത് തസ്യാം സംപൂജയേ ദ്ദേവീം ആവാഹവാവരണൈഃസഹഃ

ശ്ലോ 20.മദ്ധ്യപ്രാഗ് യാമ്യസൌമ്യേഷു പശ്ചിമേഷു യഥാക്രമം ഹൃല്ലേഖാദ്യാഃ സമഭ്യർച്ച്യാഃപഞ്ചഭൂതസമപ്രഭാഃ

ശ്ലൊ 21.വരപാശാങ്കുധാരിണ്യോമിതഭൂഷണഃ

.സ്ഥാനേഷു പൂർവ്വമുക്തേഷു പൂജയേദംഗ ദേവതാഃ

ശ്ലോ 22. ഷഡ്കോണേഷു യജേന്മന്ത്രീ പശ്ചാൻ മിഥുനദേവതാഃ ഇന്ദ്രകോണേ ലസദ്ദണ്ഡ കുണ്ഡികാക്ഷഗുണാഭയാം

ശ്ലോ 23.ഗായത്രീം പൂജയേന്മന്ത്രീ ബ്രഹ്മാണാമപിതാദൃശം രക്ഷഃകോണേ ശംഖചക്രഗദാ പങ്കജധാരിണീം

ശ്ലോ 24. സാവിത്രീം പീതവസനാം യജേദ്വിഷ്ണുഞ്ചതാദൃശംവായുകോണേ പരശ്വക്ഷമാലാഭയവരാന്വിതാം

ശ്ലോ 25.യജേത് സരസ്വതീമിത്ഥം രുദ്രം താദൃശലക്ഷണം ബ്രഹ്മകോണേ യജ്ദ്രത്നകുംഭം മണികരണ്ഡകം

ശ്ലോ 26.കരഭ്യാം ബിഭ്രതം പീതം തുന്ദിലം ധനനായകം ആലിംഗ്യസവ്യഹസ്തേന വാമേനാംബുജധാരിണീം

ശ്ലോ 27. ധനദാംഗസമാരൂഢാം മഹാലക്ഷ്മീം പ്രപൂജയേത് വാരുണേ മദനം വാണാപാശാങ്കുശശരാസനം

ശ്ലോ 28.ധാരയന്ത്രം ജവാരക്തം പൂജയേ ദ്രക്തഭൂഷണാം സവ്യേനപതിമാശ്ലിഷ്യ വാമേനോൽപ്പലധാരിണീം

ശ്ലോ 29.പാണിനാ രമണാങ്കസ്ഥാം രതിം സമ്യക് സമർച്ചയേത് ഐശാനേ പൂജയേത് സമൃഗ് വിഘ്നരാജം പ്രിയാന്വിതം

ശ്ലോ 30.സൃണിപാശാധരം കാന്താവരാംഗ സ്പൃക്കരാംഗുലിം മാധ്വീപൂർണ്ണകപാലാ ഢ്യം വിഘ്നരാജം ദിഗംബരം

ശ്ലോ 31. പുഷ്ക്കരേ വിഗലദ്രത്നസ്ഫുര ച്ചഷകധാരിണീം സിന്ദൂരസദൃശാകാരാ മുദ്ദാമഭ്രമവിഭ്രമാം

ശ്ലോ 32. ധൃതരക്തോൽപ്പലാമന്യപാണിനാതു ധ്വജസ്പൃശം ആശ്ലിഷ്ടകാന്താമരുണാം പുഷ്ടിമർച്ചേദ്ദിഗംബരാം

ബീജത്തോടുകൂടി ആവരണം നൽകി മൂർത്തിയെ കൽപ്പിക്കുന്നു.ദേവിയെ ആവര

ണങ്ങളോടുകൂടി ആവാഹിച്ച് പൂജിക്കുന്നു .മദ്ധ്യം,കിഴക്ക്,യാമ്യം,സൌമ്യം,പശ്ചിമം എന്ന് യഥാക്രമം ഹൃല്ലേഖാദികൾ അർച്ചിക്കുന്നു. പഞ്ചഭൂതസമപ്രഭയായി, വരദം ,പാശം,അങ്കുശം,അഭയം ധരിച്ച്, മിതമായി മാത്രം ആഭരണമണിഞ്ഞ്, മുൻപറഞ്ഞ സ്ഥാനങ്ങളിൽ അംഗദേവതാധ്യാനം. ഷഡ്കോണങ്ങളിൽ ധ്യാനിച്ചശേഷം മിഥുനദേവതകളെ ധ്യാനിക്കുന്നു

.ഇന്ദ്രകോൺ: ശോഭിക്കുന്ന ദണ്ഡ്, കുണ്ഡിക, അക്ഷമാല,അഭയമുദ്ര ധരിച്ച ഗായത്രിയെ ബ്രഹ്മാവോടുകൂടി.

രക്ഷകോൺ:- ശംഖചക്രഗദാപത്മധാരിണിയാ യി പീതവസ്ത്രധാരിണിയായ സാവിത്രിയെ വിഷ്ണുവോടുകൂടി.

വായുകോൺ: പരശു,അക്ഷമാല,വരദ, അഭയമുദ്ര ധരിച്ച സരസ്വതി രുദ്രനോടുകൂടി.

ബ്രഹ്മകോൺ:-രത്നകുംഭം,മണി,കരണ്ഡകം ധരിച്ച് മഞ്ഞവസ്ത്രം ധരിച്ച് കുബേരനെ ഇടത്തുവശത്ത് മടിയിലിരിക്കുന്ന അംബുജധാരിണിയായ മഹാലക്ഷ്മിയെ ആലിംഗനം ചെയ്തവിധം.

വരുണകോൺ:-പുഷ്പബാണം,ധനുസ്സ്, അങ്കുശം ധരിച്ച് ചുവന്ന ആഭരണങ്ങളണിഞ്ഞ് ചുവന്ന നിറമുള്ള വരുണനൻ ഇടത്തുഭാഗ ത്തെ

മടിയിലിരിക്കുന്ന ഉൽപ്പലധാരിണി യായ
രതിയെ ആലിംഗനം ചെയ്ത്.

ഈശാനകോൺഃപ്രിയയോടുകൂടി വിഘ്നരാ
ജൻ.സൃക്ക്,പാശം,പ്രിയയുടെ വരാംഗം തൊ
ടുന്ന അംഗുലികൾ, മധു നിറച്ച കപാലം.
ദിഗംബരനാണ്.പുഷ്കരം(തുമ്പിക്കൈ),രത്നം
നിറഞ്ഞ ചഷകം,സിന്ദൂരവർണ്ണം, മദവിഭ്രമ
യായി,അരുണയായി, ഒരുകയ്യിൽ താമരയോ
ടെ ഒരുകൈകൊണ്ട് തന്റെ ധ്വജം സ്പർശി
ക്കുന്ന കാന്തയെ (പുഷ്ടി) ആലിംഗനം
ചെയ്യുന്ന ദിഗംബരനായ ഗണപതി. പീഠമന്ത്രം
മൂലബീജം ഉച്ചരിച്ച്, സർവ്വശക്തി
കമലാസനായ നമഃഎന്ന് പ്രയോഗം കൊണ്ട്
ഉദ്ധരിക്കുന്നു. സർവ്വശക്തിപദം ഡേന്തം
കമലാസനം നമഃ എന്ന് ആസനപൂജ. ആദി
യിൽ അതാത് ബീജം ഉച്ചരിച്ച് പറയപ്പെടു
ന്നു. പീഠമന്ത്രം സർവ്വ ഭുവനേശ്വരീമന്ത്രങ്ങ
ൾക്കും ഒന്നുതന്നെയാണ്. ചുവന്ന പത്മം
ധ്യാനിക്കണം. പ്രയോഗസാരം ചുവന്ന സിം
ഹാസനത്തിനുമുകളിൽ,ചുവന്ന താമര സ്ഥാ
പിച്ച്,അതിൽ ഹൃദയത്താൽ ദേവിയെ ആ
വാഹിക്കണം.യഥാക്രമം അർച്ചിക്കണം. ഹൃ
ല്ലേഖ മുതലായവ യഥാക്രമം ന്യസിക്കണം.
മുമ്പ് നാലാംപടലത്തിൽ പറഞ്ഞപോലെ
ആഗ്നേയകോൺ മുതൽ കർണ്ണികാന്തം വരെ
യുള്ള സ്ഥാനങ്ങളിൽ ധ്യാനം. അംഗങ്ങൾ
കേസരത്തിലെന്നത് സാമാന്യം. ആചാര്യ
വാക്യം അംഗങ്ങളിൽ ഹൃല്ലേഖാദികൾ

പൂജിക്കപ്പെടുന്നു. ഷഡംഗന്യാസദ്വയത്തി ലാണ് അംഗപൂജനമെന്നത് പ്രപഞ്ചസാരത്തി ൽ പറഞ്ഞതിന് വിരുദ്ധമാണ്. പൂജാപ്രകാരം- ആദ്യം ഊർധ്വത്രികോണം കോണങ്ങളിൽ പ്രാദക്ഷിണ്യക്രമത്തിൽ, ഈശാനകോണാന്തം അധരകോണാഗ്രത്തിൽ, ഇപ്രകാരം 6 കോണിലും പൂജ.ആയുധധ്യാ നം ആദ്യം ഇടത്ത് മുകളിൽ,പിന്നെ വല ത്തുകയ്യിൽ മുകളിൽ നിന്ന്.ഗായത്രിയുടെ വലത്തും ഇടത്തുമായി മുകളിൽ ആദ്യം, താഴെ രണ്ടാമത്. സാവിത്രിയുടെ വാമോ ർദ്ധ്വസ്തനം മുതൽ ദക്ഷിണാധസ്തനം വരെ ,സരസ്വതിയുടെ വാമഭാഗത്തെ രത്നകുംഭം ആദ്യം പിന്നെ ദക്ഷിണം. ധനനായകന്റെ ദക്ഷിണാധസ്ഥാനം മുതൽ വാമാധപര്യന്തം. കാമന്റെ വാമദക്ഷങ്ങളുടെ ഊർദ്ധ്വത്തിൽ, അങ്കുശപാശങ്ങൾ. കാന്താവരാംഗസ്പർശം താഴത്തെ ഇടത്തുകൈ കൊണ്ട്. വിഘ്നരാജ ന്റെ ഇടത്തേ താഴത്തെ കയ്യിൽ മാധ്വി ഇപ്രകാരം. ഉദ്ദാമമദവിഭ്രമാം എന്നത് ശക്തിധ്യാനമാണ്.

ശ്ലോ 33.കർണ്ണികായാം നിധിപൂജ്യൌ ഷഡ്കോണസ്യാഥ പാർശ്വയോഃ അംഗാനി കേസരേഷ്വേതാഃ പശ്ചാത് പത്രേഷു പൂജയേത്

ശ്ലോ34.അനംഗകുസുമാപശ്ചാദനംഗകുസുമാ തുരാ  അനംഗമദനാ തദ്വദനംഗ മദനാതുരാ

ശ്ലോ 35.ഭുവനമാലാഗഗനവേഗാ ചൈവ തതഃപരം ശശിരേഖാഥ ഗഗനരേഖാ ചേത്യഷ്ടശക്തയഃ

ശ്ലോ 36.പാശാങ്കുശവരാഭീതിധാരിണ്യോരുണ വിഗ്രഹഃതതഃഷോഡശപത്രേഷു കരാലി വികരാലുമാ

ശ്ലോ 37.സരസ്വതീശ്രീദുർഗ്ഗേഷാ ലക്ഷ്മീ ശ്രുത്യൌ സ്മൃതിർധൃതിഃശ്രദ്ധാ മേധാമതിഃകാന്തിരാര്യാ ഷോഡശശക്തയഃ

ശ്ലോ 38.ഖഡ്ഗഖേടകധാരിണ്യഃശ്യാമാ പൂജ്യാശ്ചമാതരഃപത്മാദ് ബഹിഃ സമഭ്യാർച്ച്യാഃ ശക്തയഃപരിചാരിതാഃ

ശ്ലോ 39.പ്രഥമാനംഗരൂപാസ്യാദനംഗമദനാ തതഃമദനാതുരാ ഭുവനവേഗാ ഭുവനപാലികാ

ശ്ലോ 40.സ്യാത് സർവ്വശിശിരാനംഗവേദനാ നംഗമേഖലാ ചഷകം താലവൃന്ദശ്ച താംബൂലം ഛത്രമുജ്വലം.

ശ്ലോ 41.ചാമരേ ചാംശുകം പുഷ്പം ബിഭ്രാണാ കരപങ്കജൈഃ സർവ്വാഭരണ സന്ദീപ്താൻ ലോകപാലാൻബഹിരൃജേത്

ശ്ലോ 42.വജ്രാദീനപി തദ്ബാഹ്യേ ദേവീമി ത്ഥം പ്രപൂജയേത് പൂജ്യതേ സകലൈ ദേവൈഃ കിംപുനർമനുജോത്തമൈഃ

ശ്ലോ 43. മന്ത്രീത്രിമധുരോപേതൈർഹുതാ ശ്വത്ഥ സമിദ്ഭിഃബ്രാഹ്മണാൻവശയോ ശ്ശീഘ്രം പാർത്ഥിവാൻ പത്മഹോമതഃ

ശ്ലോ44.പലാശപുഷ്പൈസ്തത്പത്നീർമന്ത്രി
ണം കുമുദൈരപി പഞ്ചവിംശതി
സംജപ്തൈർ ജലൈഃസ്നാനം ദിനേ ദിനേ

ശ്ലോ 45.ആത്മാനമഭിഷിഞ്ചേദ് യഃസർവ്വ
സൌഭാഗ്യവാൻ ഭവേത് പഞ്ചവിംശതി
സംജപ്തം ജലം പ്രാതഃപിബേന്നരഃ

ശ്ലോ 46.അവാപ്യമഹതീം പ്രജ്ഞാം കവീനാ
മഗ്രണീഭവേത് കർപ്പൂരാഗുരുസംയുക്തം
കുങ്കുമം സാധുസാധിതം

ശ്ലോ 47.ഗൃഹീതാവാതിലകം കുര്യാദ്
രാജവശ്യമനുത്തമം മധുരാന്വിതാം.
ശാലീപിഷ്ടമയീം കൃത്വാ പുത്തലീം

ശ്ലോ 48.ജപ്ത്വാം പ്രതിഷ്ഠിതപ്രാണാം
ഭക്ഷയേദ്രവിവാസരേ വശാം നയതി
രാജാനാം നാരീം വാ നരമേവ ച

ശ്ലോ 49.കണ്ഠമാത്രോദകേ സ്ഥിത്വാ രവീം
ത്രിസഹസ്രം ജപേന്മന്ത്രമിഷ്ടാം കന്യാം
ലഭേന്നരഃ

ശ്ലോ 50.അന്നം തന്മന്ത്രിതം മന്ത്രീ ഭുഞ്ജീത
ശ്രീപ്രസിദ്ധയേ  ലിഖിത്വാഭസ്മനാ മായാം
സമാധ്യാം ഫലകാദിഷു

കർണ്ണികയിൽ നിധി,ഷഡ്കോണം. പാർശ്വ
ങ്ങളിൽ അംഗങ്ങൾ കേസരങ്ങളിൽ പൂജി
ക്കുന്നു.പിന്നീട് പത്രങ്ങളിൽ അനംഗകുസുമ,
അനംഗകുസുമാതുര, അനംഗമദന, അനംഗമ
ദനാതുര, ഭുവനമാല,ഗഗനവേഗ,ശശിരേഖ,

ഗഗനരേഖ എന്ന് അഷ്ടശക്തിപൂജ. ഇവർ പാശാങ്കുശഅഭയവരദമുദ്ര ധരിച്ചവരും അരുണവിഗ്രഹകളുമാണ്.ഷോഡശപത്രങ്ങളിൽകരാളി,വികരാളി,ഉമ,സരസ്വതി,ശ്രീ,ദുർഗ്ഗ,ലക്ഷ്മിശ്രുതി,സ്മൃതി,ധൃതി,ശ്രദ്ധ,മേധ,മതി, കാന്ത,ആര്യ എന്നീ ഖേടകധാരിണികളും ശ്യാമകളുമായ ശക്തികളെ പൂജിക്കുന്നു. പത്മത്തിനു പുറത്താണ് പരിചാരികകളായ ശക്തികളെ പൂജിക്കേണ്ടത്. അനംഗമദന, മദനാതുരാ,ഭുവനപാലികഭുവനവേഗ,സർവ്വശിശിര, അനംഗവേദന,അനംഗമേഖല ഇവർ പരിചാരികമാരാണ്.ചഷകം,താംബൂലം,ചാമരം,താലവൃന്ദം,ഉജ്ജ്വലമായ ഛത്രം,കയ്യിൽ അംശുകം,പത്രം ,സർവ്വാഭരണഭൂഷിതശരീരം ഇപ്രകാരമാണ് ഇവരുടെ രൂപം.പുറത്ത് ലോകപലരും അതിനു പുറത്ത് അവരുടെ ആയുധങ്ങളും ഇപ്രകാരം സകലദേവന്മാ രും ദേവിയെ പൂജിക്കുന്നു,പിന്നെ മനുജോത്തമന്മാരുടെ കാര്യം പറയാനുണ്ടോ. ത്രിമധുരത്തോടെ അശ്വത്ഥശാഖയുടെ സമിത്തിൽ ഹോമിച്ചാൽ ബ്രാഹ്മണർ വേഗം വശപ്പെ ടും. രാജാക്കന്മാരും പലാശഹോമത്താൽ രാജപത്നിമാരും കുമുദത്താൽ മന്ത്രിമാരും വശപ്പെടും. 25 ജപിച്ച ജലത്താൽ ദിനവും കുളിച്ച് ആത്മാഭിഷേകം ചെയ്താൽസർവ്വ സൌഭാഗ്യവാനാവും. 35 ഉരു ജപിച്ച ജലം നിത്യം കുടിച്ചാൽ മഹതിയായ പ്രജ്ഞ നേടി കവികളിൽ അഗ്രഗണ്യനാവും.

കർപ്പൂരം,അഗുരു,കുങ്കുമം ഇവ ചാലിച്ച് തിലകം തൊട്ടാൽ അനുത്തമമായ രാജ വശ്യം... അരിമാവു കുഴച്ചുണ്ടാക്കിയ പുത്തലിയെ(പ്രതിമ) മധുരം ചേർത്തുപചി ച്ച് ,പ്രാണപ്രതിഷ്ഠ ചെയ്ത് ഞായറാഴ്ച ഭക്ഷിച്ചാൽരാജാവും നരന്മാരും നാരികളും എല്ലാം വശത്താവും കഴുത്തറ്റം വെള്ളത്തി ൽ മുങ്ങിനിന്ന് പ്രതിഫലിച്ച സൂര്യനെ നോക്കി 3000 ഉരു ജപിച്ചാൽ ആഗ്രഹിച്ച കന്യകയെ ലഭിക്കും. മന്ത്രിച്ച അന്നം കഴി ച്ചാൽ ശ്രീയും പ്രസിദ്ധിയും ലഭിക്കും. ഭസ്മത്താൽ മായയെ സമാധി,ഫലകം ഇവ യിലെഴുതി, ആ യന്ത്രം പ്രസവകാലത്ത് കണ്ടാൽ സുഖപ്രസവം ഉണ്ടാവും. പരിചാ രികമാർ 8 ദിക്കുകളിലാണ്. ഒരുകയ്യിൽ ചുവന്നതാമര, മറുകയ്യിൽ ചഷകാദി മുമ്പു പറഞ്ഞവ. പ്രയോഗസാരം- ചുവപ്പുനിറമു ള്ള ഉജ്ജ്വലിക്കുന്ന ആഭരണങ്ങൾ, അറ്റം ചുവന്ന നീണ്ട കണ്ണുകൾ,കയ്യിൽ ചുവന്ന താമര- പരിചാരികാധ്യാനംഅങ്ങനെയാണ് .തർപ്പണം,അഭ്യംഗം,,ജപം, പൂജ,ഹോമം, ധ്യാനം ഇപ്രകാരം നിത്യകർമ്മം സൂചിതം. പിംഗലാമതത്തിൽ പൂജ,ജപം,ധ്യാനം,ഹോമം കർമ്മചതുഷ്ടയം. നാലും ദിനവും ചെയ്താ ൽസർവ്വസിദ്ധി. ഏതെങ്കിലും ഒന്നുമാത്രം ചെയ്താൽ എല്ലാ സിദ്ധിയും ലഭിക്കില്ല.

ജപിച്ച് ക്ഷീണിച്ചാൽ ശിവധ്യാനം. ധ്യാനിച്ച് ക്ഷീണിച്ചാൽ വീണ്ടും ജപം. രണ്ടും ഒന്നിച്ചു

ചെയ്താൽ വേഗം സിദ്ധി ലഭിക്കും.ഷഡ്കോ
ണയജനം, മന്ത്രജപം ഇവയാൽ സിദ്ധി വേണ
മെന്നുള്ളവർ സദ്രവ്രതങ്ങൾ ആചരിക്കണം
മലിനവേഷത്തിൽ ആരാധിക്കരുത്. അസത്യം
പറയരുത്. രമ്യമായ ചുവന്ന പട്ടും മാലയും
ധരിക്കണം.സ്ത്രീകൾ ആർത്തവദിനത്തിൽ
രക്തവർണ്ണയായ ദേവിയെ അനുസ്മരിച്ച്
അശുദ്ധവിചാരം കൂടാതെ ശയിക്കണം. സ്ത്രീ
നിന്ദ ചെയ്യരുത്. കന്യകയെ ഒട്ടും നിന്ദിക്കരു ത്.
ആവരണത്തിൽ 16, 32, 64 ഇങ്ങനെ അർച്ചനം
ഭൂതലിപിമന്ത്രത്തിൽ പറഞ്ഞു . അതിന്റെ ഫലം
സർവ്വദൈവപൂജാഫലമാണ്. മദ്ധ്യത്തിൽ
അനംഗകുസുമ മുതലായി അഷ്ടശ
ക്ത്യാവരണം, പിന്നെ ഷോഡശശക്ത്യാവരണം.
മഹാസമ്മോഹനം 1,2,3,4 എന്ന് സർവ്വാവര
ണങ്ങളോടും കൂടി ഭോഗാർത്ഥിഅർച്ചിക്കണം.
സപ്താവരണത്തിൽ തുടങ്ങി 11 വരെ ആവ
രണപൂജ പറയുന്നുണ്ട്.
സിദ്ധൻ,പ്രസിദ്ധൻ,തേജസ്വി,ത്യാഗി,യോഗി,ജി
തേന്ദ്രിയൻ,സർവ്വജ്ഞൻ,സുഭഗൻ,ശ്രീമാൻ,ആ
ധിയില്ലാത്തവൻ,പ്രിയദർശനായി
ദേവീഉപാസക
ർകാണപ്പെടുന്നു.കള്ളന്മാർ,സർപ്പം,വേതാളം,
ഗുഹ്യകർ,അസുരർ,ദാനവർ ഇവരിൽനിന്ന്
സിദ്ധമന്ത്രദേഹമുള്ള ഉപാസകന് ഭയമുണ്ടാക
യില്ല.ഗ്രാമത്തിലും നഗരത്തിലും രാജസ,ഭയി
ലും പ്രസിദ്ധനും  പൂജിതനുമായി സത്തുക്ക

ളാൽ മാത്രം ലഭിക്കപ്പെടുന്നവനായി, ഹിത മെല്ലാം സാധിക്കുന്നവനായിത്തീരുന്നു. അയുതം ഹോമം ശീഘ്രസിദ്ധി തരും. പ്രയോഗസാരത്തിൽ രാജീവ,തില,ക്ഷീരാദികളാൽ അയുതം ഹോമം പറയുന്നു.അഷ്ടോത്തരസഹസ്രജപം സാധുസാധിതമാണ്. 12 അംഗുലം അളവിലാണ് പുത്തലി ഉണ്ടാക്കുന്നത്. ഭസ്മം ഗോമയ ഭസ്മമാണ്. (ചാണകം) അപേക്ഷിതാർത്ഥദ്യോതനികയിൽ പലാശഭസ്മമെന്ന് പറയുന്നു. നാരായണീയത്തിൽ ഭസ്മത്താൽ ചക്രവേശ്മത്തിൽ ഹൃല്ലേഖ എഴുതാനും പറയുന്നു.

ശ്ലോ 51.ശക്ത്യന്തഃസ്ഥി തസാദ്ധ്യകർമ്മഭവനേ വഹ്നേർവൃത്തം ശക്തിഭിർ ബാഹ്യേ കോണഗതേയുതം ഹരിഹരൈർവർണ്ണൈഃ കപോലാർപ്പിതൈഃ

ശ്ലോ 52.പശ്ചാത്തൈഃപുനരീം യുതൈർ ലിപിഭിരപ്യാവീതമിഷ്ടാർഥദം യന്ത്രം ഭൂപുരമദ്ധ്യഗം ത്രിഗുണിതം സൌഭാഗ്യസമ്പദ്പ്രദം

ത്രിഗുണിതമായ യന്ത്രം സൌഭാഗ്യസമ്പദ്പ്രദമാണ്. ശക്ത്യന്തം ശക്തിബീജമദ്ധ്യസ്ഥിതം. വഹ്നിഭവനം മുകളിലേക്ക് അഗ്രമായ ത്രികോണം. ഊർദ്ധ്വത്രികോണമദ്ധ്യത്തിൽ, ശക്തിബീജ മദ്ധ്യത്തിൽ സാധകൻ സാദ്ധ്യസാധകകർമ്മം (പ്രയോഗം) ചെയ്യുന്ന വിധം – ദേവദത്തസ്യ യജ്ഞദത്തം വശം

കുരുകുരു. രാമപൂർവ്വതാപനീയത്തിൽ,സാദ്ധ്യം ദ്വിതീയാ ന്തം ഷഷ്ഠ്യന്തം.സാധകം കുരുദ്വയം പാർശ്വ ത്തിലെന്ന് കാണാം.ബീജരേഫഭാഗത്ത് സാധ്യ നാമം. ചതുർത്ഥസ്വരഭാഗത്ത് സാധകനാമം. അവക്കുമദ്ധ്യത്തിൽ സാധകാംശത്തിൽ കർമ്മം എഴുതുന്നു.ഇത് സംഹിതകളിൽ പറഞ്ഞിട്ടു ണ്ട്.പുറത്ത് കോണഗതമായി ഹരിഹരൈർവ ർണ്ണത്തിൽ കപോലാർപ്പിതമായി ആചാര്യവാക്യം-വർത്തുളമദ്ധ്യത്തിലെ ഹൃല്ലേ ഖകളുടെ കപോലങ്ങളിൽ,ചുവട്ടിൽ സാദ്ധ്യനാ മവർണ്ണം സാധകനാമവർണ്ണശേഷം എഴുതുക. അന്തരാഗ്നിശ്രീകളിൽ കർമ്മം സാധകാംശത്തി ലെഴുതുക.വൃത്തത്തിന്റെ അന്തത്തിൽ ശക്തി എഴുതുക എന്നും പറഞ്ഞുകാണുന്നു. ഈം എന്നതിനോടുകൂടി ലിപികളാൽ ചുറ്റപ്പെട്ട ഇഷ്ടാർത്ഥദമായ യന്ത്രം ഭൂപുരമദ്ധ്യഗവും ത്രിഗുണിതവും സൌഭാഗ്യസമ്പദ്ക്കരവുമാണ്. തേഠകാരം കൊണ്ട് വേഷ്ടിതമാക്കുക(വൃത്തം) ത്രികോണാഗ്രഭാഗത്ത് പുറത്ത് ഠ ആകൃതിയി ൽ വൃത്തം. ശക്തിഭിർ എന്ന ബഹുവചനം കപിഞ്ജലാധികരണന്യായത്താൽ,ത്രിശക്തി എന്നർത്ഥം. ശക്തിബീജം 3, വൃത്തവും 3. ആവരണം ഗണ്ഡദ്വയലിഖിതമായ ഹരിഹര വർണ്ണത്തിന്റെ പുറത്താണ്. കോണാഗ്രങ്ങൾക്ക് പുറത്ത്. ഇന്ദ്രൻ,അനിലൻ, നിരൃതി എന്നീ

ബീജങ്ങളോടുകൂടിയ അഗ്നിപുരത്തിൽ (ഊ ർദ്ധ്വത്രികോണം)ശക്തി എന്ന് ആചാര്യൻ. ഓരോന്നോരോന്ന് രേഫാഗ്രത്തിൽ,അതാത് ബീജം പ്രദക്ഷിണീകരിച്ച്,താഴേക്ക് കൊണ്ടുവ ന്ന്, അതിൽ ഈകാരാഗ്രം ബന്ധിച്ചിട്ടാണ് ആവരണം. സംഹിത- സ്ഥാനത്രയത്തിൽ ബന്ധിച്ചത് സിദ്ധിദമാണ്. ബീജത്രയരേഫാഗ്രം പ്രദക്ഷിണക്രമത്തിൽ വേഷ്ടനം ചെയ്യണം. പരസ്പരം സങ്കലനം ചെയ്ത് രമ്യമാണ് ശക്തിബന്ധം. ത്രികോണത്തിന്റെ അകത്തെ കോണത്തിലാണ് ഈകാരം എഴുതുന്നത്. (ത്രികോണാന്തരാളത്തിൽ വാമനേത്രം സബി ന്ദുകം)കപോലാർപ്പിതമായ ഹരിഹരവർണ്ണ ത്താൽ ഉപലക്ഷിതം.കപോലമെന്നാൽ ത്രികോ ണത്തിന്റെ കോണപാർശ്വങ്ങൾ. ഒരുവശത്ത് ഹരി, ഒരുവശത്ത് ഹര -ഹ്രീം,ഹ്രം ഇങ്ങനെ. സംഹിതയിൽ പ്രത്യേകകോണപാർശ്വങ്ങളിൽ ഹര്യർണ്ണവും ഹരാക്ഷരവും. ഹരിഹരൈഃ ഈം. ഹരി ഈം ഹര ഈം എന്നീ അക്ഷ രങ്ങളാൽ ആവീതം.സംഹിതയിൽ ഈ ദ്വയ ങ്ങൾക്ക് മദ്ധ്യത്തിൽ സബിന്ദുകമായ തുരീയം. ഇപ്രകാരം വർണ്ണവേഷ്ടനം ചെയ്ത്,അഗ്നിഗൃ ഹത്തിനു ചുറ്റും വൃത്തം ചമക്കുക. ഗൌരീതന്ത്രം പറയുന്നത്ഃ-ഹരിബീജം ഹരാദി കൾ,ക്ഷാന്തവർണ്ണങ്ങൾ പുറത്ത്.ആചാര്യൻ സമായാസ്തൈ എന്നും പത്മപാദാചാര്യർ ഹര

ഈം ഹരി ഈം എന്നും പറയുന്നു. ലിപികൾ അകാരാദി ക്ഷകാരാന്തം എഴുത ണം.ആവീതമെന്നാൽ വേഷ്ടിതം ചുറ്റപ്പെട്ടത്. ഭൂപുരം വരച്ച് അതിന്റെ മദ്ധ്യത്തിലാണ് ഇതെല്ലാം. ആചാര്യൻ ഇപ്രകാരം അഷ്ടദല പത്മയുക്തം പൂജായന്ത്രം എന്ന് പറയുന്നു. ഷഡ്ഗുണിതമായ യന്ത്രം 2 അഗ്നിപുരങ്ങളിൽ, പരസ്പരവ്യതിഭിന്നമായ ത്രികോണദ്വയങ്ങ ളിൽ. ഇവയിൽ പറഞ്ഞ പരിമാണത്തിൽ വൃത്തം വരച്ച്,പിന്നീട് പ്രത്യേകസൂത്രങ്ങളുടെ അഗ്രത്തിൽത്ത്, സൂത്രം ചേർത്ത്,വൃത്താർദ്ധ പരിമാണമായ സൂത്രത്താൽ രണ്ട് മത്സ്യാകൃ തി ഉണ്ടാക്കുന്നു. ഇപ്രകാരം 4 മത്സ്യാകൃതി കിട്ടും. പൂർവ്വപശ്ചിമ,ദക്ഷിണോത്തര മത്സ്യ ദ്വയങ്ങളിൽ സൂത്രദ്വയം വെച്ച് പ്രാഗ്സൂത്ര ത്തിനു കിഴക്ക് അഗ്നികോണിൽ സൂത്രം, പശ്ചിമമത്സ്യദ്വയങ്ങളുടെ ഉദരത്തിൽ തിര്യഗ് സൂത്രദ്വയം,പ്രാഗ്സൂത്രത്തിന്റെ പടിഞ്ഞാറെ അറ്റത്ത് സൂത്രം കെട്ടി,പൂർവ്വദിക്കിലെ മത്സ്യദ്വയോദരത്തിൽ തിര്യഗ്സൂത്രദ്വയം - പ്രാഗ്സൂത്രവും വൃത്തവും മായ്ക്കുക. ഇപ്രകാരം സംപുടിതമായി വഹ്നിപുരദ്വയം ലഭിക്കുന്നുഅതിൽ ശക്തിബീജം. .സാദ്ധ്യനാമം, സാധകനാമം,സാദ്ധ്യസാധകകർമ്മനാമലിഖ നം മുമ്പുപറഞ്ഞപോലെ. ഷഡ്കോണത്തിനുള്ളിൽ 5 മായാബീജം.

ഒന്നാം വേഷ്ടനം. അതിനകത്ത് 5 ശ്രീബീജം
രണ്ടാം വേഷ്ടനം. അതിനകത്ത് 5 കാമബീജം
മൂന്നാം വേഷ്ടനം. ഇപ്രകാരം 15 ബീജം.
പത്മപാദാചാര്യർ, മായാബീജത്താൽ 5
വൃത്തത്തിൽ ഏകാവൃത്തി, അതിന്നന്തരാ
ളത്തിൽ, ശ്രീബീജം, അതിന്നന്തരാളത്തിൽ
കാമ ബീജംപുടിതമായി അഗ്നി വരച്ച്
മദ്ധ്യത്തിൽ ശക്തി നിയോജിപ്പിക്കുക, ഠ
കൊണ്ട് വേഷ്ട നം ചെയ്യുക,പുറത്ത് പഞ്ചധാ
ശക്തി എഴു തി,പുറത്ത് ശ്രീകാമബീജം
എഴുതുക .ആചാര്യൻഃ-ഹരമായ 5 പ്രാവശ്യം
ചെയ്ത്, പുറത്ത് വർത്തുളമായി ഗർഭം,അതിനും
പുറ ത്ത് ശരമായ,കലമായ-ഇപ്രകാരം
വൃത്താന്തര ത്തിൽ ശക്തിബീജം
,മായാബീജമെഴുതി, ബീജ ത്രയവേഷ്ടനം.
രസപുടമെന്നാൽ ഷഡ്കോണമാ ണ്.
ആഖ്യാശബ്ദത്താൽ സാദ്ധ്യസാധകകർമ്മ
നാമം.ആഖ്യാഢ്യമെന്നാൽ ബീജത്രയം
.ബീജത്ര
യംശക്തി,ശ്രീ,മന്മഥം.ശ്രീമത്പക്ഷീയത്തിൽ,വ
ഹ്നിയിൽ കോണത്രയത്തിൽ,ത്രിതയം എഴുതു
ക.ശക്തിശ്രീകാമബീജങ്ങളാൽ,സാധകവർണ്ണം
പോലെ വേഷ്ടനം. (ഇതി ലിഖേത് എന്ന് 2
ആവൃത്തി). സാത്മാനാത്മകശബ്ദത്താൽ ദേവ
നെന്ന് ലഭിക്കുന്നു.സാത്മകം സബിന്ദു. അനാ
ത്മകം സവിസർഗം. ഈ എഴുതി ഊർദ്ധ്വഭാ
ഗത്രികോണങ്ങളിൽ, സാധകനാമം ബിന്ദുവോ

ടെ 3 ബീജത്തോടെ എഴുതുന്നു.പ്രദക്ഷിണമാ
യി രേഫത്തിന്റെ
അധോഭാഗകോണത്രയത്തിൽ,
സാദ്ധ്യനാമകർമ്മനാമങ്ങൾ വിസർഗ്ഗത്തോടെ
എഴുതുന്നു.വഹ്നിയിൽ ഷഡ്കോണത്തിൽ
മുകൾഭാഗത്ത്, ബിന്ദുപൂർവ്വം ത്രിബീജം,
സാധകാഖ്യം. അധോഭാഗത്ത് സവിസർഗ്ഗം
സാധ്യകർമ്മനാമങ്ങൾ. ഇത് ലേഖനക്രമം.
ഈം ശിഖം കോണാന്തരാഗ്രപ്രദേശങ്ങളിൽ.
ഹരിഹര(ഹ്രീം)ങ്ങളാൽ ബദ്ധമാക്കിയ ഗണ്ഡം
(ഷഡ്കോണ,കോണപാർശ്വദ്വയം).പുറത്തെ
ഷഡ്കോണാഗ്രത്തിൽ ആറിലും മായാബീജം.
അതിന്റെ ബാഹ്യസന്ധി അഥവാ അനുബന്ധ
സന്ധി എന്നർത്ഥം. ഏകാന്തരിതസന്ധിബന്ധം
വിവക്ഷിക്കുന്നു. ആചാര്യൻ, ഓരോന്നോരോ
ന്നിന്റെ അന്തരിതമായി,സംബദ്ധമായി ഇതരം,
ശിഖയുടെ അന്തര്യാമിയായിട്ടും, ബാഹ്യം,
ആന്തരമെന്നും എഴുതുന്നു.മന്ത്രമുക്താവലി
ഏകൈകാന്തരിതബദ്ധസന്ധിത്വം പറയുന്നു.
യുക്തിയാൽ,ഏകാന്തരിതബന്ധത്താൽ,സ്വസ്വ
ത്രികോണബീജബന്ധം ഭവിക്കുന്നു.
സ്വസ്വരേഫ ത്താൽ അതാത് ബീജം
പ്രദക്ഷിണമായി അന്യത്തിന്റെ താഴെ
കൊണ്ടുവന്ന്,ഏകാന്തരി തബീജത്തിന്റെ
ഈകാരാഗ്രത്താൽ ബന്ധിക്കു
ന്നു.സമ്പ്രദായവിത്തുകൾ ഇപ്രകാരം പറയു
ന്നു.മറ്റൊരു സന്ധീബീജലിഖനം, ഷഡ്കോണ

ത്തിൽ ഹൃല്ലേഖാഷഡ്കം വരക്കുക. ലിപികൾ സാമാന്യത്തിൽ പറഞ്ഞപോലെ ക്രമേണ ഉത്ക്രമേണ വേഷ്ടനം ചെയ്യുന്നു.ആചാര്യൻ:- വർണ്ണങ്ങൾ ക്രമഗതങ്ങളായി ശുഭങ്ങളാണ് , അവ പുറത്ത് പ്രതിലോമങ്ങളാണ്. സംഹിത അനുലോമമായി വൃത്തമദ്ധ്യത്തിൽ 51 അക്ഷരം, പുറത്ത് അതേ മാതൃകകൾ വിലോമമാ യി. ഇപ്രകാരം അവർ ഭൂമി, ഗുഹ,ഗൃഹം ഇവയുടെ പരസ്പരഭേദിതദിക് വിദിക്ക് കോണങ്ങളെ വേഷ്ടനം ചെയ്യുന്നു.ആചാര്യൻ അവയാൽ വിദർഭിതമായി ഭൂമിയിൽ മണ്ഡ ലദ്വയം വരക്കുക എന്ന് പറയുന്നു.

ശ്ലോ 53 ചിന്താമണിനൃസിംഹാഭ്യാം ലസ ത്കണമിദം ലിഖേത് യന്ത്രം ഷഡ്ഗുണിതം ദിവ്യം വഹതാം സർവ്വസിദ്ധിദം

ദിക് കോണുകളിൽ നൃസിംഹബീജം. വിദിക്ക് കോണുകളിൽ ശൈവമായ ചിന്താമണിബീജം. ഈശാനകോൺ മുതലാണ് ലേഖനക്രമം. ഷഡ്ഗുണിതമായ ദിവ്യയന്ത്രമാണ്. സർവ്വ സിദ്ധിദമാണ്. മഹാദിക്കിൽ വൈഷ്ണവമായ നൃസിംഹബീജം. അതിനെ ആശ്രയിച്ച് വിദിക്കിൽ ശൈവമായ ചിന്താമണിബീജം. ദക്ഷിണാമൂർത്തിസംഹിത കോണങ്ങളിലും സന്ധിക ളിലും ശൂലം വരക്കാൻ പറയുന്നു.ആചാര്യ നും പുറത്ത് 16 ശൂലാംഗം വരക്കാൻ പറയു ന്നു.

ശ്ലോ 54. ബീജം വ്യാഹൃതിഭിർവൃത്തം ഗുഹ യുഗദ്വന്ദേവസോഃകോണഗം ദീര്ഘം ബീജമന ന്തരം ലിപിയുഗൈരാബദ്ധഗണ്ഡം ലിഖേത്

ശ്ലോ 55 ഗായത്ര്യാ രവിശക്തിബദ്ധവിവരം ത്രിഷ്ടുഭ് വൃത്തം തത്തതോവീതം മാതൃകയാ ധരാപുരയുഗേ സത്സിംഹചിന്താമണി

ദ്വാദശഗുണിതമായ സിംഹചിന്താമണിയന്ത്രം പറയുന്നു.വസു അഗ്നി. ഗുഹമുഖദ്വന്ദം ഷഡ്കോണമുഖം. അവിടെ ഗുഹൻ സ്കന്ദൻ. സ്കന്ദമുഖം ദ്വന്ദ്വമാക്കിയത് ദ്വാദശകോണം. മുമ്പുപറഞ്ഞപോലെ ഷഡ്കോണം ഉണ്ടാക്കി, അതിൽ ഉണ്ടായ മത്സ്യരൂപങ്ങളുടെ തെക്കു വടക്ക്സൂത്രാഗ്രങ്ങളിൽ സൂത്രം കെട്ടി,വൃത്താ ർദ്ധപരിമാണത്താൽ (റേഡിയസ്)സൂത്രത്താൽ 4 മത്സ്യരൂപമുണ്ടാക്കുന്നു.തെക്കും വടക്കും മത്സ്യദ്വയങ്ങളിലൂടെ കിഴക്കും പടിഞ്ഞാറും സൂത്രദ്വയം കെട്ടി,ദക്ഷോത്തരസൂത്രാഗ്രങ്ങളി ൽസൂത്രാദി. ഉത്തമമത്സ്യജദ്വയോദരങ്ങളിൽ തിര്യഗ് സൂത്രദ്വയം കെട്ടുന്നു.പിന്നെ,തെക്കു വടക്ക് സൂത്രത്തിന്റെ രണ്ടാമത്തെ അറ്റത്ത്, സൂത്രാദി നിശ്ചയിച്ച്,ദക്ഷമത്സ്യദ്വയത്തിന്റെ ഉദരത്തിൽ തിര്യക്സൂത്രദ്വയം മാറ്റുക. അപ്പോൾ 12 കോണുള്ളബീജം. ഈ ശക്തിബീ ജം സാദ്ധ്യസാധകകർമ്മസഹിതം മുൻപോലെ എഴുതി,വ്യാഹൃതികൾ വിലോമമായി ആവ രണം ചെയ്യുക.ഗായത്രിയാൽ ദ്വിശക്തിബന്ധ

മായ വിവരം ത്രിഷ്ടുപ്പ് വൃത്തം .അതിനെ
ആവരണം ചെയ്ത മാതൃകകളാൽ ഭൂപുര
ത്തിന്റെ അർദ്ധഗോളം. ഇത് സത്സിംഹചിന്താ
മണിയന്ത്രം. സംഹിത സപ്തവ്യാഹൃതികൾ
പ്രതിലോമമായി വേഷ്ടനം ചെയ്യണം.
ആചാര്യൻ ശ്രീശക്തിയാലാണ് വേഷ്ടനം. അവ
സാനം പ്രതിലേമവ്യാഹൃതികളാൽ വേഷ്ടനം.
ഏറ്റവും ഉള്ളിൽ ശ്രീ. 12 കോണിൽ ദു എന്ന
ദുർഗ്ഗാബീജം. അകത്ത് കോണാഗ്രഭാഗത്ത്
ഈം. സംഹിതയിൽ ദുർ എന്ന് ദ്വാദശാഗ്ര
ത്തിൽ,,സബിന്ദുകമായ  തുരീയത്തോടെ.
ആചാര്യൻ കോണാന്തർദുർബീജകം. സൂര്യ
കോണിൽ ദുർ എന്നവസാനിക്കുന്നതും ബിന്ദു
മതിയുമായ മായാബീജം. നാരായണീയം
അദ്രിസ്ഥമായ ദുർബീജം ശിവശക്തിയാണ്.
അപേക്ഷിതാർത്ഥദ്യോതനികയിൽ,ഋഷ്യാദി
കൾ പറഞ്ഞിട്ടുണ്ട്.ഋഷി കാശ്യപൻ. ഛന്ദസ്സ്
ഗായത്രി. ദേവത ദുർഗ്ഗ. അഷ്ടദലപത്മത്തിൽ
ദൂർവ്വാദളശ്യാമളയും ത്രിനേത്രയും ശൂലം
ബാണം ഖഡ്ഗം,ടക്രം,ശംഖം,ഖേടകം ധനുസ്സ്
,കപാലം ഇവക്രമത്തിൽ (ദക്ഷിണാധക്രമം)
ധരിച്ചവളുമായി,ധ്യാനിച്ച് ലക്ഷം തവണ ജപം,
ജപദശാംശം തിലഹോമം.പൂജാദികൾ
വനദുർഗ്ഗയുടേതാണ്. പ്രസിദ്ധയായ ഗായത്രി
യാൽ 2 ലിപിയാൽ,ആബദ്ധമായി, 2 പ്രത്യേ
കകോണപാർശ്വത്തിൽ വിലോമമായി ഗായ
ത്രിയിലെ ആരണ്ട് അക്ഷരം എഴുതുക.ണിയം

എന്നു ചേർത്താണ് 24 അക്ഷരം.ആചാര്യനും സംഹിതയും ഇപ്രകാരം തന്നെ പറയുന്നുണ്ട്. ഗായത്രി 24 അക്ഷരം. സൂര്യശക്തികോണാഗ്ര വഹ്നിസ്ഥാപിതമായ 12 ശക്തിബീജമുള്ളത്. മുമ്പുപറഞ്ഞപോലെ ഏകാന്തരിതത്വത്താൽ ബന്ധനം.സംഹിത മുമ്പത്തെപ്പോലെ 12 ആയി, ഏകൈകാന്തരിതമായി രമ്യമായി ബന്ധനം ചെയ്യുക,പരസ്പരം ശക്തി ബന്ധിച്ചാണ് ഇത്. ത്രിഷ്ടുപ്പ് വൃത്തം ത്രിഷ്ടുഭാ ജാതവേ ദസ എന്ന് പ്രതിലോമേന വേഷ്ടിതമാക്കുക. പുറത്തെ കോണപാർശ്വത്തിൽ വിലോമമായി ആഗ്നേയാസ്ത്രം. 22ആം പടലത്തിൽ ത്രിഷ്ടു ഭം പറയും. മാതൃകകൾ ഏ മുതൽ ക്ഷ വരെ വിലോമമായി ആവീതം ചെയ്യുക. സംഹിത പുറത്ത്,അനുലോമവും വിലോമവു മായി മാതൃകകളെ വേഷ്ടനം ചെയ്യാനാണ് പറയുന്നത്. ആചാര്യനും വർണ്ണങ്ങളെ പ്രാനു ഗതമായി പ്രതിഗതം എഴുതാൻ പറയുന്നു. മുമ്പത്തെപ്പോലെ പരസ്പരം വ്യതിഭേദിക്കു ന്ന ധരാപുരം എഴുതുന്നു.ദിക് കോണുകളിൽ നൃസിംഹബീജവും വിദിക്കുകളിൽ ചിന്താമ ണിബീജവും എഴുതി സത്സിംഹചിന്താമണി വരക്കുക. ഇതിനെ ദിനേശഗുണിതം ചെയ്യുക (12 കൊണ്ട് ഗുണിക്കുക)അപ്പോൾ പൂർവ്വയ ന്ത്രത്തെ അപേക്ഷിച്ച് ഇരട്ടി ഗുണം കിട്ടും.

ശ്ലോ 56.ലിഖേത് സരോജം രസപത്രയുക്തം മദ്ധ്യേ ദലേഷ്വപ്യഭിലിഖ്യ മായാം സ്വരാ വൃതം യന്ത്രമിദം വധൂനാം പുത്രപ്രദം ഭൂമി ഗൃഹാന്തരസ്ഥം.

ഷഡ്പത്മം വരച്ച് മദ്ധ്യദലത്തിൽമായാബീജം സ്വരാവൃതമായി വരച്ച യന്ത്രം വധുക്കൾക്ക് പുത്രപ്രദമാണ്.ഭൂഗൃഹാന്തസ്ഥമാണ് ഷഡ്പ ത്മം. മായാ 7 സ്ഥാനത്ത് സാദ്ധ്യകളോടുകൂടി, അകാരാദിസ്വരങ്ങൾ വിസർഗ്ഗപര്യന്തം ചുറ്റും ആവരണം. നാരായണീയത്തിൽ ചതുരശ്രം പറഞ്ഞിട്ടില്ല. മദ്ധ്യത്തിലെ ഷഡ്പത്മത്തിൽ ദേവിയെ എഴുതി ദലങ്ങളിൽ സ്വരാവൃത മാക്കിയ യന്ത്രം പുത്രകാമിനിമാർധരിക്കുന്നു.

ശ്ലോ 57. ഷഡ്പത്രപത്മസ്യ പ്രവിലിഖ്യ ശക്തിം കോണേഷു താമേവ വിലിഖ്യഭൂയഃ സസാദ്ധ്യഗർഭം വസുധാപുരസ്ഥം യന്ത്രം ഭവേദ് വശ്യകരാം നൃണാനാം

യന്ത്രാന്തരം- ഷഡ്കോണമദ്ധ്യത്തിൽ ശക്തി. കോണുകളിൽ ലിപികളോടെ സസാദ്ധ്യഗർഭം വസുധാപുരസ്ഥം (ഭൂഗൃഹത്തിൽ) ഈ യന്ത്രം വശ്യകരമാണ്.

ശ്ലോ 58. വാഗ്ഭവം ശംഭുവനിതാ രമാബീജ ത്രയാത്മകം മന്ത്രം സമുദ്ധരേൻ മന്ത്രീ ത്രിവർഗ്ഗഫലസാധനം.

മന്ത്രാന്തരം .വാഗ്ഭവം 12  സ്വരം സബിന്ദു കം ശംഭുവനിത ശക്തിബീജം രമാബീജം 3 ബീജവും ചേർന്നത് ത്രിവർഗ്ഗഫലസാധകമാണ്.ആദ്യം ബീജം, മദ്ധ്യം ശക്തി, ഋഷിഛന്ദസ്സുകൾമുമ്പുപറഞ്ഞതുതന്നെ. പാശാദിമന്ത്രത്തിൽ മുമ്പുപറഞ്ഞു.

ശ്ലോ 59.ഷഡ്ദീർഘഭാജാമദ്ധ്യേന വാഗ്ഭവാ ദ്യേന കൽപ്പയേത് ഷഡംഗാനി മനോരസ്യ ജാതിയുക്താനി മന്ത്രവിത് കുര്യാദ് പൂർവ്വാദിതാൻ ന്യാസാൻ തൈദൈവാത്രാപി സാധകഃ

6 ദീർഘം മദ്ധ്യത്തിൽ.ഐം ഹ്രാം ഹ്രത് ഐം ഹ്രീം ശിരഃ.എന്ന് പ്രയോഗം ആദ്യം വാഗ്ഭവം മുതൽ അവസാനം ശ്രീബീജം വരെ. ഷഡംഗങ്ങളിൽ ജാതിയുക്തമായി ന്യാസം ചെയ്തമന്ത്രവിത്ത് ത്രിവർഗ്ഗവും സാധിക്കുന്നു.

ശ്ലോ 60. സിന്ദൂരാരുണവിഗ്രഹാം ത്രിനയനാം മാണിക്യമൌലിസ്ഫുരത് താരാനായകശേഖ രാം സ്മിതമുഖീം ആപീനവക്ഷോരുഹാം പാണിഭ്യാം മണിരത്നപൂർണ്ണചഷകം രക്തോൽപ്പലം ബിഭ്രതീം സൌമ്യാം രത്നഘടസ്ഥ സവ്യചരണാം ധ്യായേത് പരാമംബികാം

ധ്യാനശ്ലോകം ലളിതാസഹസ്രനാമത്തിന്റേതു തന്നെ. ചില ചെറിയ പാഠഭേദങ്ങളേ ഉള്ളു. സിന്ദൂരാരുണവർണ്ണമായ ശരീരം, മൂന്നുകണ്ണ്,

മാണിക്യമൌലികിരീടത്തിൽ ചന്ദ്രക്കല, പുഞ്ചിരിക്കുന്ന മുഖം, ഉയർന്നവക്ഷോജങ്ങൾ, ഒരുകയ്യിൽ ചിന്താ മണിരത്നം നിറച്ച രത്ന ചഷകം, മറുകയ്യിൽ വിഭ്രമിച്ചുകൊണ്ടിരിക്കുന്ന ചുവന്ന താമര, സൌമ്യരൂപം. രത്നഘടത്തിൽ വലത്തേ കാൽ വെച്ചുകൊണ്ടിരിക്കുന്ന അംബികയുടെ രൂപം ധ്യാനിക്കുന്നു.

ശ്ലോ 61. രവിലക്ഷം ജപേന്മന്ത്രം പായസേർ മധുരപ്ലുതൈഃദശാംശം ജൂഹൂയാന്മന്ത്രീ പീഠേപ്രാഗീരിതേ യജേത്.

ശ്ലോ 62. ദേവീം പ്രാഗുക്തമാർഗ്ഗേണ ഗന്ധാദ്യൈരതിശോഭനൈഃ ഹുത്വാ പലാശകുസുമൈ ർ വാഗ്ശ്രിയം മഹതീം ലഭേത്

12 ലക്ഷം പ്രാവശ്യം പായസം,ത്രിമധുരത്തോടെ ദശാംശം ഹോമിച്ച്,യജിക്കുന്നു. മുമ്പ് പറഞ്ഞപ്രകാരം അതിശോഭനങ്ങളായ ഗന്ധാദികളാൽ ഹോമിച്ച് പലാശപുഷ്പാർച്ചന ചെയ്താൽ മഹത്തായ വാക്കും ശ്രീയും ലഭിക്കുന്നു.ഭുവനേശ്വരീമന്ത്രത്തിൽ പറഞ്ഞ പോലെയാണ് പൂജാവിധി. ആവരണാംഗദേവതകൾക്കും പ്രത്യേകം പൂജ ചെയ്യണം.

ശ്ലോ 63.ബ്രഹ്മീഘൃതം പിബേജ്ജപ്തംകവിത്വം വത്സരാങ്ഭവേത് സിദ്ധാർത്ഥാൻ ലവണോപേതാൻ ഹുത്വാ മന്ത്രീ വശം നയേത്

ശ്ലോ 64നരനാരീനരപതീന്നാത്രകാര്യാ വിചാര
ണാ ചതുരംഗുലംഗൈഃപുഷ്പൈശ്ചന്ദനാംഭഃ
സമുക്ഷിതൈഃ

ശ്ലോ 65.ഹുത്വാ വശീകരോത്യാശു ത്രൈലോ
ക്യമപിസാധകഃജൂഹൂയാദരുണാംബോജൈര
യുതം മദുരാപ്ലുതൈഃ

ശ്ലോ 66.രാജ്യശ്രിയമവാപ്നോതി സതിലൈ
സ്തണ്ഡുലാസ്തഥാ പ്രാഗുക്താന്യപി കർമ്മാണി
മന്ത്രേണാനേന സാധയേത്.

നിത്യം ജപിച്ച ബ്രാഹ്മീഘൃതം സേവിച്ചാൽ ഒരു
വർഷം കൊണ്ട് മഹത്തായ കവിത്വം
ലഭിക്കും.കടുകും ഉപ്പും ചേർത്ത് ഹോമിച്ചാ
ൽനരന്മാരും നാരിമാരും രാജാക്കന്മാരും വശ
ത്താവും. രാജാവാണ് ഇതുചെയ്യതെങ്കിൽ
സഭയിൽ പൂർണ്ണപിന്തുണ ലഭിക്കും.രാജവൃ
ക്ഷസമിത്തിൽ പുഷ്പചന്ദനാദികളാൽഹോമം
ചെയ്യാൽ ത്രൈലോക്യവശീകരമാണ്.ചുവന്ന
താമര അയുതം സംഖ്യ ത്രിമധുരത്തോടെ
ഹോമിച്ചാൽരാജ്യശ്രീ ലഭിക്കും.തിലതണ്ഡുല
ങ്ങളാൽ ചെയ്യാലും സിദ്ധി കിട്ടും.ബ്രാഹ്മീ
രസത്തിൽ നാലിരട്ടി നെയ്യ് പചിച്ചതാണ്
ബ്രഹ്മീഘൃതം. സിദ്ധാർത്ഥം കറുത്ത കടുകല്ല,
വെൺകടുകാണെന്ന്  ശ്രദ്ധിക്കണം.

ശ്ലോ 67. വാഗ്ബീജപുടിതാ മായാ വിദ്യേയം ത്ര്യക്ഷരീമ.താ മദ്ധ്യേന ദീർഘയുക്തേനത്വാ ക്ലൂടേനപ്രകല്പയേത്

ശ്ലോ 68. അംഗാനി ജാതിയുക്താനിക്രമേണ മനുവിത്തമഃയഥാപുരാ സമുദ്ദിഷ്ടാ ന്യാസാൻ കുർവ്വീത ബ്രഹ്മവിത്

.വാഗ്ബീജപുടിതമായ മായാവിദ്യ ത്ര്യക്ഷരി യാണ്. മദ്ധ്യത്തിൽ ഷഡ്ദീർഘത്തോടെ കൽപ്പിക്കണം. അംഗങ്ങൾ ജാതിയുക്തമായി ക്രമത്തിൽ പുരത്തിൽ ഉദ്ദിഷ്ടപ്രകാരം ന്യസി ക്കണം. ബീജശക്തിഋഷിഛന്ദസ്സുകൾ മുമ്പ് പറഞ്ഞതുതന്നെ.പ്രയോഗം-ഐ ഹ്രാം ഐം ഹൃത് ഐം ഹ്രീം ഐം ശിരഃ ഇപ്രകാരം. ഹൃല്ലേഖാദിബീജാദിയിൽ വാക്പുടത്വം പറ ഞ്ഞിരിക്കുന്നു.

ശ്ലോ 69.ശ്യാമാംഗീം ശശിശിഖരാം
നിജകരൈർധ്യാനം ച രക്തോൽപ്പലം
രത്നാഢ്യം ചഷകം പരം ഭയഹരം
സംബിഭ്രതീം ശാശ്വതീം മുക്താഹാരലസത്
പയോധരനതാം നേത്രത്രയോല്ലാസിനീം
വന്ദേഹം സുരപൂജിതാം ഹരവധൂം
രക്താരവിന്ദസ്ഥിതാം.

ധ്യാനശ്ലോകം- ശ്യാമളനിറം, ശിരസ്സിൽ ചന്ദ്ര ക്കല, കയ്യിൽ ധ്യാനമുദ്ര, ചുവന്നതാമര, രത്നം നിറച്ച ചഷകം, അഭയമുദ്ര ഇവ ധരി ച്ച്,

മുത്തുമാലകളണിഞ്ഞ സ്തനഭാരത്താൽ കുനിഞ്ഞ്,ത്രിനേത്രയും സുരപൂജിതയും ശാശ്വതിയും ചുവന്ന താമരപ്പൂവിലിരിക്കുന്നവളുമായ ഹരവധുവിനെ വന്ദിക്കുന്നു.

ശ്ലോ 70 തത്വലക്ഷം ജപേന്മന്ത്രം ജൂഹൂയാത്തദ്ദശാംശതഃപലാശപുഷ്പൈഃസ്വാദ്വക്തൈഃപുഷ്പൈർവാ രാജവൃക്ഷജൈഃ

24 ലക്ഷം ജപം. അതിന്റെ ദശാംശം പലാശപുഷ്പത്താലും ത്രിമധുരത്താലും രാജവൃക്ഷപുഷ്പത്താലും ഹോമം.

ശ്ലോ 71. ഹൃല്ലേഖാവിഹിതേ പീഠേ പൂജയേ ത് പരമേശ്വരീം മദ്ധ്യാദിപൂജയേത് മന്ത്രീ ഹൃല്ലേഖാദ്യാഃപുരോദിതാഃ

ശ്ലോ 72.മിഥുനാനി യജേന്മ്ന്ത്രീ ഷഡ്കോണേഷു യഥാപുരാ അംഗപൂജാ കേസരേഷു പൂജ്യാഃ പത്രേഷു മാതരഃ

ഹൃല്ലേഖാവിഹിതമായ പീഠത്തിൽ പരമേശ്വരിയെ പൂജിക്കുക. മദ്ധ്യത്തിൽ സ്വസ്വ ബീജസംയുക്തമായി,സ്വസ്വശക്ത്യാദികളോടെ ഹൃല്ലേഖാദികളെ പൂജിക്കുക. ഷഡ്കോണങ്ങളിൽ മു മ്പുപറഞ്ഞപോലെ മിഥുനങ്ങളെ ന്യസിക്കുക. അംഗപൂജ കേസരങ്ങളിൽ. പത്രങ്ങളിൽ മാതൃകകൾ പൂജിക്കപ്പെടുന്നു.

ശ്ലോ 73.ഭൈരവാംഗസമാരൂഢാഃസ്മേരവക്ത്രാ മദാലസാഃഅസിതാംഗോരുരുശ്ചണ്ഡഃക്രോധ ഉന്മത്തസംജ്ഞകഃ

ശ്ലോ 74.കപാലീ ഭീഷണഃപശ്ചാത് സംഹാരീ

ചാഷ്ടഭൈരവഃ ശൂലം കപാലം പ്രേതഞ്ച ബിഭ്രാണാഃക്ഷുദ്രദുന്ദുഭിം

ശ്ലോ 75.ഗജത്വഗംബരാ ഭീമാഃകുടിലാലക ശോഭിതാഃദീർഘാദ്യാ മാതരഃപ്രോക്താ ഹ്രസ്വാദ്യാഭൈരവഃ

ശ്ലോ 76 പൂജ്യാ ഷോഡശപത്രേഷുകരാലാദ്യാഃ പുരോദിതാഃതദ്ബാഹ്യേനംഗരൂപാദ്യാഃ ലോകേശാസ്ത്രീണി തദ്ബഹിം

ശ്ലോ 77.ഏവമാരാധയേത് ദേവീം ശാസ്ത്രോ ക്തേനൈവ വർത്മനാ വശം നയതി രാജാനം വനിതാശ്ച മദാലസാഃ

ശ്ലോ 78.മനുനാജ്യേന ജൂഹൂയാത് ലഭതേ വസുവാഞ്ഛിതം സുഗന്ധൈഃ കുസുമൈർഹു ത്വാ ശ്രിയമാപ്നോതി വാഞ്ഛിതാം.

ശ്ലോ 79.മന്ത്രേണാനേന സംജപ്തംഅഗ്നീയാദന്ന മന്വഹം ഭവേദരോഗീ നിയതം ദീർഘമായുമ വാപ്നുയാത്.

ധ്യാനവിശേഷങ്ങൾഃ- ഭൈരവന്റെ മടിയിൽ സമാരൂഢകളായി, സുസ്മേരവദനകളായി,

മദാലസകളായി,അസിതാംഗൻ,രുരു,ചണ്ഡ,
ക്രോധ,ഉന്മത്ത,ഭീഷണ,സംഹാരി കപാലി,
മുതലാ യ നാമങ്ങളോടെയുള്ള
അഷ്ടഭൈരവധ്യാനം. ശൂലം,കപാലം,
പ്രേതം,ക്ഷുദ്രദുന്ദുഭി, ആയുധം.
ആനത്തോലുടുത്ത് ഭീമാകാരകളായി, കുടിലാ
ളകശോഭിതകളായി,ദീർഘാദികളായ മാതൃക്ക
ളേയും ഹ്രസ്വാദികളായ ഭൈരവരേയും ധ്യാ
നിക്കുന്നു.മറ്റുള്ള ധ്യാനങ്ങൾ മാതൃകാപടല
ത്തിൽ പറഞ്ഞു. ക്ഷുദ്രദുന്ദുഭി ഡമരുവാണ്.
ഭൈരവായുധധ്യാനം വലത്ത് മുകളിയെ കൈ
മുതൽ വലത്ത് താഴത്തെ കൈ വരെയാണ്.
ദീർഘം ആകാരാദി അഷ്ടമാതൃക യഥാക്രമം-
ഹ്രസ്വം അകാരാദി. പ്രയോഗം- അം അസി
താംഗഭൈരവസ്യായൈ നമഃ ആം ക്ഷാം
ബ്രാഹ്മൈ്യ നമഃ ഇപ്രകാരം. 16 പത്രത്തിൽ
കരാളി മുതലായ മുമ്പുപറഞ്ഞ ദേവതകൾ.
അതിനുപുറത്ത് അനംഗരൂപാദികൾ, ലോക
പാലർ, അസ്ത്രാദികൾ.  ഇങ്ങനെ ശാസ്ത്രോ
ക്തരീതിയിൽ ദേവിയെ ആരാധിച്ചാൽ രാജാ
ക്കന്മാരും യുവതികളും മദാലസകളും എ ല്ലാം
വശത്താവും. ആജ്യത്താൽ ഹോമിച്ചാൽ
ആശിച്ച രത്നം കിട്ടും. സുഗന്ധകുസുമാദിക
ളാൽ ശ്രീ ലഭിക്കും. ജപിച്ച് അഗ്നിയിൽ
നിവേദിച്ച അന്നം നിത്യം കഴിച്ചാൽ അരോഗ
ദൃഢഗാത്രനായി ദീർഘായുസ്സായിരിക്കും.

ശ്ലോ 80. അനന്തോ ബിന്ദുസംയുക്തോ മായാബ്രഹ്മാഗ്നിതാരവാൻ പാശാദിത്ര്യക്ഷരോ മന്ത്രഃസർവ്വവശ്യഫലപ്രദഃ

മന്ത്രാന്തരം- അനന്തം ആ. ബിന്ദുയുക്തം ആം. മായാബീജം ഹ്രാം. ബ്രഹ്മാ കകാരം. അഗ്നി രേഫം. താരം ഓം. മൂന്നും ചേര്ന്നത് ക്രോം. ആദ്യബീജത്തിന് പാശമെന്നും അവസാനത്തേ തിന് അങ്കുശമെന്നും പേര്. പാശാദിത്ര്യക്ഷര മന്ത്രം സർവ്വവശ്യഫലപ്രദമെന്ന് മുനിവാക്യം. ആചാര്യൻഃ-ബിന്ദ്വന്തികം പ്രതിഷ്ഠാ സന്ദിഷ്ടാ പാശബീജം.അതിന്റെ ഭൂദഹനാപ്യായനീ ചന്ദ്ര ക്കലെ ചൂടിയഅങ്കുശമായി ഭവിക്കുന്നു. വിനി യോഗം സർവ്വവശ്യം.ബീജം മായാബീജം. ഷഡ്ദീർഘയുക്തമായി, പാശാങ്കുശപുടിതമാ യി ഗുരുക്കന്മാർ പ്രയോഗിക്കുന്നു. പ്രയോഗം- ആം ഹ്രാം ക്രോം ഹൃദയായ നമഃ ഇപ്രകാ രം. പാശാങ്കുശപുടിതബീജധ്യാനം ഹൃല്ലേഖക ളുടെ ന്യാസത്തോടെ ചെയ്യണം

ശ്ലോ 81. വരാങ്കുശൌ പാശമഭീതിമുദ്രാം കരൈർ വഹന്തീം കമലാസനസ്ഥാം ബാലാർക്കകോടിപ്രതിമാ ത്രിനേത്രാം ഭജേഹമാധ്യാം ഭുവനേശ്വരീം താം

ധ്യാനം- വരദമുദ്ര, അങ്കുശം, പാശം, അഭയ മുദ്ര ഇവ ധരിച്ച് കമലാസനസ്ഥയായി, കോടി ബാലാർക്കന്മാരുടെ ശോഭയോടെ ത്രിനേത്രയായി ഇരിക്കുന്ന ഭുവനേശ്വരിയെ

ഭജിക്കുന്നു. ചുവന്ന താമരപ്പൂവിലാണ് പത്മാസനത്തിലിരിക്കുന്നത്.

ശ്ലോ 82.ഹവിഷ്യഭുഗ്ജപേന്മന്ത്രം തത്വലക്ഷം ജിതേന്ദ്രിയഃതത് സഹസ്രം പ്രജ്ജുഹൂയം ജപാന്തേ മന്ത്രവിത്തമഃ

ശ്ലോ 83.ദധിക്ഷൌദ്രഘൃതാക്തഭിഃസമിദ്ഭിഃ ക്ഷീരഭൂരുഹാം തത് സംഖ്യയാ തിലൈഃ ശുദ്ധൈഃജലാർദ്രൈർ ജൂഹുയാത്തതഃ

24 ലക്ഷം ജപിച്ച ഹവിസ്സ് ഭുജിച്ച് ജിതേന്ദ്രി യനായി,24000 തവണ ഹോമം ചെയ്ത സാധ കൻ മന്ത്രവിത്തമനായിത്തീരും. തൈരും നെയ്യും മധുവും നാൽപ്പാമരസമിത്തിൽ അതേ സംഖ്യ(24000),തിലഹോമം(ജലത്തിൽ തൊട്ട് എള്ള്) ചെയ്യണം.ചതുർവിംശതിസഹ സ്രത്തിന് പ്രത്യേകം ഷഡ്സഹസ്രമെന്ന പാഠ മുണ്ട്. അതെങ്ങനെ. ആചാര്യവാക്യം- പാലി ന്റെ പ്രമാണത്തിൽ സമിത്ത്,6000 ദധി,നെയ്യ്, മധു ചേർത്തത്.(ഓരോന്നും 6000 വീതം ആകെ 24000)ജപഹോമാവസാനം സ്വാഹാ ഉച്ചരിക്കണം.മറ്റൊരു പാഠഭേദം നാൽപ്പാമരസ മിത്തിൽ 4 എണ്ണത്തിൽ 6000 വീതം. അപ്പോ ഴും ആകെ 24000 തന്നെ വരും.

ശ്ലോ 84 ഹൃല്ലേഖാവിഹിതേ പീഠേ നവശക്തി സമന്വിതേ അർച്ചയേത് പരമേശാനീം വക്ഷ്യമാണാക്രമേണ താം.

ഹൃല്ലേഖാവിഹിതപീഠത്തിൽ,
നവശക്തികളോ ടെ, പറഞ്ഞക്രമത്തിൽ
ഭുവനേശിയെ അർച്ചി
ക്കുക.ഹൃല്ലേഖാവിഹിതം ഭുവനേശ്വരീപ്രോ
ക്തം.അതിന്റെ പീഠശക്തിപൂജ പറഞ്ഞു. പീഠ
മന്ത്രങ്ങളിൽ ഇവിടെ നവശക്തികൾക്ക്, ബീജ
ത്രയയോഗം വേണം.ഷഡ്കോണകർണ്ണികത്തി
ൽ അഷ്ടദലപത്മം,പീഠഷോഡശദലമില്ല എങ്കി
ൽ ബീജദ്വയപുടിതബീജാദിയാൽ 16 എന്ന്
സങ്കൽപ്പിക്കണം. മാതൃക്കൾ ഇവിടെ ഭൈര
വാങ്കസ്ഥരാണ്. ദേവാനുഗ്രഹത്തിനും കർമ്മ
വിജയത്തിനുമാണ് പൂജകൾ.ഇപ്രകാരം പൂജി
ച്ചാൽ വൈശ്രവണതുല്യനാകും.
തന്ത്രാന്തരത്തി ൽ,ഹ്കരാങ്കാരാദ്യം. അതിന്റെ
നാമം മാം ക്രോം ചേർത്തത് എന്നു കാണുന്നു.
ഹ്രീം മാം ക്രോം.

ശ്ലോ 85.ഹൃല്ലേഖാദ്യായജേദാദൌ
കർണ്ണികായാം യഥാവിധി അംഗാനി
കേസരേഷുസ്യുഃപത്രസ്ഥാമാതരഃക്രമാത്.

ശ്ലോ86.ഇന്ദ്രാദയഃപുനഃപൂജ്യാസ്തേഷാമസ്ത്രാ
ണി തദ്ബഹിഃഏവം സംപൂജയേത് ദേവീം
സാക്ഷാത് വൈശ്രവണോ ഭവേത്.

ശ്ലോ
87.പൂജ്യതേസകലൈർലോകൈസ്തേജസാ
ഭാസ്കരോപമാഃ അനേനാധിഷ്ഠിതം ഗേഹം
നിശിദീപശിഖാകുലം

ശ്ലോ  88.ദൃ ശ്യതേപ്രാണിഭിർസർവ്വൈർമ്മന്ത്ര സ്യാസ്യപ്രഭാവതഃസർഷപൈർലോനസമ്മി ശ്രൈ രാജാക്ഷൈതർജൂഹുയാണിനി

ശ്ലോ 89.രാജാനംവശയേദ് സദ്യസ്തത്പത്നീ മപി സാധകഃഅന്നവാനന്നഹോമേന ശ്രീമാൻ പത്മം ഹുതാദ് ഭവേദ്.

ശ്ലോ 90.രാജവൃക്ഷസമുദ്ഭൂതൈഃ പുഷ്പൈ ർഹുത്വാ കവിർഭവേത്.അരോഗീ തിലഹോ മേന ഘൃതേനായുരവാപ്ലുയാത്. പ്രാക്പ്രോ ക്താന്യപി കർമ്മാണിസാധയേത് സാധകോ ത്തമഃ

ശ്ലോ 91.ആലിഖ്യാഷ്ടദിഗർഗ്ഗലാന്യുദരകം പാശാദികം ത്ര്യക്ഷരം കോഷ്ഠേഷ്വംഗമനൂൻ പരേഷു വിലിഖേദഷ്ടാർണ്ണമന്ത്രദ്വയം അച്ഛൂർവ്വാപരഷഡ്കയുഗലയവരാൻവ്യോമാസ നാനർഗ്ഗയേഷാലിഖ്യേന്ദ്രജലാധിപാധിഗുണശഃ പംക്തിദ്വയം തൽപ്പരം.

ശ്ലോ 92. കോഷ്ഠേഷ്വഷ്ടയുഗാർണ്ണമാത് സമാഹിതാം യുഗ്മസ്വരാന്തർഗ്ഗതാം മായാംകേസരഗാം ദലേഷു വിലിഖേൻ മൂലം ത്രിപംക്തിക്രമാൻ

കർണ്ണികയിൽ ഹൃല്ലേഖാദി ആദ്യം യഥാവി ധി യജിക്കുന്നു.അംഗങ്ങൾ കേസരത്തിൽ, മാതൃകകൾ ക്രമത്തിൽ പത്രങ്ങളിൽ, ഇന്ദ്രാദി കൾ പിന്നീട്,പുറത്ത് അസ്ത്രങ്ങൾ.ഇപ്രകാരം

ദേവീപൂജ ചെയ്താൽ വൈശ്രവണനായിത്തീ
രുന്നു.സകലലോകവും തേജസ്സാൽ പൂരിതനാ
യ സൂര്യസമനായ,ആ വ്യക്തിയെ പൂജിക്കു ന്നു
.അവന്റെ ഗൃഹം രാത്രി ദീപശിഖാലംകൃ
തമായിരിക്കും.. സകലപ്രാണികളും അവന്റെ
പ്രാഭവത്താൽ ആകർഷിക്കപ്പെടും. വെൺകടു
കും ഉപ്പും മിശ്രമാക്കി ഹോമിച്ചാൽ രാജ്യം
ലഭിക്കും.രാജാക്കന്മാർവശത്താവും.രാജപത്നി
മാരും വശത്താവുംഅന്നഹോമത്താൽ അന്ന
വാനും പത്മപുഷ്പഹോമത്താൽ ശ്രീമാനുമാ
വും.രാജവൃക്ഷപുഷ്പഹോമം കൊണ്ട് കവി
യാവും. തിലഹോമത്താൽ അരോഗി. ഘൃത
ഹോമത്താൽ ദീർഘായുസ്സ്.അഷ്ടപത്മമെഴുതി,
പാശാദികമായി ത്ര്യക്ഷരം,കോഷ്ഠങ്ങളിൽ
അംഗം, ഘൃതഹോമത്താൽ ദീർഘായുസ്സ്.,
അഷ്ടാക്ഷരമന്ത്രം, പൂർവ്വാപരഷഡ്ഡ യുഗളം
വ്യോമാസനത്താൽ അർഗ്ഗളത്തിൽ ലേഖനം
ചെയ്ത്, ഇന്ദ്രൻ,രുണൻ മുതലായവർ,പം
ക്തിദ്വയം,കോഷ്ഠങ്ങളിൽ അഗ്നിയുഗവർണ്ണം
,മായ
കേസരത്തിൽ,മൂലംത്രിപത്നിക്രമത്തിൽ,
ത്രിപാശാങ്കുശവേഷ്ടിതമായി ലിപികൾ ക്രമ
ത്തിൽ,ഉത്ക്രമത്തിൽ പത്മസ്ഥമായ
ഘടത്തിൽ പത്മമുഖത്താൽ ആവേഷ്ടിതമായി,
ഘടാർഗ്ഗ ളയന്ത്രം ഉണ്ടാക്കുന്നു ഈ യന്ത്രം,
പാശശ്രീ
ശക്തികന്ദർപ്പകാമശക്തീന്ദിരാങ്കുശമാണ്..

ശ്ലോ 93. ഘടാർഗ്ഗലമിദം യന്ത്രം മന്ത്രിണാം പ്രാഭൃതം മതം
പാശശ്രീശക്തികന്ദർപ്പകാമശക്തീന്ദിരാങ്കുശഃ

ഘടാർഗ്ഗലയന്ത്രം-അഷ്ടാർഗ്ഗലങ്ങളെ സമ്യക്കായി ആനയനം ചെയ്യുന്ന പ്രകാരം പറയുന്നു .കർണ്ണാർദ്ധം അര കർണ്ണം. മദ്ധ്യത്തിൽ 2 സൂത്രാംഗദ്വയമുണ്ടാക്കി,അതിലൊന്ന്. ചതുരശ്രാന്തരമായ സൂത്രത്തിൽപരിധ്യാനയനം. വാസ്തുമണ്ഡലോക്തരീതിയിൽ ഒരു ചതുര ശ്രം ചെയ്ത്,അരകോണസൂത്രം അളവിൽ,4 ദിക്കിനുമദ്ധ്യത്തിൽ പ്രാഗ്,ഉദഗ്സൂത്രം അങ്കി തം ചെയ്യുന്നു.ഈരണ്ടീരണ്ണെണ്ണം അംഗങ്ങളിൽ ലേഖനം ചെയ്ത് ദിഗ്ഗതകോണം പൂർവ്വവ്യതി ഭേദിചതുരശ്രാന്തരം ഉണ്ടാവുന്നു. 8 പരിധി ക്ക് വർദ്ധനം ചെയ്ത് അർഗ്ഗലാകാരമാക്കണം.സർവ്വത്ര ദിക്കർണ്ണസൂത്രങ്ങൾ നീക്കുക. 8 ദിഗ്ഗർഗ്ഗലങ്ങൾ വരച്ച്, മദ്ധ്യത്തിൽ വൃത്തം വരക്കുക.അവിടെ പാശാദിത്ര്യക്ഷരം എഴുതി,ചതുരശ്രദ്വയങ്ങളുടെ അന്തഃസന്ധിയിൽ,വൃത്തമുണ്ടാക്കി,ആ അഷ്ടകോഷ്ഠങ്ങളിൽ പൂജാപ്രകാരേണ ആഗ്നേയാദിവിദിക്ക് കോണങ്ങളിൽ,ഹൃത്,ശിരസ്സ്,ശിഖ,കവചം ഇവയുടെ മദ്ധ്യത്തിൽ അഗ്രഭാഗത്തിൽ നേത്രം ദിക്കോഷ്ഠങ്ങളിൽ അസ്ത്രം എഴുതുക. ഷഡംഗങ്ങൾ യഥാക്രമം അഷ്ടകോണങ്ങളിൽ

അഗ്നി,ഈശാനം,ഐന്ദ്രം വായവ്യാദിയായി എഴുതുക.കവചം ലേഖനം ചെയ്ത് നേത്രം എഴുതണം. നാലുദിഗന്തകോണങ്ങളിൽ കാൽഅസ്ത്രം രേഖപ്പെടുത്തണം .അതിനുമുക ളിലെ കോഷ്ഠങ്ങളിൽ, പാശാദി അഷ്ടാക്ഷരം അഗ്രാദി എഴുത്,പുറത്തെ സന്ധികളിൽ വൃ ത്തം വരച്ച്,അങ്ങനെ ഉൽപ്പന്നമായ 8 കോഷ്ഠത്തിൽ കാമിന്യഷ്ടാക്ഷരമെഴുതി ,വർദ്ധിതാഷ്ടപരിധിസന്ധിയിലെ വൃത്തത്തിനു പുറത്ത്,വൃത്തമുണ്ടാക്കി,അങ്ങനെ ഉണ്ടായ 16 കോഷ്ഠത്തിൽ അഷ്ടയുഗവർണ്ണമായ ശാക്തം,ഷോഡശാക്ഷരം എഴുതുന്നു.മറ്റേ ചതുരശ്രദ്വയത്തിന്റെ അകവും പുറവും സന്ധിക്കുന്നിടങ്ങളിൽ 2 വൃത്തം വരക്കുക. ആ കോഷ്ഠങ്ങളിൽ അഷ്ടയുഗാർണ്ണമെഴുതുക.ചതുരശ്രബാഹ്യസന്ധിക്ക് ഉപരി ഒരു വൃത്തം, വർദ്ധിതാഷ്ടപരിധിസന്ധിയിൽ രണ്ടാം വൃത്തം വരക്കുക. അതിന് പക്ഷത്ര യം എന്നത് സംഭവിക്കയില്ല. കാരണം അങ്ങനെയായാൽ ശ്രൌതത്തിലെ ക്രമം ബാധിക്കപ്പെടും.കർണ്ണികാവൃത്തലഗ്നത്തിന്റെ അധോമുഖത്രികോണാകാരാഷ്ടകോഷ്ഠങ്ങൾ ശൂന്യത്വം. പൂർവ്വപക്ഷത്തിൽ വൃത്തത്രയം. അന്യപക്ഷത്തിൽ വൃത്തദ്വയം. രണ്ട് കൽപ്പ നയും അപ്രാമാണികമാണ്.ഒരേഒരു വൃത്തമേ

കൽപ്പിക്കാവൂ. പത്മകർണ്ണികാതപത്താൽ ഉപ രിവൃത്തത്തിന് സർവ്വത്തിലും അംഗീകരണമു ണ്ട്.സാമ്പ്രദായികാനുസരണമുള്ളതാണ് ശ്രേയ സ്സ്. അച് എന്നീ സ്വരങ്ങളിൽ നപുംസകസ്വര വ്യതിരിക്തത്വം പൂർവ്വാപരഷഡ്കശബ്ദത്താൽ പ്രാപിക്കുന്നു. പൂർവ്വഷഡ്കം  അആ ഇഈ ഉഊ . അപരഷഡ്കം എഏ ഒഔഅംഅഃ ഇപ്രകാരം പറഞ്ഞലയവരങ്ങളാൽ,വ്യോമ ത്തിൽ ആസനസ്ഥിതി. വ്യോമാസനസ്ഥനെന്ന് ബഹുവ്രീഹിസമാസമാണ്. അർഗ്ഗലങ്ങളിൽ ഇന്ദ്രവരുണാദിപൂർവ്വപശ്ചിമാദിദിശകളിൽ അക്ഷരത്രിതയക്രമത്താൽ പംക്തിദ്വയം എഴു തുക.ഇപ്രകാരം(ലേഖനപ്രകാരം) സകലവും സബിന്ദുകമാണ്. പൂർവ്വാർഗ്ഗലങ്ങളിൽ വർദ്ധിതരേഖാസന്ധികൃതവൃത്തത്തിൽ തുട ങ്ങി, ഹ്ലം ഹ്ലാം ഹ്ലീം മുതലായ അർഗ്ഗലാന്തം ആലേഖനം ചെയ്യുക.പിന്നീട് ദക്ഷിണഭാഗത്തെ അർഗ്ഗലാഗ്രത്തിൽ തുടങ്ങി ഹ്ലീം ഹ്ലും ഹ്ലൂം എന്ന് വൃത്താന്തം ആലേഖനം ചെയ്യുക. ഇപ്രകാരം പ്രാദക്ഷിണ്യം ഭവിക്കുന്നു.

സംഹിതഃ-ശക്തിയുടെ രജസ്സിൽ അഗ്നി എന്ന ബിന്ദു വ്യോമത്തോടെ എഴുതുക.അതിന്റെ ബീജം സ്വരസംയുക്തമായി ഋ,ൠ ഌ,ൡ ഇവയില്ലാതെ (ന്ലുസ്വരം വർജ്ജിച്ച്) 12 വിധ മാണ്. അതിനെ നാലാക്കുക.വൃത്തംമുതൽ

വസുകോണാന്തമായി, വൃത്തത്തിനകത്ത് അവ എഴുതുക. ആദ്യം ആദ്യത്തെ മൂന്നെണ്ണം ഉത്തരഭാഗത്ത്,പിന്നത്തെ മൂന്ന് പശ്ചിമാർഗ്ഗള ത്തിൽ തെക്കുനിന്ന് വൃത്തം തുടങ്ങി ഹ്ലേം ഹ്ലെം,ഹ്ലൌം എന്ന് അർഗ്ഗലാന്തം എഴുതി, പിന്നീട് വടക്കേ അർഗ്ഗലാന്തത്തിൽ ഹ്ലൌം ഹ്ലം ഹ്ല എന്നെഴുതുന്നു.ഇപ്രകാരം ആഗ്നേ യാർഗ്ഗലത്തിൽ ഓരോന്നായി,ഹ്യം ഹ്യാം ഹ്യിം. ഇപ്രകാരമെഴുതി,പടിഞ്ഞാറുനിന്ന് ഹ്യും ഹ്യുംഹ്ല്യൂം ഇങ്ങനെ മുമ്പുപറഞ്ഞ പോലെ   വായവർഗ്ഗലത്തിൽഹ്യേം ഹ്യൈം ഹ്യൌ,ഹ്യൌം ഹ്യ എന്നെഴുതുന്നു. യാമ്യാ ർഗ്ഗലത്തിൽ ഹവം ഹവാംഹവിം.ഹ്രീം ഹ്രും ഹ്രൂം .ഉത്തരാർഗ്ഗലത്തിൽ ഹ്രേം ഹ്രൈം ഹോം ഹ്രൌം ഹ്രം ഹ്രഃ കന്യാർഗ്ഗലത്തിൽ (കന്നി, നൈരൃതി)ഹ്രം ഹ്രാം ഹ്രിം ഹ്രീം ഹ്രും ഹ്രൂം,ശൈവാർഗ്ഗലത്തിൽ ഹ്രേം ഹ്രൌം ഹ്രോം ഹ്രോം ഹ്രം ഹ്രഃ

പത്മപാദാചാര്യർ ചതുരശ്രദ്വയാത്മകമായ അഷ്ടകോണത്തിൽ കോണാഷ്ടഗതമായി 2 ഋജുരേഖ.ഋജുരേഖകൾ ഈരണ്ടെണ്ണം മദ്ധ്യ ത്തിൽ പരസ്പരം)ലഗ്നംചെയ്യുന്ന(കൂട്ടിമുട്ടുന്ന )ത് ക്ഷുദ്രദുന്ദുഭിയുടെ ആകൃതിയിലാണ്. (ഉടുക്ക്,ഡമരു). ഇതാണ് ഐൻസ്റ്റൈന്റെ ലൈറ്റ് കോണുകളുടെ ആകൃതി എന്ന് ഓർക്കുക. ദുന്ദുഭിയുടെ ഉഭയഭാഗങ്ങളിൽ,2 വൃത്തം

വരച്ച്,പുറത്തെ വൃത്തത്തിന്റെ 8 ദുന്ദുഭ്യാഗ്രങ്ങളിൽ അഷ്ടദലങ്ങൾ വിരചിച്ച്, വൃത്തത്രയങ്ങളുടെ പുറത്ത് പത്മപുടിത മായി,ഘടം രചിക്കുക.ഇതാണ് യന്ത്രശരീര ത്തിന്റെ നിർമ്മാണപ്രകാരം. ചതുരശ്രസംബ ന്ധത്താൽ 8 കോഷ്ഠങ്ങളുടെ അംഗങ്ങൾ അനന്തരകോഷ്ഠങ്ങളുടെ കാമിന്യാദി എട്ട ക്ഷരം ,അർഗ്ഗലത്തിന്റെ അച് മുതൽ അതി ന്റെ അന്തരാലകോഷ്ഠദ്വന്ദ്വത്തിന്റെ ദുന്ദുഭ്യാ കാരത്തിന്റെ 16 അക്ഷരം എഴുതുന്നു.ഇതാണ് മന്ത്രലേഖനത്തിന്റെ ശ്രൌതക്രമം. ഇത് അനു ഗ്രഹീതമാണ്. സാധകനെ അനുഗ്രഹീതനാക്കു ന്നു.ഇതാണ് സാമ്പ്രദായികപക്ഷം.

ദക്ഷിണാമൂർത്തിസംഹിതഃ- ഭൂബിംബയുഗളം (രണ്ട് ഭൂബിംബം)സംപുടമായി യോജിപ്പിക്കു ക .ദൃഷ്ടിക്ക് മനോഹരമായ അഷ്ടകോൺ അങ്ങനെ ജനിക്കുന്നു.8 ദിക്കിൽ അഗ്രത്തിലെ രേഖകളെ നീട്ടുന്നു. രേഖയിൽ സുന്ദരമായ അർഗ്ഗളാകാരം വരുന്നു.അതിന്റെ ഒരുമാന ത്താൽ അർഗ്ഗലാഷ്ടകം രചിക്കുന്നു. അതിന്റെ അഗ്രത്തിൽ ചന്ദ്രബിംബംപോലെ വൃത്തം വരക്കുന്നു.അകത്ത് അനുത്തമമായി വൃത്തം വരച്ച് വസുകോഷ്ഠയുഗ്മം ക്രമത്തിൽ വ്യ ക്തമാകുന്നു.കോണുകളാലാണ് വസുദ്വയം രമ്യമായ അർഗ്ഗലങ്ങളോടെ സമ്യക്കായി ഭവി ക്കുന്നത്.(ത്രികോണം,ചതുരം,വൃത്തം

സമ്യക്കാ ക്കുന്നത്).അതിന്റെ മുകളിൽ അഷ്ടദലപത്രകേ സരത്തിൽ മായ. നാലാം സ്വരം മായാശബ്ദം. നിഘണ്ടുമാതൃകയിൽ ഈ. ത്രിമൂർത്തി ഇട ത്തെ കണ്ണ്,ഈശ്വരൻ, കൌടിലൻ, വാഗ്മി, ശുദ്ധൻ,ജിഹ്വ എന്നീ നാമങ്ങൾ മായാവി ഷ്ണുപ്രകാശിതമാണ്.ആത്മം ആത്മമന്ത്രം ഹംസം. ഹംസത്തോടുകൂടി ഇരുപാർശ്വ ത്തിലും അകാരം മുതൽ ആകാരം വരെ എഴുതുന്നു. അതായത്,ഓരോ കേസരത്തിലും അം ഹംസഃ ഈം ഹംസഃ ആം എന്ന് 7 അക്ഷരം എഴുതുന്നു. ഹംസപദം ഇടത്തേ കണ്ണ്.ബിന്ദു ഇന്ദു അലംകൃതമായി വീണ്ടും ഹംസപദത്തോടെ 5 അക്ഷരം എഴുതുന്നു. സ്വരദ്വന്ദ്വത്തിന്റെ ഉദരഗതമായ 7 വർണ്ണം അഷ്ടമായിത്തീരുന്നു. സപ്തസ്വരം അഷ്ടസ്വരം അഥവാ ഒക്ടേവ് ആവുന്നു. ആചാര്യൻ പത്മകേസരങ്ങളിൽ യുഗസ്വരാന്വിതമായി മായ പറയുന്നു. പത്മപാദർ അം ഹം ഈം സഃആം എന്ന് മായ കേസരത്തിലെഴുതപ്പെ ടുന്നു.ദലങ്ങളിൽ ത്രിപംക്തിക്രമത്താൽ മൂലമ ന്ത്രം എഴുതണം. ആ പംക്തിദ്വയം തിര്യക്കാ യി എഴുതിയശേഷം മുകളിൽ ഏകമായ പംക്തി എഴുതണമെന്നാണ് സമ്പ്രദായവിധി. .മറ്റുള്ളവർ ചുവട്ടിൽ പംക്തിത്രയലേഖനം പറയുന്നു. ത്രി എന്നത്, 1.പാശാങ്കുശങ്ങൾ,2 ക്രമലിപികൾ, 3 വ്യുത്ക്രമലിപികൾ. പാശാ

ങ്കുശങ്ങൾ പുറത്ത് വൃത്താകൃതിയിൽ വേഷ്ട നം ചെയ്യുന്നു. അനുലോമപ്രകാരത്തിലാണ് ക്രമവേഷ്ടനം അഥവാ മാതൃകാവേഷ്ടനം. പിന്നീട് പ്രതിലോമമായും(വ്യുത്ക്രമം) മാതൃ കാവേഷ്ടനം ചെയ്യണം.
ആചാര്യൻ,പാശാങ്കുശബീജങ്ങളാൽ വേഷ്ടനം ചെയ്യുന്നത് പത്മത്തിനു പുറത്താണ്. അനു ലോമവിലോമഗതികളിൽ അക്ഷരങ്ങളാൽ അതിനു പുറത്ത് വേഷ്ടനം ചെയ്യണം. മറ്റൊരു രീതിയിൽ പത്മസ്ഥമായ ഊർദ്ധ്വ മുഖപത്മകർണ്ണികാസ്ഥമായ ഘടത്താൽ, പത്മമുഖത്താൽ,അധോമുഖപത്മമുഖത്താൽ എന്ന് ഉപപദാരൂപം പറയുന്നുണ്ട്.

ശ്ലോ 94. പ്രഥമോഷ്ടാക്ഷരോ മന്ത്രസ്തതഃ കാമിനി രഞ്ജിനി സ്വാഹാന്തോഷ്ടാക്ഷരോ സദ്ഭിരപരഃകീർത്തിതോ മനുഃ

ആദ്യത്തെ അഷ്ടാക്ഷരമന്ത്രം പാശം ആം. കന്ദർപ്പകാമബീജം (കാമിനി), ഇന്ദിരാ(ശ്രീ) ബീജം അങ്കുശം ക്രോം അവസാനം സ്വാഹാ. ഇത് സത്തായി സർവ്വരാലും കീർത്തിക്കപ്പെടു ന്നു.മന്ത്രം സ്വതന്ത്രമാണ്.ഋഷി അജ(ബ്രഹ്മാ) .ഛന്ദസ്സ് ഗായത്രി. ശക്തി ഷഡ്ദീർഘമായയാ ൽ അംഗങ്ങളിൽ സർവ്വവും അഷ്ടാംഗം ധ്യാ നിക്കപ്പെടുന്നത്. ധ്യാനം പാശാങ്കുശധനുർബ്ബാ ണത്തോടെ ആനന്ദരൂപിണിയായി അരുണവ ർണ്ണയായി കുചനമ്രയായി,ഹൃദയത്തിൽ

ധ്യാനം.8 ലക്ഷം ജപിച്ച്,തിലത്താൽ ദശാംശം ഹോമിച്ച്,ശാക്തപീഠത്തിൽ ഹൃല്ലേഖ മുതലായ അംഗങ്ങളിൽ ദേവിയെയജിക്കുക. മാതൃകാ,ലോകപാലർ,ആയുധങ്ങളോടെ 5 ആവർത്തി. വിനിയോഗം
സ്ത്രീവശ്യം,ആകർഷണം.

ഋഷി സമ്മോഹനം ഛന്ദസ്സ് നിവൃച്. ദേവത സർവ്വസമ്മോഹിനി. ധ്യാനം- ശ്യാമാംഗിയായി വല്ലകി മുതലായ ഗാനോപകരണങ്ങൾ വായിക്കുന്നവളായി,സുഭൂഷണയായി ചന്ദ്രക്കലചൂടി, വിവിധഗാനങ്ങളാൽ ജഗത്തിനെ മോഹിപ്പിക്കുന്നവളായി ദേവീധ്യാനം. അയുതദ്വന്ദ്വം ദശാംശഹോമം ത്രിമധുരത്താൽ ചെയ്താൽ ജഗത്ത് മുഴുവനും മോഹിതമാവും. പൂജ മാതംഗിനീപീഠത്തിൽ. ത്രികോണങ്ങളിൽ രതി മുതലായവർ.5 കോണിൽ
പഞ്ചബാണങ്ങൾ. കേസരങ്ങളിൽ
അംഗപൂജനം.അനംഗകുസുമ മുതലായവർ ദലങ്ങളിൽ, മാതൃക,ലോകപാല ർ,ആയുധം സപ്താവൃത്തി പൂജിക്കണം. നാരായണീയത്തിൽ ലാക്ഷ കൊണ്ട് എഴുതുന്ന യന്ത്രം
വശ്യത്തിനുള്ളതാണ്. ഭൂർജ്ജത്തിലെഴു തുന്നത് ബാഹ്യാവശ്യങ്ങൾക്കാണ്. മൌനിയാ യിരുന്ന് ജപിക്കുന്നത്,ആന്തരമായി ദേവീദർശ നം സിദ്ധിച്ച് ദേവിയെ വശീകരിക്കുന്നതിനാ ണ്. ഇതാണ് ചെയ്യേണ്ടത്.

ശ്ലോ 95 ഹ്രീം ഗൌരീം രുദ്രദയിതേ
യോഗീശ്വരീ സവര്മ്മഫട് ദ്വിഠാന്തഃ
ഷോഡശാർണ്ണോയം മന്ത്രഃ സദ്ഭിരുദീരിതഃ

ഷോഡശാക്ഷരമന്ത്രം- ഹ്രീം ഗൌരീം രുദ്രദ
യിതേ യോഗേശ്വരീ ഹും ഫട് സ്വാഹാ. ഇത്
സ്വതന്ത്രമന്ത്രമാണ്. ഋഷി ബ്രഹ്മാവ്, ഛന്ദസ്സ്
അനുഷ്ടുപ്പ്. ദേവത ചണ്ഡകാർത്ത്യായനി. ദേവി
വശ്യസമ്പദ്പ്രദായിനിയാണ്. ഷഡ്ദീ
ർഘമാകയാൽ ഷഡംഗങ്ങളിൽ ന്യസിച്ച്,
ധ്യാനിക്കണം.സ്വർണ്ണവർണ്ണയായി,വല്ലകി
ധരിച്ച്,കണ്ണാടിയും കുറിക്കൂട്ടും,പാശാങ്കുശ
ങ്ങളും സർവ്വാഭരണങ്ങളും ധരിച്ച് ഗൌരി യെ
സർവ്വദാ ഭജിക്കുന്നു.ഒരുലക്ഷം ജപം, ദശാംശം
നെയ്യിനാൽ ആഹൂതി.ധർമ്മാദികളെ
സ്ഥാപിച്ച പീഠത്തിൽ പീഠശക്തിയജനം ,പ്രഭ,
വാക്,ജ്ഞാന, വാഗീശ്വരി,ജ്വാലിനി,വാമ,
ജ്യേഷ്ഠ,,രൌദ്രി,ഗുഹ്യശക്തി എന്ന് നവശക്തി
ധ്യാനം.3 ഹ്രസ്വം നപുംസകവർണ്ണം വർജ്ജി ച്ച
സ്വരത്തോടെ ഭൃഗുണാന്വിതമായി ഗൌ
ഗൌരീം സൂർത്ത്യേ എന്ന് ഹൃദയത്തിൽ പീഠ
മന്ത്രത്തിൽ കൽപ്പിച്ച് പീഠത്തിൽ ചന്ദനാദിക
ളാൽ ദേവീയജനം. സുഭഗായൈ ച വിദ്മാ ന്തേ
ഹേന്തേസ്യാത് കാമമാലിച നൈ്യ സ്യാ ത്
ധീമഹി തന്നോ ഗൌരീ സ്യാ തത് പ്രചോ
ദയാത് എന്ന ഗായത്രിയാൽ സർവ്വോപചാര വും
സങ്കൽപ്പിക്കുക.അംഗന്യാസം ചെയ്ത്
സുഭഗാദികളെ മുമ്പുപറഞ്ഞപ്രകാരം  യജി
ക്കുക. ഭൃഗുണാന്വിതം- ഭൃഗു ജലം. ജലത്തോ

ടുകൂടി,തുരീയഷഷ്ഠാർക്കേന്ദുക്കളോടുകൂടി,ദി
ക്കുകളില്1 ലളിത,സുഭഗ,കാമിനി,കാമമാലിനി
എന്നിവർലോകപാലരോടും ആയുധങ്ങളോടും
കൂടി.വാമാക്ഷി മുതലായ രാത്രികളെ രാത്രി
കാലത്ത് ഇടത്തുതുടയിലെഴുതുന്നു.അത് ആ
ഛാദനം ചെയ്ത് മനസാ ജപിക്കേണ്ട മന്ത്ര
മാണ്.ഇപ്രകാരം ചെയ്യവനില് നൂറും
ആയിരവും  ലോലാക്ഷികൾ കാമമോഹിത
രായിത്തീരുന്നു.നാരായണീയത്തിൽ നൃവശ്യ
(രാജവശ്യഃ)ത്തിനെന്ന് ദക്ഷിണഭാഗം വിശേ
ഷിച്ച് പറയുന്നു.മന്ത്രജപ്തമായി ഗന്ധപുഷ്പ
ജലാദി നൽകി സേവിക്കുന്നത് സകലജനത
യേയും വശീകരിക്കുന്നു. ചണ്ഡകാത്യായനീ
വിദ്യ മൂന്നുലോകത്തിലും സുദുർല്ലഭമാണ്.

ശ്ലോ 96. ലിഖിത്വാ ഭൂർജ്ജപത്രാദൌ യന്ത്ര
മേതദ് യഥാവിധി ധാരയൻ വാമബാഹൌ വാ
കണ്ഠേ വാ നിജമൂർദ്ധ്നി

ശ്ലോ 97.വശയേത് സകലാൻ മർത്ത്യാൻ
വിശേഷേണ മഹീപതീൻ നീലപട്ടൈ
വിലിഖ്യൈ തദ് ഗുഡികാംകൃത്യ തത്പുനഃ

ശ്ലോ
98.സാധ്യപ്രതികൃതേഃസിക്ഥനിർമ്മിതായാ
ഹൃദി ന്യസേത് പാത്രേ ത്രിമധുരാപൂര്ണ്ണേ
നിഃക്ഷിപ്യൈനാം വിധാനതാ

ശ്ലോ 99.സംപൂജ്യഗന്ധപുഷ്പാദ്യൈർ ബലിം
നിഃക്ഷിപ്യ രാത്രിഷു മൂലം മന്ത്രം ജപേന്മന്ത്രീ
നിത്യമഷ്ടസഹസ്രകം

ശ്ലോ 100.സപ്താഹവാഞ്ഛരിതാം നാരീമാക
ർഷേത് സ്മരവിഹ്വലാം ഭൂർജ്ജപത്രേ
വിലിഖ്യൈ തദ് ഗുഡികാം കൃത്യ തത്പുനഃ

ഭൂർജ്ജപത്രത്തിൽ ഈ യന്ത്രം യഥാവിധി
എഴുതി കയ്യിലോ കഴുത്തിലോ മൂർദ്ധാവി ലോ
ധരിച്ചാൽ സകലമനുഷ്യരും രാജാക്കന്മാ രും
ആകർഷിക്കപ്പെടുന്നു.നീലപ്പട്ടിലെഴുതി
,ഗുളികാപ്രായമാക്കി, തേനിൽ ചാലിച്ച്
ഹൃദയത്തിൽ ന്യസിച്ച് ത്രിമധുരപൂർണ്ണമായ
പാത്രത്തിൽ ഒരംശം നിക്ഷേപിച്ച്
ഗന്ഘപുഷ്പാദികൾ പൂജിച്ച് ആ ബലി
രാത്രികാലത്ത് നിത്യം അഷ്ടസഹസ്രകം മൂല
മന്ത്രം ജപിച്ച്, (7 ദിനം നിക്ഷേപിച്ചാൽ) 7 ദിനം
കൊണ്ട് ആരെ ആകർഷിക്കാനുദ്ദേശിച്ചു വോ,
ആ സ്ത്രീ സ്മരവിഹ്വലയായി മുന്നി ലെത്തും.
(ഭഗവതി പ്രത്യക്ഷപ്പെടും) ഭൂർജ്ജപ
ത്രത്തിലെഴുതി ഗുളികാപ്രായമാക്കി,പുഷ്യം
നക്ഷത്രത്തിൽ സൂര്യനുദിക്കുന്ന ദിനം ഉപവ
സിച്ച് ചെയ്യുന്ന വിധവും പറഞ്ഞിരിക്കുന്നു.
ഇതും ആകർഷണമന്ത്രമാണ്. നാരായണീയ
തന്ത്രം ചുവന്നപൂകൊണ്ട് പൂജിക്കണമെന്ന്
പറയുന്നു. ബലി എന്നാൽ പായസാദിബലി.
ത്ര്യക്ഷരം (മൂന്നക്ഷരമുള്ള മൂലമന്ത്രം) കൊ
ണ്ടാണ് നിക്ഷേപിക്കുന്നത്.
നാരായണീയത്തിൽ അരിമാവുകൊണ്ട്
ആവിയിൽ വേവിച്ചെടു ത്ത പ്രതിമ
ജലത്തിലലിയിക്കുന്നു.

ശ്ലോ 101 ലാക്ഷയാ താമ്രരജതകാഞ്ചനൈർവേ ഷ്ടയേത് ക്രമാദ് തത്കുംഭേ ന്യസ്യസംപൂജ്യ യഥാവദ് ഭുവനേശ്വരീം.

ശ്ലോ 102.സംസ്പൃശ്യതംജപേന്മന്ത്രം ദിവാകര സഹസ്രകം അഭിഷിച്യപ്രിയം സാദ്ധ്യം ബധ്നീയാദ് യന്ത്രമാശിവം

ശ്ലോ 103.കാന്തിപുഷ്ടിധനാരോഗ്യയസാംസി ലഭതേ നരഃഭിത്തൌ വിലിഖ്യതന്മന്ത്രം പൂജയേന്നിത്യമാദരാത്

ശ്ലോ 104.ഭൂതപ്രേതപിശാചാസ്തം നവീക്ഷിതു മപി ക്ഷമാഃ തദ്വിലിഖ്യശിരസ്ത്രാണോ, സാധി തം ധാരയൻഭടഃയുദ്ധേരിപൂൻബഹൂൻഹത്വാഃ ജയമാപ്നോതി പാർത്ഥിവഃ.

ലാക്ഷ,താമ്രം,വെള്ളി, സ്വർണ്ണം ഇവകളാൽ ക്രമത്തിൽ വേഷ്ടനം ചെയ്ത കുംഭത്തിൽ, യഥാവിധി ഭുവനേശ്വരിയെ ന്യസിക്കുക .തൊട്ടിരുന്ന് 12000 ജപം,അഭിഷേകം കഴിച്ച്, പ്രിയമായ സാദ്ധ്യം ആശിഖം യന്ത്രത്തെ ബന്ധിക്കുന്നുകാന്തി,പുഷ്ടി,ധനം, ആരോഗ്യം, യശസ്സ് ഇവ ലഭിക്കുന്നതിനാണ് ഇത്. ഭിത്തി യിലെഴുതി നിത്യം ആദരപൂർവ്വം പൂജിച്ചാൽ ഭൂതപ്രേതപിശാചുകൾ അവിടെ വരില്ല. ശിര സ്സിൽധരിച്ചഭടന്മാർക്ക്.യുദ്ധത്തിൽ ശത്രുജയം, രാജാക്കന്മാർക്ക് വിജയം.താമ്രം മുതലായവ യുടെ പ്രമാണം മുമ്പ്പറഞ്ഞു. യഥാവിധി ത്ര്യക്ഷരി (മൂലമന്ത്രം)കുംഭത്തിൽ കർണ്ണികാപ ത്മത്തിൽ ദ്വാദശസഹസ്രം ജപിക്കുന്നു.

ഗൈരികായന്ത്രം ഭിത്തിയിലെഴുതുന്നതിനെ പ്പറ്റിഃ- ഗൈരികായന്ത്രം ഗുഹാ(ഗൃഹ)ഭിത്തി യിലെഴുതുന്ന പക്ഷം ഗ്രഹപീഡ,ശത്രുപീഡ ഇവ ഉണ്ടാവുകയില്ല.എല്ലാ മൂഢന്മാരും സുമോഹിതരായിത്തീരും.വശഗരുമാവും.ക്രയ വിക്രയം സുഗമമാവും. ശത്രുക്കളും അവരു ടെ ദുഷ്ടകിങ്കരന്മാരും അവിടെ വരില്ല.ഗ്രഹ യക്ഷഭൂതപിശാചവേതാളദംഷ്ട്രാമൃഗപീഡ വരില്ല.

ശ്ലോ 105.വജ്രാങ്കിതേ വഹ്നിപുരദ്വയേ താം പാശാങ്കുശാഢ്യാമുദരസ്ഥസാധ്യാം മദ്ധ്യേഥകോണേഷു ച ബാഹ്യവൃത്തേ പുഃപുനസ്തത് വിലിഖേത് സമന്താത്.

ശ്ലോ 106. ഭൂർജ്ജേ ലിഖിതമേതദ് സ്യാത് സർവ്വവശ്യകരം നൃണാം ആരോഗ്യൈശ്വര്യ ജനനം യുദ്ധേഷു വിജയപ്രദം.

വജ്രാങ്കിതത്തിൽ(സ്വസ്തികസ്ഥാനം) വഹ്നിപുര ദ്വയത്തിൽ പരസ്പരം തിരിഞ്ഞിരിക്കുന്ന 2 ത്രികോണങ്ങളുണ്ടാക്കി(ഷഡ്ചക്രം)മദ്ധ്യഭാഗ ത്ത് പാശാങ്കുശാഢ്യയായി മായയെ സാദ്ധ്യക ളുടെ മദ്ധ്യത്തിൽ ,കോണുകളുടെ ബാഹ്യവൃ ത്തത്തിൽ ഓരോന്നോരോന്നായി സമമായി (സമ്യക്ക്) എഴുതണം.ഭൂർജ്ജത്തിലെഴുതിയാൽ നൃപന്മാർക്ക് സർവ്വവശ്യകരം ആരോഗ്യം , ഐശ്വര്യം,യുദ്ധവിജയം ലഭിക്കുന്നു

ശ്ലോ 107.ഭൂർജ്ജേസരോജേ സ്വരകേസരാഢ്യേ വർഗ്ഗാഷ്ടപത്രേ വസുധാപുരസ്ഥേ

പാശാങ്കുശാഭ്യാം ഗുണശഃപ്രബദ്ധാം
മായാൻലിഖാന്മദ്ധ്യഗതാം സമാധ്യാം

ശ്ലോ 108.സർവ്വോത്തമമിദം യന്ത്രം താരിദം കുരുതേ നൃണാം
ആരോഗ്യൈശ്വര്യസൌഭാഗ്യ
വിജയാദീനനാരതം

ഭൂർജ്ജപത്മത്തിൽ സ്വരകേസരാഢ്യമായി, വർഗ്ഗാഷ്ടപത്രത്തിൽ ഭൂപുരത്തിലെഴുതിയ പാശാങ്കുശങ്ങളോടെ ഗുണബദ്ധമായി എഴുതിയ സർവ്വോത്തമയന്ത്രം ധരിച്ചാൽ ആയുരാരോഗ്യൈശ്വര്യസൌഭാഗ്യവിജയാദികൾ ലഭിക്കും. മായ ത്രിഗുണങ്ങളാൽ ബദ്ധയാണ് .അപ്രകാരം ത്രിഗുണാത്മികയായ മായയെയാണ് ഇവിടെ പൂജിക്കുന്നത്.

ഇപ്രകാരം ശാരദാതിലകതന്ത്രത്തിൽ പദാർത്ഥാദർശമെന്ന വ്യാഖ്യാനത്തിൽ ഒമ്പതാം പടലം സമാപ്തം.

പടലം 10.

1. ത്വരിതാപ്രകരണം
2. ദ്വാദശാക്ഷരമന്ത്രം,ഋഷ്യാദി
3. ആചാര്യോക്തത്വരിതാശബ്ദവ്യുത്പത്തി
4. ധ്യാനം
5. അനന്തകുലികാദിദ്യാനം
6. പുരശ്ചരണാദി
7. കിങ്കരമന്ത്രം
8. ത്വരിതാഗായത്രി
9. വിജയപ്രദമന്ത്രം

10.ലക്ഷ്മീകീർത്തിപ്രദയന്ത്രം
11. വശ്യാവഹശ്രീപ്രദയന്ത്രം
12 അനുഗ്രഹാദ്യയന്ത്രം
13.ശ്രീമന്ത്രം
14. ചതുഃഷഷ്ഠിപദയന്ത്രം
15.ത്രികണ്ടകീമന്ത്രം,ധ്യാനം
16.പുരശ്ചരണാദി വശ്യത്രികണ്ടകി
17.പഞ്ചദശാക്ഷരനിത്യാമന്ത്രം
18.ധ്യാനം പുരശ്ചരണാദി
19 മന്ത്രാന്തരം,ഋഷ്യാദി
20.ധ്യാനം പുരശ്ചരണാദി
21.വജ്രപ്രസ്താരിണീമന്ത്രം ഋഷ്യാദി
22.ധ്യാനം പുരശ്ചരണാദി
23.ത്രൈപുടമന്ത്രം
24. ഋഷ്യാദി ധ്യാനം പുരശ്ചരണാദി
25 അശ്വാരൂഢാമന്ത്രം
26.ധ്യാനം പുരശ്രണാദി
27.യന്ത്രം
28 അന്നപൂർണ്ണാമന്ത്രം ധ്യാനം
29.പുരശ്ചരണാദി
30 പത്മാവതീമന്ത്രം ധ്യാനം
31., പുരശ്ചരണാദി യന്ത്രം.

## 32. അമഠന്യാസം

.

ശ്ലോ 1 . തതോഭിധാസ്യേ ത്വരിതാം ത്വരിതഫലദായിനീം താരോ മായാവർമ്മബീജ മൃദ്വിരീശസ്വരാന്വിതാ

ശ്ലോ 2.കൂർമ്മസ്തദന്ത്യോ ഭഗവാൻക്ഷഃ സ്ത്രീദീർഘതനുച്ഛദം സംവർത്തോ ഭഗവാൻ മായാഫടന്തോദ്വാദശാക്ഷരഃ

ശ്ലോ 3.മുനിരർജ്ജുനഃആഖ്യാതോവിരാട് ഛന്ദഃസമീരിതം ത്വരിതാ ദേവതാ പ്രോക്താ പുരുഷാർത്ഥഫലപ്രും.ദാഃ

ത്വരിത എന്നാൽ ത്വരിതമായി(വേഗം)ഫലം നൽകുന്നവളാണ്. ഭക്തിയുള്ളവർക്ക് വേഗ ത്തിൽ സിദ്ധിനൽകുന്നു.അവരുടെ ത്വര കൊണ്ടാണ് ത്വരിതാസിദ്ധി.താരം പ്രണവം. മായ ശക്തിബീജം. വര്ത്മബീജം ഹ

.ഋദ്ധ്വി-കലാന്യാസത്തിൽ സ ഈശനിൽ ര ചേർന്ന സ്വ സ്വരാന്വിത. സ്വേ. കൂർമ്മം ച.കൂർമ്മാന്ത്യം ഛ. ഭഗ ഏ. ഭഗവാൻ ഏകാരയുക്തൻ, ഛേ.ക്ഷ സ്ത്രീരൂപം. ക്ഷകാരം സവിസർഗ്ഗം ക്ഷം സാമന്തം ആലയം. ദീർഘതനുച്ഛദം ഹ്രൂം.സംവർത്ത ക്ഷ.ഭഗവാൻ ഏ ചേർന്ന് ക്ഷേ. മായാ അവസാനം ഫട് 12 അക്ഷരം.(ദ്വാദശാക്ഷരമ ന്ത്രം).ക്ഷേ വർണ്ണത്തിലാണ് കീലകം.അതിനാൽ ക്ഷേ ഉച്ചരിച്ചശേഷം ഹ്രൂം വേണം. ഓം  ഹ്രീം ഹും

സ്വേച്ഛേരക്ഷം ഹ്രൂം ക്ഷേഹ്രൂം ഹ്രീം ഫട്.ദക്ഷിണാമൂർത്തിസംഹിതയിൽ കവചം സ്ത്രീസ്വരൂപമായ ക്ഷേ എന്ന കീലകത്തിലാണ് പ്രവർത്തിക്കുന്നത്.മുന്നിൽ ഹ്രൂങ്കാരമെഴുതി പിന്നിൽ ക്ഷകാരമെന്നത് മഹാചാര്യന്മാർക്ക് വിപ്രതിപത്തി (വിയോജിപ്പ്)ഉള്ള പ്രയോഗമാണ്. എപ്രകാരം വൃക്ഷങ്ങൾ ഗ്രന്ഥങ്ങളായി(ഗ്രന്ഥികൾ) ഭവിക്കുന്നുവോ,അപ്രകാരം മന്ത്രങ്ങളും സ്വഭാവേന കീലകം (തേജസ്സ്) എന്ന് നാമമുള്ള ഗ്രന്ഥങ്ങളിൽ ഭവിക്കുന്നു.അതിനുള്ള കാലവിളംബം സിദ്ധാദികൾക്ക് ദോഷമായി ഭവിക്കുന്നു.ഇത് അക്ഷരവിശേഷഗതികൊണ്ട്,ഉണ്ടാവുന്നു.ചിന്മന്ത്രങ്ങളിൽ അതാത് അക്ഷരം ഉദ്ധരിച്ച് ശാസ്ത്രീയമായി ചിദക്ഷരത്താൽ പരിപൂരിപ്പിച്ച് ജപം ചെയ്ത് ചിത്തത്തിൽ ഉദ്ധരിക്കപ്പെടുന്ന അക്ഷരാന്തരങ്ങളെ പ്രക്ഷേപണം ചെയ്തുകൊണ്ടാണ് ജപം.ചിത്കീലകം അഥ വാ ചിത് തേജസ്സ് എന്ന് നാമമുള്ള വിദ്യക്ക് അതിനാൽ ഒരുകാലത്തും ദോഷമില്ല. വൃക്ഷ ഗ്രന്ഥികളിലെ ഊർജ്ജം പോലെയാണത്. വിത്ത് വൃക്ഷമായി പരിണമിക്കാൻ കാലതാമസമെടുത്തത് ദോഷമാണെന്ന് പറയുന്നതു പോലെയാണത്.
കാലതാമസമെടുത്തതുകൊണ്ട് ദോഷം വരുന്നില്ല.ദുഷ്ടമായ ഒരണുപോലും കീലകത്തിൽ കലർന്നാലാണ് അത് ദോഷമാവുന്നത്. ശുദ്ധമായ കീലകം സുസിദ്ധി തരുന്നു.കീലകദോഷാപഹാരത്തിനാണ് രണ്ട്

പ്രാവശ്യം മായയോടെ മന്ത്രോദ്ധാരം.(ഹ്രീം ഹ്രീം) പ്രണവാവസാനം അസ്ത്രമായും മായ പ്രയോഗിക്കാമെന്നും മായാബീജത്താലാണ് കാംക്ഷിതസിദ്ധി എന്നും ആചാര്യവാക്യം.നാരായണീയം ഫട്ടാരാദ്യം ദേവിയോട്(മായ) ചേർന്നാൽ സർവ്വസിദ്ധിദം. പ്രണവം ബീജം മായാ ശക്തി.പത്മപാദാചാര്യർ ഹും ബീജമെന്ന് പറയുന്നു.വിനിയോഗം പുരുഷാർത്ഥ സിദ്ധി. ഋഷി അർജ്ജുനൻ. ഛന്ദസ്സ് വിരാട്. ദേവത ത്വരിതാ.

ശ്ലോ 4. മായാവിവർജ്ജിതാൻ വർണ്ണാൻ മൂർദ്ധ്നി ഫാലേ ഗലേ ഹൃദിനാഭിഗുഹ്യോരു യുഗ്മേഷുജാനുജംഘാപദേഷു ച

ശ്ലോ 5.വിന്യസ്യ വ്യാപകം കുര്യാത്സമസ്തേനൈവ സാധകഃ കൂർമ്മാദ്യൈഃ സപ്തഭിർവർണ്ണാഃപൂർവ്വപൂർവ്വവിവർജ്ജിതൈഃ

ശ്ലോ 6.ദ്വാഭ്യാം ദ്വാഭ്യാം ഷഡംഗാനി കൽപ്പയേത് സാധകോത്തമഃ

മായാവിവർജ്ജിതമായി വർണ്ണങ്ങൾ മൂർദ്ധാവ്,നെറ്റി, കണ്ഠം,ഹൃദയം,നാഭി, ഗുഹ്യം, ഊരുയുഗ്മം, ജാനു,ജംഘ, പദം എന്നിവിടങ്ങളി ൽ വിന്യസിച്ച് മായാസഹിതം വ്യാപകം ചെയ്ത് സമസ്തവും സാധിക്കുന്നു. കൂർമ്മം ച.ആദ്യം സ്വേ കൂർമ്മത്തിനുമുമ്പ്, സപ്തവ ർണ്ണം സ്വേച എന്ന് ഹൃദയം. ചഛേ ശിരസ്സ്. ഛേക്ഷ ശിഖ ഇത്യാദി. നാരായണീയത്തിൽ ദശാക്ഷരമന്ത്രമുദ്ധരിച്ച് നവമാന്തം തൃതീയാദി

പദങ്ങളുടെ വർണ്ണസപ്തകം,അവയുടെ അംഗ ങ്ങളിൽ ഈരണ്ടുവർണ്ണം വീതം കർത്തവ്യം എന്ന് ഉപദേശിക്കുന്നു. ചകാരം തൊട്ട് ഫട് വരെ ഷഡംഗം. കാദിമതത്തിൽ ദശാക്ഷരമന്ത്ര മുച്ചരിച്ച്,വിദ്യ ചതുർത്ഥവർണ്ണാദി ,സപ്തസ്വ രങ്ങളോടെ,അംഗങ്ങളിൽ 2 വർണ്ണം വീതം ഷഡ്ക്രമത്തിൽ
കരാംഗന്യാസം.സംഹിതയിൽ, ഛഛേ ഇവ ഹൃത്ത്. ചേക്ഷോ ഇവ ശിഖ, ക്ഷക്ഷ (ക്ഷസ്ത്രീയുഗം)കവചം.ഹുംക്ഷേ നേ ത്രം.ക്ഷേ ഫട് അസ്ത്രം.ഇപ്രകാരമുള്ള പക്ഷ ദ്വയം സ്വസ്വഗുരുസമ്പ്രദായാനുസാരേണ ബോ ധിക്കണം.ഹ്രീം എന്ന
കുണ്ഡലിനീബീജത്തിന്റെ
ഷഡ്ദീർഘയുക്തമായ മായാബീജത്തിന്റെ അം ഗമന്ത്രയോഗം സിദ്ധിച്ചവനാണ് സാധകോത്ത മൻ.

ശ്ലോ 7 താടങ്കാംഗദമേഖലാഗുണരണന്മഞ്ജീര താം പ്രാപിതാൻ കൈരാതീം വരദാഭയോ ദ്ധൃതകരാം ദേവീം ത്രിനേത്രാം ഭജേ

ധ്യാനശ്ലോകം- താടങ്കം (തോട)അംഗദം (തോ ൾവള) മേഖല,ഗുണം(നൂൽ)മഞ്ജീരം (നൂപു രം)ഇവ ധരിച്ച്,വരദാഭയമുദ്രകളോടെ ,ത്രിനേ ത്രയായ കിരാതിയെ സ്മരിക്കുന്നു. (ഭജിക്കു ന്നു) മയിൽപ്പീലികളാൽ അലംകൃതയാണ് .ശിരസ്സിൽ മയിൽപ്പീലി ചൂടിയിട്ടുണ്ട്. തളിരു കളാണ് വസ്ത്രം മായൂരഛത്രം ചൂടി ,മയി ൽച്ചിത്രമെഴുതിയ ധ്വജത്തോടെ(കൊടി) സിം

ഹാസനാരൂഢയായി ധ്യാനിക്കണം. ശ്യാമവ ർണ്ണയാണ്.അഷ്ടസർപ്പേന്ദ്രന്മാരാണ് താടങ്കാ ദിആഭരണങ്ങൾ.അനന്തനും കുലികനും രണ്ട് തോടകളാണ്. വാസുകിയും ശംഖപാലനും തോൾവളകൾ.തക്ഷകനും മഹാപത്മനും മേഖ ല.കാർക്കോടകനും പത്മനാഗവും നൂപുരം. നാരായണീയത്തിൽ  തോടകൾ വിപ്രരും കേയൂരാംഗദങ്ങൾക്ഷത്രിയരും കടീബന്ധം വൈശ്യരും നൂപുരം വൃഷലനാഗങ്ങളുമാണ്. അവരുടെ ധ്യാനം പ്രത്യേകം പറയുന്നുണ്ട്.. അനന്തനും കുലികനും വിപ്രനാഗം. അഗ്നിനി റം ആയിരം ഫണങ്ങളാൽ അലംകൃതം. വാസുകിയും ശംഖപാലനും ക്ഷത്രിയനാഗം മഞ്ഞനിറം 700 ഫണങ്ങളാൽ അലംകൃതം. തക്ഷകനും മഹാപത്മനും വൈശ്യനാഗം. നീലനിറം 500 ഫണം. പത്മനും കാർക്കോട കനും ശൂദ്രനാഗം, വെളുത്തനിറം. 300 ഫണം. ആയുധധ്യാനം വാമഭാഗത്തുനിന്ന് ദക്ഷിണഭാ ഗത്തേക്ക്.

ശ്ലോ 8 ലക്ഷം സംജപ്യമന്ത്രജ്ഞോ മനുമേനം ജിതേന്ദ്രിയഃ ദശാംശം ജൂഹൂയാദ് ബിലൈലർമധുരാക്തൈഃസമിദ്വരൈഃജിതേന്ദ്രി യനായി ലക്ഷം ജപം അനുഷ്ഠിച്ച്,ദശാംശം ബില്വം  മധുരം ഇവകൾ സമിത്തിൽ അർപ്പിക്കണം. ദശാംശജപം-ഓം ഹ്രീം നമോ നിത്യേ സ്വാഹാ. ശിവപഞ്ചാക്ഷരമെന്ന കിങ്ക രമന്ത്രത്താൽ ശതാംശജപം. ഓം ഹ്രീം നമോ

ഭഗവതേ ശവരായ(ശ്രബരായ)മഹാകിരാതരൂപായ കങ്കാലധരായ ഹും ഫട് സ്വാഹാ.

ശ്ലോ 9 ഹൃല്ലേഖാകൽപ്പിതേ പീഠേ നവശക്തിസമന്വിതേ പൂജയേത് ത്വരിതാം ദേവീം വക്ഷ്യമാണവിധീയതഃ

ഹൃല്ലേഖാകൽപ്പിതപീഠത്തിൽ,നവശക്തിസമന്വിതം ത്വരിതാദേവിയെ
ഇപ്രകാരംപൂജിക്കണം. ഹൃല്ലേഖാകൽപ്പിതം ഭുവനേശ്വരീപടല ത്തിൽ പറഞ്ഞു.ആ പീഠശക്തികളേയും പൂജിക്കണം. പീഠം അഷ്ടദലമാണ്, ഷോഡശദലമല്ല. സംഹിതപ്രകാരം അഷ്ടദലപത്മം വരക്കുക, പത്മത്തിനുപുറത്ത് ഭൂബിംബം.പ്രത്യേകം വസുപത്രങ്ങളിൽ കവചം അഷ്ടധാ എഴുതുക. മദ്ധ്യത്തിൽ ഭുവനേശി. പുറത്ത് മാതൃകകളാൽ വേഷ്ടനം. സർവ്വരക്ഷാകരമാണ് ഈ നാമ ചക്രം. അതിൽ ദേവിയെ ആചാരപൂർവ്വം അർപ്പിച്ച് ആവാഹിച്ച് പൂജിക്കുക.ആചാര്യൻ അഷ്ടഹരിവിധ്യതമായ സിംഹാസനത്തിൽ ദേവിയെ ആവാഹിച്ച് പത്മപൂജ പറയുന്നു. ത്വരിത ശബരിയാണ്, കിരാതിയാണ്. ശബരരും കിരാതരും കേരളത്തിലെ പ്രജകളാണെന്ന് ചരിത്രം. ശബരീപീഠത്തിലാണ് ഹരിഹരരൂപിണിയാ കൈരാതമൂർത്തിപൂജ.

ശ്ലോ 10.സംവർത്തകോ ബിന്ദുയുതഃകവചം സകലം വിയത് വജ്രദേഹ പുരുദ്വന്ദ്വമാഭാഷ്യ ഹിംഗുലദ്വയം

ശ്ലോ 11. ഗർജ്ജയുഗ്മം വിയത് സേന്ദുവർത്മാന്ത്യോ ദീർഘബിന്ദുമാൻ പഞ്ചാനനായ ഹൃദയം പീഠമന്ത്രഃപ്രകീർത്തിതഃ

ശ്ലോ 12.ദധ്യാദാസനമേതേനമൂർത്തിം മൂലേന കൽപ്പയേത് അംഗൈഃപ്രണീതാം ഗായത്രിം കേസരേഷ്വർച്ചയേത് ക്രമാത്.

അഗ്നിബിന്ദുയുതമായ കവചം ഹൂം. സകലം സബിന്ദുകം. കല അർദ്ധചന്ദ്രൻ. സകലം ബിന്ദുയുക്തമായ അർദ്ധചന്ദ്രൻ. വിയത് ഹം.വജ്രദേഹമായ പുരുദ്വന്ദം (പുരുപുരു)സ്വരൂപം. ദ്വിപുരുഷസ്വരൂപം. ക്ഷിം എന്ന് ഉച്ചരിക്കണം. (ഒരു സ്ത്രീ ,രണ്ട് പുരുഷൻ).സേന്ദു ബിന്ദുവോടുകൂടിയ വിയത്,ഹം. വർത്മം ഹും അവസാനം ക്ഷ ദീർഘരൂപം ക്ഷാം. ഹൃദയം നമഃ പീഠമ്ന്ത്രം., അംഗമന്ത്രം,ആവരണപൂജയാണ് പറയുന്നത്. 6 കേസരങ്ങളിൽ ഷഡംഗപൂജ.കുബേരൻ (കൌവേര)തൊട്ട് ഈശാനകോൺ വരെ ഗായത്രിയാൽ പ്രണമിക്കണമെന്ന് സമ്പ്രദായ വിത്തുകൾ.ആചാര്യൻ ഗായത്രിയോടുകൂടി അംഗങ്ങളെ വടക്കുമുതൽ ക്രമത്തിൽ ന്യസിക്കാൻ പറയുന്നു.8 സിംഹാസനത്തിൽ കിഴക്കുമുതലുള്ള ദളങ്ങളിൽ ക്രമത്തിൽ അംഗപ്രണീതയായി,ഗായത്രീജപം. മറ്റുഗ്രന്ഥങ്ങളിൽ പാഠഭേദമുണ്ട്.ത്രോത്തലാമതത്തിൽ ഇപ്രകാരമാണ് അഷ്ടാംഗന്യാസം. മന്ത്രദേവപ്രകാശികാകാരനും അഷ്ടാംഗന്യാസമാണ്, ഷഡംഗന്യാസമല്ല സമ്മതം.

ശ്ലോ 13 ദലേഷു പൂജയേദേതാഃശ്രീബീജാദ്യാഃ സുഭൂഷിതാഃ ഹുങ്കാരീം ഖേചരീം ചണ്ഡാം ഛേദനീം ക്ഷേപണീം സ്ത്രിയം

ശ്ലോ 14. ഹുങ്കാരീം ക്ഷേമകാരീം ച ലോകേശായുധഭൂഷണാഃ ഫട്കാരീമഗ്രതോ ബാഹ്യേ കോദണ്ഡശരധാരിണീം

ദളങ്ങളിൽ ശ്രീബീജാദ്യയായി, സുഭൂഷിതയായി, ഹുങ്കീരി,ഖേചരി,ചണ്ഡ,ഛേദനി,ക്ഷേപണി മുതലായവരെ പൂജിക്കുക. ഹുങ്കാരിയും ക്ഷേമകാരിയും ലോകപാലായുധഭൂഷണികളാണ്.അവസാനം പുറത്ത് കോദണ്ഡശരധാരിണിയായി ഫട്കാരിയെ പൂജിക്കണം.ഇവർ മന്ത്ര ശക്തികളാണ്. ഭൂഷണശബ്ദം ഇവരുടെ വർണ്ണ വാഹനങ്ങൾക്ക് ഉപലക്ഷണമാണ്. ഇന്ദ്രാദികളെയെന്നപോലെ ഇവരേയും വർണ്ണായുധഭൂഷണങ്ങളെ ആവാഹിച്ച് വേണം പൂജിക്കാൻ. ത്രോത്തലാമതം ഇന്ദ്രാദിലോകപാലകർക്ക് സമമായ വർണ്ണവാഹനായുധങ്ങളോടെ എന്ന് പറയുന്നു. എന്നാൽ ശക്തികൾ ലോകപാലർക്ക് തുല്യരാണെങ്കിലും ലോകപാലകരുടെ ആയുധപൂജ ചെയ്യാറില്ല. ശക്തികളുടെ ആയുധപൂജ ചെയ്യണം. മറ്റുള്ളവയിൽയോഷാരൂപം (സ്ത്രീരൂപം) പൂജിക്കയും വേണം. ത്രോത്തലാമതം സ്ത്രീരൂപങ്ങളായ ദിശാനാഥന്മാരെ ബാഹ്യാവരണത്തിൽ യജിക്കുക, മറ്റുള്ളവയിൽ ദലാഗ്രത്തിൽ ഭൈരവന്മാരുടെ മടിയിലിരിക്കുന്ന മാതൃകകളെയാണ് പൂജിക്കുന്നത്.

ശ്ലോ 15.ദ്വാരസ്യ പാർശ്വയോഃപൂജ്യേ ഹൈമ വേത്ര കരാംബുജേ ജയാഖ്യാ വിജയാഖ്യാ ച കിങ്കരായ പദം തതഃ

ശ്ലോ 16.രക്ഷരക്ഷ പദസ്യാന്തേ ത്വരിതാജ്ഞാ സ്ഥിരോഭവ വര്ത്മാസ്ത്രാന്തേന മനനാ കിങ്കരം തദ് ബഹിര്യജേത്

ശ്ലോ 17.ലഗുഡം ബിഭ്രതം കൃഷ്ണാം കൃഷ്ണാബർബരമൂർദ്ധജം ആരണ്യൈരരുണൈർപുഷ്പൈരതിമുക്തൈഃസുഗന്ധിഭിഃ

ശ്ലോ 18. പൂജയേത് ധൂപദീപാദ്യൈർനൃത്യ ഗീതൈർ മനോരമൈഃഏവം സിദ്ധമനുർമന്ത്രീ നാരീനരനരേശ്വരൈഃ

ശ്ലോ 19.മാന്യതേവത്സരാദർവ്വാക് ലക്ഷ്മ്യം ജിതധനേശ്വരഃയോനീകുണ്ഡം പ്രകൽപ്പ്യാത്ര കുര്യാദ്ധോമം നിജേഛയാ

ശ്ലോ 20 മല്ലികാകുസുമൈർഹുത്വാവശയേദഖിലം ജഗത് കൃത്യാ ദ്രോഹാദിശമനം പലാശ കുസുമൈർഹുതിം

ശ്ലോ 21. ഇക്ഷുഖണ്ഡൈഃശുഭൈർഹുത്വാ മഹതീ ഭൃംഗ്വിമാപ്ലുയാത് ദീർഘമായുവരാപ്നോതി ദൂർവ്വാ ഹോമേന സാധകഃ

ദ്വാരപാർശ്വങ്ങളിൽ ഹൈമവേത്രധാരിണികളാ യി ജയ,വിജയ മുതലായ കിങ്കരിമാരെ പൂജി ക്കുക. രക്ഷരക്ഷ എന്ന പദപ്രയോഗത്താൽ ത്വരിതാജ്ഞ സ്ഥിരോഭവിക്കുന്നു. അവരുടെ പുറത്ത്

കിങ്കരന്മാരെ അസ്ത്രായുധങ്ങളോടെ മനനം ചെയ്യണം.ലഗുഡം(ലഗുലം) വീശുന്ന കൃഷ്ണരൂപികളായി,കറുത്തുചുരുണ്ട മുടി മുകളിലേക്ക് ഉദ്ധൃതമായി, കാട്ടിലെ ചുവന്ന പൂക്കളും അതിമുക്ത(മുല്ല) മുതലായ ഗന്ധസു മങ്ങളാൽ പ്രസാദിപ്പിക്കപ്പെട്ടവരായി,അവർ നാരീനരനരേശന്മാർക്ക് സകലവും തരുന്നു. ധൂപദീപാദികളാലും നൃത്തം, ഗീതം മുതലായ മനോരമങ്ങളായ കലകളാലും ഇപ്രകാരം അനുഷ്ഠിക്കണം. ഒരു വർഷത്തെ അനുഷ്ഠാ നം കൊണ്ട് ലക്ഷമിയാൽ ജിതധനേശ്വരത്വം ലഭിക്കും.യോനീകുണ്ഡം കൽപ്പിച്ച്, മല്ലികാ സുമം ഹോമിച്ചാൽ സർവ്വജഗത്തും വശത്താ കും. പലാശപുഷ്പമെങ്കിൽ കൃത്യാദ്രോഹനാ ശം. കരിമ്പിൻതുണ്ടും തേനും അഥവാ ദൂർവ്വ ഇവകൊണ്ട് ദീർഘായുസ്സ്. ദ്വാരപാർശ്വം , ദ്വാരബാഹ്യപാർശ്വം ഇവയിൽ, രണ്ടുകൈ കളുള്ളവരും ദേവതാസമാനവർണ്ണകളും ശക്തിസദൃശരുമാണ് കിങ്കരിമാർ.വത്മം ഹും അസ്ത്രം ഫട് കിങ്കരനാമമുള്ള ദേവിമാർ പ്രേഷ്യഭൂതങ്ങളെന്ന ഭൂതവിശേഷമാണ്. ത്രോത്തലാതന്ത്രം, പ്രേതാസനത്തിലിരിക്കുന്ന ഭീഷണരൂപികളായി വാതിലിന് (നഗരത്തിന്) പുറത്ത് ഇരിക്കുന്നതായി സങ്കൽപ്പിക്കുന്നു. ത്വരിതാമന്ത്രത്തോടൊപ്പം ത്വരിതാഗായത്രി ജപിക്കണം. ത്വരിതാദേവീശബ്ദത്തിനുശേഷം വിദ്മഹേ എന്ന് വർണ്ണോച്ചാരണം. വിദ്യാം ധീമഹി തന്നോ ദേവീ പ്രചോദയാത് എന്ന് ഗായത്രീത്വരിതാമന്ത്രം ഈ മന്ത്രം ജപിക്കുന്നത്

ദേവീസാന്നിദ്ധ്യം ഉണ്ടാക്കുന്നു. (സാന്നിധ്യകാരിണി)

എന്തുകൊണ്ട് ഹരിഹരരൂപം. ഹോമദശാംശത്താൽ പഞ്ചാക്ഷരകിങ്കരന്മാർക്കും ഹോമം സർവ്വപ്രയോഗത്തിലും വേണം.വശയേദ് (വശത്താവുക) എന്നതിൽ കാമാദിത്വം.(മോഹനം). കൃത്യാദ്രോഹാദിത്വത്തിൽ നൃസിംഹത്വം. മഹതീം ഋദ്ധിം എന്നതിൽ ശക്ത്യാദിത്വം. ദീർഘമായുരവാപ്നോതിയിൽ മൃത്യുഞ്ജയത്വം ഇവയെല്ലാം ചേർന്നതാണ് ത്വരിതാമന്ത്രം. മോഹിനി, നൃസിംഹം, ശക്തി, മൃത്യുഞ്ജയം ഇവ ചേർന്ന ശബരീരൂപത്തിൽ സാധകൻ ത്രികൃതപുരശ്ചരണം നേടുന്നു.

ശ്ലോ 22 ധാന്യൈ പ്രക്ഷാളിതൈർഹുത്വാ ശ്രിയമിഷ്ടാം സമാപ്നുയാത് യവൈർധാന്യ സമൃദ്ധിഃ ്യാദ്ഗോധൂമൈരിഷ്ടസിദ്ധയഃ

ശ്ലോ 23.തണ്ഡൂലൈരക്ഷയാസിദ്ധിഃസ്യാദ്വൃദ്ധിർ മഹതീതിലൈഃമന്ത്രീ നീലോൽപ്പലൈർ ഹുത്വാ നൃപപത്നീം വശം നയേത്

ശ്ലോ 24.പ്രബുദ്ധൈഃപങ്കജൈർഹുത്വാ വശം നയതി മേദിനീം
അശോകൈഃപുത്രമാപ്നോതി
മധുകൈരിഷ്ടമാപനുയാത്

ശ്ലോ 25. ഫലൈർജംബുഭവൈർഹുത്വാ ലഭതേ ധനമീപ്സിതം പുഷ്പൈ പാടലി സംഭൂതൈരിഷ്ടാമാപ്നോതി സുന്ദരീം.

ധാന്യം കഴുകിഹോമിച്ചാൽ ഇഷ്ടമായ ശ്രേയ സ്സ്. (ശ്രീയോഗം).യവത്താൽ ധാന്യസമൃദ്ധി, ഗോതമ്പിനാൽ ഇഷ്ടസിദ്ധി,അരിയാൽ അക്ഷയ സിദ്ധി,തിലത്താൽ മഹത്തായ വൃദ്ധി,നീലോ ൽപ്പലത്താൽ നൃപപത്നീവശീകരണം, താമര പ്പൂകൊണ്ട് ഭൂമിയെ തൻവശം നയിക്കൽ, അശോകത്താൽ പുത്രയോഗം,കാമലാഭം. തേൻകൊണ്ട് ഇഷ്ടപ്രാപ്തി, ജംബൂഫലം (ഞാ വൽ) കൊണ്ട് ധനലാഭം, പാടലീപുഷ്പം കൊണ്ട് ഇഷ്ടപ്പെട്ട സുന്ദരിയെ ലഭിക്കുന്ന ബാലായോഗം.

ശ്ലോ 26. പുഷ്പൈർബകുലസംഭൂതൈഃ കീർത്തിഃ സ്യാദനപായിനി ദീർഘാമായുർ ലഭേദാമ്രൈശ്ചമ്പകൈഃകാഞ്ചനം ലഭേത്

ശ്ലോ 27.കുർവീത സർഷപൈർഹോമം ശത്രോർനാശകരം സുധീഃ പത്രൈർ ബകുല ജൈർഹുത്വാ  ശീഘ്രൈരുത്സാദയേദരീം .ശ്ലോ 28.ശാല്മലീപത്രഹോമേന സപത്നാൻ നാശയേദ് ധ്രുവം കോദ്രവൈഃകണൈനൈസ്തദ്വ ന്നിംബൈർവിദ്വാൽയേമഥഃ

ശ്ലോ29. മാഷഹോമേന മൂകഃസ്യാദുന്മത്തോ ക്ഷൈർഭവേദരിഃഅയുതം ഹോമസംഖ്യാസ്യാ ജ്ജപസ്താവാൻ പ്രകീർത്തിതഃ

ശ്ലോ 30.സ്നാനം തന്മന്ത്രതസ്തോയൈ സർവ്വ വ്യാധിഹരം സ്മൃതം  തജ്ജപ്തം ചുലുകം തോയം മുഖേ ക്ഷിപ്തം വിഷാപഹം.

ശ്ലോ 31.ആർത്തായഭേഷജം ദധ്യാന്മന്ത്രേണാ നേന മന്ത്രവിത് സ ഭവേദ് വ്യാധിനിർമു ക്തോ മന്ത്രസ്യാസ്യപ്രഭാവതഃ

ശ്ലോ 32. ത്രിലോഹീമുദ്രികാനേന മനുനാ സാധുസാധിതാ കൃത്യാദ്രോഹാദിശമനീ സർവ്വവ്യാധിവിനാശിനി.

ശ്ലോ 33 സർവ്വസമ്പദ്പ്രദാ നിത്യം സർവ്വ വശ്യകരീ മതാ യദ്വദാഞ്ഛതി മന്ത്രജ്ഞ സ്തത്തദേതേന സാദ്ധ്യതേ

ഇലഞ്ഞിപ്പൂകൊണ്ട് അനപായിനിയായ (അനശ്വരമായ)കീർത്തി ലഭിക്കും. എപ്രകാരം . ആചാരം എന്നത് ധാതു. അനാദ്യന്താ എന്നത് ധാതൃത്വം ഇപ്രകാരം പരസ്മൈപദ മായ സമാധി സംഭവിക്കുന്നു. സമാധിയിൽനി ന്ന് സർവ്വജ്ഞത്വം. ബ്രഹ്മസായൂജ്യം ഇവ സംഭവിക്കുന്നു. .ഇതാണ് അനപായിനിയായ കീർത്തിക്ക് കാരണമായിത്തീരുന്നത്. ഇലഞ്ഞി പ്പൂ ത്വരിതക്ക് ഏറ്റവും പ്രിയങ്കരമായ പുഷ്പമാണ് .മാമ്പൂ കൊണ്ട്ദീർഘായുസ്സും, ചെമ്പകം കൊണ്ട് സുവർണ്ണലാഭവും കടുകു കൊണ്ട് ശത്രുനാശവും എരിഞ്ഞിയിലകൊണ്ട് വേഗത്തിലുള്ള ശത്രുനാശവും ശാല്മലിയില കൊണ്ട് സപത്നീനാശവും നിംബത്താൽ (ഗരു ഡയോഗം) വിഷാപഹവും സംഭവിക്കുന്നു. മാഷം കൊണ്ട് ശത്രു മൂകനും അക്ഷത്താൽ ഉന്മത്തനുമാവും.കോദ്രവത്താൽ(തൃഷചൂർണ്ണം ) കണ്ഠം അടക്കും.ഹോമസംഖ്യ അയുതമെ ങ്കിൽ പ്രശസ്തി. മ.ന്ത്രിച്ച ജലത്തിൽ കുളി ച്ചാൽ

സർവ്വരോഗവും മാറും.ജപിച്ച ചുലുക ജലം മുഖത്തുതളിച്ചാൽ, വിഷബാധപോകും മന്ത്രം ജപിച്ച മരുന്നു രോഗിക്ക് കൊടുത്താൽ രോഗം മാറും. മൂന്നുലോഹങ്ങളാൽ വിധി പോലെ ഉണ്ടാക്കിയ മുദ്രിക കൃത്യാദ്രോഹശ മനിയും സർവ്വവ്യാധിവിനാശിനിയും സർവ്വ സമ്പദ്പ്രദയും നിത്യവും സർവ്വൈശ്വര്യകരി യുമാണ്. ഏതേത് കാംക്ഷിക്കുന്നുവോ അത് മന്ത്രവിത്തിന് നൽകുന്നതാണ്. സമ്മോഹിനീ യോഗം, മൃത്യുഞ്ജയയോഗം, ശ്രീയോഗം, ബാലായോഗം,സമാധിയോഗം ഇവ കൂടാതെ ഗരുഡബീജയോഗം(വിഷനാശം)നൃസിംഹബീ ജയോഗം (മന്ത്രവിത്ത്), പ്രണവയോഗം(മുക്തി), വാഗ്യോഗം(ധർമ്മജ്ഞാനകരി),ശക്തിയോഗം( സർവ്വകരി),എന്നിവയും ശബരി (ത്വരിത)

നൽകുന്നു..

ശ്ലോ 34. മദ്ധ്യേ സരോജേ ദശപത്രയുക്തേ മാ യാം ലിഖേദ്വാഞ്ചിതസാദ്ധ്യഗർഭാം താരാദി വർണ്ണാൻ ദശമന്ത്രസംസ്ഥാൻ ഷഡ്കോണ ബീജം വസുധാപുരസ്ഥം.

ശ്ലോ 35. കൃത്യാദ്രോഹാദിശമനം വ്യാല ചൌരഭയാപഹം വിധൃതം ത്വരിതായന്ത്രം വിശേഷാദ്വിജയപ്രദം.

10 ഇതളുള്ള പത്മമദ്ധ്യത്തിൽ മായ എഴുതു ന്നു.താരാദിവർണ്ണങ്ങൾ 10 മന്ത്രങ്ങൾ. ഷഡ്കോണബീജം ഭൂപുരത്തിൽ. കൃത്യാദ്രോ ഹശമനിയും വ്യാളചോരഭയാപഹവും ആയ

ത്വരിതായന്ത്രം വിശേഷാത് വിജയപ്രദമാണ്.
വാഞ്ഛിതസാദ്ധ്യഗർഭാം- വശ്യാദികളായ കാമി
തം ഗർഭത്തിലാണ്. വിശേഷാൽ വിജയപ്ര
ദമാകാൻ ദുർഗ്ഗാബീജത്തിൽ മായയാൽ
സാദ്ധ്യലേഖനം.

ശ്ലോ36. താരേ ഹും വിലിഖേത് സരോജ
കുഹരേ സാദ്ധ്യാഭിധാനാന്വിതം മന്ത്രാണീൻ
വസുസംഖ്യകാം വസുദലേഷ്വാലിഖ്യ
തദ്ബാഹ്യതഃശക്ത്യാഃത്രിപരിവേഷ്ടിതം
ഘടഗതം പത്മസ്ഥമബ്ജാനനം യന്ത്രം വശ്യകരം
ഗ്രഹാദിഭയഹൃല്ലക്ഷ്മീപ്രദം കീർത്തിദം

യന്ത്രാന്തരം-
അഷ്ടദലപത്മകർണ്ണികയിൽ സാദ്ധ്യനാമാന്വി
തം മായാദ്വയം,താരം വത്മരഹിതം എഴുതുന്നു
.അഷ്ടസംഖ്യാമന്ത്രം ദലങ്ങളിൽ. പുറത്ത്
ശക്തികളാൽ 3 വേഷ്ടനം.കുഭത്തിലെ പത്മ
ത്തിൽ പത്മമുഖമായ യന്ത്രം വശ്യം,ഗ്രഹഭയ
ഹരം,ഹൃല്ലക്ഷ്മീപദം. അജപാ മന്ത്രമെന്ന്
സാദ്ധ്യനാമാന്വിതമെന്നതിനാൽ അറിയണം.

ശ്ലോ 37കോഷ്ഠാനാം ശതമേകവിംശതിയുതം
കൃത്വാധ്രുവം മദ്ധ്യതഃ സാദ്ധ്യാഢ്യം  ത്വരിതാം
ശിവാദിവിലിഖേൻ മായാം വിനാ മന്ത്രവിത്
രേഖാഗ്രേഷു ലസത് ത്രിശൂലമഗ്രം
സകൃത്സംജപ്യസമ്പാദിതം യന്ത്രം ക്ഷ്വേഡ്
മഹാഭിചാരഗമനം വശ്യാവഹം ശ്രീപദം

121 കോഷ്ഠം വരച്ച് മദ്ധ്യത്തിൽസാദ്ധ്യാഢ്യം
ത്വരിതയെ ശിവാദിയായി മായ കൂടാതെ

എഴുതുക.രേഖാഗ്രത്തിൽ ത്രിശൂലാഗ്രം വരച്ച് ജപിക്കുക. ക്ഷേപണ്ഗ് യന്ത്രം മഹാഭിചാരശമനവും വശ്യാവഹവും ശ്രീപ്രദവുമാണ്. തെക്കുനിന്ന് വടക്കോട്ടും കിഴക്കുനിന്ന് പടിഞ്ഞാട്ടും 12 രേഖ വരച്ച് 121 കള്ളി ഉണ്ടാ



ക്കുന്നു.
നടുവിലെ ഏഴിൽ ഈശാനകോൺ മുതൽ പ്രദക്ഷിണക്രമത്തിൽ 12 പ്രാവശ്യം മന്ത്രമെഴുതുന്നു.
ക്ഷേപണ്ഗ്ശമനത്തിന് ഗരുഡബീജത്തിലാണ് സാദ്ധ്യലിഖനം. മഹാഭിചാരശമനത്തിന് നൃസിംഹബീജത്തിലാണ് സാദ്ധ്യലിഖനം. വശ്യത്തിന് കാമബീജത്തിൽ ശ്രീബീജം. സർവ്വാർത്ഥത്തിന് ശക്തിബീജം.ഈശാനം ആഗ്നേയം നൈരൃതം വായവ്യമെന്ന് നാലു കോൺ. മദ്ധ്യത്തിൽ പ്രണവം. ഈശഗതമായ 5 കോണകോഷ്ഠത്തിലും മായ കൂടാതെ സാദ്ധ്യാഢ്യമായി ത്വരിത എഴുതണം. മന്ത്രവിത്ശബ്ദത്താൽ ലേഖനക്രമംസൂചിപ്പിക്കുന്നു. സാദ്ധ്യാഢ്യം പ്രതികോഷ്ഠം ഏകേകവർണ്ണമായി സാദ്ധ്യം എഴുതണം.മദ്ധ്യധ്രുവത്തിൽ

സർവ്വകർമ്മസാദ്ധ്യലിഖനം. അത് അക്ഷര ലേഖനക്രമം.  ഈശാനതാരപഞ്ചകത്തിൽ ആദ്യപ്രണവത്തന്റെ കിഴക്കുദിക്കിലെ പദ ചതുഷ്ക്കത്തിൽ ഹും ആദി ഛേ അന്തമായി വർണ്ണചതുഷ്കം മദ്ധ്യപ്രണവം എഴുതുന്നത് ഏകാവൃത്തി. രണ്ടാമത്തെ താരത്തിന്റെ പൂർവ്വപദത്രയത്തിൽ ഹും ഛേ എന്നെഴുതു ന്നത് രണ്ടാം ആവർത്തി. മൂന്നാം താരപൂർവ്വ പദദ്വയത്തിൽ ഹും ഛേ എന്നെഴുതുന്നത് മൂന്നാം ആവർത്തി.നാലാംതാരപൂർവ്വപാദ ത്തിൽഹും എന്നെഴുതുന്നത് ചതുർത്ഥി.പഞ്ചമ പ്രണവം ആരംഭിച്ച് പൂർവ്വലിഖിതവചനം അഞ്ചാം ആവർത്തി(പഞ്ചമി). ഇപ്രകാരം പ്രണവപഞ്ചകത്തിൽനിന്ന് പഞ്ചാവർത്തി. ഏകാവർത്തി, ദ്വിതീയ അനുവചനേന, തൃതീയാ ഉപജീവനേന, ചതുർത്ഥി ഉപന്യാസേന, പഞ്ചമിപൂർവ്വപദാവൃത്തി - ഇപ്രകാരം ഓരോ കോണിലും ദശാവൃത്തി. ഇതുപോലെ ആഗ്നേയാദികോണത്രയത്തിലും ആചാര്യവാക്യപ്രകാരം അനുവിലേഖനം ചെയ്യുന്നു. നാരായണീയത്തിലും ഭൂർജ്ജപത്ര ത്തിൽ, സകാരകപുടത്തിൽ, ജവശൂലദീപ്ത ത്തിൽ,കോണങ്ങളിൽ, മദ്ധ്യത്തിൽ താരത്തോ ടെ നാമം എഴുതുന്നു.ഷട്ബ്ദത്തോടെ എഴു തണമെന്ന് പറയുന്നു.മാലാർണ്ണയുക്തമായി പ്രതിപുടം എഴുതിയാൽ ഗ്രഹാർത്തികൾ ഹരിക്കുന്നു.സകാരം 12. ജപം 48. യന്ത്രാന്തരത്തിൽ പൂർവ്വാപരരേഖകൾ 12 ഗിരിശം,ദക്ഷിണോത്തരരേഖകളോടുചേർത്ത്,

മദ്ധ്യകോഷ്ഠങ്ങളിൽ ഇന്ദ്രാദിദിക് കോഷ്ഠങ്ങ ൾ, അസ്ത്രം ലിപികൾ മറ്റു കോഷ്ഠങ്ങളിൽ- ഇപ്രകാരമെഴുതിയ യന്ത്രങ്ങൾ ധരിച്ച മനു ഷ്യരെ ദേവന്മാർ പോലും ദ്രോഹിക്കാൻ ശക്തരല്ല, പിന്നെയാണോ മാനവൌഘം

ശ്ലോ 38. ഏകാശീതിപദേഷു ടാന്തവിവരേ സാദ്ധ്യം ലിഖേൻ മദ്ധ്യതഃ പശ്ചാൻ പംക്തി ഷുഃ ദിഗ്ഗതാസു ലിപിശോജ്ജുംസഃശിഖാന്തം ലിഖേത് ശിഷ്ടേഷ്വേശനിശാചരാദി വിലിഖേ ല്ലക്ഷ്മീമനും പംക്തിശഃശസ്ത്രാവിർ വഷഡാ ന്തയാത്വരിതയാവീതം ചതുർദിക്ഷ്വപി.

81 പദമുള്ള കോഷ്ഠത്തിൽ മദ്ധ്യത്തിൽ ടാന്ത വിവരത്തിൽസാദ്ധ്യം എഴുതുക. പംക്തിയിൽ (5) ദിക്കുകളിൽ ലിപികൾ. ബാക്കി ഈശ്വര, നിശാചരാദി ലക്ഷ്മി. പംക്തികളിൽ ശാസ്ത്രാ വ് വഷഡ് അവസാനമായി, ത്വരിതയാൽ ആവീതമായി, നാലുദിക്കിലും.(81 പദമുള്ള വാസ്തു കേരളത്തില് സർവ്വസാദാരണമായി ഉപയോഗിക്കുന്നുണ്ട്) മദ്ധ്യത്തിൽ ടാന്തം ഠം. അതിനുമദ്ധ്യത്തിൽ സാദ്ധ്യം,സാധകം .മദ്ധ്യ കോഷ്ഠത്തിന്റെ കിഴക്ക്,പടിഞ്ഞാറ്, തെക്ക്, വടക്ക് നാലുകോഷ്ഠങ്ങളും മദ്ധ്യകോഷ്ഠവും - പംക്തിജുംസം സ്വരൂപം. ശിഖാന്തം വഷഡന്തം ജുംസവഷഡ് എന്ന ലിപികൾ ഓരോന്നായി എഴുതുക.ലക്ഷ്മീമനു ശ്രീസേത്യാദികം. (81 പദമുള്ള വാസ്തു കേരളത്തിൽ സർവ്വസാ ധാരണമായി ഉപയോഗിക്കുന്നുണ്ട് ശസ്ത്രം അസ്ത്രം

ഫട്.)അതിൽനിന്നാവിർഭവിച്ച വഷട്.അതിന്റെ അസാനത്തിൽ ത്വരിതാമന്ത്രത്താൽ നാലുദി ക്കിലും ദിശതോറും ഓരോ ആവൃത്തി വേഷ്ടനം. വഷട് അന്തം പുറത്ത് ശീഘ്രാ. ദിക്കുകളിൽ മദ്ധ്യത്തിൽ ഠം കലശം അഗ്നി. അസ്ത്രത്തിൽനിന്ന് യന്ത്രം ആവിർഭവിച്ചു. ശാസ്ത്രാ(ഫട്)വിൽനിന്ന് വഷട്. ഗുരുവിൽനി ന്ന് വഷട് അഥവാ ശിഷ്യവാക്ക്. അവസാന മാണ് വഷട്. ഇതാണ് യന്ത്രം. ഫട്കാരം ഉച്ചരിച്ചുവേണം വഷട്ക്കാരം എന്നാൽ ത്വരിതയിലാകട്ടെ വഷഡന്തമാണ്, ഫട്കാ രമില്ല.  ഈ പ്രത്യേകത ശ്രദ്ധേയമാണ്. വേഷ്ടനത്തിൽ അഗ്രത്തിൽ മായാസഹിതമാണ് യന്ത്രം.

ശ്ലോ 39. ലാന്തം പ്രവീതം കമലാസനേന ഘടേന വീതം കമലാസനേന സംസാധിതം ചക്രമനുഗ്രഹാഖ്യം ദധ്യാദ്യഥാവത് കനകാദി ബദ്ധം.

ലാന്തം വകാരം. പ്രവീതം പ്രകർഷേണ വീതം.മാലാരൂപം വകാരം കൊണ്ട് മാലാ രൂപമായി ആവരണം ചെയ്യപ്പെട്ടത്. (വകാരം ജലം) കമലാസനൻ.ബ്രഹ്മാവ്. ബ്രഹ്മാവിനാൽ കുംഭരൂപത്താൽ ആവരണം ചെയ്യപ്പെട്ടത്. ബ്രഹ്മാവിനാൽ സംസാധിതമായ ചക്രം. യഥാ വിധി കനകാബദ്ധമായി നൽകപ്പെട്ട ഈ ചക്രം ബ്രഹ്മാവ് അനുഗ്രഹിച്ച് തരുന്നതാണ്. വർണ്ണമാലാവേഷ്ടിതബിംബം,വ (വാക്ക്,ജലം) ക (ബ്രഹ്മാ, കവിത്വം) ഇവ വാക്സിദ്ധി,

കവിത്വസിദ്ധി ഇവ അനുഗ്രഹിച്ച് തരുന്നു ബ്രഹ്മദത്തമായ ഈ ത്വരിതായന്ത്രം.

ശ്ലോ 40.കൃത്യാപമൃത്യുരോഗാദീൻ ക്ഷേഌ്ഭൂത മഹാഗ്രഹാൻജീവേദ്വർഷശതം പുത്രൈഃ പൌത്രൈർലക്ഷ്മ്യാചനന്ദതിഃ

അപമൃത്യു,രോഗം,ക്ഷ്വേഌ് മഹാഭൂതങ്ങളാലുണ്ടായ ബാധാദികൾ ഇവ നീക്കുന്നു. നൂറുവർഷം പുത്രപൌത്രാദികളോടെ ശ്രീയോടെ ജീവിക്കാനും അനുഗ്രഹിക്കുന്നു. തന്ത്രാന്തരത്തിൽ,യമൻ,ബ്രഹ്മാവ്, വിഷ്ണു ബുധൻ,ഭൈരവൻ,ഹേരംബൻ,ഗുഹൻ ഇവരെല്ലാം ഈ യന്ത്രം ധരിച്ച് അതിന്റെ പ്രസാദത്താൽ വിദ്യയാൽ സർവ്വത്തേയും വശീകരിച്ചു. ത്രിലോകത്തിലെ ദുഃഖങ്ങളെല്ലാം കൃത്രിമങ്ങളാണ്. അവയെല്ലാം ക്ഷയിച്ച് വിദ്യാരാജ്ഞിയുടെ പ്രഭാവം പ്രകാശിക്കും, സംശയങ്ങളെല്ലാം തീരും.കുണ്ഢങ്ങളിൽ, സമകളിൽ (ഹോമകുണ്ഡം, സംവത്സരം)ഘടികയിൽ( വിദ്യാകേന്ദ്രം)ഭവനത്തിൽ ഇതെഴുതി പൂജിക്കണം. പരമമായ അനുഗ്രഹചക്രമാണിത്. സർവ്വനരന്മാരും അവരുടെ കുടുംബവർഗ്ഗങ്ങളും സർവ്വമനുഷ്യലോകവും സർവ്വാത്മനാ വശത്താവുന്ന അനുഗ്രഹചക്രം. പശുക്കളും പോത്തുകളും പ്രജകളും സമൃദ്ധമാവും. രാഷ്ട്രവും വീടും ധനധാന്യസമൃദ്ധമാവും.

ശ്ലോ 41 ശ്രീ സാ മായാ യാമാ സാ ശ്രീ സാനോ യാജ്ഞേ ജ്ഞേയാ നോസാ

മായാലീലാ ലാലീയാമാ യാജ്ഞേ ലാലീ ലീലാ ജ്ഞേയാ

ശ്ലോ 42.ലിഖേച്ചതുഃഷഷ്ടിപദേഷു വിദ്യാനിശാദികന്യാദി രമാമനും തം ബാഹ്യേ യദാവത് ത്വരിതാഭിവീതം ലാന്തേശ്ചവീതം വരകാഞ്ചനസ്ഥം.

ശ്ലോ 43. ദേശേ പുരേ വാ ഗുഹേ(ഗൃഹേ)വാ വിനിഃക്ഷിപേഞ്ച ക്രമിദം യഥാവത് തത്ര ധ്രുവം ഗോമഹിഷാഭിവൃദ്ധിഃ സമ്യക്പ്രജാശസ്യ സമൃദ്ധയഃസ്യുഃ

യന്ത്രാന്തരം. കിഴക്കുനിന്ന് പടിഞ്ഞാട്ടും തെക്കുനിന്ന് വടക്കോട്ടും 9 രേഖ വരക്കു ക.64 കള്ളി വരും.കന്യാദിയിൽനിന്ന് (നൈര്യ തി)എഴുതിത്തുടങ്ങുക. ശ്രീബീജം,മായാബീജം അവയുടെ വിലോമം ഇപ്രകാരം അവസാനം വഷഡ് ചേർത്ത് 4 ദിക്കിലും എഴുതേണ്ടതാ ണ്. നടുവിലെ നാലുകോഷ്ഠത്തിലും ഠകാരം എഴുതണം.മദ്ധ്യത്തിൽ സാദ്ധ്യസാധകകർമ്മ നാമം എഴുതണം. ഒരു ഹസ്തം പ്രമാണത്തി ൽ,യന്ത്രമുണ്ടാക്കി, ത്വരിതയാലാവൃതമായി പൂജിച്ച്,ദേശം,പുരം,നഗരം,ഗൃഹം,ഗുഹാസ്ഥാ നം ഇവിടെയെല്ലാം ചക്രം നിക്ഷേപിക്കുന്നു. രമാ(മാരാ)മായാ(യാമാ)രമാ(മാരാ)യാജ്ഞേ, ജ്ഞേയാ, ലാലീ ലീലാ,ജ്ഞേയാ,യാജ്ഞേ ,നോ സാ സാനോ,രണ്ടുപ്രാവശ്യം സാസാസാസാ ചേർന്ന് ആകെ 51 അക്ഷരം.നടുവിലെ 4 കള്ളി ഠകാരം,പുറത്തെ 9 കള്ളിയിൽ ത്വരി താഭിവീതമായി, ലാന്തം-വകാരം, ചകാരം

ഇവയാൽ (വച)ആവീതമായി ശ്രേഷ്ഠകാഞ്ചന സ്ഥമായി യന്ത്രം ഉണ്ടാക്കണം.

ശ്ലോ 44.കവചം ഭഗവാശ്ചണ്ഡോമേരുഃ സ്വർഗ്ഗസമന്വിതഃ ത്രികണ്ടകീസമാഖ്യാതാ വിദ്യാ വർണ്ണത്രയാ ത്മികാ. ദ്വരുക്തൈർ മന്ത്രവർണ്ണാഃസ്യാദംഗക്ലുപ്തിരീരിതാലാന്തം

കവചം ഹും. ചണ്ഡൻ. ഖ. ഭഗവാൻ ഏ. ഏകാരയുക്തമായ ഖ ഖേ. മേരു ക്ഷ. അകാരം മുതൽ (വകാരം)വരെയുള്ള ഫഞ്ചാ ശദ്വർണ്ണങ്ങളുടെ അക്ഷമാലാത്വം കൊണ്ട്, ക്ഷ കാരം മേരുസ്ഥാനീയമാകയാൽ മേരു. അത് വിസർഗ്ഗസമേതം ക്ഷഃ ത്വരിതാമന്ത്രത്തിൽ ക്ഷ സ്ത്രീയാണ്. ക്ഷയുഗം കവചവും. അത് വിസർഗ്ഗസമേതം ക്ഷഃ ക്ഷ സ്ത്രീയും മേരുവു മാണ്. ഹും ഖേ ക്ഷഃ എന്നത് ത്രികണ്ടകീ മന്ത്രം എന്നറിയുന്ന വർണ്ണത്രയാത്മകമായ വിദ്യയാണ്.ഇത് രണ്ട് പ്രാവശ്യം ഉച്ചരിച്ചാൽ സർവ്വസിദ്ധിദം.നാരായണീയതന്ത്രം ത്രോത്ത ലയെ ഉദ്ധരിച്ച്, ദശാക്ഷരത്തിൽ രണ്ടാമത്തെ വർണ്ണം ബീജം,അത് 3,6 ഇവയോടുചേർന്നത് ത്രികണ്ടകിയാണെന്ന് പറയുന്നു.ഹും ബീജം. ക്ഷ ശക്തി.

ശ്ലോ 45.നീലാനാഭേരധസ്ഥാദരുണരുചിരധഃ കണ്ഠദേശാസ്ഥിതാസ്യാദ്വക്രൈത ദംഷ്ട്രാകരാ ലൈരുദരപരിഗതൈർഭീഷണാംഗീചതുർഭിഃ ദീപൌ കംബുരഥാംഗം കരസരസിരുഹൈ ർധാരയന്തീ ജടാന്തഃസ്പൂർജ്ജശ്ശ്രീതാംശു ഖണ്ഡാ ഭവതു ബയഹരാ ദേവതാവശ്ത്രി നേത്രാ

ശ്ലോ 46.ത്രിലക്ഷം പ്രജപേദ്ദേനമാജ്യേനാന്തേ ദശാംശതഃഹുത്വാ പ്രാക്പ്രോക്തമാർഗ്ഗേണ പൂജയേത്താം ത്രികണ്ഠകീം

നാഭിക്കുമേലേ നീലവർണ്ണം,നാഭിക്കുതാഴെ അരുണവർണ്ണം.കണ്ഠം മുതൽ മുഖം വരം സിതം(വെളുപ്പ്).മുഖത്ത് കരാലദംഷ്ട്രങ്ങൾ. ഉദരത്തിനുചുറ്റും, പാർശ്വങ്ങളിൽ ചലിക്കുന്ന നാലു ഭീഷണാംഗങ്ങളിൽ,ശംഖം,ചക്രം, രണ്ട് താമര. ജടയിൽ ചന്ദ്രക്കല, ത്രിനേത്രം ഇപ്ര കാരം സകലവശീകരവും സർവ്വഭയപ്രദവു മായ ത്രികണ്ഠകിയെ  ധ്യാനിച്ച് 3 ലക്ഷം പ്രാവശ്യംആജ്യം ദശാംശകം ഹോമിച്ച് യജിക്കണം.

ശ്ലോ 47.ത്രിശൂലമുദ്രാം പാണിഭ്യാം ബദ്ധ്വാത്മനം ത്രികണ്ഠകീം ധ്യായൻ സൃഷ്ട്വാ ജപേൻഗ്രസ്തം സദ്യസ്തം മുഞ്ചേതി ഗ്രഹഃ

ഗ്രഹപീഠ,വിഷപീഠ ഇവയിൽനിന്ന് മുക്തി ഫലം. ത്രിശൂലമുദ്രഃ-ചെറുവിരലും തള്ളവിര ലും യോജിപ്പിക്കുക.ബാക്കിയുള്ളവ പ്രസാര ണം ചെയ്ത് പിടിക്കുക. മന്ത്രത്തിന്റെ അന്ത്യാ ക്ഷരദ്വയം ഛേയുക്തമാക്കി പ്രയോഗിച്ചാലാ ണ് വിഷഹാരിയായ ത്രികണ്ഠകി.നാരായണീ യത്തിൽ ത്രിപഞ്ചമപുടവും ഷഷ്ഠവും ആണ് വിഷഹാരി. ഹും ഖേ ക്ഷഃ ക്ഷഃ ഛേ. ത്രിതയത്തിൽ പറഞ്ഞ ഋഷ്യ്യാദികളാണ് ഇതി നും

ശ്ലോ 48.ക്ഷേരുദ്ധ്വാ സ്ത്രീത്രിവർണ്ണോയം
വിദ്യാ വശ്യാ ത്രികണ്ടകീ മന്ത്രാർണ്ണൈ
ർവീപ്സിതൈഃകുര്യാദംഗഷഡ്കം യഥാപുരാ.

വശ്യത്തിനുപയോഗിക്കുന്ന ത്രികണ്ടകിയിൽ ആദ്യം ബീജം മദ്ധ്യം ശക്തി.ക്ഷേരുദ്ധ്വമായ സ്ത്രീ ത്രിവർണ്ണമായി ഉപയോഗിക്കുന്ന വിദ്യ വശ്യാത്രികണ്ടകി. മന്ത്രവർണ്ണം രണ്ടുപ്രാവ ശ്യം ആവർത്തിക്കണം.അപ്രകാരം ഷഡംഗ ന്യാസം ചെയ്യണം.ദേവതാധ്യാനം മുൻപോലെ ത്തന്നെ. മൂന്നുലക്ഷം ജപിച്ച് അതിന്റെ ദശാം ശം നെയ്യ് ഹോമിക്കണം.ഇത് സ്ത്രീപുരുഷ ന്മാരെയെല്ലാം വശീകരിക്കും.

ശ്ലോ 50 താരോ മായാവാഗ്ഭവാന്തേ നിത്യ
ക്ലിന്നേ മദദ്രവേ വാങ് മായാ വഹ്നിജായാന്തോ
മന്ത്രഃപഞ്ചാദശാക്ഷരഃ

ശ്ലോ 51. ദ്വാഭ്യാം ദ്വാഭ്യാം പുനർദ്വാഭ്യാം ദ്വാഭ്യാം
പഞ്ചഭിരക്ഷരൈഃവാചം വിനാ
സമസ്തേനാപ്യംഗഷഡ്കമഥാചരേത്.

താരം പ്രണവം. മായാ ഹ്രീം വാഗ്ഭവം ഐം. പ്രണവം ബീജം സ്വാഹ ശക്തി. ഓം ഐം ഹ്രീം ഓം ഐം ഹ്രീം  സ്വാഹാ എന്ന് മന്ത്രം.അഞ്ചക്ഷരങ്ങൾ ഈരണ്ടീരണ്ടാ യി വീണ്ടും ഈരണ്ടീരണ്ടായി ഉച്ചരിച്ച്, പഞ്ചദശാക്ഷരമായി ഉച്ചരിക്കണം. വാഗ്ഭ വം(ഐം)കൂടാതെ മറ്റു സർവ്വവും കൊണ്ട് ഷഡംഗന്യാസം. ശ്രീവേണമെന്നുള്ളവർ ആദ്യം ശ്രീബീജം ഉച്ചരിക്കണം. രോഗശമനാദികൾക്ക്

ദുർഗ്ഗാബീജം. ദുഃഖദൌർഭാഗ്യരോഗശമനാദി കൾക്ക് കാമബീജം, ജരാപമൃത്യുവിന്ന് മൃത്യു ഞ്ജയബീജം.ഇപ്രകാരം അനുഷ്ഠിക്കുന്നു നിത്യക്ലിന്നേ മദദ്രവേ എന്നത് ദേവതയെ അഭിസംബോധന ചെയ്യുന്നതാണ്.. ഇത് സാദ്ധ്യനാമപ്രയോഗം കൂടിയാണ്. മദദ്രവം അമൃതലഹരി.ആദ്യം വാഗ്ഭവം കൂടാതെയും 30 അക്ഷരങ്ങളാൽ പഞ്ചാംഗന്യാസം ചെയ്ത്, ബാക്കി 21 അക്ഷരം സമസ്തവും അസ്ത്രമാ യും ചെയ്യണം പിന്നീട് വാഗ്ഭവത്താൽ അംഗന്യാസം ചെയ്യണം.നാരായണീയത്തിൽ രാത്രി ഖവർണ്ണവും വാഗ്ഭവവും ചേർത്ത് ഷഡംഗന്യാസം ചെയ്ത് ധ്യാനം പറഞ്ഞി ട്ടുണ്ട്.

ശ്ലോ 52.ദ്വീപം ത്രികോണം വിപുലം സുരദ്രുമ മനോഹരം കൂജത് കോകിലനാദാഢ്യംമന്ദ്രം മാരുതസേവിതം

ശ്ലോ 53.ഭൃംഗപുഷ്പലതാകീർണ്ണ മുദ്വചന്ദ്ര ദിവാകരം സ്മൃതപാസുരാബ്ധിമദ്ധ്യസ്ഥം തസ്മിൻ മാണിക്യമണ്ഡലേ

ശ്ലോ 54.രത്നസിംഹാസനേ ന്യസ്തേ ത്രികോണോജ്വലകർണ്ണികേ പത്മേ സഞ്ചിതയേ ദേവീം സാക്ഷാത് ത്രൈലോക്യമോഹിനീം.

കൽപ്പവൃക്ഷമനോഹരവും ,വിപുലവും കുയിൽനാദം കൊണ്ട് മുഖരിതവും മന്ദ മാരുതസേവിതവുംഭൃംഗപുഷ്പലതാകീർണ്ണവും സൂര്യചന്ദ്രന്മാർ ഉദിക്കുന്നതുമായ

ത്രികോണാകൃതിയിലുള്ള ഒരു മനോഹരദ്വീപ് പാലാഴിമദ്ധ്യത്തിൽ സങ്കൽപ്പിക്കുക. ദക്ഷിണേ ന്ത്യയുടെ ആകൃതിയിലാണിത്. അതിൽ മാണി ക്യമണ്ഡപത്തിൽ രത്നസിംഹാസനത്തിൽ ന്യസിച്ച ത്രികോണോജ്വലമായ കർണ്ണികാപ ത്മത്തിൽ സാക്ഷാദ് ത്രൈലോക്യമോഹിനി യായ ദേവിയെ ധ്യാനിക്കുക. ത്രികോണം അധോമുഖമാണ്. ഇത് പീഠധ്യാനം.

ശ്ലോ 55.നിത്യാം ഭജേത് ബാലശശാങ്കചൂഡാം പാശാങ്കുശൌ കൽപ്പലതാം കപാലം ഹസ്തൈർവഹന്തീം അരുണാം ത്രിനേത്രാം ആസ്ഫാലയന്തീം കരവല്ലകീം താം

നിത്യാധ്യാനം-ബാലശശാങ്കനെ ചൂടി, പാശം, അങ്കുശം, കൽപ്പലത, കപാലം കൈകളിൽധ രിച്ച്, അരുണവർണ്ണയായി ത്രിനേത്രയായി, ഇരുകൈകളാൽ വല്ലകി (വീണ) മീട്ടിക്കൊ ണ്ടിരിക്കുന്നതായി  നിത്യാധ്യാനം.ആറുകൈ കളുണ്ട് .പീഠശക്തികൾ നാലുപേരാണ്.(ചതുശ്ശ ക്തിസമന്വിതം)

ശ്ലോ 56. ത്രിലക്ഷം പ്രജപേൻ മന്ത്രമാജ്യേന ജൂഹൂയാത്തതഃദശാംശം പൂജയേത് പീഠം ചതുഃശക്തിസമന്വിതം

ശ്ലോ 57.ആം പൂർവ്വാം ദ്രാവിണീം വാമാം ശംഭുകോണേ സമർച്ചയേത് ആഹ്ലാദകാരിണീം ജ്യേഷ്ഠാമീംകാരാദീം ഹുതാശനേ

ശ്ലോ 58.പൂജയേത് ക്ഷോഭിണീം രൌദ്രീമൂംകാ
രാദ്യാം നിശാചരേ മദ്ധ്യേ(വായൌ)യജേദ്
ഗുഹ്യശക്തിം വാഗ്വാദ്യാംച വിചക്ഷണഃ

ആം പൂർവ്വാം. ദ്രാവിണി, വാമ, ജ്യേഷ്ഠ, രൌദ്രി
ഇവർ നാലുകോണുകളിൽ ധ്യാനിക്ക
പ്പെടുന്നു.ആം, ഈം,ഊം,ഹ്രീം എന്നാണ് ഇവ
രുടെ വർണ്ണങ്ങൾ.ശക്തിത്രയം ഈശാനാദി
കോണുകളിൽ,തുരീയമദ്ധ്യത്തിലെന്ന് നാരായ
ണീയം.മദ്ധ്യത്തിൽ ഗുഹ്യശക്തി അഥവാ തുരീ
യമായ വാഗ്ഭവം (വാഗ്ഭവകൂടം).കിഴക്ക്
ദ്രാവിണി,ഈശാനകോണിൽ വാമ, അഗ്നികോ
ണിൽ ജ്യേഷ്ഠ, നിശാചരകോണിൽ രൌദ്രി.
മദ്ധ്യത്തിൽ വായുകോണിൽ വാഗ്ഭവം നിഗൂ
ഢശക്തി. രൌദ്രി ക്ഷോഭിണിയും  വാമ
ആഹ്ലാദകാരിണിയും പൂർവ്വ ദ്രാവിണിയും
വാഗ്ഭവം നിഗൂഢശക്തിയുമാണെന്നത് അവ
രുടെ വിശേഷസ്വഭാവങ്ങളാണ്.

ശ്ലോ 59 മായാദ്യമാസനം ദത്വാമൂർത്തിം മൂലേന
കൽപ്പയേത് അത്ര സംപൂജയേദ്ദേവീം
വക്ഷ്യമാണക്രമേണ തു

ശ്ലോ 60 അംഗാർച്ചനം കേസരേഷുദലേഷ്വേതാഃ
സമർച്ചയേത്  ആദ്യാ നിത്യാ സുഭദ്രാന്യാ
മംഗലാ നരവീരിണി

ശ്ലോ61.സുഭഗാദുർഭഗാ ഭൂയഃസപ്തമീസ്യാൻ
മനോന്മനീ അഷ്ടമീ രുദ്രരൂപാ ച വീണാവാദ
നതൽപ്പരാഃ

ശ്ലോ 62.രക്താ മനോഹരാ ദൂത്യാഃസുവേഷാ മദമന്ഥരാഃആദ്യന്തയുഗ്മരഹിതാഃസ്വരാഃക്ലീബ വിവർജ്ജിതാഃ

മായാബീജം (ഭുവനേശ്വരീബീജം) ഹ്രീം ഉച്ചരിച്ച് ആസനം നൽകുന്നു.മൂലമന്ത്രത്താൽ മൂർത്തികൽപ്പന. ആദ്യം പറഞ്ഞപോലെ ക്രമത്തിൽ ദേവീപൂജ ചെയ്യുക. അംഗാർച്ചനം കേസരങ്ങളിൽ.ദലങ്ങളിൽ ആദ്യ,നിത്യ,സുഭദ്ര, മംഗലാദികളുടെ അർച്ചനം. ഭുവനേശ്വരീബീജം സർവ്വശക്തിത്വമാണ്. അതുകൊണ്ട് വേണം പീഠപൂജ.




നിത്യ ആദ്യയാണ്. ആദ്യ,സുഭദ്ര,മംഗല, നരവീരിണി,,സുഭഗ,ദുർഭഗ,മനോന്മനി, വീണാവാദനതൽപ്പരയായരുദ്രരൂപ.ഇവർ 8 പേരും ചുവ ന്ന നിറമുള്ളവരും ചുവന്ന സുവേഷം ധരിച്ച വരും

മനോരമകളും അനുഭൂതിയുടെ നിത്യല ഹരിയാൽ മദമന്ഥരകളുമായ ദൂതികളാണ്. രുദ്രരൂപയെ വീണാവാദനതൽപ്പരയെന്ന് പറ യുന്നുവെങ്കിലും എല്ലാവരും വീണാവാദനത ൽപ്പരകളാണ്.ആദ്യന്തയുഗ്മരഹിതകളാണ്. ക്ലീബവർജ്ജിതകളായ സ്വരങ്ങളാണ്.ഈ 8 സ്വരദേവതകളും സബിന്ദുകരാണ്(ബിന്ദു യുക്തർ)

ശ്ലോ 63.ബിന്ദ്വന്താമനവസ്ഥാ സാമനംഗസ്മര മന്മഥാഃകാമോ മാരശ്ച പഞ്ചേഷു പാശാങ്കുശ ധനുർഭൃതഃഅനംഗ മുതലായ 5 പേർ (അനം ഗ,സ്മര,മന്മഥ,കാമ,മാര)അഷ്ടദലോപരി സബി ന്ദുകം മനസാ ധ്യാനിച്ച് പൂജിക്കപ്പെടുന്നു. പാശം,അങ്കുശം,ധനുസ്സ് മുതലായ ആയുധങ്ങ ളും സ്മരിക്കപ്പെടുന്നു.

ശ്ലോ 64. അപരാംഗനിഷംഗാഢ്യാ രക്താഃ പൂജ്യാഃ സുഭൂഷണാഃ മാന്മഥം വ്യോമസർഗ്ഗാ ഢ്യം തേഷാം ബീജമുദാഹൃതം

ഇവർ അപരാംഗനിഷംഗാഢ്യകളാണ്. പൃഷ്ഠ ത്തിൽ സ്ഥാപിച്ച
തൂണുകളോടുകൂടിയവരെന്ന്
പറയുന്നതുകൊണ്ട് ക്ഷേത്രത്തിലെ തൂണുകളി ൽ കാണുന്നവരെന്ന് അർത്ഥം.ചുവന്ന നിറം. സുഭൂഷണങ്ങളണിഞ്ഞിരിക്കുന്നു.മാന്മഥം (കാമ ബീജം)വ്യോമസർഗ്ഗാഢ്യം
(ഹകാരവിസർഗ്ഗ യുക്തം ഹഃ) ആയിട്ട്
ഇവരുടെ ബീജം അറിയപ്പെടുന്നു. ക, ഹ കൂടിയത് ഖഃ

ശ്ലോ 65. രതിഃസ്യാദ്വിരതിഃ പ്രതിർവിപ്രതി ർമതിദുർമ്മതിഃ ധൃതിശ്ച വിധൃതിസ്തുഷ്ടി ർവിതുഷ്ടിശ്ച ദശസ്മൃതഃ

ശ്ലോ 66.രക്താ വീണാകരാദ്വേദ്വേ കാമാനാം പാർശ്വയോഃസ്ഥിതാഃസർവ്വാഭരണസമ്പന്നാഃപൂ ജ്യാഃസ്മേരമുഖാംബുജാഃ

രതി,വിരതി,പ്രീതി,വിപ്രീതി,മതി,ദുർമ്മതി,ധൃ തി,വിധൃതി,തുഷ്ടി,വിതുഷ്ടി-എന്ന പത്തുദേവി മാർ മുമ്പുപറഞ്ഞ കാമന്മാരുടെ ഇരുപാർശ്വ ങ്ങളിലായി ഒരുകാമന് രണ്ട് ദേവിവീതം, നിൽക്കുന്നു.എല്ലാവരും ചുവപ്പുനിറം, വീണ ഏന്തിയവർ,സർവ്വാഭരണവിഭൂഷിതർ,സ്മേരമു ഖികൾ.രതി മുതലായ ദശശക്തികളെ കാമന്മാ രോടൊപ്പം ധ്യാനിച്ച് പൂജിക്കുന്നു.

ശ്ലോ 67. ക്ലീബൌഷദ്വയനിർമുക്തസ്വരാഢ്യ ശ്ചതുരാനനഃബിന്ദുമാൻ ബീജമേതാസാം ക്രമാല്ലോകേശ്വരാൻ ബഹിഃ

ശ്ലോ 68 ഏവം സംപൂജയേ ദേവീം ദേവാനാ മപി ദുർല്ലഭാം പരമൈശ്വര്യമാപ്നോതി പ്രാർത്ഥ്യതേ വനിതാജനൈഃ

എ ഐ ഇവ ഓഷ്ഠദ്വയം.ഇവയില്ലാത്ത സ്വരങ്ങളാൽ ആഢ്യമായ ചതുരാനനൻ ജകാരം. ചവർഗ്ഗത്തിലെ നാലാം അക്ഷരം. ജം, ജാം,ജിം,ജീം,ജും ജൂം ജോം ജൌ,ജം ജഃ എന്നീ ദശസ്വരങ്ങൾ.ബിന്ദുവോടുകൂടി ഈ 10 ബീജസ്വരങ്ങളെ 10 ദിക്കിലെ ലോകേശ്വരന്മാ ർക്ക് പുറത്ത് വിന്യസിക്കുക.ഈ ക്രമത്തിൽ

ദേവീപൂജ ചെയ്യവർക്ക് ദേവന്മാർക്കു പോലും കിട്ടാത്ത പരമൈശ്വര്യം ലഭിക്കു ന്നു.വനിതാജനങ്ങളാൽ പ്രാർത്ഥിക്കപ്പെടുന്നു.

ശ്ലോ 69.വാഗ്ഭവം മാന്മഥം ബീജം നിത്യക്ലി ന്നേ മദൌ പുനഃ ദ്രവേ വഹ്നിവധൂമന്ത്രോ ദ്വാദശാർണ്ണായമീരിതേ.

ശ്ലോ 70. ഋഷിഃസമ്മോഹനഃഛന്ദോ നിവൃന്നിത്യാച ദേവതാ വാചാ കൃത്വാ ഷഡംഗാനി നിത്യാം ധ്യായേന്നിജേഷ്ടദാം

വാഗ്ഭവം മാന്മഥം ബീജം മുമ്പു പറഞ്ഞു.നിത്യക്ലിന്നേ മദദ്രവേ എന്നതിലം മദ-മകാരം ദകാരത്തോടുചേർന്നത്-ക്ലിന്നത്തിലെ ക്ലീം ബീജം സ്വാഹ ശക്തി. ഷഡ്ദീർഘകാമ ബീജയുക്തമായി, ,12 വർണ്ണം. ഋഷി സമ്മോ ഹനൻ. ഛന്ദസ്സ് നിവൃച്. ദേവത നിത്യ. വാചാ (വാഗ്ഭവത്താൽ)ഷഡംഗന്യാസം ചെയ്ത്,ഇഷ്ടകാമദയായ നിത്യയെ ധ്യാനി ക്കുക.

ശ്ലോ 71. ഊർദ്ധ്വേന്ദുമൌലിമരുണാം അമരാദിവന്ദ്യാമംഭോജപാശസൃണിപൂർണ്ണക പാലഹസ്താം രക്താംഗരാഗവസനാഭരണാം ത്രിനേത്രാം ധ്യായേഛിവസ്യവനിതാം മദവിഹ്വലാംഗീം

ശ്ലോ 72. ചതുർല്ലക്ഷം ജപിത്വാന്തേ മധുരാ ക്തൈർ മധൂകജൈഃകുസുമൈരയുതം

ഹുത്വാ തോഷയേത് ഗുരുമാത്മനഃ

ധ്യാനം- മൌലിയിൽ ചന്ദ്രക്കല ചൂടി, അരുണ വർണ്ണയായി, അമരഗണങ്ങളാൽ അഭിവന്ദ്യ യായി,താമര,പാശം,സൃക്ക്,പൂർണ്ണകപാലം(കല ശം)ധരിച്ച്, ചുവന്ന അംഗരാഗവും ചുവന്ന വസ്ത്രാഭരണങ്ങളുമണിഞ്ഞ്, ത്രിനേത്രയായി, മദവിഹ്വലാംഗിയായി ഇരിക്കുന്ന ശിവവനി തയെ ധ്യാനിക്കുന്നു. 4 ലക്ഷം തവണ ത്രിമ ധുരം,അയുതം പുഷ്പം ഹോമിച്ച് സ്വഗുരു വെ സന്തോഷിപ്പിക്കുക.സൃണി അങ്കുശം,സൃ ക്ക് എന്ന് രണ്ടർത്ഥവും എടുക്കാം.

ശ്ലോ 73. ശക്തിപീഠേ യജേദ്ദേവീ വക്ഷ്യമാണേ
ന വത്മനാ അംഗാന്യർച്ചദ്യഥാ പൂർവ്വം
തതഃശക്തിരിമാ യജേത്

ശ്ലോ 74 നിത്യാ നിരഞ്ജനാ ക്ലിന്നാ ക്ലേദിനീ
മദനാതുരാ മദദ്രവാ ദ്രവിണ്യാ ച
ദ്രവിണ്യേത്യഷ്ടശക്തയഃ

ശ്ലോ 75. നീലോൽപ്പലകപാലാഢ്യകരാ
രക്താംബുജേക്ഷണാഃലോകപലാ യജേദന്യേ
വാഹനായുധസംയുതാൻ

ശ്ലോ 76.സിദ്ധമന്ത്രം ജപേന്മന്ത്രീ സഹസ്രം
ശയനസ്ഥിതഃ യാം വിചിന്ത്യ സ്ത്രിയം രാത്രൌ
സാ സമായാതി തത്ക്ഷണാത്.

ശക്തിപീഠത്തിൽ പറയപ്പെട്ട കവചത്തോടെ ദേവിയെ യജിക്കുക.അംഗാദികൾ യഥാപൂ ർവ്വം അതാതുശക്തികളോടെ യജിക്കുക. നിത്യ,നിരഞ്ജന,ക്ലിന്ന, ,ക്ലേദിനി, മദനാതുര, മദദ്രവാ,ദ്രവിണി,ദ്രാവിണി എന്നീ അഷ്ടശക്തി

കൾ നീലോൽപ്പലം,കപാലം (കലശം) ധരിച്ച വരും കടക്കണ്ണ് ചെന്താമരപ്പൂപോലെ ചുവ ന്നവരുമാണ്.ലോകപാലരെ വാഹനം,ആയുധം ഇവയോടെ യജിക്കണം.ഉറങ്ങാൻ കിടക്കു മ്പോൾ 1000 തവണ സിദ്ധമന്ത്രം ജപിച്ച് സ്ത്രീയെ (ദേവിയെ) രാത്രി വിചിന്തനം ചെയ്യുന്നവർക്ക് ദേവീമായയാൽ തൽക്ഷണം സ്വപ്നദർശനം (ദേവീദർശനം) സിദ്ധിക്കുന്ന താണ്.

ശ്ലോ 77. വാങ്മയാനന്തരം നിത്യേ ഭൂയോ ക്ലിന്നേ മദദ്രവേ ദ്വിഠാന്തോ രവിസംഖ്യാർണ്ണോ മനർവശ്യപ്രദായകഃ

ശ്ലോ 78.അംഗിരാസ്യാദ്യൃഷിസ്ത്രിഷ്ടുപ് ഛന്ദോമുനിഭിരീരിതം  വജ്രപ്രസ്താരിണീ പ്രോക്താ ദേവതാഭീഷ്ടദായിനി.

വജ്രപ്രസ്താരിണീ മന്ത്രം പറയുന്നു. നിദ്രയി ൽ അഭീഷ്ടസിദ്ധി തരുന്ന ദ്വാദശാക്ഷരിമന്ത്രം. വജ്രപ്രസ്താരിണീമന്ത്രം.വാങ് വാഗ്ഭവം മായ മായാബീജം. അതിനുശേഷം ക്ലിന്ന, അതിന്റെ മദദ്രവമായി വീണ്ടും വാഗ്ഭവം ദ്വി ഠ. രണ്ട് ബിന്ദു അഥവാ വിസർഗ്ഗം. ദ്വിഠ സർഗ്ഗശക്തിയാണ്. വാങ്മയം സൃഷ്ടിക്കാനുള്ള സർഗ്ഗശക്തി അഥവാ ഭുവനേശീബീജമായ ഹ്രീം. രവിസംഖ്യ 12 അക്ഷരം ദ്വാദശാക്ഷരി. ദ്വാദശാക്ഷരിയാകയാൽ വാഗ്ഭവത്തിനു ശേഷം അങ്കുശബീജമുണ്ട്. മായ,ക്ലിന്ന, വാഗ്ഭ വം,അങ്കുശം,നിത്യമദദ്രവം,മായ എന്ന് ക്രമം. ആചാര്യൻ സ്വരദീർഘേ (കാ) അധരകാം ഗതി

ഓം ദീർഘേതി അക്ഷേപലദക്രലാന്തശിവാ - ഇപ്രകാരം ശക്തിനിരുദ്ധദ്വാദശവർണ്ണം.ഓം ഹ്രീം കാമഹ്രഃക്ഷേപലംദം ക്രവശിവാ .(തിരിച്ചുംവായിച്ചുനോക്കണം)നാരായണീയത്തിൽ ക്ലിന്നം നിത്യസാക്ഷിത്വമുള്ള കാലസുചക്രം .അതിന്റെ നിത്യാമൃതദ്രവമാണ് ശിരസ്സിൽ പതിക്കുന്നത്. ആചാര്യനും നിദ്രയുടെ അന്തരാലത്തിൽ (സ്വപ്നദർശനം) നിത്യക്ലിന്നയുടെ അമൃതലഹരി ശിരസ്സിൽ മായാബീജത്തോടെ പതിക്കുന്ന വാഗ്സൃഷ്ടിക്രമം പറഞ്ഞിട്ടുണ്ട്.ആദ്യമന്ത്രത്തിൽ വാഗ്ബീജം സ്വാഹാശക്തി.രണ്ടാമത്തേതിൽ വാഗ്ബീജം മായാശക്തി. മൂന്നാമത്തേതിൽ മായാബീജം സ്വാഹാശക്തി. വിനിയോഗം അഭീഷ്ടസിദ്ധി.

ശ്ലോ 79. വാഗ്ഭവേന ഷഡംഗാനി വിദധ്യാന്മന്ത്രവിത്തമഃ വജ്രപ്രസ്താരിണീം ധ്യായേത് സമാഹിത മനാ തതഃ

വാഗ്ഭവത്താല് ഷഡംഗന്യാസം ചെയ്ത്,സമാഹിതചിത്തരായി മന്ത്രവിത്തമർ വജ്രപ്രസ്താരിണിയെ ധ്യാനിക്കുന്നു. ഷഡ്ദീർഘമായാബീജയുക്തമായ വാഗ്ഭവത്താലാണ് വജ്രപ്രസ്താരിണീധ്യാനമെന്ന് പരമഗുരുക്കന്മാർ പണ്ടേ പറഞ്ഞിട്ടുണ്ട്.ഈരണ്ടീരണ്ടായോ, ഓരോ വർണ്ണവും ഈരണ്ടീരണ്ടായോ മന്ത്രാക്ഷരം വിന്യസിച്ച് അംഗന്യാസം ചെയ്യാമെന്ന് ദ്വിതീയമന്ത്രത്തിൽ പാഠഭേദം.വാഗ്ഭവം ശിരസ്സ് എന്നിപ്രകാരം ഷഡംഗാദിന്യാസം എന്നാണ് ഭാഷ്യകാരപക്ഷം. ആഹ്ലാദിനി

ഹൃദയത്തിൽ ക്ലിന്നേ ശിരസ്സിൽ,ക്ലേദിനീ ശിഖയിൽ,നിത്യേ വർത്മത്തിൽ,(കവചം) മദ നേത്രത്തിൽ,ദ്രവേ അസ്ത്രം എന്ന് പാഠം.

ശ്ലോ 80 രക്താബ്ധൌ രക്തപോതേ രവിദലകമലാഭ്യന്തരേ സന്നിഷണ്ണാം രക്താംഗീം രക്തമൌലിസ്ഫുരിതശശികലാം സ്മേരവക്ത്രാം ത്രിനേത്രാം ബീജാപൂരേഷു പാശാങ്കുശമദനധനുഃസത്കപാലാനി ഹസ്തൈർ ബിഭ്രാണാമാനതാംഗീം സ്തനഭരനമിതാമംബികാം ആശ്രയാമഃ

ശ്ലോ 81.മന്ത്രീ മന്ത്രം ജപേല്ലക്ഷം ജപാന്തേ ജൂഹൂയാത്തതഃ അയുതം രാജവൃക്ഷോത്ഥൈർഘൃതസിക്തൈഃസമിദ്വരൈഃ

ശ്ലോ 82. ശക്തിപീഠേ യജദ്ദേവീ മരുണൈഃകുസുമാദിഭി അംഗാനി കേസരേഷു സ്യുരർച്ചനീയാ ദലേഷ്വിമാഃ

ചുവന്ന കടലിൽ, ചുവന്ന തോണിയിലിരിക്കുന്നവളും (കപ്പലിൽ) ദ്വാദശദളമുള്ള സൂര്യകമലസ്ഥിതയും അരുണവർണ്ണയും ചുവന്ന മൌലിയിൽ ചന്ദ്രക്കല ചൂടി,സ്മേരമുഖിയായി, ത്രിനേത്രയായി,ബീജാപൂരം,ഇക്ഷു, പാശം, അങ്കുശം,മദനധനുസ്സ്,സത്കപാലം ഇവ കൈകളിൽ ധരിച്ച് സ്തനഭാരത്താൽ കുനിഞ്ഞിരിക്കുന്ന അംബികയെ ധ്യാനിക്കുന്നു.സമുദ്രജലം ചുവപ്പാവുന്നത് രണ്ട് സന്ധ്യാകാലങ്ങളിലാണ് .ഉദയാസ്തമയങ്ങളിലാണ് ധ്യാനം.രണ്ടാം

മന്ത്രത്തിൽ ബീജാപൂരസ്ഥാനത്ത് ദാഡിമീഫല മാണ്. ലക്ഷം പ്രാവശ്യം ജപിച്ച്,അയുതം പ്രാവശ്യം രാജവൃക്ഷസമിത്തിൽ നെയ്യ് ഹോമിച്ച്,ശക്തിപീഠത്തിൽ രക്തപുഷ്പാഞ്ജ ലി ചെയ്ത് കേസരത്തിൽ അംഗം ന്യസിച്ച്, ദലത്തിൽ ശക്തികളെ പൂജിക്കണം.

ശ്ലോ 83.ഹൃല്ലേഖാ ക്ലേദിനീ ക്ലിന്നാ ക്ഷോഭിണീ മദനാതുരാ നിരഞ്ജനാ രാഗവതീ സപ്തമീ മദനാവതീ

ശ്ലോ 84 മേഖലാ ദ്രാവിണീ പശ്ചാദ്വേഗവത്യ പരാ സ്മൃതാ കപാലോൽപ്പലധാരിണ്യാഃ ശക്തയോ രക്തവിഗ്രഹഃ

ഹൃല്ലേഖയിലെ പത്ത് ശക്തികൾ ക്ലേദിനി,ക്ലി ന്ന, ക്ഷോഭിണി, മദനാതുരാ, നിരഞ്ജനാ, രാ ഗവതി, മദനാവതി, മേഖല, ദ്രാവിണി,വേഗ വതി ഇവരാണ്.അംഗപൂജയിൽ കേസരത്തി ലാണ് അംഗങ്ങൾ ന്യസിക്കുന്നത്.ഇത് ദേവി യുടെ ആവരണപൂജയാണ്.ഇതിന്റെ ധ്യാനം നാരായണീയത്തിലുണ്ട്.അംഗശക്തികൾരാശി, രാശ്യാധിപർ ഇവരെ ക്രമത്തില് പൂജിക്കു ന്നു. ത്രികോണം,ഷഡ്കോണം,ദ്വാദശദലം എന്ന് ഇഛാജ്ഞാനക്രിയാശക്തികളാണ് അംഗശക്തി നാമങ്ങൾ. പിന്നീട് ഷഡ്കോണത്തിൽ ഡാകി ന്യാദികൾ. അതിനുശേഷം ദ്വാദശപത്മത്തിൽ ഹൃല്ലേഖാദികൾ. സ്മരന്മാർ(സ്മരകൾ) 12 എണ്ണമെന്ന് ആചാര്യനും പറഞ്ഞിട്ടുണ്ട്. അവ യാണ് ശക്തികൾ. സ്മരശക്തി, സ്മരണശക്തി

യാണ്. ഓർമ്മശക്തികൂടാതെ ഏകാഗ്രധ്യാന മോ വിദ്യാലബ്ധിയോ സാദ്ധ്യമല്ല.പുസ്തകങ്ങ ളിൽ രണ്ടുബിന്ദുക്കളിൽ സംസ്ഥാനമായി രേഖ വരക്കുന്നത് ലേഖകദോഷത്താലാണ്. വാസ്തവത്തിൽ,ഒരു പ്രതലത്തിൽ രണ്ട് ബിന്ദുവോ രേഖയോ വരക്കാനാവില്ല.അത് അലേഖനീയവും അനിർവ്വചനീയവുമാണ്. സ്മരണയിൽ ദ്വാദശമാനങ്ങളോടെയാണ് വിദ്യാരാശീചക്രം മേധാവികൾ ദർശിക്കുന്നത്. രാശിചക്രം ത്രിമാനമോ ദ്വിമാനമോ ചതു ർമ്മാനമോ അല്ല,അനന്തമാനമാണ് എന്നർത്ഥം.

ശ്ലോ 85.മാതരോ ദിഗ്വിദക്ഷ്വർച്ച്യാഃപുനഃ പൂജ്യാ ദിഗീശ്വരാഃ ഭജേന്മന്ത്രീ മനും നിത്യമർച്ചനാദിഭിരാദരാത്

ശ്ലോ 86.ദാരിദ്രാരോഗനിർമുക്തഃ സജീവേച്ച രദം ശതം അസ്മിന്മന്ത്രേ  രതോന്മന്ത്രീ വശദേദഖിലം ജഗത്

ശ്ലോ 87.നിത്യം മന്ത്രൈർബുധഃകുര്യാൻമുഖ. ക്ഷാലനമന്വഹം അഞ്ജനം തിലകം പുണ്യം ധാരയേന്മന്ത്രിതം സുധിഃ

ദിക്കുവിദിക്കുകളിൽ മാതൃകാപൂജ. പുറത്ത് ലോകപാലപൂജ. നിത്യം ആദരപൂർവ്വം അർച്ചിച്ച് ഭജിക്കണം. ദാരിദ്ര്യം,രോഗം ഇവ കൂടാതെ നൂറു ശരത്കാലം ജീവിച്ചിരിക്കും. മന്ത്രത്തിൽ രതി ഏർപ്പെട്ടവന് അഖിലജഗ ത്തും സ്വാധീനമാകും.മുഖം കഴുകി അഞ്ജന തിലകം തൊട്ട്,നിത്യം മന്ത്രജപം ചെയ്യണം.

സ്ഥാനനിർദ്ദേശം ഗ്രഹിച്ചുകഴിഞ്ഞാൽ പ്രാദ ക്ഷിണ്യക്രമത്തിൽ ചതുരശ്രത്തിനകത്തെ മാതൃകാപൂജ കൃത്യമായി നടത്താം.മാതൃക കളും ലോകപാലകരും ഒരേ ദിശയിലാണ്. മാതൃകകളുടെ പുറംഭാഗത്ത് ലോകപാലധ്യാ നം, അതിനും പുറത്ത് ആയുധധ്യാനം

ശ്ലോ 88.താംബൂലം മന്ത്രിതം ഭക്ഷ്യേൻ മന്ത്രീ സ സ്യജ്ജഗത്പ്രിയഃശ്രീമായാമദനൈ പ്രോ ക്തോഃ മന്ത്രീ ബീജത്രയാത്മകഃ

ശ്ലോ 89 ഋഷിസമ്മോഹനഛന്ദോ ഗായത്രിദേവ താ മനോഃത്രിപുടാഖ്യാദ്വിരു  ക്തൈർസതൈർ ബീജൈരംഗാനിഷ്ടക്രമാത്.

മന്ത്രിച്ച താംബൂലം കഴിച്ചാൽ ജഗത്പ്രിയത്വം. ശ്രീമായാകാമബീജങ്ങളാലാണ് താംബൂലമന്ത്ര ജപം.

ത്രൈപുടമന്ത്രത്തിന്റെ ഋഷി സമ്മോഹനൻ. ഛന്ദസ്സ് ഗായത്രി. ദേവത ത്രിപുട.രണ്ട് പ്രാവശ്യം ബീജം ജപിച്ച് ഷഡംഗന്യാസം.
സമ്മോഹനമെന്നത് ഉപലക്ഷണമാണ്. ഭൃഗു ശക്തി,സമ്മോഹനഋഷികൾ മൂന്നുപേരും എന്ന് അർത്ഥമെടുക്കണം. ആദ്യം ബീജം ദ്വിതീയം ശക്തി.

ശ്ലോ 90 പാരിജാതവനേ രമ്യേ മണ്ഡപേ മണികുട്ടിമേ രത്നസിംഹാസനേ സൌമ്യേ പത്മേ ഷഡ്കോണശോഭിതേ അധസ്താത് കൽപ്പവൃക്ഷസ്യ നിഷണ്ണാം ദേവതാം സ്മരേത്

പാരിജാതവനത്തിൽ രമണീയമണ്ഡപത്തിൽ മണികുട്ടിമത്തിൽ രത്നസിംഹാസനത്തിൽ ഷഡ്കോണശോഭിതമായ ഷഡ്കോണസൌമ്യ പത്മത്തിൽ കൽപ്പവൃക്ഷച്ചുവട്ടിലിരിക്കുന്ന വളായിട്ടാണ് ദേവതാസ്മരണം. പത്മത്തിന് നാലോ എട്ടോ പത്രമാവാം. കർണ്ണിക ഷഡ്കോണമാണ്. ഇത് നാരായണീയത്തിലും പ്രത്യേകം പറഞ്ഞിട്ടുണ്ട്.പാരിജാതവനം സുവർണ്ണഭൂമിയിലാണെന്ന് ഭാഷ്യം പറയുന്നു .നവകനകഭാസുരമായ ഭൂമിയിലാണ് കുട്ടിമ വും കൽപ്പതരുവുമെല്ലാം.

ശ്ലോ 91 ചാപം പാശാംബുജസരസിജാന്യങ്കു ശം പുഷ്പബാണാൻ ബിഭ്രാണാം തം കര സരസിജൈ രത്നമൌലിം ത്രിനേത്രാം ഹേമാബ്ജാംകുചഭരനതാം രത്നമഞ്ജീര കാഞ്ചീഗ്രൈവേയാദ്യൈർ വിലസിതതനും ഭാവയേഛക്തിമാദ്യാം.

ധ്യാനം- കരിമ്പുവില്ല്, പാശം, രണ്ട് താമര പ്പൂ, അങ്കുശം, പുഷ്പബാണം ഇവ ധരിച്ച കൈകൾ. രത്നകിരീടം, സ്വർണ്ണത്താമരനിറം, ത്രിനേത്രം, കുചഭാരത്താൽ കുനിഞ്ഞും രത്ന മഞ്ജീരം കാഞ്ചി മാലകളെന്നിവ അണിഞ്ഞു മാണ് ആദ്യശക്തീദേവീധ്യാനം.  ഇടത്തെ താഴ ത്തെ കൈതൊട്ട് വലത്തെ താഴത്തെ കൈ വരെ ആയുധധ്യാനം.ആചാര്യന്റെ ധ്യാനശ്ലോ കം- ധ്യായേത് ധൃതാബ്ജയുഗപാശവരാങ്കു

ശേക്ഷുചാപാം സപുഷ്പവിശിഖാം നവഹേമ വർണ്ണാം

ശ്ലോ 92. ചാമരാദർശതാംബൂലകരണ്ഡക സമുദ്ഗകാൻ വഹന്തീഭിഃകുചാർത്താഭിർദൂതിഭിഃ പരിവാരിതാം കാരുണ്യാമൃതവർഷിണ്യാ പശ്യന്തീം സാധകം ദൃശാ.

പരിവാരങ്ങളായ ദൂതികൾ ചാമരവും കണ്ണാടിയും താംബൂലവും കരണ്ഡകവും വഹിച്ച് കുചഭാരനമ്രകളായി,കരുണാമൃതവർഷിണികളായി സാധകരെ കടാക്ഷിക്കുന്നവരായി ധ്യാനിക്കപ്പെടുന്നു.കരണ്ഡകം ഗന്ധാദികൾ സ്ഥാപി ക്കുന്ന പാത്രമാണ്.ദൂതിമാർഃ- ഘൃണിനി, സൂ ര്യ, ആദിത്യ,പ്രഭാവതി എന്ന് നാലുപേർ സൌമ്യാദി നാലു ദളങ്ങളിൽ രണ്ട് കൈകക ളോടുകൂടി . വലംകൈയിൽ ചാമരാദി, ഇടം കൈയിൽ അഭയാദിമുദ്ര. നാരായണീയതന്ത്ര ത്തിൽ ദൂതികകൾ കൃതാഞ്ജലികളാണ്. (അഞ്ജലിമുദ്ര)

ശ്ലോ 93.ഭാനുലക്ഷം ജപേദേനം മനും താവത് സഹസ്രകം ബിലപാരഗപധസംഭൂതൈർ മധുരാക്തൈഃസമിദ്ധരൈഃ

ശ്ലോ 94.ജപാപുഷ്പൈശ്ച ജൂഹൂയാത്തോഷയേദ്വസുനാ ഗുരും ഹൃല്ലേഖാവിഹിതെ പീഠേ പൂജയേത്താം വിധാനതഃ

ശ്ലോ 95.ആഗ്നേയാദിഷഡ്കോണേഷു ലക്ഷ്യാദ്യാ പരിപൂജയേത് ലക്ഷ്മീം ഹേമപ്രഭാം തമ്പീം സവരാബ്ജയുഗാഭയാം

ശ്ലോ 96.ചക്രശംഖഗദാംബോജധരം ഹേമനിഭം ഹരിം പാശാങ്കുശാഭയാഭീഷ്ടാധരാം ഗൌരീം ജവാരുണാം

ശ്ലോ 97.മൃഗടങ്കാഭയാഭീഷ്ടധരം സ്വർണ്ണനിഭം ഹരം നീലോൽപ്പലകരാം സൌമ്യാം ഗതിം കാഞ്ചനസന്നിഭാം

ശ്ലോ 98.ധൃതപാശാങ്കുശേഷ്വാസ പുഷ്പേക്ഷു മരുണാം സ്മരം പൂർവ്വവന്നിധിയുഗ്മം തദ് യജേദുഭയപാർശ്വയോഃ

ശ്ലോ 99. ബഹിരംഗാനി സംപൂജ്യ പൂജ്യാഃ പത്രേഷു മാതരഃലോകേശാൻ വനിതാരൂപാൻ അർച്ചയേത് സൌമ്യവിഗ്രഹാൻ.

12 ലക്ഷം ജപിച്ച് 12000 ബില്വം ,ആരഗ്വധം (രാജവൃക്ഷം) ഇവയോടൊപ്പം ത്രിമധുരം സമിത്തിൽ അർപ്പിച്ച് ജപാപുഷ്പഹോമം ചെയ്ത് വസുക്കളാൽ ഗുരുവെ സന്തോഷിപ്പി ച്ച്, ഹൃല്ലേഖാ വിഹിതപീഠത്തിൽ യഥാവിധി പൂജ ചെയ്ത് ആഗ്നേയാദിഷഡ്കോണങ്ങളിൽ ലക്ഷ്മി മുതലായവരെ പൂജിക്കണം. ലക്ഷ്മി ഹേമപ്രഭയും വരദാഭയമുദ്രകളും രണ്ട് താമ രയും ശംഖചക്രങ്ങളും ധരിച്ചവളുമായ ഹരിശക്തിയാണ്. ഗൌരി പാശാങ്കുശാഭയ വരദമുദ്ര ധരിച്ച് ചെമ്പരത്തിപ്പൂപോലെ ചുവന്ന് മൃഗ, ടങ്കാഭയവരദമുദ്ര ധരിച്ച ഹര ശക്തിയാണ്. നീലോൽപ്പലം കയ്യിൽ ധരിച്ചവ ളും സൌമ്യഗതിയും കാഞ്ചനസന്നിഭയും പാശം,അങ്കുശം, ഇക്ഷു, പുഷ്പം ധരിച്ചവ ളും

അരുണയുമായി നിധികുംഭങ്ങൾ ഇരു പാർശ്വത്തിലും യജിക്കപ്പെടണം. ബാഹ്യാംഗ ങ്ങളിൽ പത്രങ്ങളിൽ മാതൃക്കൾ,ലോകേശരുടെ സ്ത്രീരൂപങ്ങൾ ഇവരെ സൌമ്യവിഗ്രഹരായി യജിക്കുക.ഷഡ്കോണം വരച്ച് മദ്ധ്യത്തിൽ വിദ്യ എഴുതുന്നു.ഷഡ്കോണകോണങ്ങളിൽ ക്രമത്തിലെഴുതി പുറത്ത് വസുദലം  ദീർഘ സ്വരവിഭൂഷിതമായും ചതുരശ്രം നാലു ദ്വാര ങ്ങളാൽ അലംകൃതമായും മണ്ഡപം എഴുതു ന്നു.ആയുധധ്യാനം സ്വസ്വപ്രകരണപ്രകാരം അനുസന്ധാനം ചെയ്യുക.ഹേമപ്രഭയായ ലക്ഷ്മി ഹേമപ്രഭനായ ഹരിയോടും ജപാ കുസുമസങ്കാശയായ ഗൌരി സ്വർണ്ണനിഭമായ ഹരനോടും കൂടിയാണ് ശക്തിധ്യാനം. സൌ മ്യവിഗ്രഹ എന്നതിന് ഉത്തുംഗയൌവനത്താൽ ഉന്മത്തമായി ഗർവ്വിതയായിരിക്കുന്ന ദേവ്യാ രാധന എന്ന് പറഞ്ഞിരിക്കുന്നു..അവർ സൌ ന്ദര്യാനന്ദരൂപിണികളാണ്.യുദ്ധത്തിനോ കല ഹത്തിനോ ഉദ്യുതകളല്ല.

ശ്ലോ 100, ഇത്ഥം യഃപൂജയേദ്ദേവീം നിത്യം ഭക്തിസമന്വിതഃ സാംപ്രാപ്യ കവിതാം ദിവ്യാം പ്രാപ്യ ലക്ഷ്മീമനന്തരാം

ശ്ലോ 101. സൌഭാഗ്യമതുലം ലബ്ധ്വാവിഹരേത് സുചിരം ഭുവി പാശാങ്കുശപുടാ ശക്തിർഭൃണ്ഡീശോ ഗഗനം സദൃക്

ഇപ്രകാരം ഭക്തിപൂർവ്വം നിത്യം ദേവീപൂജ ചെയ്താൽ ദിവ്യമായ കവിത ലഭിക്കും. പിന്നീട്

ഐശ്വര്യവും അനുപമസൌഭാഗ്യവും ലഭിക്കും. ഇവയോടുകൂടി ഭൂമിയിൽ ദീർഘ കാലം വിഹരിക്കും. കവിത വാഗ്ബീജം കൊണ്ടും ലക്ഷ്മി ശ്രീബീജം കൊണ്ടും കാമാ ദിത്വം കാമബീജം കൊണ്ടുമാണ്.കാമബീജം മായാബീജമദ്ധ്യസ്ഥമാണ്.ത്രിപുരാമന്ത്രാന്തർഭ വമായിരിക്കുന്നത് മായാതത്വമാണ്. ത്രിശക്തി കളും ഉള്ളതിനാൽ വളരെ യശസ്കരമാണ്.

ശ്ലോ 102 പരമേശ്വരീശബ്ദാന്തേ ദ്വിഠാന്തഃ പ്രണവാദികഃഅശ്വാരൂഢാമനുഃ പ്രോക്തസ്ത്രയോദശഭിരക്ഷരൈഃ

ശ്ലോ 103.ദ്വാഭ്യാമേകേന ചൈകേന ദ്വാഭ്യാം പഞ്ചഭിരക്ഷരൈഃ ദ്വാഭ്യാമംഗാനിഷട്കുര്യാ ത്തതോ ദേവീം വിചിന്തയേത്.

പാശാങ്കുശപുടാ എന്നാരംഭിക്കുന്നതു മുതലാ ണ് അശ്വാരൂഢാമന്ത്രം.പാശം ആം അങ്കുശം ക്രോം ശക്തി മായാബീജം. ഇത് പാശാദിത്ര്യ ക്ഷരം. ഭിണ്ഡീശ ഏ.ഗഗനം ഹ.സദൃക് ഇ. ഹി. ഏഹി. ആം ക്രോം പുടിതമായി ശക്തി യും ഏഹിയും.ഏഹിപദം രണ്ടുപ്രാവശ്യം പറഞ്ഞ്ർാൽ വാഗാദിത്വം. ഋക് പാദങ്ങൾ മൂന്നു പഠിച്ച് ഒടുവിൽ ദ്വിഠാങ്കുശമായാപാശ പ്രണവ എന്ന് പ്രയോഗം.

യദദ് ഋകച്ചവൃത്തഹന്നുദഗാ അഭി സൂര്യ സർവ്വം തദിന്ദ്രതേവശേ എന്ന് ഋക്ക്. ഇവിടെ ചൈതന്യസമുദ്രം (രാശി)ശരം(സൂര്യരശ്മി) ബാണങ്ങൾ ദ്വിഠാ(സ്വാഹാ)എന്ന അഗ്നിപ

ത്നിയായ സൂര്യ അങ്കുശം മായാബീജം പാശം ഇവ ചേർന്നപ്രണവത്താൽ പുടിതം സർവ്വവുംഎന്നർത്ഥം.പരമേശ്വരീശബ്ദാന്തത്തിൽ സ്വാഹാ ആദ്യം പ്രണവം. 33 അക്ഷരങ്ങളാൽ അശ്വാരൂഢയായി ഈ ഊർജ്ജമന്ത്രം. (33  കോടി ദേവസൂചിതം)ഈരണ്ട് എണ്ണം ഒന്നായും, രണ്ട് യുഗ്മവും ഒന്നും കൂടി അഞ്ചായും രണ്ടെണ്ണംവീതം മൂന്ന് 6 ആയും അക്ഷരവർണ്ണഭേദങ്ങളിൽ അശ്വാരൂഢയെ സ്മരിക്കുന്നു.മൂർദ്ധാവ്,അളികം,അക്ഷി,നാസാഗ്രം,വക്ത്രം,കണ്ഠം,ഹൃത്,നാഭി,ധ്വജമൂലം, അംഘ്രി ഇവിടങ്ങളിൽ ക്രമത്തിൽ അക്ഷരന്യാസസം. മറ്റൊരു ക്രമം-മൂർദ്ധാവ്,അളികം, ആജ്ഞ,കർണ്ണം,അക്ഷി,നാസാഗ്രം,അംഗുലി,ഹൃത്ത്,നാഭി,ധ്വജമൂലം,അംഘ്രി,ഷഡ്ദീർഘമായയാൽ ദശാക്ഷരിയാൽ ഷഡംഗം (ഷഡ്ദീർഘമായായോഗം). ദശാക്ഷരിയുടെ ധ്യാനം-

അരുണാമരുണാബ്ജസ്ഥാമരുണാംബരഭൂഷണാം ചതുർഭുജാം ത്രിനേത്രാം ച പ്രസന്നവദനാം ശിവാം അധസ്താദ് ഹേമവേത്രം സ്യാത് പാശസ്തത്രോദ്ധൃതഃസ്ഥിതഃ കണ്ഠേ ബദ്ധാഥപാശേന സാദ്ധ്യം വേത്രസമാഹൃതം ബദ്ധാഞ്ജലികരം വ്യോമ്നി ഭ്രമന്തം പാതിതം പദേ ആകർഷയന്താം ധ്യായേത്താം.

അരുണവർണ്ണമായ താമരയിലിരിക്കുന്നു, അരുണവർണ്ണമായ ദേവി. വസ്ത്രാഭരണങ്ങളും അരുണനിറം. ചതുർഭുജം,ത്രിനേത്രം, പ്രസന്നവദനം, ശിവയുടെ രൂപം മനോഹരം.

ഖഡ്ഗം ചർമ്മം യഷ്ടി ഹേമവേത്രം പാശം ധരിച്ചും രണ്ടുകൈകകളാൽ അഞ്ജലി കൂപ്പി യും . കുതിരകളെ വേത്രത്താൽ സമാഹരിച്ച്, കഴുത്തിലിട്ട പാശത്താൽ വ്യോമത്തിൽ ഭ്രമ ണം ചെയ്യിച്ച്, പാദപതനം കേൾപ്പിക്കുമാറാ ണ് അശ്വാരൂഢ സഞ്ചാരം.ആ കർഷണം പ്രസരണം (പ്രകാശപ്രസരം) ഭ്രമണം ഇവകളോടെ അശ്വാരൂഢയായ സൂര്യയെ പത്തുദിക്കിലും സൂര്യകിരണസഹിതം ധ്യാനിക്കണം.

ശ്ലോ 104.രക്താമശ്വാധിരൂഢാം ശശധരശകലാ ബദ്ധമൌലീം ത്രിനേത്രാം പാശേനാബദ്ധ്യ സാദ്ധ്യാം സ്മരശരവിവശാം ദക്ഷി ണേനീനാന യന്തീം ഹസ്തേനാന്യേന വേത്രം വരകനകമയം ധാരയന്തീം മനോജ്ഞാം ദേവീ ധ്യായേദജസ്രം കുചഭര നമിതാം ദിവ്യഹാരാഭിരാമാം.

ചുവന്നവളും അശ്വാരൂഢയും ചന്ദ്രക്കല ചൂടിയവളും ത്രിനേത്രയും പാശത്താൽ ബന്ധിച്ച സ്മരശരവിവശകളായ സാദ്ധ്യകളെ ദക്ഷിണമാർഗ്ഗത്തിലൂടെ നയിക്കുന്നവളും മറുകയ്യിൽ സ്വർണ്ണമയമായ വേത്രം ധരിച്ച വളും മനോജ്ഞയുമാണ് ദേവി. ദിവ്യഹാര ങ്ങളാൽ അഭിരാമിയും കുചഭാരനമ്രയുമാണ്. ത്രയോദശം (13) അക്ഷരന്യാസത്താൽ മൂന്നു ലോകത്തിലും മുപ്പത്തിമുക്കോടി ദേവസമൂഹ ത്തിലും വ്യാപിക്കുന്ന ഊർജ്ജസമുദ്രമായി ധ്യാനിക്കപ്പെടുന്നു.

ശ്ലോ 105.ബാണലക്ഷം ജപേന്മന്ത്രമാജ്യേനാന്തേ ജിതേന്ദ്രിയഃദശാംശം ജൂഹുയാദ്ദേവീം ശക്തി പീഠേ സമർച്ചയേൻ

ശ്ലോ 106. പാശാദിതൃക്ഷരോക്തേനവധാനേന സമാഹിതഃ ആജ്യാഢ്യാന്നഹുതാൻ മന്ത്രീലഭതേ വാഞ്ചിതം ഫലം

ശ്ലോ 107 ലവണൈർ മധുസംസിക്തൈ ർഹോമേന വശയന്നൃപാൻ തേനൈവ വിധിനാ മന്ത്രീവശയേദ്വനിതാമപി.

ബാണലക്ഷം 5 ലക്ഷം. 5 ലക്ഷം ജപം ജിതേ ന്ദ്രിയനായി ,ആജ്യം ദശാംശം ഹോമിച്ച് ചെയ്താൽ വാഞ്ഛിതഫലം ലഭിക്കും. ഉപ്പും തേനും കലർത്തി ഹോമിച്ചാൽ രാജാക്കന്മാ ർപോലും.സ്വാധീനിക്കപ്പെടും.ഹവിസ്സുഭുജിച്ച് വർണ്ണലക്ഷം ജപിച്ച്,ദശാംശം ഹോമം പലാ ശം,ജപാപുഷ്പം,കുങ്കുമപ്പൂ, ആജ്യമോ മറ്റ് ചുവന്ന പൂക്കളോ കൊണ്ട് ചെയ്യണമെന്ന് ദശാക്ഷരി. പൂജഃ – പഞ്ചദളപത്മയുഗളം ,ഷഡ്പത്മം, അഷ്ടദളപത്മം ഇവയോടും ചതുരശ്രം രണ്ടെണ്ണത്തോടും ഓരോന്നിൽ ദ്വാരദ്വയ ത്തോടും കൂടി നിർമ്മിക്കുന്നു.അതിൽ ചക്രം വിധിപോലെ നിർവ്വഹിച്ച്,ദേവിയെ ആവാഹ നം ചെയ്ത് പൂജ.അംഗങ്ങൾ, ബാണങ്ങൾ ,ശബ്ദാദികൾ,ഇവകളാൽ അടുത്തേക്ക് ആക ർഷിക്കുന്നവളായി,പ്രാണാത്മാ ശക്തിചൈത ന്യം,മനസ്സ്,അഹങ്കാരം,ശരീരം എന്ന് അഷ്ടപത്ര ങ്ങളിൽ ആകർഷിക്കുന്നവളായി, ആ ആക ർഷണീപദങ്ങൾക്ക് പടിഞ്ഞാറ് ബാഹ്യഭാഗ

ത്ത് ലോകപാലർ അതിനുപുറത്ത് അവരുടെ അസ്ത്രാദികളോടുകൂടി പൂജ. യന്ത്രം-ത്രികോണഷഡ്കോണവൃത്തമായി രചിക്കണം.വൃത്ത മദ്ധ്യത്തിൽ വിദ്യ എഴുതണം.വർണ്ണത്രയം ത്രികോണങ്ങളിൽ,ഷഡക്ഷരംആറുകോണിൽ. ബാഹ്യവൃത്തത്തിൽ ക്രമമായമാതൃകാവേഷ്ടനം ഇപ്രകാരം മദ്ധ്യത്തിൽ വിന്യസിച്ച് 10 യന്ത്രങ്ങൾ കൽപ്പിക്കുന്നു.ഇവയെ ജപം പൂജനം ചെയ്താൽ 10 വ്യത്യസ്തഫലം. വശ്യം,ആകർഷണം,വസു,സ്ത്രീ,ഭൂമി,രത്നം, കീർത്തി,സൌഭാഗ്യം,നിധി,കാന്തി.

ശ്ലോ 108 ആലിഖ്യകോഷ്ഠാനി വികാരസംഖ്യ ന്യന്തശ്ചതുഷ്ണേ പ്രണവം സമാദ്യം അന്യേഷ്വപി ദ്വാദശമന്ത്രവർണ്ണാൻ ലിഖേദിദം യന്ത്രമശേഷവശ്യം

കോഷ്ഠങ്ങളിൽ വികാരസംഖ്യ എഴുതുക(16). ഉള്ളിലെ ചതുഷ്ക്കത്തിൽ ആദ്യം പ്രണവം എഴുതണം.മറ്റുള്ളവയിൽ 12 വർണ്ണം എഴു തിയ യന്ത്രം വശ്യയന്ത്രമെന്ന് പറയുന്നു.

ശ്ലോ 109. മായാഹൃത്ഭഗവത്യന്തേ മാഹേശ്വരീ പദം വദേത് അന്നപൂർണ്ണാ ഠയുഗലം മനുഃ സപ്തദശാക്ഷരഃ അംഗാനി മായയാ കുര്യാത്തതോ ദേവീം വിചിന്തയേത്.

അന്നപൂർണ്ണായന്ത്രം- മായാ മായാബീജം.ഹൃദ് നമഃ നമശബ്ദത്തിനുശേഷം ഭഗവ ഏ.ഒടുവിൽ മഹേശ്വരീപദം ഠയുഗളം സ്വാഹാ. ആകെ 17

അക്ഷരം വരും. ഋഷി ബ്രഹ്മാ.ഛന്ദസ്സ് അനുഷ്ടുപ്പ്.മായാബീജം സ്വാഹാശക്തി .മായയാകയാൽ ഷഡ്ദീർഘയുക്തമാണ്.

ശ്ലോ 110. രക്താം വിചിത്രവസനാം
നവചന്ദ്രചൂഡാമന്നപ്രദാനനിരതാം
നൃത്യന്തമിന്ദുശകലാഭരണാം വിലോക്യ
ഹൃഷ്ടാം  ഭജേദ് ഭഗവതീം ഭവദുഃഖഹന്ത്രീം

ധ്യാനം- ചുവന്ന നിറം, വിചിത്രവർണ്ണവസ്ത്രങ്ങൾ,ചന്ദ്രക്കല ചൂടി അന്നം കൊടുക്കുന്നതിൽ നിരതയായി,സ്തനഭാരനമ്രയായി  നൃത്താവസാനത്തിൽ ഇന്ദുശകലാഭരണനെ ദർശിച്ച് ആനന്ദവിവശയായി, ഭവദുഃഖങ്ങൾ നശിപ്പിക്കുന്നവളായ ഭഗവതിയെ ഭജിക്കുന്നു.

ശ്ലോ 111.യഥാവിധി ജപേന്മന്ത്രം വസുയുഗ്മസഹസ്രകം സാജ്യേന്നാനേന ജുഹുയാത് തദ്ദശാംശമനന്തരം

ശ്ലോ 112.ശക്തിപീഠേ യജേദ്ദേവീമംഗ ലോകേശ്വരായുധൈഃ പ്രാതരേനം ജപേന്മന്ത്രം നിത്യമഷ്ടോത്തരം ശതം

ശ്ലോ 113.ഏതസ്യാന്ന സമൃദ്ധിഃസ്യാച്ഛ്രിയാ സഹമഹീയസി മായാപത്മാവതീപദം തതഃപാവകവല്ലഭഃ

16000 പ്രാവശ്യം യഥാവിധി ജപിച്ച്,ആജ്യവും അന്നവും ദശാംശം
ഹോമിച്ച്,ശക്തിപീഠത്തിൽ
അംഗലോകേശ്വരായുധപുരസ്സരം യജിക്കുക. നിത്യം രാവിലെ 108 പ്രാവശ്യം ജപിച്ചാ

ൽ,അന്നസമൃദ്ധിയും മഹത്തായ ശ്രീയും മായാപത്മാവതീപദവും അഗ്നിവല്ലഭയെന്ന സ്ഥാനവും ലഭിക്കും.

ശ്ലോ 114 സപ്താർണ്ണിമനുരാഖ്യാതഃ സർവ്വ വശ്യപ്രദായകഃഅംഗാനി മായയാകുര്യാത് ധ്യായേത് ത്രൈലോക്യമോഹിനീം സപ്താക്ഷരമന്ത്രം സർവ്വവശ്യകരമാണ്. അം ഗങ്ങളിൽ മായാബീജത്താൽ ന്യസിച്ച്,ത്രൈലോ ക്യമോഹിനീധ്യാനം പത്മാവതീമന്ത്രത്തി ന്റെ വിനിയോഗമാണ് സർവ്വവശ്യം. ത്രൈലോ ക്യമോഹനം മുതലായവ.ഋഷി ബ്രഹ്മാവ് ഛന്ദസ്സ് ഗായത്രി മായ ബീജം.സ്വാഹാ ശക്തി.

ശ്ലോ 115 പത്മാസനസ്ഥാം രക്തോൽപരപങ്കജാ ഭ്യാം ര്പലേ സംദധതീം ത്രിനേത്രാം ആബിഭ്രതീമാഭരണാനി രക്താം പത്മാ വതീം പത്മമുഖീം ഭജാമി.

പത്മാസനസ്ഥയായി കരപങ്കജങ്ങളിൽ ചുവന്ന ഉൽപ്പലപുഷ്പം ധരിച്ച്,ത്രിനേത്രയും പത്മമു ഖിയും സർവ്വാഭരണഭൂഷിതയുമായി അരുണ വർണ്ണയായ പത്മവതിയെ ഭജിക്കുന്നു.

ശ്ലോ 116.പക്ഷലക്ഷം ജപേന്മന്ത്രം ദശാംശം ജൂഹൂയാത് ഘൃതഃ ശക്തിപീഠേ യജേത് ദേവീമംഗാദ്യാവരണൈഃസഹ

ശ്ലോ 117.കിഞ്ജൽക്ഷേഷ്വംഗപൂജാസ്യാത് പൂജ്യാഃപത്രേഷു മാതരഃലോകപാലാ സഹിഃപൂജാസ്തദസ്ത്രാണി തതോ ബഹിഃ

ശ്ലോ 118. ഇത്ഥം യോ ഭജതേ മന്ത്രം ജപ ഹോമാർച്ചനാദിഭിഃ സുഭഗഃസർവ്വനാരീണാം ഭവേത് കാമഃഇവാപരഃ

2 ലക്ഷം ജപിച്ച്, ദശാംശം നെയ്യ് ഹോമിച്ച് ,ശക്തിപീഠത്തിൽ അംഗാദ്യാവരണങ്ങളോടെ യജിക്കണം.കിഞ്ജിൽക്കത്തിൽ അംഗപൂജ. പത്രത്തിൽ മാതൃകാപൂജ,പുറത്ത് ലോകപാലപൂജ, അതിനും പുറത്ത് അസ്ത്രപൂജ. ഇപ്രകാരം ഭജിച്ച് ജപഹോമാദികൾ ചെയ്താൽ സുഭഗനും സകലനാരികളാൽ കാമനെപ്പോലെ ആഗ്രഹിക്കപ്പെടുന്നവനുമാ വും.

ശ്ലോ 119.ഷഡസ്ത്രമദ്ധ്യേ പ്രവിലിഖ്യ ശക്തിം കോണേഷു ശിഷ്ടാനി ഷഡക്ഷരാണി തദ്ബാഹ്യതയോ മാതൃകയാഭിവീതം പത്മവതീയന്ത്രമിദം പ്രശസ്തം

പത്മാവതീയന്ത്രം പ്രശസ്തമാണ്. 6അസ്ത്രമദ്ധ്യത്തിൽ ശക്തി എഴുതുന്നു.കോണുകളിൽ ബാക്കി 6 അക്ഷരങ്ങൾ.അതിനുപുറത്ത് മാതൃകകൾ.

ശ്ലോ 120.താരം ശിരസി വിന്യസ്യദേവീം സഞ്ചിന്ത്യ ഭാരതീം ശക്തിബീജം ന്യസേത് ഫാലേ സംസ്മൃത്യ ഭുവനേശ്വരീം

ശ്ലോ 121. അമസൌ നേത്രയോർ ന്യസ്യേത് ധ്യാത്വാ സൂര്യം ഹുതാശനം മുഖവൃത്തേന വിന്യസ്യേ ടാന്തം ചന്ദ്രമനുസ്മരൻ.

ശ്ലോ 122. ജിഹ്വായാ വിന്യസേത് ബീജം രമായാസ്ത്തം വിചിന്തയൻ സ്വാഹാർണ്ണൌ ഗണ്ഡയോർന്യസ്യേത് തദ് ഗജേന്ദ്രധിയാ സുധിഃ

ശ്ലോ 123.അമഠം ന്യാസമാഖ്യാതം കുർവ്വൻ പ്രതിദിനം നരഃകീർത്തി ശ്രീ കാന്തിമേധാനാം വല്ലഭോ ഭവതി ധ്രുവം

അമഠന്യാസം- പ്രണവം ശിരസ്സിൽ വിന്യസി ച്ച് അവിടെ ഭാരതീദേവിയെ ധ്യാനിക്കുക .ഫാലത്തിൽ ശക്തിബീജം ന്യസിച്ച് അവിടെ ഭുവനേശ്വരിയായി ധ്യാനിക്കുക. അമ നേത്രങ്ങളിൽ ന്യസിച്ച്,സൂര്യനെ സ്മരിക്കുക. അഗ്നിബീജം മുഖവൃത്തത്തിൽ വിന്യസിച്ച്, ടാന്തം (ഠകാരം) ആയി ചന്ദ്രനെ സ്മരിക്കുക .നാവിൽ ശ്രീബീജം വിന്യസിച്ച് സ്വാഹാവ ർണ്ണങ്ങൾ കണ്ഠത്തിൽ.ഗജേന്ദ്രന്മാരായി സ്മരി ക്കുക ലക്ഷ്മീഗജേന്ദ്രബുദ്ധ്യാ അഥവാ ഗജല ക്ഷ്മീരൂപത്തിൽ. ഇതിനെ അമഠന്യാസം എന്ന് പറയും. നിത്യം അമഠന്യാസം ചെയ്താൽ കീർത്തി,ശ്രീ,കാന്തി,മേധ ഇവയുടെ വല്ലഭനായി വേഗം ഭവിക്കുന്നതാണ്. അമ അം ബിന്ദുവും വിസർഗ്ഗവും ചേർന്ന് ഉച്ചരിക്കുന്നത്.

ശിരസ്സിൽ ഭാരതി.(ബ്രഹ്മരന്ധ്രം)   ഓം

നെറ്റി(ആജ്ഞ)യിൽ ഭുവനേശ്വരി. ഹ്രീം

രണ്ടുകണ്ണിൽ,സൂര്യ,അഗ്നി.   അം അഃ

മുഖവൃത്തം ചന്ദ്രൻ ഠകാരം   വം

നാവ് ശ്രീ   ശ്രീം

കണ്ഠത്തിന് ഇരുവശം ഗണപതി  സ്വാ, ഹാ

ഗജേന്ദ്രധ്യാനം- താരം,മുല്ലപ്പൂ,ഇന്ദു ഇവപോ ലെ വെളുത്തനിറം, ഗലഗണ്ഡമദോൽക്കടത്വം, പുഷ്കരശോഭാഢ്യമായി വിലസുന്ന സ്ഫുരി ക്കുന്ന കൊമ്പുകൾ,മുദ്ര ഗജശൃംഗാകാരമുദ്ര. ചൂണ്ടുവിരൽ,അനാമിക,ചെറുവിരൽ ഒന്നിച്ചു ചേർത്തുപിടിച്ച്, നടുവിരൽ തള്ളവിരൽ കൊണ്ട് ആനക്കൊമ്പുപോലെ കാണിക്കുക.

പ്രയോഗം-

ഓം സരസ്വത്യൈ നമഃ       (ബ്രഹ്മരന്ധ്രം)

ഹ്രീം ഉമായൈ നമഃ         ആജ്ഞ

അം സൂര്യമണ്ഡലായ നമഃ     നേത്രം

അഃ വഹ്നിമണ്ഡലായ നമഃ     നേത്രം

വം സോമമണ്ഡലായ നമഃ     മുഖം

ശ്രീം ശ്രീയൈ നമഃ          ജിഹ്വ

സ്വാം ദന്തിനേ നമഃ         കണ്ഠം

ഹാം ദന്തിനേ നമഃ         കണ്ഠം

അമഠശ്രീമന്ത്രത്തിന്റെ ഋഷി സാക്ഷാത് ലക്ഷ്മീ നാരായണനാണ്. ഛന്ദസ്സ് ബൃഹതി. ദേവത അമഠശ്രീ.

ഹ്രീം ബീജം ശ്രീ ശക്തി ഓം ശ്രീം ഹൃത് ശ്രീകരി ശിരഃ ധനകരി ശിഖാഃ  ധാന്യകരീ വർത്മഃഋദ്ധികരീ നേത്രം പുഷ്ടികരീ അസ്ത്രം.

കീർത്തി,ശ്രീ,ധനധാന്യസമ്പദ്സമൃദ്ധി,പുഷ്ടി,സ ർവ്വവശ്യം,ഭുക്തിമുക്തിപ്രദം എന്ന് സർവ്വകാ മപ്രദവും പുരുഷാർത്ഥപ്രദവുമാമ് 8 ബീജാ ക്ഷരം. 51 വർണ്ണാക്ഷരം ഷഡംഗന്യാസം. ഇപ്രകാരം ത്വരിതാമന്ത്രകഥനമെന്ന 10ആം പടലം അവസാനിക്കുന്നു.

കൃഷ്ണചതുർദ്ദശി. ജൂലായ്. 29. അതിരാവി ലെ 12.50 ന് സ്വപ്നദർശനം. പാലാഴിയിൽ ശയിക്കുന്ന വിഷ്ണുവിന്റെ വലംകൈ മാത്രം ജലം തൊട്ടുകൊണ്ട്, അനന്തശയ്യയിൽനിന്ന് താഴേക്ക് നീണ്ടുകിടക്കുന്നു. ഞാൻ ഒരു കൊച്ചുകുഞ്ഞിനെ തോളിലിട്ടുകൊണ്ട് ആ കൈ തൊട്ട് തലയിൽ വെക്കുന്നു. പാലാഴി യിലെ ജലം ഞങ്ങളുടെ രണ്ടുപേരുടേയും ശിരസ്സ് നനയിക്കുന്നു.അമൃതകരസ്പർശം ,അമൃതതീർത്ഥസ്പർശം.

പടലം 11.

1. ദുർഗ്ഗാപ്രകരണം
2. മന്ത്രഋഷ്യാദി
3. ധ്യാനം പുരശ്ചരണാദി
4. സിംഹമന്ത്രം
5. ദുർഗ്ഗാമുദ്രാ പീഠശക്തിധ്യാനം
6. പൂജാപ്രയോഗം
7. ജയാദ്യഷ്ടശക്തിദ്യാനം
8. യന്ത്രം
9. മഹിഷമർദ്ദിനീമന്ത്രം
   10.ധ്യാനം പുരശ്ചരണാദി
   11,ജയദുർഗ്ഗാമന്ത്രം ഋഷ്യാദി

12. ധ്യാനം പുരശ്ചരണാദി
13.ശൂലിനീദുർഗ്ഗാമന്ത്രം ഋഷ്യാദി
14.ധ്യാനം പുരശ്ചരണാദി
15.ഗ്രഹസന്ത്യാജനപ്രകാരം
16 ധ്യാനവിശേഷം

17. വനദുർഗ്ഗാമന്ത്രം

18.ഋഷ്യാദി,ധ്യാനം പുരശ്ചരണാദി

19.ധ്യാനാന്തരം, പ്രയോഗം

20.ആചാര്യോക്തധ്യാനം

21. കുലികലക്ഷണം

22.പുത്തലീപ്രയോഗം

23.കാമനാഭേദത്താൽ ധ്യാനഭേദം

24.കാമനാഭേദത്താൽ പ്രതിമാഭേദം

25.പ്രയോഗകാലാദി വിധി

26.ആയുധകൽപ്പനാവിധി

27. വനദുർഗ്ഗായന്ത്രം

ശ്ലോ 1. തതോ ദുർഗ്ഗാമനും വക്ഷ്യേ ദൃഷ്ടാദൃഷ്ടഫലപ്രദം മായാത്രിഃകർണ്ണബിന്ദ്വാഢ്യാ ഭൂയോസൌ സർഗ്ഗവാൻ ഭവേത്.

ശ്ലോ 2. പഞ്ചാന്തകഃപ്രതിഷ്ഠാവാൻ മാരുതോ ഭൌതികാസനഃതാരാദിഹൃദയാന്തോയം മന്ത്രോ വസ്വക്ഷരാത്മകഃ

ശ്ലോ 3.ഋഷിശ്ച നാരദശ്ചന്ദോ ഗായത്രം ദേവതാ മനോഃദുർഗ്ഗാ സമീരിതാ
സദ്ഭിർദുരിതാപന്നിവാരിണീ.

ഇനി ദുർഗ്ഗാപ്രകരണം. ദൃഷ്ടവും അദൃഷ്ട വുമായ ഫലം തരുന്നത് ദുർഗ്ഗാമന്ത്രം. മായാശക്തി ബീജം.അത്രി ദകാരം.കർണ്ണം ഉകാരം. ബിന്ദു അനുസ്വാരം ചേർന്നത് ദും. സർഗ്ഗം(വിസർഗ്ഗം)ചേർന്നത് ദുഃ. ഇത് ബീജം. ദുർ എന്ന് രേഫമുണ്ട്. രേഫത്താൽ ഉപസ ർഗ്ഗം പറയുന്നു. സർഗ്ഗവും ഉപസർഗ്ഗവും ബീജത്തിലുണ്ട്. പഞ്ചാന്തകം ഗകാരം. പ്രതിഷ്ഠാവാൻ ആകാരത്തോടുകൂടിയത് ഗാ. മാരുതം യകാരം.ഭൌതികം ഐ എന്ന ഭൌതികാസനത്തിലിരിക്കുന്ന മാരുതം യൈ. താരാദിഹൃദയാന്തം നമ ആകെ 8 അക്ഷരം. ഓം ഹ്രീം ദും ദുർഗ്ഗായൈ നമഃ

ഋഷി നാരദൻ ഛന്ദസ്സ് ഗായത്രി, ദേവത ദു ർഗ്ഗ വിനിയോഗം ദുരിതാപന്നിവാരണം. താ രമായ സ്വബീജങ്ങളാൽ ദുർഗ്ഗ ഹൃദയത്തോട് ഏറ്റവും അടുത്ത് ധ്യാനിക്കപ്പെടുന്നു. സാമ്പ്ര ദായികമായി മായാബീജാനന്തരം കാമബീജം പറയണം. ദും ബീജം മായാശക്തിയാണ്.ശ്ലോ 4 നമസ്കാരവിയുക്തേന മൂലമന്ത്രേണസാധകഃ ഹ്രാമാദ്യൈഃ സഹകുർവ്വീത ഷഡംഗാനി യഥാവിധി

മൂലമന്ത്രത്താൽ നമസ്കാരവിയുക്തനായി സാധകൻ ആദ്യം ഹ്രാം ഹ്രീം മുതലായവ ഷഡംഗങ്ങളോടുകൂടി യഥാവിധി ന്യാസം

ചെയ്യുന്നു.പ്രയോഗം- ഓം ഹ്രീം ദും ദുർഗ്ഗായൈ ഹ്രാം ഹൃദയായനമഃഓം ഹ്രീംദും ദുർഗ്ഗായൈ ഹ്രീം ശിരസേ നമഃ ഇപ്രകാരം. താരം മായ ദുർഗ്ഗ എന്നിവയെ ഹ്രാം എന്നു തുടങ്ങി ഷഡ്ദീർഘങ്ങളോടെ അംഗകൽപ്പന ചെയ്യുന്നു.താരോ മായാ ച ദുർഗ്ഗായൈ എന്നതിലെ ച കൊണ്ട്,ദുർഗ്ഗാബീജസമുച്ചയം എന്ന് ടീകാകാരൻ വ്യാഖ്യാനിച്ചിരിക്കുന്നു. യഥാവിധി എന്നാൽ ഷഡംഗമുദ്രയോടെ എന്നർത്ഥം.

ശ്ലോ 5 സിംഹസ്ഥാ ശശിശിഖരാ മരകത പ്രഖ്യൈശ്ചതുർഭിർഭുജൈഃശംഖം ചക്ര ധനുഃ ശരാംശ്ച ദധതീനേത്രൈസ്ത്രിഭിഃശോഭിതാ ആമുക്താംഗദഹാരകങ്കണാരണാത് കാഞ്ചീരണന്നൂപുരാ ദുർഗ്ഗാ ദുർഗ്ഗതിഹാരിണീ ഭവതു വോ രത്നോല്ലസത് കുണ്ഡലാ

ധ്യാനം- സിംഹാരൂഢയായി ചന്ദ്രക്കല ചൂടി, മരതകപ്രഭ തൂകുന്ന ചതുർഭുജങ്ങളിൽ ശംഖും ചക്രവും ധനുസ്സും ശരങ്ങളും ധരിച്ച്, ത്രിനേത്രങ്ങളോടെ മുത്തുകൊണ്ട് അംഗദം, ഹാരം,കങ്കണം,കാഞ്ചി,നൂപുരം ഇവയണി ഞ്ഞ്, അവയുടെ നാദം ഉയർത്തുന്നവളായി, രത്നകുണ്ഡലധാരിണിയായി. ദുർഗ്ഗതിനാശിനി യായി, ദുർഗ്ഗാധ്യാനംഇടത്തു മുകളിലെ കൈ മുതൽ ആയുധധ്യാനം. ദുർഗ്ഗതി ദുഷ്ടഗതി. ദാരിദ്ര്യം,ദുഃഖം, ദുരിതം മുതലായവ. എല്ലാ ദുർഗ്ഗാമന്ത്രത്തിലും ആയുധമുദ്ര കാണിക്കേണ്ട വിധം –

ഇടത്തുകയ്യിനു മുകളിൽ വലത്തു കൈ വെച്ച് ശിരസ്സിനു മുകളിൽ പിടിക്കുക. ഇത് ദുർഗ്ഗാമുദ്ര.

ശ്ലോ 6. വസുലക്ഷം ജപേന്മന്ത്രം തിലൈർമധുരലോലിതൈഃപയോന്ധസാ വാ ജൂഹൂയാത്തത് സഹസ്രം ജിതേന്ദ്രിയഃ

ശ്ലോ 7 പീഠമിത്ഥം യജേത് സമ്യക്നവശക്തി സമന്വിതം പ്രഭാ മായാ ജയാ സൂക്ഷ്മാ വിശുദ്ധാ നന്ദിനീ പുനഃ

ശ്ലോ 8 .സുപ്രഭാ വിജയാ സർവ്വസിദ്ധിദാ നവശക്തയഃഅജ്ഭിർ ഹ്രസ്വത്രയക്ലീബ രഹിതൈഃപൂജയേദിമാ

8 ലക്ഷം ജപം,എള്ളും ത്രിമധുരവും പായസവും സഹസ്രഹോമം ജിതേന്ദ്രിയനായി ,പീഠത്തില് നവശക്തികളോടെ സമ്യക്കായി യജിക്കണം. പ്രഭ,മായ,ജയ,സൂക്ഷ്മ, വിശുദ്ധ, നന്ദിനി,.,വിജയ,സർവ്വസിദ്ധിദ ഇവർനവശക്തികൾ. സർവ്വ സിദ്ധിദ ശക്തിനാമം. ധ്യാനം പിന്നീടുപറയും. ആദിസ്വരം ബിന്ദുവോടുകൂടി,ഏകാരാദ്യമായി ഷഡക്ഷരം.നവശക്തികൾ ജപാപുഷ്പം പോലെ ചുവന്ന നിറം,സ്മേരമുഖികൾ, വെളുത്ത മാലയും ലേപനവും ധരിച്ചവർ ചാപം ബാണം,അഞ്ജലി കൂപ്പിയ രണ്ടുകരം(ചതുർഭുജം) ഉള്ളവരായി ആത്മത്രയാന്തത്തിൽ ദലമദ്ധ്യത്തിൽ അനുക്രമമായി പൂജിക്കപ്പെടണം. അജഭിർ

എന്നാൽ ഹ്രസ്വത്രയം. അഇഉ ക്ലീബം കൂട്ടാതെ 9 വീതം പ്രയോഗിക്കണം. ഉദാഃ ആം പ്രഭായൈ നമഃ ഇപ്രകാരം

ശ്ലോ 9. പ്രണവാനന്തരം വജ്രനഖദംഷ്ട്രാ

യുധായ ച. മഹാസിംഹായ വർത്മാസ്ത്രം നതിഃസിംഹാമനുർമതഃ

ശ്ലോ 10 ദധ്യാദാസനമേതേന മൂർത്തിം മൂലേ ന കൽപ്പയേത് തസ്യാം സംപൂജ്യയേന്മൂർത്തി ദേവീമാവാഹ്യ മന്ത്രവിത്

സിംഹമന്ത്രം- പ്രണവം, വീണ്ടും പ്രണവം. പ്രണവാനന്തരം, സ്വരൂപം. വജ്രനഖദംഷ്ട്രാ യുധങ്ങളുള്ള മഹാസിംഹം.  വർത്മം ഹും. അസ്ത്രം ഫട്. നതിർ നമഃ

ശ്ലോ 11.അഷ്ടാവൃത്തിം പുരാഭ്യർച്ച്യ ശക്തീഃ പത്രേഷു പൂജയേത്ജയാചവിജയാ കീർത്തിഃപ്രീതിഃപശ്ചാത് പ്രഭാപുനഃ

ശ്ലോ 12.ശ്രദ്ധാ മേധാ ശ്രുതിഃപ്രോക്താ സ്വനാമാക്ഷരാദികാഃഏതാഗ്രേഷ്യാർച്ചയോ ദഷ്ടാവായുധാനി യഥാക്രമാത്

ശ്ലോ 13.ചക്രശംഖഗദാസ്വംഗപാശാങ്കുശശരാൻ ധനുഃലോകേശ്വരാംസ്തതോ ബാഹ്യേ തേഷാമസ്ത്രാന്ത്യനന്തരം

ജയ മുതലായ ശക്തികൾ, ശംഖം,ചക്രം,ഗദ, പാശം,അങ്കുശം,ശരം,വില്ല്,ധരിച്ചവരാണ്. എല്ലാവരും മരതകനിറമുള്ളവർ. ശശിഭൂഷണം ചൂടിയവർ. ശൂലം,കാർമ്മുകം,സായകം ധരിച്ച്

ചൂണ്ടുവിരലുയർത്തിപ്പിടിച്ചവർ (തർജ്ജനി) അവർക്കുശേഷം ലോകേശ്വര ന്മാരും അവരുടെ അസ്ത്രങ്ങളും പുറത്ത് ധ്യാനിക്കണം.

ശ്ലോ 14.ഇത്ഥം ജപാദിഭിർ മന്ത്രീ മന്ത്രേ സിദ്ധേ വിധാനവിത് കുര്യാത് പ്രയോഗാനേതേന മനുനാ സ്വാമനീഷിതാൻ

വിധാനവിത്തായ മന്ത്രി സ്വമനീഷക്ക് അനുസൃതമായി പ്രയോഗം ചെയ്യുന്നു.ശ്രീ വേണ്ടവർ ശ്രീബീജത്തോടെ. ശത്രുഞ്ജയം വേണ്ടവർ നൃസിംഹബീജത്തോടെ. സർവ്വകാമപ്രാപ്തിക്ക് സർവ്വപുടിതത്വത്തോടെ. കാമാദിത്വത്തിൽ പുത്രപ്രാപ്തിയാണ്. അതാത് ബീജയോഗശക്തി അറിഞ്ഞിരിക്കണം.

ശ്ലോ 15. പ്രതിഷ്ഠാപ്യം വിധാനേന കലശാൻ നവശോഭനാൽ രത്നഹേമാദിസംയുക്താൻ പദേഷു നവസു സ്ഥിതാൻ

ശ്ലോ 16.മദ്ധ്യസ്ഥേ പൂജയേദ്ദേവീമിതരേഷു ജയാദികാഃസംപൂജ്യഗന്ധപുഷ്പാദ്യൈരഭിഷിഞ്ചേന്നരാധിപം

ശ്ലോ 17.രാജാവിജയതേ ശത്രൂൻ സാധകോ വിജയശ്രിയം പ്രാപ്നോതി രോഗീ ദീർഘായുഃ സർവ്വവ്യാധിവിവർജ്ജിതഃ

ശ്ലോ 18.ബന്ധ്യാഭിഷിക്താ വിധിനാ ലഭതേ തനയം വരം മന്ത്രേണാനേന സംജപ്തമാജ്യം ക്ഷുദ്രജ്വരാപഹം ഗർഭിണീനാം വിശേഷേണ ജപ്തം ഭസ്മാദികം തഥാ.

വിധാനപൂർവ്വം ശോഭനവും രത്നഹേമാദി സംയുക്തവുമായ കലശം 9 സ്ഥാനത്ത് പ്രതിഷ്ഠിക്കുക.മദ്ധ്യത്തിൽ ദേവി, മറ്റ് 8 സ്ഥാന ത്ത് ജയാദി അഷ്ടശക്തികൾ. ഇവരെ ഗന്ധ പുഷ്പാദികളാലും . അഭിഷേകാദികളാലും അർച്ചിച്ച രാജാവ് ശത്രുക്കളെ ജയിക്കുന്നു. സാദകർ വിജയശ്രീയും രോഗി സർവ്വവ്യാധികളും തീർന്ന് ദീർഘായുസ്സിനേയും നേടുന്നു. പുത്രകാമി ശ്രേഷ്ഠപുത്രനെ നേടുന്നു.ക്ഷുദ്രജ്വരം മാറ്റാൻ ജപിച്ച ആജ്യം ഭക്ഷിക്കണം, ജപിച്ച ഭസ്മത്തോടുകൂടിയ ഘൃതവും ആജ്യ വും ഗർഭിണികൾക്ക് വിശേഷമാണ്. മാതൃകാ പടലത്തിൽ പറഞ്ഞ വിധികളോടെയാണ് കലശപ്രതിഷ്ഠാപനം.സ്വർണ്ണം അഷ്ടഗന്ധം ഇവയോടുകൂടി ശാക്തേയകലശം നവനാഭിമണ്ഡലത്തിൽപ്രതിഷ്ഠിക്കുന്നു.ഗന്ധപുഷ്പധൂപദീപനൈവേദ്യം കൊണ്ട് പൂജ.ക,ായസലിലത്താൽ യഥാവിധി കുംഭം നിറച്ച്,3000 ഉരു മന്ത്രം ജപിച്ച് നെയ്യോടുകൂടി അഭിഷേകം കഴിച്ചാൽ ശുദ്ധാത്മാവായി ശത്രുജയം നേടി,രാജാവായി,. വിജശ്രീലാളിതനാവും. രോഗി ഗ്രഹപീഢ, വ്യാധി ഇവയിൽനിന്ന് മുക്തനാവും

ശ്ലോ 19. മദ്ധ്യേ താരേ ബീജമന്ത്രസ്ഥഃസാദ്ദ്യം പത്രേഷ്വഷ്ടൌ മന്ത്രവർണ്ണാൻ
വിലിഖ്യവിഷ്ടുബ്രവീതം വേഷ്ടിതം
മാതൃകാർണ്ണൈർ യന്ത്രം ദൌർഗ്ഗം ഭൂപുരസ്ഥം
വിദധ്യാത്

ശ്ലോ 20.ക്ഷുദ്രഭൂതമഹാരോഗചൌരസർപ്പ നിവാരണം വിജയശ്രീപ്രദം പുംസാം ഗർഭി ണീനാം സുഖപ്രദം

ദുർഗ്ഗായന്ത്രം- മദ്ധ്യത്തിൽ കർണ്ണികയിൽ താരം. അവസാനം ബീജം ദൌർഗ്ഗം അന്തസ്ഥ സാദ്ധ്യം മദ്ധ്യസ്ഥിതമായ സാദ്ധ്യസാധകകർമ്മ നാമസഹിതം.പത്രത്തിൽ എട്ടിലും മന്ത്രവ ർണ്ണം എഴുതുക.മാതൃകാർണ്ണവേഷ്ടിതമായ യന്ത്രം ദൌർഗ്ഗമായി ഭൂപുരത്തിൽ സ്ഥാപി ക്കുക.ക്ഷുദ്രരോഗവും മഹാരോഗവും ചൌര ഭയവും സർപ്പഭയവും നീങ്ങും, വിജയശ്രീ പദം ലഭിക്കും. ഗർഭിണികൾക്ക് സുഖപ്രദമാ ണ്. ഛന്ദസ്സ് ത്രിഷ്ടുപ്പ്. ജാതവേദസ്സായ അഗ്നി ദേവത. ഇതിനെ 22ആം പടലത്തിൽ പറയും.

ശ്ലോ 21.ഭ്രാന്തം വിയത് സനയനം ശേവതോ മർദ്ദിനി ഠദ്വയം അഷ്ടാക്ഷരീയമാഖ്യാതാ വിദ്യാ മഹിഷമർദ്ദിനീ

ശ്ലോ 22.മഹിഷഹിംസികേ ഹുംഫട് ഹൃദയം പരികീർത്തനം മഹിഷശത്രോ ശാർങ്ഗീം ഹും ഫട് ശിരോംഗം സമുദാഹൃതം

ശ്ലോ 23. മഹിഷം ഭീഷയദ്വന്ദ്വം ഹുംഫടന്തഃ ശിഖാമനുഃമഹിഷം ഹനയുഗ്ഹന്തേ ദേവീ ഹും ഫട് തനുഛദം

ശ്ലോ 24.മഹിഷാന്തേസൂദനി ഹുംഫടന്തമസ്ത്ര മീരിതം മന്ത്രൈരേതൈർജ്ജാതിയുക്തൈഃ പഞ്ചാംഗാനി പ്രകൽപ്പയേത്.

മഹിഷാസുരമർദ്ദിനീമന്ത്രം- ഭ്രാന്തം മ. വിയത് ഹ.സനയനം ഇകാരസഹിതം. മഹി. ശ്വേത ഷ.മർദ്ദിനി സ്വരൂപം.ഠദ്വയം സ്വാഹാ.അഷ്ടാക്ഷരമായ വിദ്യ മഹിഷാസുരമർദ്ദിനി .നാരായണീയതന്ത്രത്തിൽ വിഷം മജ്ജ, കാലം അഗ്നി,അത്രി നിഷ്ഠം. ,ഠദ്വയം എന്ന് കാണാം. മം ബീജം സ്വാഹാ ശക്തി.ഋഷി ശാകവത്സൻ. ഛന്ദസ്സ് പ്രകൃതി. ചില ഗ്രന്ഥങ്ങളിൽ ഋഷി മാർക്കണ്ഡേയനാണ്. പഞ്ചാംഗകൽപ്പനഃ-

മഹിഷഹിംസികേ ഹും ഫട് ഹൃദയം മഹിഷശത്രോ ശാർങ്ഗീം ഹും ഫട് ശിരഃ മഹിഷം ഭീഷയ ഹും ഫട് ശിഖ മഹിഷം ഹനഹും ഫട് തനുഛദം മഹിഷസൂദനീ ഹും ഫട് അസ്ത്രം.

ശ്ലോ 25.ഗരുഡോപലസന്നിഭാം മണിമൌലി കുണ്ഡലസണ്ഡിതാം
നൌമിഫാലവിലോചനാം
മഹിഷോത്തമാംഗനിഷേദുഷീം
ചക്രശംഖകൃപാണഖേടകകാർമ്മുകശൂലകാൻ
തർജ്ജനീമപി ബിഭ്രതീം നിജബാഹുഭിഃ
ശശിശേഖരാം

ഗാരുഡരത്നത്തിനു തുല്യമായ വർണ്ണത്തോടെ,മണിമൌലികുണ്ഡലാദി അലങ്കാരങ്ങളോടുകൂടിയവളായി, നവമീചന്ദ്രതുല്യമായ നെറ്റിയിൽ മൂന്നാം തൃക്കണ്ണോടെ മഹിഷന്റെ ഉത്തമാംഗത്തിലേറിയവളായി,ശംഖം,ചക്രം, കൃപാണം,ഖേടകം,ബാണം,കാർമ്മുകം ,ശൂലം,ത ർജ്ജനീമുദ്ര ഇവകളോടെ ചന്ദ്രക്കല

ചൂടിയ ദേവിയെ ധ്യാനിക്കുന്നു.ആയുധം വലത്ത് മുകളിൽനിന്ന് താഴേക്കും ഇടത്ത് താഴെനിന്ന് മേലേക്കും. തർജ്ജനീമുദ്രഃ- ചൂണ്ടുവിരൽ മാത്രം ഉയർത്തിപ്പിടിക്കുക. മറ്റുവിരലുകൾ കൂട്ടിപ്പിടിച്ച്, താഴോട്ടു പിടിക്കുക.ഭയമുളവാ ക്കും വിധം ചൂണ്ടുവിരൽ ചലിപ്പിച്ച് യുദ്ധ ത്തിനൊരുങ്ങുന്ന മുദ്ര.

ഈശാനസംഹിതയിലെ ധ്യാനശ്ലോകം-

ധ്യായേശ്ച്യാമാം മഹാദുർഗ്ഗാം സർവ്വാഭരണഭൂഷിതാം ജടാമകുടശോഭാഢ്യാം സ്ഫുരച്ചന്ദ്രകലാമ്പിതാം പീതാംബരധരാം ദേവീം പീനോന്നതകുചദ്വയാം ചക്രശംഖ ലസത്ഹസ്താം തദധഃഖഡ്ഗഖേടകൌഃ ബാണചാപൌ ച തദധഃ സശൂലാം തർജ്ജനീമധഃ

ശ്ലോ 26. അഷ്ടലക്ഷം ജപേന്മന്ത്രം തത്സഹസ്രം തിലൈഃശുഭൈഃഹുത്വാ പ്രാഗീരിതേ പീഠേ യജേന്മഹിഷമർദ്ദിനീം

ശ്ലോ 27 സംപൂജ്യാംഗാനി പത്രേഷു ദുർഗ്ഗാഖ്യാം വരവർണ്ണിനീം ആര്യാഹ്വയാം തൃതീയാം ച ചതുർത്ഥീം കനകപ്രഭാം

ശ്ലോ 28. പഞ്ചമീം കൃതികാസംജ്ഞാം ഷഷ്ഠീമപ്യഭയപ്രദാം കന്യാം സുരൂപാം പ്രഭജേൻമന്ത്രീ ദീർഘസ്വരൈഃക്രമാത്

8 ലക്ഷം മന്ത്രം ജപിച്ച്,സഹസ്രതിലഹോമം ചെയ്ത്,ദൌർഗ്ഗപീഠത്തിൽ മഹിഷമർദ്ദിനിയെ

യജിക്കുന്നു.അംഗദേവതകളെ പത്രങ്ങളിൽ പൂജിക്കുന്നു.ദുർഗ്ഗ,വരവർണ്ണിനി,ആര്യ,കനക പ്രഭ,കൃതിക,അഭയപ്രദ,കന്യ,സുരൂപ ഇവരെ ദീർഘസ്വരങ്ങളോടെ ക്രമത്തിൽ യജിക്കുന്നു. അംഗങ്ങൾ കേസരത്തിലും ശക്തികൾ  പത്രദ ളാഗ്രത്തിലും യജിക്കപ്പെടുന്നു. ദീർഘസ്വരം 8- ആഈഊഏഓഔഅഃ നാരായണീയത്തിന്റെ ഉത്തരപടലത്തിൽ അനന്തവും അർദ്ധിയോ ന്യാദികളുമാണ് ഇവർ.അപേക്ഷിതാർത്ഥദ്യോ തനികയിൽ ക്രമം. ആ ഈ ഊ ഏ ഐ ഓ ഔ അഃ

ശ്ലോ 29.യജേ ദദ്രേദ്വായുധാനി ചക്രശംഖാസി ഖേടകാൻബാണം ബാണാസനം ശൂലം കപാലം യാദിഭിക്രമാൻ അഗ്രേഷു പാദാഗ്രേ ഷു യാദിഭിരിതി ഹാന്തൈരിത്യർത്ഥഃ

ശ്ലോ 30.ലോകപാലാൻ പുനഃപൂജ്യാസ്ത ദസ്ത്രാണി തതഃപരംവശയേത്തിലഹോമേന നരാൻ നരപതീനപി

ശ്ലോ 31.സിദ്ധാർത്ഥൈർ ജൂഹൂയാന്മന്ത്രീ രോ ഗാൻ മുച്യത തത്ക്ഷണാത് പത്മൈർഹുത്വാ ജയേഛത്രൂൻ ദൂർവ്വാദീം ശാന്തിമാപ്നുയാത്

ശ്ലോ 32.പലാശകുസുമൈഃപുഷ്ടിം ധാന്യൈർ ധാന്യശ്രിയം വ്രജേത് കാകപക്ഷൈഃകൃതോ ഹോമോ ദ്വേഷം വിതനുതേ നൃണാം.

പത്രാഗ്രത്തിൽ ആയുധധ്യാനം. ചക്രം,ശംഖ്, വാൾ,ഖേടകം ബാണം, ബാണാസനം (ആവ നാഴി),ശൂലം,കപാലം ക്രമത്തിൽ.പുറത്ത്

ലോകപാലന്മാരും അവരുടെ ആയുധങ്ങളും. തിലഹോമത്താൽ രാജാവിനെപ്പോലും വശീകരിക്കുന്നു.വെൺകടുക് ഹോമിച്ചാൽ തത്ക്ഷണം രോഗമുക്തി.പത്മഹോമത്താൽ ശത്രുജയം.ദൂർവ്വയാൽ ശാന്തി. പലാശകുസു മത്താൽ പുഷ്ടി. ധാന്യത്താൽ ധാന്യസമൃദ്ധി. കാക്കച്ചിരക് ഹോമിച്ചാൽ രാജാക്കന്മാർക്ക് ഇടയിൽ വിദ്വേഷം ഉണ്ടാവും.വശയേദ് എന്നാൽ കാമബീജാദിത്വമാണ്. മന്ത്രീ മൃത്യ ഞ്ജയാദിത്വം. ജയേദ് സബീജാദിത്വം.ശാന്തീം നൃസിംഹാദിത്വം.പുഷ്ടി താർത്തീയാദിത്വം. ധാന്യശ്രിയം ശ്രീബീജാദിത്വം.

ശ്ലോ 33.മരീചഹോമാൻ മരണം രിപുമാ പ്നോതി സർവ്വഥാ ക്ഷുദ്രാരിചോരഭൂതാദ്യാൻ ധ്യാത്യാ ദേവീം വിനാശയേത്

കുരുമുളക് ഹോമിച്ചാൽ ശത്രുമരണം, ക്ഷുദ്ര ശത്രുക്കളും കള്ളന്മാരും ഭൂതങ്ങളും നശി ക്കുന്നു.മരീചം, മരിചം എന്ന് രണ്ടുവിധത്തി ലും ഉച്ചരിക്കാമെന്ന് ശബ്ദഭേദപ്രകാശം.

ശ്ലോ 34. താരോ ദുർഗ്ഗേ യുഗം രക്തമന്ത്യം ഢാന്തം സലോചനം ദ്വിഠാന്താ ജയദുർഗ്ഗേയം വിദ്യാ വേദ്യാ ദശാക്ഷരീ

ജയദുർഗ്ഗാമന്ത്രം- താരം പ്രണവം ദുർഗ്ഗേയുഗം ദുർഗ്ഗദുർഗ്ഗ. രക്തം രേഫം.അന്ത്യം ക്ഷ.ഢാന്തം ണ.സലോചനം ഇകാരസഹിതം ണി.ക്ഷ.ണ ഇവക്ക് ഇകാരാന്തമായി പ്രയോഗം ക്ഷിണി. ദ്വിഠാന്തം സ്വാഹാ. ഓം ദുർഗ്ഗേ ദുർഗ്ഗേ

രക്ഷിണി സ്വാഹാ.ഈ ദശാക്ഷരിയെ ജയദുർഗ്ഗാവിദ്യ എന്ന് പറയുന്നു.നാരായണീയത്തിൽ താരം ദുർഗ്ഗദ്വയം,വഹ്നിരന്ത്യം ഢാന്തം സദൃക് ശിരഃ സദൃക് എന്ന് ഉഭയവിശേഷണമാകയാലാണ് ക്ഷിണിപ്രയോഗം. ഋഷി മാർക്കണ്ഡേയൻ.ഛന്ദസ്സ് ബൃഹതി. പ്രണവം ബീജം ശക്തി സ്വാഹാ.

ശ്ലോ 35. താരാദിദുർഗ്ഗേഹൃദയം ദുർഗ്ഗേ ശിര ഉദീരിതം ദുർഗ്ഗായെ സ്യാഛിഖാ വർത്മ ഭൂതരക്ഷിണികീർത്തിതം.

ശ്ലോ 36.താരാദിദുർഗ്ഗദ്വിതയം രക്ഷിണ്യക്ഷി സമീരിതം താരാദിദുർദുർഗ്ഗയുഗലം രക്ഷിണ്യ സ്ത്രം സമീരിതം താരാദി വർത്മാന്തം സംബാദ്ധ്യതേ.

ശ്ലോ 37.കാലാഭ്രാഭാം കടാക്ഷൈരരികുലഭയദാം മൌലിബദ്ധേന്ദുരേഖാം ശാർങ്ഗം ചക്രം കൃപാണം ത്രിശിഖമപി കരൈരുഹന്തീം ത്രിനേത്രാം സിംഹസ്കന്ധാധിരൂഢാം ത്രിഭുവനമഖിലം തേജസാ പൂരയന്തീം

ഓം ആദിദുർഗ്ഗേ ഹൃദയം

ദുർഗ്ഗേ ശിരഃ

ദുർഗ്ഗായെ ശിഖ

രക്ഷിണി വർത്മം ഭൂതരക്ഷിണി

ഓം ദുർഗ്ഗേദുർഗ്ഗേ രക്ഷിണിസ്വാഹ അസ്ത്രം

ധ്യാനശ്ലോകം- കാളമേഘനിറം.കടാക്ഷത്താൽ ശത്രുജനങ്ങളിൽ ഭയം ജനിപ്പിക്കുന്നവൾ,

മൌലിയിൽ ചന്ദ്രക്കല ചൂടിയവൾ, ശാർങ്ങധ
നുസ്സും ചക്രവും വാളും ത്രിശിഖവും (ത്രിശൂ
ലം) കൈകളിൽ ധരിച്ചവൾ, ത്രിനേത്ര, സിംഹ
ത്തിന്റെ തോളിലേറിയവൾ,ത്രിഭുവനവും തേജ
സ്സു കൊണ്ട് പൂരിപ്പിക്കുന്നവൾ- ഇപ്രകാരം
ജയദുർഗ്ഗയെ 33 കോടി ദേവന്മാരാൽ ചുറ്റ പ്പെട്ട്
സിദ്ധികാമാർത്ഥം സേവിക്കപ്പെടുന്നവ ളായി
ധ്യാനിക്കുന്നു.5 ലക്ഷം ജപം ദശാംശം നെയ്യ്
സംസ്കൃതമാക്കി ഹോമിച്ച്, ബ്രാഹ്മണ ഭോജനം
നൽകി അഷ്ടാക്ഷരലേഖനം ചെയ്ത പീഠത്തിൽ
മുമ്പുപറഞ്ഞപോലെഹോമിക്കണം.
യുദ്ധജയവും ശത്രുനാശവും ഫലം.വ്യവഹാ
രാദിയിൽ ജയം. ആയുധപൂജയാൽ വിദ്യാ
ർത്ഥിക്ക് വിദ്യയും ജയാർത്ഥിക്ക് വ്യവഹാര
ജയവും.  പുരശ്ചരണത്തിൽ ദശപ്രകാരം.
ജപം,ഹോമം,തർപ്പണം,സ്വാഭിഷേകം,അഘമ
ർഷണം,സൂര്യാർഘ്യം,ജലപാനം,സൂര്യപ്രണാ
മം,ദേവപൂജനം ,ബ്രാഹ്മണഭോജനം. ഓരോന്നും
മുമ്പുമുമ്പുള്ളതിന്റെ ദശാംശം വീതം.
പഞ്ചകം- ജപം,ഹോമം,തർപ്പണം,പൂജ, ബ്രാ
ഹ്മണഭോജനം. ദുർഗ്ഗാഷ്ടാക്ഷരം 500000 പ്രാവ
ശ്യം ജപിച്ചാൽ അതിന്റെ ദശാശം 50000 ഹോമം
.അതിന്റെ ദശാംശം 5000 തർപ്പണം, അതിന്റെ
ദശാംശം 500 സ്വാഭിഷേകം.അതിന്റെ ദശാംശം
50 അഘമർഷണം.അതിന്റെ ദശാംശം 5
സൂര്യാർഘ്യം,അതിന്റെ ദശാംശം 0.5 ആച
മനം,0.05 പ്രണാമം,0.005 ദേവപൂജ,0. 0005
ബ്രാഹ്മണഭോജനം. ഇതിനുപകരം 1, 5, 50,500

5000 ബ്രാഹ്മണർക്ക് ,സ്വന്തം ധനസ്ഥിതി അനുസരിച്ച് ഭോജനം ചെയ്യുന്നു പഞ്ചകത്തിൽ.

ശ്ലോ 41. ജ്വലജ്വലപദസ്ഥാന്തേ ശൂലിനീതി പദം വദേത്ദുഷ്ടഗ്രഹം ഹുമസ്ത്രാന്തേ വഹ്നി ജായാവധിർമനുഃ

ശ്ലോ 42 ഭൂതേന്ദ്രിയാക്ഷരൈഃപ്രോക്തോ ഗ്രഹക്ഷുദ്രാദിനാശകഃ ഋഷി ദീർഘതമാഃ പ്രോക്തഃകകുപ് ഛന്ദ ഉദാഹൃതം

ശ്ലോ 43.ശൂലിനീ ദേവതാ പ്രോക്താ സമസ്തസുരവന്ദിതാ ദുർഗ്ഗാഹൃദ് വരദേ ശീർഷം വിന്ധ്യവാസിനി തച്ഛിഖാ

ശ്ലോ 44.അസുരാന്തേ മർദ്ദിനീ സ്യാത് യുദ്ധപൂർവ്വപ്രിയേ പുനഃത്രാസയദ്വിതയം വർമ്മദേവസിദ്ധസുപൂജിതേ

ശ്ലോ 45.നന്ദിനിസ്യാദ്രക്ഷയുഗം മഹായോഗേശ്വരീക്രമാത് ശൂലിന്യാദ്യാ ഹും ഫടന്താഃപഞ്ചാംഗമനവഃസ്മൃതാഃ

ജ്വാലിനിദുർഗ്ഗ അഥവാ ശൂലിനിദുർഗ്ഗാമന്ത്രം. ജ്വലജ്വല ശൂലിനീദുഷ്ടഗ്രഹഃഹും ഫട്സ്വാഹാ. പഞ്ചഭൂതവും ദശേന്ദ്രിയവും കൂടിയത് പഞ്ചദശി(15)സംഖ്യ. ക്ഷുദ്രഗ്രഹനാശകമാണ് ഈ മന്ത്രം. ഋഷി ദീർഘതമസ്സ്. ഛന്ദസ്സ് കുകുപ്പ്. ദേവത ശൂലിനി. സമസ്തസുരവന്ദിതയും ക്ഷുദ്രഗ്രഹനാശിനിയുമാണ്. ഹും ബീജം സ്വാഹാ ശക്തി. ക്ഷുദ്രങ്ങൾഃ-സ്തംഭം,ഉച്ചാ ടനം, വിദ്വേഷം,ഭ്രമം,മാരണവ്യാധികൾ. 18

ഗ്രഹപീഡകൾ.ഇവയെ ശമിപ്പിക്കുന്നു, ഭൂത പ്രേതഡാകിന്യാദിപീഡാനാശകമാണ്.

ശൂലിനി ദുർഗ്ഗേ ഹൃദ് ഹൃന്മന്ത്രം.

വരദേ ശീർഷം  വിന്ധ്യവാസിനീ ശിഖാ .

അസുരാന്തേ മർദ്ദിനീ വർത്മം. യുദ്ധപൂർവ്വ പ്രിയേ ത്രാസയ ത്രാസയ അസ്ത്രം. ദേവസിദ്ധസുപൂജിതേ നന്ദിനീ സ്യാ ദ്രക്ഷരക്ഷ മഹായോഗീശ്വരീ എന്ന് ശിഖാമന്ത്രം. അസുര ന്മാരെ ശിക്ഷിക്കുന്നവളും യുദ്ധപ്രിയയുമാ ണ് ജ്വാലിനീദുർഗ്ഗ.  പഞ്ചാംഗം ശൂലിന്യാദി കൾ ഹും ഫട് എന്നവസാനിക്കുന്ന വിധത്തി ൽ സ്മരിക്കപ്പെടുന്നു.പ്രയോഗം- ശൂലിനിദുർഗ്ഗേ വരദേ ഹും ഫട് ശിരസേ സ്വാഹാ ഇത്യാദി സാമ്പ്രദായികപ്രയോഗം.ദുർഗ്ഗ ഹൃദയം, വരദ ശിരസ്സ്, വിന്ധ്യവാസിനി ശിഖ,അസുരാന്തേ മർദ്ദിനി വർത്മം,യുദ്ധപ്രിയേ ത്രാസയത്രാസയ അസ്ത്രം,ഇവ ഓരോന്നിനും മുമ്പിൽ ഓം ശൂലിനീ എന്ന് ചേർക്കുക. ഓരോന്നിനും അവസാനം ഓം ദേവസിദ്ധസുപൂജിതേ നന്ദിനീ രക്ഷരക്ഷ മഹായോഗീശ്വരീ എന്നും ചേർക്കണം. ഇപ്രകാരം പഞ്ചാദശ് (50) പ്രാവശ്യം ആവർത്തിച്ചാൽ ഏതു തീവ്രജ്വര വും നശിക്കും. പ്രയോഗം ഓം ശൂലിനീ ദുർഗ്ഗ ദേവസിദ്ധസുപൂജിതേ നന്ദിനീ രക്ഷ രക്ഷ മഹായോഗീശ്വരീ ഹും ഫട് ഇപ്രകാരം മന്ത്രം ക്രമത്തിൽജപിക്കുക..

ശ്ലോ46. അദ്ധ്യാരൂഢാം മൃഗേന്ദ്രം സജലജലധരശ്യാമലാം ഹസ്തപദ്മൈഃശൂലം ബാണം കൃപാണീമരിജലജഗദാചാപ പാശാൻവഹന്തീം ചന്ദ്രോത്തംസാം ത്രിനേത്രാം ചതസൃഭിരതഃഖേടകാൻ ബിഭ്രതീദിഃ കന്യാഭിഃ സേവ്യമാനാം പ്രതിഭടഭയദാം ശൂലിനീം ഭാവയാമി.

സിംഹാരൂഢയായി,കാർമേഘശ്യാമളവർണ്ണയായി,കരകമലങ്ങളില് ശൂലം,ബാണം,കൃപാണം ചക്രം, ശംഖം,ഗദ,ചാപം, പാശം ധരിച്ചവളായി,ശിരസ്സിൽ ചന്ദ്രക്കല ചൂടിയവളായി, ത്രിനേത്രയായി, ഖേടകാദി ആയുധങ്ങളെ ചുഴറ്റുന്നവളായി)(ഭ്രമണം ചെയ്യിക്കുക) ഓരോരോ ഭടന്മാരിലും ഭയം ജനിപ്പിക്കുന്നവളായി, കന്യകമാരാൽ സേവിക്കപ്പെടുന്നവളായി ശൂലിനിയെ ധ്യാനിക്കുന്നു.ചതസൃഭി- ജയ,വിജയ, ഭദ്ര.ശൂലക എന്ന് നാല് അംഗദേവതകളാൽ ചുറ്റപ്പെട്ടവൾ. വലത്ത് താഴത്തെ കൈമുതൽ ഇടത്ത് താഴത്തെ കൈവരെ ആയുധധ്യാനം.

ശ്ലോ 47. മനുമേനം ജപേന്മന്ത്രീ വർണ്ണലക്ഷം വിചക്ഷണാഃസർപ്പിഷാണേന ഹോമസ്തു തദ്യശാംശമിതോ ഭവേത്

മന്ത്രം വർണ്ണലക്ഷം ജപിച്ച് ദശാംശം വെണ്ണയും അന്നവും ഹോമിക്കുക.

ശ്ലോ 48. പ്രാഗുക്തേ പൂജയേത് പീഠേ ലക്ഷ്യമാണേന വർത്മനാ വിധാനപൂജാമംഗാനാം പൂജ്യാഃപത്രേഷു ശക്തയഃ

ശ്ലോ 49.ദുർഗ്ഗാദ്യാ വരദാ വിന്ധ്യവാസിന്യ സുരമർദ്ദിനീ യുദ്ധപ്രിയാപഞ്ചമീസ്യാത് ദേവസിദ്ധസുപൂജിതാ

ശ്ലോ 50.സപ്തമീ നന്ദിനീ പ്രോക്താ മഹായോ ഗീശ്വരീ പരാ ദലാഗ്രേഷു തദസ്ത്രാണി ശംഖം ചക്രമസിം പുനഃ

മുമ്പുപറഞ്ഞ പോലെ കവചത്തോടെ പീഠ ത്തിൽ അംഗപൂജ, പത്രത്തിൽ ശക്തിപൂജ,- ദുർഗ്ഗ,വരദ,വിന്ദ്യവാസിനി,അസുരമർദ്ദിനി,യു ദ്ധപ്രിയ,ദേവസിദ്ധസുപൂജിത,നന്ദിനി, മഹാ യോഗേശ്വരി എന്നിവർക്ക് ദലാഗ്രങ്ങളിൽ അവരുടെ അസ്ത്രങ്ങളായ ശംഖം,ചക്രം, വാൾ ഇവയോടുകൂടി പൂജ. ദുർഗ്ഗാഷ്ടാക്ഷ രത്താൽ കേസരത്തിൽ പരയായ അഷ്ടമി മഹായോഗേശ്വരിക്ക് ധ്യാനം. കാർമേഘവ ർണ്ണയും ധനുർബാണകരയും ആയി ദുർഗ്ഗാദി യജനം.ത്രിമധുരം നേദ്യം. (തേൻപാൽ,നെയ്യ്, അല്ലെങ്കിൽ ശർക്കര,തേൻ,നെയ്യ് ഇതാണ് ത്രിമധുരം.)ശക്ത്യനുസാരം ഒരു വർഷമോ അതിലധികമോ ചെയ്യണം. ഒരു വർഷത്തില ധികം ചെയ്താൽ അമാനുഷവും അലൌകി കവുമായ അപ്രതിഹതശക്തി ലഭിക്കും.
ശ്ലോ 51. ഗദേഷുചാപശൂലാനി പാശം പശ്ചാ ദ്ദിശാധിപാൻ ഇത്ഥം ജപാദിഭിഃസിദ്ധഃകുര്യാത് കർമ്മനിജേപ്സിതം

ശ്ലോ 52.അഷ്ടോത്തരസഹസ്രം യസ്തിലൈ സ്ത്രിമധുരാപ്ലുതൈഃനിത്യം പ്രജൂഹുയാത്തസ്യ ശക്തിഃസ്യാദതിമാനുഷീ

ശ്ലോ 53. അഷ്ടോത്തരശതം നിത്യംസർപ്പിഷം ജൂഹുയാന്നരഃവാഞ്ഛിതം വത്സരാദർവ്വാക് പ്രാപ്നുയാത് മഹതീം ശ്രിയം.

ഗദ,ചാപം,ശൂലം മുതലായ ആയുധപൂജക്കു ശേഷം ദിശാധിപപൂജ. 1008 തവണ എള്ളും ത്രിമധുരവും ഹോമിച്ച് അമാനുഷശക്തി. 108 തവണ നിത്യം നെയ്യ് ഹോമിച്ച് ഒരുവർഷം കഴിഞ്ഞാൽ മഹത്തായ ശ്രീ,  ഇഷ്ടകാമങ്ങ ൾസാധിക്കും. ചുരുക,വാൾ,നഖം മുതലായ ആയുധങ്ങൾ പൂജിച്ച് ഹോമിച്ച് ആജ്യം കൊടുത്താൽ വിജയശ്രീലാളിതനാവും. അശ്വ ത്ഥം,അർക്കവൃക്ഷം ഇവയുടെ ശാഖകൾ കൊണ്ടുള്ള അഗ്നിയിൽ എള്ളും ത്രിമധുരവും അക്ഷതവും ഹോമിച്ചാൽ എന്തെല്ലാം ആഗ്ര ഹിക്കുന്നുവോ അതെല്ലാം വേഗത്തിൽ ലഭി ക്കും.സമ്പദാർത്ഥമായ ഹോമം 5000 തവണ, ജപം 10000 തവണ.

ശ്ലോ 54. ദൂർവ്വാഹോമോ ഭവേന്നൃണ്ണാം സർവ്വവാഞ്ഛിതസിദ്ധിദാഃഛുരികാദ്യാനി ശസ്ത്രാണി ജപ്ത്വാനി മനുനാമുനാ

ശ്ലോ 55.സമ്പാതാജ്യവിലിപ്ത്വാനി വിതരന്തി ജയശ്രിയം അശ്വത്ഥാർക്കസമിദ്ഭിർവ്വാ തിലൈർ വാ മധുരോക്ഷിതൈഃഹോമോ വശയിതി ക്ഷിപ്രമീപ്സിതാൻ മന്ത്രിണോ നരാൻ.

ആയുധോപലക്ഷണം- സ്വന്തം അംഗങ്ങളിൽ (കൈകൾ)തീക്ഷ്ണമായ ആയുധങ്ങളെ ആവാഹിച്ച് ഗന്ധാദികളാൽ പൂജിച്ച്,ആജ്യം

ഹോമിച്ച്,(5000 തവണ)ജപിച്ചാൽ സർവ്വവി ജയപ്രാപ്തി. കയ്യിൽ ആയുധം(വാൾ)ധരി ച്ചവൻ ശത്രുസേനാമർദ്ദനനായിത്തീരും. (ചുരി ക,വാൾ,നഖം ഇവയെ പൂജിക്കുന്നവൻ). അശ്വത്ഥാദി സമിത്തിൽ ഹോമം 12000 തവ ണയാണ്.ഫലവും വേറെയാണ്. സർവ്വവിജയ വും ശ്രീയും ക്ഷിപ്രം ലഭിക്കുന്നു. ചിന്തിക്കേ ണ്ടത് അരുണനിറമുള്ളവളും പാശാങ്കുശധനു ർബ്ബാണധരയും ആയി, പാശത്താൽ സാദ്ധ്യ ത്തെ ബന്ധിച്ച് അങ്കുശത്താൽ ആകർഷിക്കുന്ന ദേവിയെയാണ്. നരാൻ എന്നതിൽ സ്ത്രീപുരു ഷലിംഗഭേദമില്ല. എല്ലാമനുഷ്യരുമെന്ന വിവ ക്ഷയേ ഉള്ളു.

ശ്ലോ 56. ഉദ്വദായുധഹസ്താം താം ദേവീം കാലഘനപ്രഭാം ധ്യാത്വാത്മാനം ജപേന്മന്ത്രം സ്പൃഷ്ട്വാർത്തം മുഞ്ചതിഗ്രഹഃ

ശ്ലോ 57.സർപ്പാശ്വവൃശ്ചികാദീനാം വിഷഹാ ശുവിനാശയേത് മനുനാനേന വിധിവൻ മന്ത്രവിദ്ദേവതാധിയഃ

ഭൂതദേവീരൂപം സ്വാത്മാവിലാണ് ധ്യാനിക്കേ ണ്ടത്. ആയുധങ്ങൾ ഉയർത്തിപ്പിടിച്ചവളാ യി,കാർമേഘവർണ്ണയായി,സ്വാത്മാവിൽ ധ്യാ നിച്ച്, ആർത്തനെ (രോഗിയെ) തൊട്ടിരുന്ന് ഗ്ര ഹപീഢയിൽനിന്ന് മുക്തനാകട്ടെ എന്ന് പ്രാ ർത്ഥിച്ച് മന്ത്രം ജപിക്കണം.സർപ്പം,തേൾ, മുത ലായവയുടെ വിഷം പോകാനും ഈ മന്ത്രം ജപിക്കുന്നു.ഭൂതദേവിയുടെ ആവേശ്യആവേ ശനപ്രകാരം-18 ഗ്രഹങ്ങൾ ആവേശിച്ചതിന്റെ

ലക്ഷണം വിചിന്തനം ചെയ്യണം. (രോഗലക്ഷ ണം) രണ്ടുകയ്യും രോഗിയുടെ ശരീരത്തിൽ സ്പർശിച്ച് രോഗലക്ഷണം ഗ്രഹിക്കണം. ജ്വാലാമയമായ മന്ത്രം ജപിച്ച് ചുലുകത്തിലെ വെള്ളം തളിച്ച്, ആവേശിച്ച രോഗങ്ങളെ രോഗിയുടെ ശരീരത്തിൽനിന്ന് ഓടിക്കണം. അവർ ആ ദേഹം ത്യജിച്ച് പോകണം. സന്ത്യാജനപ്രകാരം-ആത്മരോഗിയുടെ മദ്ധ്യത്തിൽ പറയപ്പെട്ട ദുർഗ്ഗാദേവിയുടെ രൂപം ധ്യാനിക്കുക.മൂന്നുവിരൽ (ചെറു,മോതിര, നടുവിരൽ) തള്ളവിരലിനാൽ വേഷ്ടനം ചെയ്ത് ദൃഢമുഷ്ടി ഉണ്ടാക്കി, ചൂണ്ടുവിരൽ വലത്തേ കർണ്ണപാർശ്വത്തിൽ വെച്ച് അതിവേഗം ചക്രം ചുഴറ്റുക.ഈ ചക്രമുദ്ര കണ്ടാൽ ഗ്രഹപീഢകൾ ഒഴിച്ചുപോകും.ധ്യാനവിശേഷം-
പാമ്പ്,എലി,തേൾ,ബഹുപദമായ കുക്കുരം (കരിക്കണ്ണാദി), എട്ടുകാലിവിഷം ഇവ വിന്ധ്യാവാസിനീധ്യാനം ശമിപ്പിക്കുന്നു. മറ്റൊരു ധ്യാനവിശേഷം-ശരശ്ചശാങ്കസങ്കാശാം സ്മിതവക്ത്രാംബുജോജ്വലാം ചക്രശംഖസുധാ കുംഭയുഗ്മഹസ്താംബുജാം ശുഭാം മുഗ്ദ്ധഞ്ച വിഷമേ തേന സിഞ്ചന്തീം സിതഭൂഷണാം അമൃതാദ്രീമിമാം ദുർഗ്ഗാം ധ്യായേൻ ഹന്യാദ്വിഷം നരഃ

അമൃതാദ്രിയിലിരിക്കുന്ന ദുർഗ്ഗാധ്യാനം. ശരത്കാലചന്ദ്രസദൃശ, പുഞ്ചിരിക്കുന്ന മുഖം, ഉജ്വലം, ശംഖചക്രവും രണ്ട് സുധാകുംഭവും ധരിച്ച് ശുഭയും മുഗ്ദ്ദയും വിഷമയും വെളു ത്ത

വസ്ത്രാഭരണം ധരിച്ചവളുമായ ദുർഗ്ഗ വിഷബാധ അകറ്റുന്നു.

ശ്ലോ 58. മന്ത്രേണാനേന സംജപ്തൻ ബാണാന്നാദായ സാധകഃവിമുഞ്ചേത് പ്രതിസേനായാം സാദ്രുതം വിദ്രുതാ ഭവേത്

നിശിതമായ ബാണാഗ്രത്തിൽ,ആദ്യായ ബാണേ നിശിതേ ച ദേവീം ക്ഷേമങ്കരീം എന്ന് ജപി ച്ചാണ് രോഗിക്ക് ക്ഷേമം വരുന്ന ശസ്ത്രക്രിയ ചെയ്യുന്നത്. ബാണാഗ്രത്തിൽ ദേവിയെ ധ്യാ നിച്ച് ആ ശസ്ത്രം കൊണ്ട് ശസ്ത്രക്രിയ ചെയ്യുന്നു.അപ്രകാരം സാധകൻ രോഗിയെ സകല വിഷത്തിൽനിന്നും മോചിപ്പിക്കുന്നു.

ശ്ലോ 59 ശൂലപാശധരാം ദേവീം ധ്യാത്വാത്മാനമനാകുലഃപ്രവിശേത് യുദ്ധദേശം യോജിത്വായാതി സ നിർവ്വണാഃശൂലപാശാദി ധരിച്ച ദേവിയെ അനാകുലമായ സ്വാത്മാവി ൽ ധ്യാനിക്കുന്നു.അവിടെ പ്രവേശിപ്പിക്കുന്നു. ആ ദേവിയാണ് യുദ്ധഭൂമിയിൽ(കർമ്മഭൂമി) പ്രവേശിച്ച് കർമ്മവിജയം തരുന്നത്.വൈരി രോഗമാകാം, വിഷമാകാം, ശത്രുവാകാം കാമാദികളാവാം, അവയെയെല്ലാം നീക്കുന്നത് ദേവി. അവയെ ആദ്യം ഗ്രഹിച്ച്(ഗ്രഹണം) പിന്നീട് ശരീരത്തിൽനിന്ന് മോചിപ്പിച്ച്, (മോ ചനം) ക്ഷേമം വരുത്തുന്നു. തന്ത്രാന്തരത്തിൽ ധ്യാനം-
ശ്യാമവർണ്ണാമഹാകായാജ്വലദഗ്നിവിലോചനാ പാശം ഡമരുകം ശൂലം ചൂർണ്ണം മോഹനസം

ജ്ഞിതം ഹസ്തൈശ്ചതുർഭിബിഭ്രാണാ നാഗേന്ദ്രൈഃ സമലംകൃതാ അതിദീർഘൈമഹാകേശൈരാകീർണ്ണൈഃപരിതശ്ചമും ആഛരാദയന്തീ കൃഷ്ണാഭൈരട്ടഹാസപരായണാ ധ്യാതാ ദുർഗ്ഗാചിരേണൈവ മോഹയോശ്ചത്രു വാഹിനീം

ശ്യാമവർണ്ണം മഹാകായം ജ്വലിക്കുന്ന അഗ്നിപോലെ കണ്ണുകൾ, പാശം,ഡമരു, ശൂലം, സമ്മോഹനചൂർണ്ണം (ശസ്ത്രക്രിയക്കുമുമ്പ് ബോധം കെടുത്തുന്നതിന്) ഇവ നാലുകയ്യിൽ ധരിച്ച്, ഭ്രമണം ചെയ്യുന്ന നാഗേന്ദ്രഭൂഷണങ്ങളാൽ അലംകൃതയായി, നല്ല നീളമുള്ള മുടി അഴിച്ചിട്ട് ശരീരം മൂടി, കൃഷ്ണാഭയോടെ അട്ടഹാസം മുഴക്കുന്ന ദുർഗ്ഗയാണ് ധ്യാനരൂ പം.മുടികളാലല്ല, അട്ടഹാസം മുഴക്കുന്ന സൈന്യത്താലാണ് ദുർഗ്ഗാശരീരം  മൂടിയിരി ക്കുന്നത്, അവരാലാണ് ചുറ്റപ്പെട്ടിരിക്കുന്നത്. എള്ളും വെൺകടുകും ഒരുലക്ഷം നാമജപ ത്തോടെ ഹോമിച്ചാൽ ശത്രുമരണം. തളിരിൽ സാദ്ധ്യനാമം പദക്രമത്തിലെഴുതി സ്വാഹാ എന്ന് അവസാനം ഉച്ചരിച്ചാണ് ആഹൂതി. ഹോമത്തിൽ സ്വാഹാപദോച്ചാരണത്തിനുമുമ്പ് ദേവീനാമോച്ചാരണം വേണം.

ശ്ലോ 60 ജൂഹൂയാത്തിലസിദ്ധാർത്ഥൈർലക്ഷ മേകം യഥാവിധി നാമയുക്തം ജപന്മന്ത്രം യാസ്യാസൌമൃത്യുമേഷ്യതി.

തിലവും വെൺകടുകും ലക്ഷം തവണ പത്നീസമേതനായി ഹോമിച്ചാൽ രോഗത്താൽ അഭിഹതരായവർപോലും രോഗമുക്തിനേടു മെന്നതിൽ
സംശയമില്ല.ശത്രുസംഹാരമെന്നാൽ രോഗസംഹാരമാണ്. ഗൌതമധർമ്മസൂത്രത്തി ലും ഈ വിധി പറയുന്നുണ്ട്.

ശ്ലോ 61. ഗുടികാം ഗോമയോൽപ്പന്നാം ഹുത്വാ ഷ്ടശതസംഖ്യയാ സപ്താഹാത് കുരുതേ മന്ത്രീ വിദ്വേഷം സ്നിഗ്ദ്ധയോർഭവിതഃ

ശ്ലോ 62.ഗൃഹീത്വം ഗോമയം വ്യോമ്നി ത്രിസഹസ്രം ജപേത്തതഃ ഗമിഷ്യതാം ദ്വാരദേശേ നിഖാതം സ്തംഭനം ഭവേദ്

ചാണകത്താലുണ്ടാക്കിയ ഗുളിക 108 ഉരു 7 ദിവസം ഹോമിച്ചാൽ സ്നിഗ്ദ്ധമായ അന്തരീ ക്ഷത്തിലും കൂടി ക്ഷോഭമുണ്ടാവും. ഗോമയം (ചാണകം) ആകാശത്തിൽ ഗ്രഹിച്ച് 1000 തവ ണ ജപിച്ച് വാതിൽക്കൽ കുഴിച്ചിട്ടാൽ ആ ക്ഷോഭത്തിന് സ്തംഭനം, വിദ്വേഷത്തിന് വിയോഗം എന്നും പറഞ്ഞിരിക്കുന്നു.
ധ്യാനവിശേഷം- ദധതീ മുശലം ശൂലം ദരകുംഭദ്വയം കരൈഃ കൃഷ്ണാ ദിഗംബരാ ധ്യേയാ മൂർത്തീ വിദ്വേഷകാരിണീ.
മുസലം,ശൂലം, ശംഖം,കുംഭദ്വയം എടുത്ത്, കൃഷ്ണയും ദിഗംബരയും ആയി മൂർത്തി ധ്യാനം ചെയ്താൽ അവർ വിദ്വേഷകാരിണി കളാണ്.
ഭൂമി തൊട്ട ചാണകമല്ല,അന്തരീക്ഷ

ത്തിൽനിന്നുതന്നെ ശേഖരിക്കണമെന്ന് പറ
യുന്നു.

ശ്ലോ 63. ബഹുനോക്തേന കിം സർവ്വം
സാധയേന്മനുനാമുനാ ഉത്തിഷ്ഠപദമാഭാഷ്യ
പുരുഷിസ്യാത് പദം തതഃ

ശ്ലോ 64.പിതാമഹഃസനേത്രേന്ദുഃസ്വപിഷി
സ്യാദ്ഭയംചമേ സമുപസ്ഥിതമുച്ചാര്യ
യദിശക്യമനന്തരം.

ശ്ലോ 65. അശക്യം വാപുനസ്തന്മേ
വാദേങ്ഭവതീം തതഃശമയാഗ്നിവധൂഃ
സപ്തത്രിശതദ്വാർണ്ണാത്മകോ മനുഃ

ശ്ലോ 66.ഋഷിരാരണ്യകഛന്ദോപ്യത്യനുഷ്ടു
ബുദാഹൃതം ദേവതാ വനദുർഗ്ഗാ സ്യാത്
സർവ്വദുർഗ്ഗതിമോചനി.

എന്തിനധികം പറയുന്നു. ഉത്തിഷ്ഠ പുരുഷി
എന്ന മന്ത്രം കൊണ്ടുമാത്രം മനുഷ്യർ സർവ്വ
വും സാധിക്കുന്നു. വനദുർഗ്ഗാമന്ത്രമാണ്
ഉത്തിഷ്ഠപുരുഷി എന്നത്. ഉത്തിഷ്ഠപുരുഷി കിം
സ്വപീഷി ഭയം മേ സമുപസ്ഥിതം യദി
ശക്യമശക്യം വാ തന്മേ ഭഗവതി ശമയ സ്വാഹ.
ഇതാണ് മനമ്രം. 37 അക്ഷരമുണ്ട്. പിതാമഹ
ബ്രഹ്മാ കകാരം. നേത്രം ഇ .
നേത്രത്തോടുകൂടിയ ബിന്ദു. കിം. സ്വപ്നത്തി
ൽപോലും അടുത്തിരുന്ന് സർവ്വഭയവും
നീക്കുന്നവളാണ് മന്ത്രദേവത.ശക്യം അശക്യം
എന്ന് രണ്ടില്ലാത്ത അവസ്ഥ ജനിപ്പിച്ച് അ
ദ്വൈതം അനുഭവിപ്പിച്ച് തന്നിൽ തന്മയിപ്പി

ക്കുന്നു.ഋഷി ആരണ്യകൻ ഛന്ദസ്സ് അനുഷ്ടു പ്പ്, ദേവത വനദുർഗ്ഗ.സർവ്വദുർഗ്ഗതിമോചനി യാണ്. പുരുഷി എന്നപദം ശ്രദ്ധേയമാണ്. അർദ്ധനാരീസ്വരൂപമാണ്. ഭവതിശബ്ദത്താൽ ദേവിയാണെന്നും സൂചന. തന്മേ അക്ഷരങ്ങ ളിലാണ് കീലകം.ഹം ദുർഗ്ഗം എന്നിവ കീലകങ്ങൾ. ഈശാനസംഹിത പറയുന്നത്ഃ- ഗുണബീജം ഉദ്ധരിക്കുന്നതാണ് ഉത്തിഷ്ഠപദം. പുരുഷി എന്ന് ഉദ്ധരിക്കുന്നത് സൂക്ഷ്മത്തോ ടുകൂടിയ ബ്രഹ്മത്തെയാണ്. സബിന്ദുകം ഉച്ച രിച്ച് സ്വപിഷി എന്ന പദം പറയണം.വർത്മം ബീജം ഉദ്ധരിച്ച് ദുർഗ്ഗേ ഭഗവതീ എന്ന് അഭി സംബോധന ചെയ്ത് ശമയ എന്ന പദമുദ്ധ രിച്ച് സ്വാഹാപദം വരിയ്ക്കണം.മഹാദേവി നിഷ്കീലയും സർവ്വസിദ്ധിദയുമാണ്. ഗുണാന്ത ത്തിൽ ഭുവനേശാനിയുടെ ദുർഗ്ഗാബീജം നിവേ ശിക്കണം.വർത്മത്തിന്റെ അവസാനം സ്വകം ബീജം പറഞ്ഞ്,ചാന്തത്തിൽ വിലോമമായി ആദ്യം പറഞ്ഞ ബീജത്രയം യോജിപ്പിക്കുക. ഉകാരം ബീജം സ്വാഹ ശക്തി. പത്മപാദ വാക്യം ദുർ എന്നത് ബീജം.

ശ്ലോ 67.പാദാഷ്ടസന്ധിഷു ഗുദലിംഗാധാരോ ദരേഷു പാർശ്വഹൃത് സ്തനകണ്ഠേഷു പുനർബ്ബാഹ്വഷ്ടസന്ധിഷു

ശ്ലോ 68 മുഖനാസാകപോലാക്ഷികർണ്ണഭ്രൂമദ്ധ്യ മൂർദ്ധസു മന്ത്രാക്ഷരാണി വിന്യസ്യേ ദേവതാഭാവസിദ്ധയേ

ശ്ലോ 69. ഷഡ്ഭിശ്ചതുർഭിരഷ്ടാഭിഃ ഷഡ്ഭിരി ന്ദ്രിയൈഃ മന്ത്രാർണ്ണൈരംഗക്ലുപ്തിഃ സ്യാജ്ഞാതിയുക്തൈരൃഥാക്രമം.

പാദാഷ്ടസന്ധികൾ,ഗുദം,മൂലാധാരം,ലിംഗം,ഉദ രം,പാർശ്വങ്ങൾ, ഹൃദയം, സ്തനം,കണ്ഠം, ബാഹ്വഷ്ടസന്ധികൾ, മുഖം,നാസാ, കപോലം, അക്ഷി, കർണ്ണം, ഭ്രൂമദ്ധ്യം, മൂർദ്ധാവ് എന്നി വിടങ്ങളിലാണ് മന്ത്രാക്ഷരം വിന്യസിച്ച് ദേവ താതന്മയത നേടുന്നത്. (ദേവതാഭാവസിദ്ധി). ഇന്ദ്രിയങ്ങളിൽ മന്ത്രാക്ഷരങ്ങൾക്ക് നിശ്ചയിച്ച അംഗം യഥാക്രമം ചെയ്യണം. പാദഭുജസന്ധിക ൾ ഓരോന്നിലും 8 നെ 4 കൊണ്ടുഗുണിച്ച് 32 . ഇന്ദ്രിയങ്ങൾ 5 ആകെ 37 അക്ഷരന്യാ സം ദുർഗ്ഗായൈ രക്ഷരക്ഷ എന്ന് 7 വർണ്ണം പ്രത്യേകം അവസാനം ജപിക്കണം. ഈശാന സംഹിത 6,4,8,5 ഇപ്രകാരം ദുർഗ്ഗായൈ രക്ഷരക്ഷ ചേർത്ത് അംഗന്യാസം.

ശ്ലോ 70 സൌവർണ്ണാംബുജമദ്ധ്യഗാം ത്രിനയ നാം സൌദാമിനീസന്നിഭാം ചക്രം ശംഖവരാഭ യാനി ദധതീമിന്ദോഃകലാം ബിഭ്രതീം. ഗ്രൈവേ യാംഗഹാരകുണ്ഡലധരാമാഖണ്ഡലാദ്യൈഃസ്തു താം ധ്യായേൻ വിന്ധ്യവിലാസിനീം ശശിമു ഖീം പാർശ്വസ്ഥപഞ്ചാനനാം.

വനദുർഗ്ഗാധ്യാനം.
സ്വർണ്ണത്താമരമദ്ധ്യത്തിലിരിക്കുന്നു.സൌദാ മിനി(മിന്നൽക്കൊടി)പോലെ രൂപം. ത്രിനയനം, ചക്രം,ശംഖം, വരദം,അഭയം മുദ്രകൾ കൈ കളിൽ, ചന്ദ്രക്കല ശിരസ്സിൽ,കഴുത്തിൽ ഗ്രൈ

വേയം,ഹാരങ്ങൾ,തോളിൽ
തോൾവള,കാതിൽ
കുണ്ഡലം,സർവ്വാഭരണഭൂഷിതയായി, സർവ്വ
രാലും സ്തുതിക്കപ്പെടുന്നവളായി,ചന്ദ്രമുഖി
യായി,പാർശ്വത്തിൽ പഞ്ചാനനനോടു കൂടി
യ(സിംഹം) വിന്ധ്യവാസിനിയെധ്യാനിക്കുന്നു.

ശ്ലോ 71. ഏവം ധ്യാത്വാ ജപേല്ലക്ഷചതു ഷ്കം
തദ്യശാംശതഃജുഹുയാദ്ദേ ഹവിഷാ മന്ത്രീ
ശാലിഭിഃസർപ്പിഷാതിലൈഃ

വലത്ത് മുകളിലെ കൈമുതൽ ആയുധധ്യാനം.
4 ലക്ഷം ജപം,ദശാംശം ഹവിസ്സ്, ശാലി,
വെണ്ണ,,തിലഹോമം, നാലു ദ്രവ്യം ഓരോന്നും
അയുതം തവണ ഹോമസംഖ്യ.ഹവിസ്സ് പായ
സം. ശാലിനെല്ല് ഹേമന്തകാലത്ത് ഉണ്ടാവുന്ന
വരിനെല്ല്.

ശ്ലോ 72 പ്രാഗീരിതേ യജേത് പീഠേ ദേവീ
മംഗാദിഭിഃസഹ അംഗപൂജാ യഥാപൂർവ്വം
ദലമൂലേഷ്വിമാ യജേത്.

ശ്ലോ 73.ആര്യാ ദുർഗ്ഗാ ചഭദ്രാഖ്യാ ഭദ്രകാലീ
തതോംബികാ ക്ഷേമാന്യാ വേദഗർഭാഖ്യാ
ക്ഷേമഗര്യഷ്ട ശക്തയഃ

ശ്ലോ 74.അസ്ത്രാണി പത്രമദ്ധ്യേഷു ശംഖ
ചക്രാസിഖേടകാൻ ബാണകോദണ്ഡശൂലാനി
കപാലാന്താനി പൂജയേത്.

ശ്ലോ 75.ബ്രാഹ്മ്യാദ്യാഃസ്യുർദലാഗ്രേഷു ലോക
പാലാസ്തതഃപരം സിദ്ധമന്ത്രഃപ്രയോഗേഷു
ദേവീമിത്ഥം വിചിന്തയേത്.

പീഠത്തിൽ അംഗാദിദേവതകളോടുകൂടി, യജി
ക്കണം. ദലമൂലത്തിൽ അഷ്ടശക്തീപൂജ. ആര്യ,
ദുർഗ്ഗ,ഭദ്ര,ഭദ്രകാലി,അംബിക,ക്ഷേമ,വേദഗർഭ.
ക്ഷേമങ്കരി. അസ്ത്രങ്ങൾ-ശംഖം,ചക്രം,വാൾ,
ഖേടകം,ബാണം,കോദണ്ഡം,ശൂലം,കപാലം.
ബ്രഹ്മാദികൾ ദലാഗ്രത്തിലും ലോകപാലർ
ആയുധസമേതം പുറത്തും .ആര്യാദിശക്തിക
ളെ ഖേടകദണ്ഡചാപധനുർദ്ധാരിണികളായി,
സർപ്പഭൂഷണങ്ങളണിഞ്ഞ് ഭയാനകരൂപക
ളായി പൂജിക്കണമെന്ന് പാഠഭേദം.വജ്രാദി
ആയുധപ്രയോഗത്തിൽ നൃസിംഹബീജത്താൽ
ആദ്യന്തം പുടിതമാണ്.16 കയ്യുള്ള ദേവീദേ
വന്മാരെ യുദ്ധം,മാരണം മുതലായ കർമ്മ
ങ്ങൾക്കാണ് ധ്യാനിക്കുക. കാർമേഘശ്യാമ
ളവർണ്ണയായി മഹിഷത്തലയിലിരിക്കുന്ന
രൂപവും ഇതേ ആവശ്യത്തിനാണ്. രോഗം,
യുദ്ധം ഇവയിൽനിന്നുള്ള രക്ഷക്ക് 8 കൈക
ളുള്ള രൂപം, കറുകപ്പുല്ലുപോലെ ശ്യാമളാം
ഗം,മഹിഷത്തിന്റെ ഉത്തമാംഗത്തിൽ ഇരിപ്പ്.
ആചാര്യവാക്യം-
ചക്രദരഖഡ്ഗഖേടകശരകാർമ്മുകശൂലസംജ്ഞ
കപോലൈഃജ്ഘ്ഷ്ടിമുശലകുന്തനന്ദകവലയഗദാ
ഭിണ്ഡിപാലശക്ത്യാദൈ്യഃഉദ്യദ്വികൃതിഅരി
ശംഖകൃപാണഖേടക പാണാൻ
സധനുഃശൂലകത ർജ്ജനീർദ്ദധാതാ ഭവതാം
മഹിഷോത്തമാംഗ സംസ്ഥാനവദൂർവ്വാസദൃശീ
ശ്രീയേസ്തു ദുർഗ്ഗാ.

ശ്രീയേ അസ്തു ദുർഗ്ഗാ എന്ന അദൈവതം കാണുക.

മറ്റൊരു ധ്യാനശ്ലോകം-ജലദഗ്നിനിഭാം സിംഹസ്കന്ധാരൂഢാം ഭയാവഹാം ധ്യായേത് ഷോഡശബാഹും താം സമൃക് വൈരിവിമർദ്ദനേ ശ്യാമലാംഗീമഷ്ടബാഹും മഹിഷാസുരസംസ്ഥിതാം ആയുഃസിദ്ധ്യൈ ചിന്തയേത് ത്വാം.

ശ്ലോ 76 കാലപാവകസന്നിഭാം കലിതാർദ്ധ ചന്ദ്രശിരോരുഹാം ഫാലനേത്രവിഭൂഷണാം ഭയദായിസിംഹേനിഷേദുഷീം  ചക്രശംഖ കൃപാണഖേടകചാപബാണകരോടികാ ശൂലാവാഹിഭുജാം ഭജേ വിജിതാഖിലാസുര സൈനികാം

ശ്ലോ 77.പ്രാതസ്സ്നാനരതോ നിത്യമഷ്ടോത്തര സഹസ്രകം ജപേത്തസ്യാശു സിദ്ധ്യന്തി ധന ധാന്യാദിസമ്പദഃ

കാലാഗ്നിവർണ്ണം,അർദ്ധചന്ദ്രനെ ചൂടിയ മുടി, നെറ്റിക്കണ്ണ്, ഭയം വരുത്തുന്ന രൂപം,സിംഹ വാഹിനി, ചക്രം,ശംഖം,കൃപാണം,ഖേടകം, ചാപം,ബാണം, കരോടിക ശൂലം ഇവ വഹിച്ച കൈകൾ. ഇപ്രകാരം സകല അസുരന്മാരേയും ജയിച്ചവളെ ധ്യാനിക്കുന്നു.

ഇത് രക്ഷക്കുള്ള ധ്യാനം. രാവിലെ കുളിച്ച് അഷ്ടോത്തരസഹസ്രം ജപിച്ചാൽ ധനധാന്യാദി സമ്പത്ത് ലഭിക്കും.

ശ്ലോ 78.അനേനൈവ വിധാനേന ഗ്രഹക്ഷുദ്ര രിപുഞ്ജയേൻ നാഭിമാത്രോദകേ സ്ഥിത്വം ദേവീമർക്കഗതം സ്മരൻ ജപേദഷ്ടോത്തരശതം ലഭേത് മഹതീം ശ്രിയംക്ഷുദ്രഗ്രഹപീഢ മുതലായ ശത്രുക്കളെ ജയിക്കാൻ രാവിലെ നാഭി വരെ വെള്ളത്തിലിറങ്ങിനിന്ന് സൂര്യമണ്ഡലത്തിൽ ദേവിയെ ധ്യാനിച്ച് 10800 പ്രാവശ്യം ജപിക്കണം. മഹത്തായ ശ്രീ ഇതിനാൽ വന്നുചേരും. ക്ഷുദ്രശബ്ദത്തിന് നാരായണീയം സ്തംഭനം,വിദ്വേഷണം,ഉച്ചാടനം,ഉത്സാദം,ഭ്രമം, മാരണം എന്ന് അർത്ഥം പറഞ്ഞിട്ടുണ്ട്.വ്യാധികളെല്ലാം ക്ഷുദ്രങ്ങളാണ്.
തന്ത്രാന്തരോക്തധ്യാനം-
ശംഖാരിനിധിപാത്രേക്ഷുകരാംരക്താം സ്വലംകൃതാം ഭാനുബിംബസരോജസ്ഥാം ദുർഗ്ഗാമേതാം സ്ഫുരത്പ്രഭാം ഇപ്രകാരം ദുർഗ്ഗയെ ധ്യാനിച്ച് നാഭിവരെ ജലത്തിലിറ ങ്ങിനിന്ന് സൂര്യമണ്ഡലപത്മസ്ഥിതയായി ദേവീധ്യാനം. അഷ്ടോത്തരശതം സംയതചിത്ത നായി ജപിച്ചാൽ വേഗം സിദ്ധി ലഭിക്കും, മഹത്തായ ശ്രീ ഫലം. ശ്രീബീജാദിത്വം.

ശ്ലോ 79.അയുതം വടവൃക്ഷോത്ഥൈഃ സശ്യം ഗൈരർച്ചിതേനലേ ഹോമം സമിദ്ധിരൈഃ കുര്യാന്നാശയേദാപദാം കുലം

ശ്ലോ 80.ഘോരാഭിചാരഭൂതാദീൻ ശമയേദ്വിധി നാമുനാ  അപാമാർഗ്ഗസമിദ്ഭിർവാ തിലൈർവാ കാനനോദ്ഭവൈഃ

വടവൃക്ഷത്തിന്റെ ശൃംഗത്തോടുകൂടിയ ചില്ലകൾ (അറ്റം ചെനച്ച) അയുതം സംഖ്യ അഗ്നിയിൽ ഹോമിച്ച്,ജപിച്ചാൽ കുലവൃദ്ധി. ഘോരാഭിചാരഭൂതങ്ങൾകൂടി,വിധിപോലെ ഹോമിച്ചാൽ ശമിക്കുന്നു. അപാമാർഗ്ഗസമിത്തിൽ കാട്ടിലുണ്ടായ എള്ള് ഹോമിച്ചാലും ഇതേ ഫലം കിട്ടും.

ശ്ലോ 81. അഭീഷ്ടസിദ്ധ്യൈ ജൂഹൂയാദർക്കർമന്ത്രീ സമിദ്ധരൈഃസഹസ്രമർക്കവാരാദി ദിവസാൻ ദിശസംയതഃ

ശ്ലോ 82. സാരാൻ ശുദ്ധാൻ സമാദായ ശകലാന്മാനുനാമുനാ ജൂഹൂയാദേദിതേ വഹ്നൌ സപ്തരാത്രമതദ്രിതഃ

ശ്ലോ 83. സാധയേദഖിലം ശശ്വദഭീഷ്ടം മന്ത്രവിത്തമഃ കുമുദൈർദ്വശയേൻവിപ്രാൻ നൃപതീൻ പത്മഹോമതഃ

ശ്ലോ 84.തത്പത്നീരുത്പലൈഃഫുല്ലൈർ വശ്യാൻ കൽഹാരഹോമതഃശൂദ്രാൻ ലവണഹോമേന ജാതീപുഷ്പൈഃസഭാം പുനഃ

ശ്ലോ 85 വ്രീഹിർഭിർജൂഹൂയാന്നിത്യം വത്സരാത് വ്രീഹിമാൻ ഭവേത് ദൂർവ്വാഹോമേന ദീർഘായുർ മധുനാ രത്നവാൻ ഭവേത്

ശ്ലോ86.അന്നൈരന്നസമൃദ്ധിഃസ്യാദ്യാജ്യേനസഭതേ ധനം ഗോദുഗ്ദ്ധേന ഗവാംവൃദ്ധി മാപ്നുയാനാത്രസംശയഃ

അർക്കവൃക്ഷസമിത്തിൽ സൂര്യചതുരാക്ഷരം
1000 ജപിച്ച്, ഹോമിക്കുക. ശുദ്ധമായ സാരം
(ഖദിരം) ശകലം 7 രാത്രി അഥവാ അതന്ദ്രി തം
(3 ദിവസം) വഹ്നിയിൽ ഹോമിക്കുക.
ശാശ്വതമായി സർവ്വാഭീഷ്ടസിദ്ധി കൈവരും.
കുമുദം കൊണ്ട് വിപ്രന്മാരും പത്മം കൊണ്ട്
രാജാക്കന്മാരും ഉൽപലത്താൽ രാജപത്നി
മാരും വിടർന്ന കൽഹാരം കൊണ്ട് വൈശ്യ
രും ഉപ്പുകൊണ്ട് ശൂദ്രരും ജാതീപുഷ്പം കൊണ്ട്
സഭയും വശത്താവുന്നു.നിത്യം വ്രീഹി(നെല്ല്)
ഒരു വർഷം ഹോമിച്ചാൽ
വ്രീഹിമാനാവും.(ധാരാളം നെല്ലുള്ള കർഷ
കൻ) കറുക ഹോമിച്ചാൽ ദീർഘായുസ്സ്.തേൻ
ഹോമിച്ചാൽ രത്നവാൻ.അന്നത്താൽ അന്നസ
മൃദ്ധി. ആജ്യത്താൽ ധനലാഭം. പശുവിൻപാ
ലാൽ ഗോസമൃദ്ധി. ഇപ്രകാരം ലഭിക്കുമെന്ന
തിൽ യാതൊരു സംശയവുമില്ല. വിശേഷത
ന്ത്രാന്തരത്തിൽ ,നവകുംഭനിഭയായി, ശൂലധാ
രിണിയായി,മഹാകായയും ഭീഷണമുഖിയുമാ
യി സുഭൂഷിതയായ ദുർഗ്ഗയെ ധ്യാനിച്ച്
ആജ്യത്താൽ മദ്ധ്യത്തിൽ സവ്യത്തിൽ ഹോമി
ക്കുന്നത് പൌഷ്ടികകർമ്മങ്ങൾക്കാണ്. ക്ഷുദ്ര
വിധിയിൽ, ക്ഷ്വേലരസപൂർണ്ണഘടദ്വയം വഹി
ച്ച്,ഷഡ്ഭുജയായി പ്രോക്തലക്ഷണങ്ങളോടെ,
ധ്യാനിച്ച്, പ്രതിലോമമായി ഘൃതത്തോടു ചേ
ർന്ന ശുദ്ധമായ ഖദിരശകലത്താൽ പടിഞ്ഞാട്ട്
മുഖമായിരുന്നാണ് ഹോമിക്കുന്നത്.

ശ്ലോ 87. ജ്വരേ ഗ്രഹേ ഗരേ സർപ്പേ തർജ്ജന്യാ സംസ്പൃഗംജപേത് സ്മൃത്വാ ശൂല കരാം ദേവീം തത്ക്ഷണാം ദേവതാംഹരേത്

ജ്വരം,ഗ്രഹപീഢ, സർപ്പവിഷം ഇവക്ക് ഇട ത്തു കയ്യിലെ തർജ്ജനിയാൽ തൊട്ടിരുന്ന്, ശൂലധാരിണിയായ ദേവിയെ ധ്യാനിക്കുന്നു. തത്ക്ഷണം പീഢ ശമിക്കുന്നു.

ശ്ലോ 88.ദർഭിതം സാദ്ധ്യനാമാർണ്ണൈഃ പത്രേ മനുമിമം ലിഖേത് കുലാലമൃത്കൃതായാം തത് പ്രതിമായാം ഹൃദി ന്യസേത്.

ശ്ലോ 89.കൃതപ്രാണപ്രതിഷ്ഠാം താം പൂജി താം കുസുമാദിഭിഃനിധായാഗ്രേ ജപന്മന്ത്ര മഷ്ടോത്തരസഹസ്രകം

ശ്ലോ 90.സന്ധ്യാസു പക്ഷമാത്രേണ ധ്രുവമാപ്നോതി വാഞ്ഛിതം അഭ്യർച്ച്യാ ദേവീമനലേ  തീക്ഷ്ണാ തൈലേന മന്ത്രവിത്.

സാദ്ധ്യനാമവർണ്ണങ്ങൾ പത്രത്തിലെഴുതി, മണ്ണുകൊണ്ട് കുലാലനുണ്ടാക്കിയ ദേവീപ്ര തിമയെ ഹൃദയത്തിൽ ന്യാസം ചെയ്ത് അതി ൽ പ്രാണപ്രതിഷ്ഠ ചെയ്ത്,പുഷ്പാദികളാൽ പൂജിച്ച്,അഷ്ടോത്തരസഹസ്രം മന്ത്രം ജപിക്കു ക.സന്ധ്യകളിൽ ഒരുലക്ഷം മന്ത്രം ജപിച്ചാൽ ആഗ്രഹിച്ചത് സാധിക്കും. അഗ്നിയിൽ തീക്ഷ്ണമായ തൈലത്താൽ ദേവിയെ അർച്ചി ച്ച് ഒരു പക്ഷം മന്തജപവും ഹോമവും പറ ഞ്ഞിരിക്കുന്നു.ദർഭിതം എന്ന പദത്തിന്റെ പ്രകാരം 23ആം പടലത്തിൽ പറയുന്നു.പത്രം

ഭൂർജ്ജപത്രം. കുംഭകാരൻ പാത്രമുണ്ടാക്കു മ്പോൾ കയ്യിലെടുത്ത മണ്ണുകൊണ്ട്,12 പ്രമാണ ത്തിലുണ്ടാക്കിയ പ്രതിമയിൽ പ്രാണപ്രതിഷ്ഠ ചെയ്യുന്ന വിഗ്രഹാരാധന ഇവിടെ പറയുന്നു. പാദം തൊട്ട് ശിരസ്സുവരെ സ്വശരീരം ദേവി യെ ആവാഹിച്ചിരുത്താനുള്ള പീഠമാണ്. അതിനെ പ്രതിമയിൽ പ്രതിഷ്ഠിക്കുന്നു. സന്ധ്യക്ക് 15 ദിനം അർച്ചിച്ചാൽ സർവ്വകാമ പ്രാപ്തി.

ശ്ലോ 91 ഹുത്വായുതം നിധായാഗ്രേ തീക്ഷ്ണാം സ്ത്രീംശചരരാൻപുനഃതേഷു സമ്പാ ദയേത് ഭൂയഃസ്പൃഷ്ട്വാ താന്നിയതം ജപേത്

ശ്ലോ 92.വേധയേത് പരസേനായാം ക്ഷണാന്ന ഷ്ടാ ദിശോദശഃ പ്ലാപ്ലുയാന്നഷ്ടസംജ്ഞാ സാ പലായനപരായണാഃ

വനകുസുമങ്ങളും ചന്ദനവും തീക്ഷ്ണതൈല ങ്ങളും (കടുതൈലം) അഥവാ രാജകതൈല ങ്ങളും ഹോമിക്കുന്നു.സ്വസ്തികാദിദുകൂലാ വൃതമായ പീഠംസ്ഥാപിച്ച് ശരം നിക്ഷേപിച്ച് ദേവിയെ ആവാഹിച്ച് പൂജിക്കണം. ത്രികോ ണകുണ്ഡത്തിൽ അഗ്നി ജ്വലിപ്പിച്ച് അതിലാണ് ദേവീപൂജ. ഷോഡശഭുജശക്തിയെ സ്വസ്തികമ ദ്ധ്യമായ പീഠത്തിൽ മായാചക്രത്തിൽ മദ്ധ്യ ത്തിലെ
ത്രികോണകുണ്ഡത്തിലാവാഹിക്കുന്നത് ശ്രീചക്രപൂജാക്രമമനുസരിച്ചാണ്.

ശ്ലോ 93. ജപിത്വാ സിതകുഞ്ജാനാം കുണ്ഡം കുലികോദയേ വികരേച്ഛത്രുസേനായാം ഗൂഢം സന്നാപണാദിഷു.

ശ്ലോ 94.ജ്വരമാരീമഹാരോഗേഃ പീഢിതാ സൈന്യനായകൈഃപരസ്പരവിരോധേന നശ്യേൻ ഗച്ഛേരൻ മൃയേത സാ

അനുകൂലമന്ത്രജപം സൌമ്യകർമ്മാദികൾക്കും വിലോമജപം ക്രൂരകർമ്മങ്ങൾക്കുമാണ്കുലി. കൻ(ഗുളികൻ) ഉദിക്കുമ്പോൾ വെളുത്ത കുന്നിക്കുരു കൊണ്ട്ജപിച്ച് ഹോമിച്ചാൽ ശത്രുസേനയെ ഗൂഢമായി നശിപ്പിക്കാം.ജ്വരം മാരി മുതലായ രോഗങ്ങളാൽ സേനാനായക ന്മാരെ പീഢിതരാക്കാം.അവരെ പരസ്പരം കലഹിപ്പിച്ച്, വിരോധിപ്പിച്ച് തന്നത്താൻ നശിപ്പിക്കാം. ഒരു കുഡവം(നാലുപലം)കുന്നി ക്കുരുവാണ് ഹോമിക്കുന്നത്. ജ്യോതിഷരത്ന മാലയിലെ ഗുളികോദയലക്ഷണം.-മനു 14, അർക്കൻ 12, ദിക്ക് 8,ഋതു 6,വേദം 4, പക്ഷം 2,എന്നീ സൂര്യമുഹൂർത്തങ്ങളിൽ 7 ദിനത്തിൽ ഗുളികൻ ക്രമത്തിൽ ഉദിക്കുന്നു.രാത്രി ഇതി ന്റെ വിലോമക്രമം. ഞായർ 14, തിങ്കൾ 12 എന്ന് ക്രമത്തിൽ ശനി 2.

ശ്ലോ 95 സേനാസംസ്തംഭനേ മന്ത്രീ കാര സ്കരസമുദ്ഭവൈഃപുഷ്പം സഹസ്രം ജൂഹൂ യാത് തത് പത്രൈസ്താം നിവർത്തയേത്

കാഞ്ഞിരപ്പൂവ് 1000 ഹോമിച്ചാൽ ശത്രുസേനയെ സ്തംഭിപ്പിക്കാം. അതിന്റെ ഇലകൊണ്ട് സ്തംഭനം നീക്കുകയും ചെയ്യാം.സ്തംഭനധ്യാനത്തിൽ,മഞ്ഞനിറവും പാശം,ഗദ,ശൂലം ,മുസലം ആയുധവും ക്രൂരമുഖവുമാണ് ദേവതക്ക്. കാഞ്ഞിരപര്യായങ്ങൾഃ- കാരസ്കരം വിഷതിന്ദുകം കുചില(കന്യാകുബ്ജഭാഷ),.ഇതിന്റെ സഹസ്രഹോമം സേനാസ്തംഭനം മാത്രമല്ല, സേനയെ മുഴുവനും നശിപ്പിക്കയും ചെയ്യും.

ശ്ലോ 96 അംഗാരവാരേ കുലികേ ജപ്ത്വാ

ഭസ്മചിതോത്ഭവം വിനിക്ഷിപേദ്രിപോർ മൂർദ്ധ്നി വിദ്വിഷ്ടോ ദേശതോഭവേത്

ശ്ലോ 97.മരുന്നിപാതിതൈ പത്രൈഃകാരസ്കര സമുദ്ഭവൈഃതസ്യപാദസമായുക്തൈർ ഹോമാദുച്ചാടയേദരീൻ

ചൊവ്വാഴ്ച ഗുളികമുഹൂർത്തത്തിൽ ചിതാഭസ്മത്തിൽ ജപിച്ച്,ശത്രുവിന്റെ മൂർദ്ധാവിലിട്ടാൽ,അയാൾ നാടുപേക്ഷിച്ച് പോകും. (ചൊവ്വാഴ്ച പത്താമുദയത്തിലാണ് ഗുളികോദയം. അഷ്ടോത്തരശതം മന്ത്രം ജപിച്ച് ആ സമയത്ത് ഭസ്മം മൂർദ്ധാവിലിടണം. തന്ത്രാന്തരോക്തമായ ദേവീധ്യാനം-

കൃഷ്ണാം കരാളവദനാംഭുജംഗൈരഭിമണ്ഡിതാം മാരീചൂർണ്ണാദിദഹന ശൂലരാജത്ഭുജാ ഉത്സാദം,ഭ്രമണം, ഉച്ചാടനം, ഇവക്കുള്ള ധ്യാനമാണിത്. ശത്രുവിന്റെ ഇടത്തുകാലടിയിലെ

പൊടിയോടുകൂടി ഹോമിക്കുന്നത് ഉച്ചാടന ത്തിനാണ്. ഇതിന് വായുബീജാദിത്വമുണ്ട്.

ശ്ലോ 98. കാരസ്കരമയീം കൃത്വാ പ്രതിമാ മതിശോഭനാം ജപ്ത്വാം പ്രതിഷ്ഠതപ്രാണാം ഛേദയേദംഗശഃപുനഃ

ശ്ലോ99.കാകോലൂകവസായുക്താമഷ്ടോത്തര സഹസ്രകം കൃഷ്ണേ പക്ഷേ ചതുർദ്ദശ്യാം ശ്മശാനേ ഹവ്യവാഹനേ

ശ്ലോ 100.ജൂഹൂയാന് മ്രിയതേ രാത്രിരേവ മേവദിനത്രയാത് ഉന്മത്തസമിധാം ഹോമാൻ മൃതാഃസ്യുഃ ശത്രവഃ ക്ഷണാൻ

കാഞ്ഞിരം കൊണ്ട് അതിശോഭനമായി പ്രതി മയുണ്ടാക്കി,പ്രാണപ്രതിഷ്ഠ ചെയ്ത് അംഗ ങ്ങൾ ഛേദിക്കുന്നു.കാക്ക മൂങ്ങ ഇവയുടെ വസയോടെ രാത്രി ശ്മശാനത്തിൽ കൃഷ്ണപ ക്ഷചതുർദ്ദശിക്ക് 108000 പ്രാവശ്യം ഹോമി ച്ചാൽ മൂന്നുദിവസത്തിനകം ശത്രു മരിക്കും.. ഉമ്മത്ത് സമിത്തായി ഹോമിച്ചാൽ ഉടനെ ശത്രുമരണം.വശ്യാകർഷണാദികൾക്ക് 12 മാത്രാംഗുലമാണ് പ്രതിമക്ക് അളവ്. മാര ണത്തിന് 6 മാത്രാംഗുലം മതി.അഷ്ടോത്തരശ തം ആവൃത്തി മന്ത്രത്താൽ അഷ്ടോത്തരസ ഹസ്രം കഷ്ണമായി പ്രതിമ മുറിക്കുന്നു. വലത്തെ തള്ളവിരൽ മുതൽ ഇടത്തെ തള്ള വിരൽ വരെയാണ് മുറിക്കുന്നത്.ശ്മശാനത്തി ലെ ചിതാഗ്നിയിലാണ് പ്രതിമ ഹോമിക്കുന്ന ത്. കൃഷ്ണപക്ഷചതുർദ്ദശിമുതൽ മൂന്നു ദിവ

സമാണ് ഈ ഹോമം നടത്തുന്നത്.മാരണക ര്‍മ്മങ്ങള്‍ക്കുള്ള ദുര്‍ഗ്ഗാധ്യാനം-

കാലമേഘനിഭാം ദുര്‍ഗ്ഗാം ദന്തശൂകവിഭൂഷ ണാം നിശിതം തീക്ഷ്ണഖഡ്ഗം നിജദക്ഷിണ പാണിനാ സവ്യേന പാണിനാ സാദ്ധ്യം കേശേ സംഗൃഹ്യ കര്‍മ്മതീം സിംഹസ്കന്ധസ്ഥിതാം ധ്യായേന്‍ മന്ത്രീ മാരണകര്‍മ്മണി.

(ദന്തശൂകം -കൊമ്പ്, പല്ല്,അസ്ഥി.)ശാന്തികം പൌഷ്ടികം വശ്യം സ്തംഭനം സ്വമന്ത്രരക്ഷ ഇവക്ക് അഷ്ടോത്തരശതവും മാരണം ഉച്ചാ

നം, ഉത്സാദനം ദ്വേഷണം മോഹനം ഭ്രമം ഇവക്ക് അഷ്ടോത്തരസഹസ്രവും ജപിക്കുന്നു.

മാദനം അഥവാ ഉന്മത്താവസ്ഥക്കുള്ള ധ്യാന വിശേഷം-ശതഭംഗാഹ്വയം ചൂര്‍ണ്ണം കപാലം ഗരപൂരിതം ദധാനാ ശാബരീദുര്‍ഗ്ഗാ ധ്യേയാ മാദനകര്‍മ്മണി.

ശ്ലോ
101ഉലൂകകാകയോഃപത്രൈഃസ്വവസാരക്ത സംയുക്തൈഃജൂഹൂയാന്നിശി കാന്താരേ ശത്രുഃ കാലാതിഥിര്‍ഭവേത്.

മൂങ്ങ,കാകന്‍ ഇവയുടെ ചിറക് സ്വവസാര ക്തസംയുക്തമായി, കാട്ടില്‍ രാത്രി ഹോമിച്ചാ ല്‍ ശത്രു കാലന്റെ അതിഥിയായി ഭവിക്കും.

ശ്ലോ 102 ശത്രോഃപ്രതികൃതം മന്ത്രീ പ്രതി ഷ്ഠിതസമീരണാം  വിഷോഷ്ണവിലിപ്താംഗീ മത്യുഷ്ണോ നിക്ഷിപേജ്ജലേ

ശ്ലോ 103 ജ്വരാക്രാന്തോ ഭവേച്ഛീഘ്രം ദുഗ്ദ്ധ സേകാച്ഛമം നയേത് തർജ്ജനീം ത്രിശിഖം ദോർഭ്യാം ധാരയന്തീം ഭയങ്കരീം

ശ്ലോ 104 രക്താം ധ്യാത്വാ രവേർബിംബേ പ്രജപേദയുതം മനും മാരയേദചിരാദേവ രിപൂൻ ബന്ധുസമന്വിതാൻ

ശ്ലോ 105 ഖഡ്ഗഖേടകരാംക്രുദ്ധാം സന്നദ്ധാം ഭാനുമണ്ഡലേ ധ്യാത്വാമന്ത്രം ജപേന്മന്ത്രീ നാസയേദചിരാദരീൻ.

ശത്രുവിന്റെ ജന്മനക്ഷത്രവൃക്ഷശാഖയാൽ പ്രതിമയുണ്ടാക്കി,സമിത്ത് ഉജ്വലിപ്പിക്കുന്നു. ജന്മനക്ഷത്രം അറിയില്ലെങ്കിൽ കാഞ്ഞിരം ഉപയോഗിക്കുന്നു.12 അംഗുലം നീളത്തിലാണ് കഷ്ണങ്ങൾ. നക്ഷത്രവൃക്ഷം 22ആം പടല ത്തിൽ പറയും. പ്രതിഷ്ഠിത സമീരണാൻ പ്രാണപ്രതിഷ്ഠയാണ്.വിഷവും ഉഷണവും (കുരുമുളക്) പ്രതിമയിൽ പുരട്ടി,അത്യുഷ്ണ മാക്കി ജലത്തിലിടുന്നു. ജ്വരാക്രാന്തമായ രോഗിയുടെ ഉഷ്ണം(പനി)ശമിക്കാൻ ജന്മ നക്ഷത്രവൃക്ഷത്തിൽനിന്നുള്ള പ്രതിമയിൽ പ്രാണപ്രതിഷ്ഠ ചെയ്ത് പാലിലാണ് ഇടുക. തർജ്ജനീമുദ്രയും ത്രിശൂലവും ധരിച്ച് ഭയങ്ക രിയായി ചുവപ്പുനിറത്തിൽ, യുദ്ധസന്നാഹ ത്തോടെ സൂര്യബിംബത്തിൽ അയുതം വട്ടം ജപം രിപുനാശനം ഫലം.ഖഡ്ഗം ഖേടകം ധരിച്ച് യുദ്ധസന്നദ്ധയായി ഭാനുമണ്ഡലത്തിൽ ജപിച്ചാലും ശത്രുനാശം.

ശ്ലോ 106. ചാപബാണധരാം ഭീമാം സിംഹ സ്ഥാം ജ്വലനോപമാം സൃജന്തീം ബാണ നിവഹാൻ ധാവന്തീം താദൃശം രിപൂൻ

ശ്ലോ 107. ധ്യാത്വാ ജപേൻമനുമിമമയുതം തോയമദ്ധ്യഗഃരിപും ച പരസേനാം ച ദ്രുതമുച്ചാടയേദ് ധ്രുവം

മുട്ടറ്റം വെള്ളത്തിലിറങ്ങിനിന്ന് അയുതം തവണ ദേവിയെ ചാപബാണധരയായി ഭീമരൂപമായി സിംഹസ്ഥയും ജ്വലനോപമയു മായി ബാണം വർഷിക്കുന്നവളായി ധ്യാനി ച്ചാൽ ശത്രുക്കളും അവരുടെ സേനയും ഉച്ചാ ടനം ചെയ്യപ്പെടുന്നു.ചന്ദ്രോദയം മുതൽ 15 ഘടികാപര്യന്തം സമുദ്രത്തിന് ക്ഷോഭം സംഭവിക്കുന്ന ചന്ദ്രവേലയാണ്. അക്കാലത്ത് ക്രൂരകർമ്മം ചെയ്യരുത്. പിന്നത്തെ 15 ഘടിക വേല ഇല്ല. അപ്പോൾ ചെയ്യാം.കാലങ്ങൾ ഗുളികൻ സ്ഥവിരൻ യോഗതാര,വൈനാശികി, കുജൻ അഷ്ടമീരാശി,ക്ഷുദ്രകർമ്മത്തിന് ചന്ദ്ര ക്കല കുറയുന്ന കൃഷ്ണപക്ഷം അഷ്ടമി മുത ൽ അമാവാസിവരെ. ഇവ തിഥിരിക്തകളാണ്. നക്ഷത്രരിക്തകൾ വിഷനാഡികളാണ്. ശത്രുവി ന്റെ ആയുർദ്ദായം, ഗ്രഹനില, അഷ്ടകവർഗ്ഗം, കർമ്മാനുകൂല്യം, പ്രാതികൂല്യം ഇവ അറി യാതെ ചെയ്താൽ അത് ചെയ്തവനെത്തന്നെ നശിപ്പിക്കും. ശത്രുവിന്റെ അഷ്ടമരാശിയിലും അഷ്ടമലഗ്നത്തിലുമുള്ള അനിഷ്ടംനോക്കിവേണം ചെയ്യാൻ.പാതാലയോഗം(നീചം) വിഷയോഗം

(മൃത്യുജം)നാശയോഗം,ക്രകചയോഗം,ചണ്ഡീശ ചണ്ഡയുഗ്മകയോഗങ്ങൾ,മഹാശൂലയോഗം,കാണകം,രക്തസ്ഥൂണം,കണ്ടകസ്ഥൂണം,പഞ്ചാർക്കം മുതലായ യോഗങ്ങളിലെ ശത്രുനിഗ്രഹാർത്ഥകർമ്മം ഫലപ്രദമാവൂ. ഇതിൽ 8ആമത്തേത് രാശിചക്രമന്ത്രത്തിൽ പറയും, ബാക്കിയുള്ളവ ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങൾ നോക്കി പഠിക്കണം.

ശ്ലോ108 ആനിത്യകസമിദ്ധോമാൻ മുച്യതേ ശോകരോഗതഃപുഷ്പൈസ്തദീയാൻ വശ്യേൻ മധുരാജ്യേൻ മതംഗജഃ

ശ്ലോ 109 രക്ഷായൈ പഞ്ചഗവ്യേന ലിമ്പേ ജപ്തേന ദന്തിനഃഗവ്യാജ്യതിലസിദ്ധാർത്ഥൈരാനിത്യകസമിദ്ധവരൈഃ

ശ്ലോ 110ദുഗ്ദ്ധാന്നപഞ്ചഗവ്യാഭ്യാം തണ്ഡുല്ല ഘൃതേന ച ഏതൈപൃഥക്പൃഥക് ദ്രവ്യൈരഷ്ടോത്തരസഹസ്രകം

ശ്ലോ 111.മാതംഗാശ്ച്ചതുരംഗാശ്ച്ച വർദ്ധന്തേ വിധിനാമുനാ സർവ്വവ്യാധിവിനിർമുക്താഃ ക്ഷുദ്രപീഡാവിവർജ്ജിതഃ

കന്യാകുബ്ജഭാഷയിൽ എരച്ചി എന്നു വിളിക്കുന്ന ആനിത്യകസമിത്തിൽ,ഹോമിച്ചാൽ രോഗശോകമുക്തി കിട്ടും. അതിന്റെ പൂവ് വശ്യത്തിനാണ്. മധുരം പഞ്ചഗവ്യം ഇവ ആനകൾക്ക് രക്ഷ.ദ്രവ്യം,ആജ്യം, തിലം, വെൺകടുക് ആനിത്യകസമിത്തിൽ ഹോമിക്കുക. പാലും അന്നവും പഞ്ചഗവ്യവും

തണ്ഡുല വും നെയ്യും ഓരോരോ ദ്രവ്യമായി അഷ്ടോ ത്തരസഹസ്രം ദിനംപ്രതി ഹോമിച്ച് ബ്രാഹ്മ ണർക്ക് മധുരത്തോടെ ഭക്ഷണം കൊടുത്ത് ഗുരുവിനെ വസ്ത്രാഭരണാദി ദക്ഷിണയോടെ സന്തോഷിപ്പിച്ചാൽ ആനകൾ,ചതുരംഗസേന ഇവ വർദ്ധിക്കയും സർവ്വവ്യാധിവനിർമുക്തി ലഭിക്കയും ക്ഷുദ്രപീഢ ഇല്ലാതാവുകയും ചെയ്യും.

ശ്ലോ 113. കാരയേത് ബ്രഹ്മവൃക്ഷേണ ശിൽപ്പിനായുധപഞ്ചകം ശംഖഖഡ്ഗ രഥാംഗാ നി ശാർങ്ഗം കൌമോദകീം ക്രമാത്.

പലാശവൃക്ഷം കൊണ്ട് ശിൽപ്പി ആയുധപഞ്ച കം നിർമ്മിക്കുന്നു.ശംഖം, ഖഡ്ഗം, ചക്രം, ശാർങ്ഗധനുസ്സ്, കൌമോദകീഗദ, ഇവയാണ് ക്രമത്തിൽ ആയുധപഞ്ചകം. ബ്രാഹ്മണഭൂമിയി ൽ, ധാരാളം ഫലമുണ്ടാവുന്ന പലാശവൃക്ഷ ത്താൽനിപുണരായ ശിൽപ്പികൾ താലപ്രമാണ മനുസരിച്ച് നിർമ്മിച്ച ആയുധപഞ്ചകം സർവ്വ ഫലപ്രദമാണ്.ഒരു പലാശവൃക്ഷം മുറിച്ച് ദി ക്കുകളിലെ അംഗപ്രകാരം ഛേദിച്ച്, മദ്ധ്യഭാ ഗം കൊണ്ട് ശംഖ് ഉണ്ടാക്കുന്നു.കിഴക്കുമുതൽ നാലു ദിക്ഭാഗങ്ങളാൽ ഖഡ്ഗം മുതൽ കൌ മോദകി വരെ മറ്റു നാല് ആയുധം.ആചാര്യ വാക്യം- മഹാന്തമായ ബ്രഹ്മവൃക്ഷം മുറി ച്ച്,ദിക്ക്രമത്തിൽ സാധുശിൽപവിത്ത് പഞ്ചാ യുധങ്ങൾ നിർമ്മിക്കുന്നു.

ശ്ലോ 114 പഞ്ചഗവ്യേഷു നിക്ഷിപ്യ താനി സ്പൃഷ്ട്വാമനും ജപേത് സമ്യക് പഞ്ചസഹ സ്രാണി തേഷു സമ്പാതയൻ പുനഃ

ശ്ലോ 115.താവദാജ്യേന ജുഹുയാൻ മന്ത്രൈഃ സൈ്വഃ പൂജയേത് ക്രമാത് ഉദ്ധൃത്യ പഞ്ചഗ വ്യേഭ്യഃ പൂർവ്വവത് പ്രജപേന്മനുഃ

തൊട്ടിരുന്നു ജപിച്ചാണ് പഞ്ചഗവ്യാദി നിക്ഷേ പിക്കുന്നത്.സമ്യക്കായി 5000 തവണ ജപിക്കു ന്നു. പലാശം കൊണ്ടുണ്ടാക്കിയ പാത്രമദ്ധ്യ ത്തിലാണ് പഞ്ചഗവ്യം നിക്ഷേപിച്ച് തൊട്ടി രുന്ന് പഞ്ചസഹസ്രം മൂലമന്ത്രജപം.

ആയുധങ്ങളിൽ പഞ്ചഗവ്യം തളിച്ച് ആജ്യം പഞ്ചസഹസ്രഹോമം.പ്രത്യായുധം ഏകേകസ ഹസ്രം ഹോമം. പ്രാണപ്രതിഷ്ഠാപൂർവ്വം പാത്രത്തോടുകൂടി പഞ്ചഗവ്യമെടുത്ത് മുമ്പു പറഞ്ഞപോലെ ജപിക്കുന്നു.ക്രമം നടുവിൽ ശംഖ്,കിഴക്ക് ഖഡ്ഗം,തെക്ക് ചക്രം, പടി ഞ്ഞാറ് ശാർങ്ങവില്ല്, വടക്ക് കൌമോദകിഗദ. .ഈശാനസംഹിതഃ-വേരും അഗ്രവും കളഞ്ഞ് ദ്വിജഭൂമിയിലുണ്ടായ പ്ലാശിന്റെ ബാക്കിഭാഗം 5 സമഭാഗമായി ഛേദിക്കുന്നു. മദ്ധ്യഭാഗത്തു നിന്ന് ക്രമത്തിൽ പാഞ്ചജന്യം, നാന്ദകം, സുദ ർശനം, ശാർങ്ങം, കൌമോദകി ഇവയുടെ താലപ്രമാണം പരികൽപ്പിക്കുന്നു. പഞ്ചഗവ്യ ത്തോടെ പലാശപത്രത്തിൽ നിക്ഷേപിച്ച്, സ്വ സ്തികത്തിൽ സമ്യക്കായി അർച്ചിച്ച് പഞ്ച സഹസ്രകം ജപിക്കുന്നു.നെയ്യും ആജ്യവും യഥാവിധി ആലേപനം ചെയ്ത് ജപിക്കണം.

ഹസ്തമാനം വെച്ച് മദ്ധ്യം,കിഴക്ക് മുതലായ ദിക്കുകൾ വെട്ടിയെടുത്ത്,മൂലമന്ത്രം വിന്യസിച്ച് പീഠത്തെ അർച്ചിക്കുന്നു.ശംഖിൽ മഹാദുർഗ്ഗയെ ആവാഹിച്ച് പീഠത്തിൽ സ്ഥാപിച്ച് യജിക്കുന്നു.അതാത് ആയുധമൂർത്തിയെ ദിശാലക്ഷണപ്രകാരം അസ്ത്രമന്ത്രത്താൽ ചുറ്റപ്പെട്ട് പ്രാകാരം കൽപ്പിക്കുന്നു.

ശ്ലോ 116.അവടാൻപഞ്ചനിസ്വനേദ്ദിക്ഷു മദ്ധ്യാദിഷു ക്രമാത് അവടേഷേഷു പൂർണ്ണേഷു പഞ്ചഗവ്യേന സാധകഃ

ശ്ലോ 117.ആയുധാനി പ്രജപ്താനി പഞ്ചഘോഷപുഃരസരം വിന്യസേത്തേഷു മദ്ധ്യാദിപൂജാം കുര്യാദ്യഥാപുരാ

ശ്ലോ 118.വാലുകാഭിഃസമാപൂര്യമൃദ്ഭിഃകുര്യാ ത് സമസ്ഥലം ബലിഞ്ച വികിരേത്തത്ര തേഷാം മന്ത്രൈർ യഥാക്രമം

ശ്ലോ 119.ദിക്പതിഭ്യോ ബലിം ദത്വാ ബ്രാഹ്മ ണാൻ ഭോജയേത്തതഃദീനാന്ധകൃപണാദീംശ്ച തോഷയേദ് ഭോജനാദിഭിഃ

ശ്ലോ 120.ഗുരവേദക്ഷിണാം ദധ്യാദാത്മവിത്താനുസാരതഃയത്രൈവം വിഹിതാ രക്ഷാ ദേശേ വാ നഗരേ പുരേ

ശ്ലോ 121 ഗ്രാമേ ഗേഹേഥവാ തത്ര വർദ്ധന്തേ സമ്പദഃസദാ അശ്മപാതാദയോ ദോഷാ ഭൂതപ്രേതാദിസംയുതഃ

ശ്ലോ 122.അഭിചാരകൃതാഃകൃത്യാ രിപു ചൌരാദ്യുപദ്രവഃനേക്ഷ്യന്തേ താം ദിശം ഭീതാസ്തർജ്ജിതാ ദേവതാജ്ഞയാ

ദിങ്മദ്ധ്യം മുതൽ ക്രമത്തിൽ പഞ്ചമഹാനിസ്വനങ്ങൾ പഞ്ചമഹാവാദ്യത്തോടെ വിന്യസിച്ച്, പഞ്ചഗവ്യത്തോടെ ആയുധങ്ങളെ അഞ്ചു ദിക്കിലും പൂജ ചെയ്യുന്നു.വാലുകകൾ നിറച്ച് മണ്ണുകൊണ്ട് സമസ്ഥലം ചെയ്ത് മന്ത്രപൂ ർവ്വം ബലി വികിരണം ചെയ്യുന്നു(തൂവുന്നു ) ദിക്പതിമാർക്ക് ഭൂതബലി നൽകി ബ്രാഹ്മണ ഭോജനം നൽകുന്നു. ദീനരും അന്ധരും കൃപണരും ഭോജനം നൽകി സന്തോഷിപ്പിക്കപ്പെടുന്നു. ഗുരുദക്ഷിണ അവനവന്റെ ധനസ്ഥിതിക്കനുസരിച്ചാണ്. ഇപ്രകാരം വിഹിതമായി സംരക്ഷിക്കപ്പെട്ട ദേശം നഗരം പുരം ഗ്രാമം ഗൃഹം എന്നിവയിൽ സദാ സമ്പത്ത് വർദ്ധിച്ചുവരുന്നു.കല്ലുവീഴക,ഉരുൾപൊട്ടുക,ഭൂതപ്രേതാദി, അഭിചാരകൃതദോഷമുണ്ടാവുക ഇതൊന്നും അവിടെ ഉണ്ടാവുകയേ ഇല്ല.ദേവതാജ്ഞയാൽ തർജ്ജിതരായ ആ ദോഷാദികൾ ഇത്തരം മംഗലസ്ഥാനങ്ങളെ സ്പർശിക്കയേ ഇല്ല.

ശ്ലോ 123. പത്മം ഭാനുദലാന്വിതം പ്രിവിലി ഖേദ്തത് കർണ്ണികായാം പുനഃസ്താരം ശക്തിഗബീജസാദ്ധ്യസഹിതം തത്കേസരേഷു ക്രമാത്.

12 ദലമുള്ള പത്മം രചിക്കുക. കർണ്ണികയിൽ താരം ശക്തിഗം (മായാബീജഗം)അതിന്റെ ബീജം (ദൌർഗ്ഗം)വിസർഗ്ഗത്തോടുകൂടി എഴുതു

ക.അതിന്റെ സാദ്ധ്യത്തോടെ താരം എഴുതുക. കേസരങ്ങളിൽ മർദ്ദിനി മുതലായവരെ യുഗ ലങ്ങളായി (മഹിഷമർദ്ദിനീമന്ത്രത്തിന്റെ ആവ ർത്തിത്രയം)വർണ്ണമെഴുതുക. പിന്നീട് പഞ്ചഗ മായ മൂലമന്ത്രം ഗുണശം (ത്രിസ്രം) എഴുതുക. അവസാനത്തെ ഏകാക്ഷരം പന്ത്രണ്ടാം ദല ത്തിലാണ് വിന്യസിക്കുന്നത്.

ശ്ലോ 124. മാതൃകാവർണ്ണസംവീതം ഭൂപുര ദ്വയമദ്ധ്യഗം യന്ത്രം വിന്ധ്യനിവാസിന്യാഃ പ്രോക്തം സർവ്വസമൃദ്ധിദം.

ശ്ലോ 125.രക്ഷാകരം വിശേഷേണ ക്ഷുദ്രഭൂതാ ദിനാശനം രാജ്യദം ഭ്രഷ്ടരാജാനാം വശ്യദം വശ്യമിഛതാം

ശ്ലോ 126.സുതാർത്ഥിനീനാം സുതദംരോഗിണാം രോഗശാന്തിദം ബഹുനാ കിമിഹോക്തേന യന്ത്രം തത് കാമദോ മണിഃ

മാതൃകാവർണ്ണങ്ങളാൽ സംവീതമായി രണ്ട് ഭൂപുരമദ്ധ്യത്തിൽ വിന്ധ്യവാസിനീയന്ത്രം സർവ്വസമൃദ്ധിദമാണ്.രക്ഷാകരം,സർവ്വക്ഷുദ്ര ഭൂതവിനാശനം,രാജ്യഭ്രഷ്ടർക്ക് രാജ്യവും വശ്യം ആഗ്രഹിക്കുന്നവർക്ക് വശ്യവും പുത്രകാമി ക്ക് പുത്രനും രോഗിക്ക് രോഗശാന്തിയും- എന്തിനേറെ പറയുന്നു,സർവ്വകാമപ്രദമായ മണി(രത്നം)തന്നെയാണിത്.ഇപ്രകാരം ശാരദാ തിലകതന്ത്രം പദാർത്ഥാദർശവ്യാഖ്യാനത്തിലെ പതിനൊന്നാം പടലം സമാപ്തം.

## പടലം 12.

1. ഭൈരവീപ്രകരണം
2. ത്രിപുരഭൈരവീമന്ത്രം
3. ത്രിപുരാശബ്ദവ്യുൽപ്പത്തി
4. അതിന്റെ വാക്,കാമശക്തിത്വം
5. ഋഷ്യാദി ന്യാസക്രമം
6. ദീപന്യുദ്ധാരം
7. നവയോനിന്യാസം
8. ധ്യാനം പുരശ്ചരണാദി പൂജായന്ത്രം
9. നവശക്തിനാമങ്ങൾ
10. പീഠമന്ത്രം
11. ആഗമശബ്ദവ്യുൽപ്പത്തി
12. തിലകക്രിയ
13. ത്രിപുരഭൈരവീയന്ത്രം
14. സൌഭാഗ്യദയന്ത്രം
15. മനോഭവാത്മകയന്ത്രം
16. ബാലാമന്ത്രം
17 ശാപോദ്ധാരം
18 ത്രിപുരഭൈരവീഗായത്രി
19. ത്രിപുരഭൈരവീസ്തവം
20. രാജമാതംഗിനീമന്ത്രം
21. ദ്യുമണിമാലാപ്രബന്ധലക്ഷണം
22. ന്യാസക്രമം പദവിഭാഗം

23.ധ്യാനം പുരശ്ചരണാദി

24 രാജമാതംഗിനീസ്തുതി

25.നിംബതൈലനിഃസാരണപ്രകാരം

26.രത്നമാലാപ്രബന്ധലക്ഷണം

ശ്ലോ 1. അജ്ഞാനതിമിരധ്വംസി സംസാരാർണ്ണവതാരകം ആനന്ദബീജമവദാതതക്ഥ്യം ത്രൈപുരം മഹഃ

ശ്ലോ 2.അഥ വക്ഷ്യേ പരാം വിദ്യാം ത്രിപുരാമതിഗോപിതാം യാ ജ്ഞാത്വാ സിദ്ധിസാദ്ധ്യാധിപോ ജായതേ നരഃ

ഇനി ഭൈരവീപ്രകരണം. ദുർഗ്ഗാമന്ത്രത്താൽ മാതൃകാപടലത്തിൽ പറഞ്ഞ താർത്തീയ ത്തെ ഉദ്ദേശിച്ച ഭൈരവീമന്ത്രം പറയാനാരം ഭിക്കുന്നു.അജ്ഞാനതിമിരത്തെ നീക്കുന്നതും സംസാരാർണ്ണവത്തെ തരണം ചെയ്യിക്കുന്ന തും ആനന്ദബീജവുമാണ് മഹഃശബ്ദത്താൽ സൂചിതമായ ത്രൈപുരം. പരാവിദ്യയായ ത്രിപുര അതീവ രഹസ്യമാണ്. അതിനെ അറിഞ്ഞ മനുഷ്യർ സിദ്ധികൾക്കും വിസി ദ്ധികൾക്കുമെല്ലാം അധിപരാണ്. ത്രിപുരാശബ്ദവ്യുത്പ്പത്തിഃ- ത്രിമൂർത്തിസർഗ്ഗത്തിനും മുമ്പാണ് ത്രിപുര ഉണ്ടായത്.അതിനാൽ ദേവി ത്രയീമയമാണ്. ത്രിമൂർത്തിസമന്വയമാണ്.ലയകാലത്ത് ത്രി ലോകവും പൂരണം ചെയ്തിരിക്കുന്ന ശ ക്തിയാണ്.അതിനാൽ അംബികക്ക് ത്രിപുര എന്ന് നാമം.

സിദ്ധേശ്വരീമതത്തിൽ,ബ്രഹ്മവിഷ്ണുമഹേശശ
ക്തികളെ മുമ്പ് ദേവന്മാർ ഒന്നായിട്ടാണ്
അർച്ചിച്ചിരുന്നത്. ആ ത്രിശക്തീരൂപമാണ്
ത്രിപുര.
അതിഗോപിതമെന്നാൽഅതിരഹസ്യമായി
രുന്ന്, സ്വയം സ്വരൂപം ഉദ്ധൃതമാക്കി പ്രകാ
ശിപ്പിച്ചുതരുന്നത്. വിദ്യ ഒരു സ്വയം പ്രകാ
ശനം അഥവാ സ്വപ്രകാശശ്വരൂപമാണ്. സം
ഹാരകാലത്തുപോലും വിദ്യ നശിക്കാത്തതു
കൊണ്ടാണ് അത് വീണ്ടും ഉദ്ധൃതമാകുന്നത്.
ഉദ്ദൃതമാകുന്നത്, ഉദ്ധരിക്കപ്പെടുന്നത് മന്ത്രം.
ഗുപ്തവിദ്യയായ ശക്തി വ്യക്തമാകുമ്പോൾ
ശിവം.ശാംഭവീവിദ്യ കുലവധുവിനെപ്പോലെ
യാണ്.കർണ്ണത്തിൽനിന്ന്
കർണ്ണത്തിലേക്കാണ് സഞ്ചരിക്കുന്നത്
ഗോചരയല്ല.

ശ്ലോ 3. വിയദ് ഭൃഗുഹുതാശസ്ഥോ ഭൌതി
കോ ബിന്ദുശേഖരഃവിയത്തരാദികേന്ദ്രാഗ്നി
സ്ഥിതം വാമാക്ഷിബിന്ദുമത് ആകാശഭൃഗു
വഹ്നിസ്ഥോമനുസർഗ്ഗേന്ദുഖണ്ഡവാൻ.

വിയദ് ഹ.ഭൃഗു സ.ഹുതാശരേഫം അതിൽ
തിഷ്ഠമായത്.ഭൌതികം.ഐ. ബിന്ദു അനു
സ്വരം. ഇത്ആദ്യകൂടം.വിയദ് ഹ തദാദി സ.ക
സ്വരൂപം.ഇന്ദ്ര ല.അഗ്നി ര. ഇതിൽ സ്ഥിതം.
വാമാക്ഷി ഈ.ബിന്ദു അനുസ്വാരം. ഇത്
രണ്ടാം കൂടം.ആകാശം ഹ.ഭൃഗു സ വഹ്നി
രേഫം.മനു സർഗ്ഗവിസർഗ്ഗങ്ങൾ. ഇന്ദുഖണ്ഡം
അനുസ്വാരം.തൃതീയകൂടം. ആദ്യന്തം രേഫം

കീലകം.ആചാര്യൻ ഭൈരവീസ്തവത്തിൽ ആദ്യം തൃതീയമന ലോർജ്ജിതമേവ ബീജം കൂടം ദ്വിതീയമന ലേന വിരാജമാനം എന്ന് പറയുന്നു.

ശ്ലോ 4. വാഗ്ഭവം പ്രഥമം ബീജംകാമബീജം ദ്വിതീയകം തൃതീയം കാമരാജാഖ്യം ത്രിഭിർ ബീജൈരിതീരിതാ

ശ്ലോ 5 പഞ്ചകൂടാത്മികാ വിദ്യാ വേദ്യാ ത്രിപുരഭൈരവീ ഋഷിഃസ്യാദക്ഷിണാമൂർത്തി ഛന്ദഃപംക്തിഃസമീരിതാഃ

ശ്ലോ 6ദേവതാഃദേശികൈരുക്താ ദേവീ ത്രിപുരഭൈരവീ നാഭേരാചരണം ന്യസ്യേദ് വാഗ്ഭവം മന്ത്രവിദ് പുനഃ

ശ്ലോ 7. ഹൃദയാന്നാഭിപര്യന്തം കാമബീജം പ്രവിന്യസേത് ശിരസോഹൃത്പ്രദേശാന്തം താർത്തീയം വിന്യസേത് തതഃ

ശ്ലോ 8. ആദ്യം ദ്വിതീയം കരയോസ്താർത്തീയമുഭയോ ന്യസേത് മൂർദ്ധ്വാധാരേ ഹൃദി ന്യസേദ് ഭൂയോ ബീജത്രയം ക്രമാത്.

ആദ്യബീജം  വാഗ്ഭവം,രണ്ടാമത്തേത് കാമബീജം.മൂന്നാമത് കാമരാജം.പഞ്ചകൂടാത്മികയായ വിദ്യയെ ത്രിപുരഭൈരവി എന്ന് പറയുന്നു.,ഋഷി ദക്ഷിണാമൂർത്തി. ഛന്ദസ്സ് പംക്തി.ദേവത ത്രിപുരഭൈരവി. നാഭിമുതൽ ന്യസിക്കുന്നത് വാഗ്ഭവം.ഹൃദയാന്നാഭിപര്യന്തം കാമബീജം.ശിരസ്സ് മുതൽ ഹൃദയം വരെ താർത്തീയം.ആദ്യം കരന്യാസം,പിന്നെ

അംഗന്യാസം. മൂർദ്ധാവ്,ആധാരം,ഹൃദയം എന്നിവിടങ്ങളിൽ ക്രമത്തിൽ ബീജത്രയം ഹസകലര എന്ന് 5 വ്യഞ്ജനങ്ങളുടെ സംയോഗം കൊണ്ട്, പഞ്ചകൂടാത്മകത്വം ധ്യാനം. രേഫമില്ലെങ്കിൽ ചതുഷ്കൂടത്വം. രേഫത്തിനുപരി നാദയോഗം ഷഡ്കൂടത്വം. 30 വിധം പ്രസ്താരഭേദമുണ്ട്. ആദ്യം ബീജം, മദ്ധ്യവും അന്ത്യവും ശക്തി.
സാരസ്വതമതപ്രകാരം മൂന്നുബീജവും വെവ്വേറെ ധ്യാനിക്കുന്നു. പുതിയമുല്ലപ്പൂ നിറം,മുത്തുമാലകളാൽ അലംകൃത, മുദ്ര, കപാലം,വിദ്യ,അക്ഷമാല ധരിച്ച ചതുർഭു ജം. ഇത് വാഗ്ഭവധ്യാനം. ഇപ്രകാരം ധ്യാ നിച്ച് ലക്ഷജപം ചെയ്താൽ നാനാവൃത്ത ങ്ങളാലും അർത്ഥങ്ങളാലും സുശോഭനമായ കവിത ലഭിക്കുന്നു.മദ്ധ്യമമായ കാമബീജ ധ്യാനം- രക്തനിറം, കൽപ്പവൃക്ഷച്ചോട്ടിൽ മണിപീഠത്തിൽസൃണി,പാശ,കപാല,മാതു ലിംഗ,ധനുക്കളേന്തി ചുവന്ന പൂക്കളാൽ അലം
കൃതയായി,മദാഘൂർണ്ണിതലോചനയായി ഹേലാവിലാസത്തോടെ നവയൌവനസു ന്ദരിയായി ധ്യാനിച്ച് ലക്ഷം പ്രാവശ്യം ജപിച്ചാൽ എല്ലാവരേയും വശീകരിച്ച് ത്രിഭുവനവും ക്ഷോഭിപ്പിക്കുന്ന സിദ്ധിനേടും.
കാമരാജബീജധ്യാനം-
അക്ഷമാല,സുധാകുംഭം,
വ്യാഖ്യാനമുദ്ര,പുസ്തകം ധരിച്ച് പുതിയ മുല്ലപ്പൂനിറത്തിൽ,മുത്തുകളണിഞ്ഞ്,സംവി

ന്മയീയായി ശക്തിയെ ധ്യാനിക്കുന്നത് സാര
സ്വതബീജമാണ്.സർവ്വരേയും
വശീകരിക്കുന്ന സാരസ്വതസിദ്ധി
ലഭിക്കും.ആ സിദ്ധി ലഭിച്ച വ്യക്തിയുടെ
കവിത ആചന്ദ്രതാരം നിലനി
ൽക്കും.തന്ത്രാന്തരം- വിദ്യാകാമികൾ വാഗ്ഭ
വം ധ്യാനിക്കുന്നു.വെളുത്തവസ്ത്രം വെളു
ത്ത അനുലേപനം, വെളുത്ത മുത്തുകൊണ്ട്
ആഭരണംഇവകളോടെ ഭൂഗൃഹത്തിൽ 3
ലക്ഷം ജപിക്കുന്നു. സ്വയം വാണീദേവിയാ
ണെന്ന് ഭാവന ചെയ്ത്,പലാശപുഷ്പം ത്രി മധുരം
ഇവ ഹോമിക്കുന്നു. അവരിൽനിന്ന്
ഗദ്യപദ്യങ്ങൾ ഒഴുകിവരുന്നു.രണ്ടാമത്തെ
കാമരാജം ജപിച്ച് ധ്യാനിച്ചാൽ സുന്ദരിമാ
രുടേയും കവികളുടേയും വല്ലഭത്വം, ത്രി
ലോകത്തേയും വശീകരിക്കലെന്നിവ ഫലം.
കസ്തൂരി,കുങ്കുമമെന്നിവ വിലേപനം ചെയ്ത്
ആനന്ദമധുരയായി,ചുവന്ന പട്ടും
ആഭരണവും ധരിച്ച് ദേവീധ്യാനം. ലക്ഷം
ജപം. മദാലോലമായ നേത്രാഞ്ജലി കൊണ്ട്
ജഗത്തിനെ വശീകരിക്കുന്ന അംബികയാണ്
ഞാനെന്ന് ഹൃഷ്ടചേതസയായി തന്മയീഭവി
ച്ച് ധ്യാനിക്കണം.മാലതീപുഷ്പം തണുത്ത
കർപ്പൂരത്തോടെ ഹോമിക്കണം.ജഗത്തു
മുഴുവനും വശീകൃതമാവും. വാഗ്വിലാസം
തരുന്ന അവസാനബീജം പുഷ്കരലക്ഷം
ജപിക്കണം. കവിവരനായി അമിതകീർത്തി
മാനായി ഭവിക്കും.മാലതീമുകുളത്തിന്റെ
ഓരോരോ ദളം ചന്ദനവെള്ളത്തിൽ മുക്കി

അർച്ചിക്കണം. ഏറ്റവും ശ്രീകരവും കവി താകരവുമാണ് ഈ ധ്യാനം.

ഗുപ്തതരമാകയാൽ ബീജത്രയദീപനവും ഉദ്ധാരവും ഗ്രന്ഥകർത്താവ് പറയുന്നില്ല. അതിന്റെ ഉദ്ധാരം സിദ്ധേശ്വരീതന്ത്രത്തി ൽഇപ്രകാരം പറയുന്നു. വാഗീശ്വരീമന്ത്രത്തി ൽ സ്വാഹയിൽ വാഗ്ഭവം പ്രതിഷ്ഠിക്കു ന്നു. ക്ലിന്നേ എന്ന മഹാക്ഷോഭം അതിൽ യോജിപ്പിക്കുന്നു.അതാതിന്റെ വർണ്ണങ്ങൾ താരം (പ്രണവം)ആദ്യവും കുരുകുരു എന്ന പദം അവസാനവുമായി സമ്മോഹനമെന്ന മന്ത്രബീജം ദീപനം ചെയ്യപ്പെടുന്നു.അത്യന്തം സുദീപ്തമാകുമ്പോൾ ഇതുതന്നെ മന്ത്രരാജ മായി ഭവിക്കുന്നു.സർവ്വസമ്പത്തും വിദ്യക ളുടെയെല്ലാം ഉപരിയായ പരാവിദ്യയും തരുന്നതാണ്.യുവതീമനക്ഷോഭകാരിയും വിഹാരിയുമായി സർവ്വസമ്പദ്ഗതിയായി ജീവന്മുക്തനായി ദീർഘായുവായി ജീവിക്കു ന്നു.ചേതനാഹ്ലാദകരിയെ ഉദ്ധരിക്കുന്നതെന്ന് ആനന്ദബീജത്തിനുള്ള ആദ്യശ്ലോകവ്യാഖ്യാന ത്തിൽ പറഞ്ഞത് ഉത്തരഷഡ്ക്കത്തിലും അനുസന്ധാനം ചെയ്യണം.ആദ്യത്തിൽ സാ ലുപ്തം.രണ്ടാമത്തേതിൽ കീലിതം. മൂന്നാമ ത്തേതിൽ ഛിന്നമായാൽ വിദ്യ സിദ്ധിക്കയി ല്ല.ആദി ആദിയുമാണ് അനാദിയുമാണ്. അന്ത്യം അന്ത്യവുമാണ് അനന്തവുമാണ്. ആദിയിലും മദ്ധ്യത്തിലും അന്ത്യത്തിലും

തുടർച്ചയായി ഒന്ന് ഒന്നിൽ സംസ്ഥിതമായി, ത്രിപുരങ്ങളേയും ക്ഷോഭിപ്പിച്ച് സാധകൻ ജപിക്കണം. ആദ്യബീജം മദ്ധ്യത്തിലും മദ്ധ്യമബീജം ആദ്യാന്തങ്ങളിലും അന്ത്യം ആദ്യമദ്ധ്യങ്ങളിലും പരസ്പരം സമീകരിച്ച്,ത്രിലോകങ്ങളും സർവ്വഭൂതങ്ങളും വശീകൃതമാവുന്ന ഐശ്വര്യഭാജനമായി ഭവിക്കുന്നു.ദിവ്യസിദ്ധികൾ ലഭിക്കുന്നു .ജീവന്മുക്തനാവുന്നു.ത്രിപുരം ത്രികൂടം എന്നതിനെ ശ്രീവത്സചിഹ്നമായിട്ടാണ് വരക്കുക. ഇടത്തും വലത്തും കൈകളിൽ ന്യാസം ചെയ്യുന്നു.

ശ്ലോ 9. നവയോന്യാത്മകം ന്യാസം കുര്യാദ് ബീജൈസ്ത്രിഭിഃപുനഃകർണ്ണയോശ്ചിബുകേ ഭൂയഃശംഖയോർ വദനേ പുനഃ

ശ്ലോ 10. നേത്രയോർന്നസി വിന്യസ്യേദംസയോ പിഠരേ പുനഃതതഃകൂര്പ്പരയോ കുക്ഷൌ ജാനുനോർധ്വജമൂർദ്ധ്നി.

ശ്ലോ 11.പാദയോർഗുഹ്യദേശേ ച രത്യാദിമഥ വിന്യസേത് മൂലേ രതിം ഹൃദിപ്രീതിം ഭ്രുവോർമദ്ധ്യേ മനോഭാവം

നവയോന്യാത്മകമായി ത്രിബീജന്യാസം ചെയ്യുക. ചെവികൾ താടി ഇവിടങ്ങളിലും ശംഖിന്റെ മുഖത്തും ന്യാസം ചെയ്യണം. നേത്രങ്ങൾ നാസിക,തോളുകൾ,മുട്ടുകൾ, കുക്ഷി,ഉദരം,ജാനു,ജംഘ,ഊരു, പാദം ഗുഹ്യം ആദിസർവ്വാംഗം രത്യാദികളെ

വിന്യസിക്കുന്നു.ധ്വജമൂർദ്ധ്നി ലിംഗത്തിനു മുകളിൽ.നവയോന്യാത്മകം മൂന്നുമൂന്നു സ്ഥാനങ്ങളിൽ ഏകേകം  യോനിയായി 9 യോനി. ഇപ്രകാരം വാമകംഗാദിന്യാസം. പൂജ വാമകോണത്തിൽനിന്ന് ആരംഭിക്ക ണം. ശംഖിന്റെ മുഖത്തും സ്വമുഖത്തെ നാസിക മുതലായ ഭാഗങ്ങളിലും ന്യസിക്കു ന്നു.ശംഖിൽ നാദവും ശ്വാസവുമുണ്ട്. പിഠ രം ഉദരം. അതിനെ ഉയർന്ന പീഠമായി വിചാരിക്കുന്നു.കുക്ഷി മുതൽ നാഭി വരെ യുള്ള ഭാഗം നാഭിമണ്ഡലം. കൂർപ്പരം മുട്ടു കൾ.

ശ്ലോ 12 മൂലേ രതിം ഹൃദി പ്രീതിം ഭ്രു വോർ മദ്ധ്യേ മനോഭാവാം ബാലാബീജൈ സ്ത്രിഭിര്യസ്യേത്
സ്ഥാനേഷ്വേഷുവിലോമതഃ

ശ്ലോ 13.അമൃതേശീം ച യോഗേശീം വിശ്വ യോനിം ക്രമാദിമാഃ വിലോമബീജൈർവിന്യ സ്യേന്മൂർത്തിന്യാസമതാചരേത്

മൂലാധാരത്തിൽ രതി,ഹൃദയത്തിൽ പ്രീതി, ഭ്രൂമദ്ധ്യത്തിൽ മനോഭവ. ഇവ വിലോമമാ യി ന്യസിച്ചാൽ ബാലാബീജം. വിലോമനാമ ത്തിൽ രതി വാഗ്ഭവം ആദ്യബീജം. മനോഭ വ മദ്ധ്യബീജം. പ്രീതി അന്ത്യബീജം. കാമ ന്റെ കാമബീജം, രതി വാഗ്ഭവം,പ്രീതി സമ്മോഹനം. പൂർവ്വോക്തസ്ഥാനത്ത് വിലോമബാലാബീജത്തിൽ ക്രമത്തിൽ

അമൃതേശി,യോഗേശി,വിശ്വയോനി എന്ന് ധ്യാനം.

ശ്ലോ 14. സ്വസ്വബീജാദികം പൂർവ്വം മൂര്ദ്ധ്നീശാനമനോഭവം ന്യസേത് വക്ത്രേ തത്പുരുഷം മകരധ്വജമാത്മവിത്.

ശ്ലോ 15 ഹൃദ്യഘോരകുമാരാദി കന്ദർപ്പം തദനന്തരം ഗുഹ്യദേശേ പ്രവിന്യസ്യേദ് വാമദേവാദിമന്മഥം

ശ്ലോ 16. സദ്യോജാതം കാമദേവം പാദയോ ർവിന്യസേത്തതഃ ഊർദ്ധ്വപ്രാഗ്ദക്ഷിണോ ദീച്യപശ്ചിമേഷു മുഖേഷുതാൻ.

സ്വസ്വബീജം ആദ്യത്തേത് മൂർദ്ധാവിൽ ഈ ശാനമനോഭവമായി, വക്ത്രത്തിൽ മകരധ്വ ജതത്പുരുഷനായി, ഹൃദയത്തിൽ അഘോ രൻ,കുമാരൻ മുതലായ കന്ദർപ്പന്മാരായി, ഗുഹ്യദേശത്തിൽ വാമദേവൻ മുതലായ മന്മഥന്മാരായി ,പാദങ്ങളിൽ സദ്യോജാതം കാമദേവം എന്ന് ന്യസിക്കുന്നു.അതാത് മൂർത്തിക്ക് പറഞ്ഞ ബീജങ്ങളാണ് ന്യസി ക്കുന്നത്. മനോഭവാദികൾ ക്രമേണ വനിതാ ചതുർത്ഥങ്ങളായ ബാണ,വാഗ്ഭവ,കാമ, മായാബീജങ്ങളാണ്. ഈശാനമനോഭവ എന്നാൽഈശാനനെ വശത്താക്കുന്ന മനോഭ വയായവനിത. പ്രയോഗം-ഹ്സ്ത്രാം ഈശാനായ സ്ത്രീം മനോഭവായ നമഃ. ഇപ്രകാരം. ഇവ മുകളിൽനിന്ന് കിഴക്ക്

,തെക്ക്, വടക്ക്,പടിഞ്ഞാറ് എന്ന ക്രമത്തിൽ മുഖത്ത് ന്യസിക്കപ്പെടുന്നു.

ശ്ലോ 17. പ്രവിന്യസ്യേദ് യഥാപൂർവ്വം ഭൃഗുർവ്യോമാഗ്നിസംസ്ഥിതഃ സദ്യാദിപഞ്ചഹ്രസ്വസ്ഥോ ബീജമേഷാം പ്രകീർത്തിതം

സദ്യാദിപഞ്ചഹ്രസ്വങ്ങളിൽ സംസ്ഥിതമാണ് ബീജങ്ങൾ.ഭൃഗു സ.വ്യോമം ഹ.അഗ്നി രേഫം ഇവയുടെ സമ്യക്രൂപം ആയി ന്യസിക്കുന്നു.സദ്യാദിപഞ്ചഹ്രസ്വം വിലോമത്തിൽ വരുമ്പോൾ, ഒ,എ,ഉ,ഇ,അ.

ശ്ലോ 18. ഷഡ്ദീർഘയുക്തേനാദ്യേന ബീജേനാംഗക്രിയാമതഃ പഞ്ചബാണം സ്മനൌ ന്യസ്യേൻ മന്ത്രീ ത്രൈലോക്യമോഹനാൻ.

ഷഡ്ദീർഘയുക്തമായ ആദ്യബീജങ്ങളാൽ മന്ത്രാദ്യത്തിൽ ന്യാസം. പ്രയോഗം- ഹ്സ്ത്രോ ഹസകലഹ്രാം ഹ്രീം ഹ്സ്ത്രീം ഹൃത് (5)

ഹ്രീം ഹ്രീം ഹ്സ്ത്രോം ശിരഃ(5)

ഹ്രൂം ഹ്രീം ഹ്സ്ത്രോം ശിഖാ (5)

ഹ്രൈം ഹ്രീം ഹ്സ്ത്രൈം വർമ്മം (5)

ഹ്രൌം ഹ്രീം നേത്രം (5)

ഹ്രഃഹ്രീം ഹ്സ്ത്രൈം അസ്ത്രം.

ശ്ലോ 19. ദ്രാമാഭ്യാം ദ്രാവിണീം മൂർദ്ധ്നിം ദ്രീമാഭ്യാം ക്ഷോഭിണീം പദേ ക്ലീം വശീകരണീം വക്ത്രേ ഗുഹ്യേ ബ്ലൂം ബീജപൂർവ്വി കാം.

ശ്ലോ 20.ആകർഷിണീംഹൃദി പുനഃ സർഗ്ഗാന്തർഭൃഗുസംയുതം സമ്മോഹിനീം ക്രമാദേവം ബാണാന്യാസോയമീരിതം

ശ്ലോ 21 ഭാലഭ്രൂമദ്ധ്യവദനലംബികാകണ്ഠ ഹൃത്സു ച നാഭ്യധിഷ്ഠാനയോഃ പഞ്ചതാ രാഭ്യാഃ സുഭഗാദികഃ

ശ്ലോ 22. ന്യസ്തവ്യാ വിധിനാ ദേവ്യോ മന്ത്രിണാ സുഭഗോ ഭഗാ ഭഗസർപ്പിമണ്യഥ പരാ ഭഗമാലിന്യനന്തരം

ശ്ലോ 23 അനംഗാനംഗകുസുമാ ഭൂയശ്ചാനംഗ മേഖലാ അനംഗമദനാ സർവ്വാമദവിഭ്രമ മന്ഥരാഃ

ശ്ലോ24.പ്രധാനദേവതാവർണ്ണഭൂഷണാദ്യൈര ലംകൃതാഃ അക്ഷസ്രക് പുസ്തകാഭീതി വരദാഢ്യകരാംബുജാഃ

ദ്രാം ആദ്യദ്രാവിണി മൂർദ്ധാവിൽ. ദ്രീം ആദ്യക്ഷോഭിണി പദങ്ങളിൽ.ക്ലീം വശീകരി ണി വക്ത്രത്തിൽ. ബ്ലൂം ബീജപൂർവ്വിണി ഗുഹ്യത്തിൽ.ആകർഷിണിഹൃദയത്തിൽ.വി സർഗ്ഗത്തോടും ഭൃഗുവോടും കൂടി സമ്മോ ഹിനി .ഇപ്രകാരം ക്രമത്തിൽ ബാണന്യാ സം. ഫാല,ഭ്രൂമദ്ധ്യ, വദന,ലംബികാ,കണ്ഠ, ഹൃത്തുക്കളിൽ നാഭ്യടിസ്ഥാനമാക്കി, പഞ്ച താരാദ്യയായി (പഞ്ചപ്രണവ) സുഭഗാദി ദേവീന്യാസംസുഭഗ.ഭഗ.ഭഗസർപ്പിണി,ഭഗമാ ലിനി ,അനംഗകുസുമ, അനംഗമേഖല ,അനം ഗമദന. എല്ലാവരും നിർവ്വാണമദലഹരിയാ

ൽ മദിച്ചവർ.ഭ്രമിച്ചവർ.പ്രധാനദേവതയുടെ വർണ്ണഭൂഷാദികളാൽ ഇവരും അലംകൃതരാണ്.. അക്ഷമാല,പുസ്തകം വരദാഭയമുദ്ര ധരിച്ചവരാണ്. ദ്രാമാദ്യാ എന്നതിന് ആചാര്യൻ എപ്പോ ഴും ദ്രാഢാദ്യാ (ദ്രാവിഡാദ്യാ) എന്നാണ് പ്രയോഗിക്കുന്നതെന്നത് ശ്രദ്ധേയം.ദ്രാം ദ്രീം ക്ലീം ബ്ലൂം സ ആദികാ ബാണാ എന്ന് കാണുന്നുണ്ട്.
ത്രിപുരാസാരം-അദ്രീശൻ ദ. മുഖവൃത്തം ആ. വഹ്നി സ. സദണ്ഡം അനുസ്വാരത്തോടെ ദ്രാം. ഇതിനെ ത്രിമൂർത്തികളാൽ(ആ) ആക്രാന്തമായ ആനനവൃത്തം ദ്രീം. പ്രണവത്തോടെ (ഓം) ദ്രോം. മുഖാന്തം ക. ദേവരാജ ല.വാമേക്ഷണം ഈ. വക്ത്രപൂർവ്വം അനുസ്വാരത്തോടെ, ക്ലീം.  ഭപൂർവ്വം ബ. വൃത്താരി ല.ഷഷ്ഠസ്വരം ഊ. അനുസ്വാരത്തോടെ ബ്ലൂം. കം ജലം അതിന്റെ ബീജം വകാരം.അതിന്റെ തുരീയം (നാലാം അക്ഷരം) സ. കകാരപൂർവ്വോ വിസർഗ്ഗം സഃ ഇത് അഞ്ചാം ബീജം സമ്മോഹനം. സ്വർഗ്ഗാന്തം ഭൃഗു സഃലംബിക മുഖമദ്ധ്യത്തിൽ കണ്ഠം വരെ ലംബമായി വരക്കുന്ന സ്ഥാനവിശേഷം. കർണികാസ്ഥാനം. കർണ്ണികാഭൂഷണം എന്ന് ത്രിദണ്ഡി. ഒടുവിൽ നമോ എന്ന് ചേർത്ത് മന്ത്രം സമുചിതമായി ഉച്ചരിക്കപ്പെടുന്നു.

ശ്ലോ 25. വാക്കാമം ബ്ലൂം പുനഃസ്ത്രീം സസ്താരാഃ പഞ്ചോദിതാസ്ത്വമീ ന്യാസം കുര്യാദ് ഭൂഷണാഖ്യം തതഃസാധകസത്തമഃ

വാക്ക്,കാമം,ബ്ലൂം താരപൂർവ്വം സ്ത്രീം എന്ന് പഞ്ചോദിതമായി ന്യസിക്കുന്നതിനെ ഭൂഷണം എന്ന് പറയുന്നു.വാഗ്ഭവവും കാമബീജവും ബീജങ്ങൾ. മറ്റുള്ളവ സ്വരൂപധ്യാനം.ഇപ്രകാരം ഭൂഷണരൂപമായി വർണ്ണന്യാസം. ഭൂഷണന്യാസം

.മറ്റു മാതൃകാവർണ്ണങ്ങളെ തുടർന്ന് ന്യസിക്കുന്നു. സബിന്ദുകം അതാതുസ്ഥാനത്ത് ധ്യാനിക്കുന്നവർ സാധകസത്തമർ.

ശ്ലോ 26.ന്യാസേഛിരസി ഭാലഭ്രൂകർണ്ണാക്ഷി യുഗലേ നസിഗണ്ഡയോരോഷ്ഠയോർദന്ത പംക്ത്യോരാസ്യേ ന്യസ്യേത് സ്വരാൻ.

ശ്ലോ 27.ചിബുകേഥഗലേകണ്ഠേഃപാർശ്വയോഃസ്തന യുഗ്മകേദോർമൂലയോഃകൂർപ്പരയോഃപാണ്യോസ്ത ത്പൃഷ്ഠദേശതഃ

ശ്ലോ 28. നാഭൌ ഗുഹ്യേ പുനശ്ചോർവ്വോ ർജാനുനോർജംഘയോസ്തതഃസ്ഫിചോഃപത്തലയോഃപ ശ്ചാഛരണാംഗുഷ്ഠയോർദ്വയോഃ

ശ്ലോ 29.കാദിരാന്താൻ ന്യസേദ്വർണ്ണാൻ സ്ഥാനേഷ്യേഷു സമാഹിതഃ കാഞ്ച്യാം ഗ്രൈവേയകേ പശ്ചാത് കടകേ ഹൃദി ഗുഹ്യകേ

ശ്ലോ 30 അഷ്ടാവിമാൻ പ്രവിന്യസ്യേദേവം ദേശികസത്തമഃഏവം ന്യാസശരീരോസൌ ധ്യായേത് ത്രിപുരഭൈരവീം

ശിരസ്സ്,നെറ്റി,ഭ്രൂ,ചെവികളും കണ്ണുകളും കവിളുകൾ,ചുണ്ടുകൾ,പല്ലുകള്,മുഖം,താടി,കഴു ത്ത്,പാർശ്വങ്ങൾ,സ്തനങ്ങൾബാഹുമൂലം,കൂർപ്പരം, പാണി,പൃഷ്ഠം,നാഭി,ഗുഹ്യം,ഊരു,ജാനു,ജംഘ, നിതംബം,ഗുൽഫം,ചരണം,അംഗുഷ്ഠദ്വയം ഇങ്ങ നെ സർവ്വാംഗം വർണ്ണധ്യാനം.കടകത്തിൽ മൂർദ്ധ ന്യത്തിൽ ല, ഹൃദയത്തിൽ താലവ്യം ശ, കർണ്ണ കുണ്ഡലങ്ങളുടെ മൂർദ്ധനി ദന്ത്യങ്ങൾ,ഇപ്രകാരം ഉച്ചാരണവിശേഷം.ക മുതലായ വ്യഞ്ജനവർണ്ണ ങ്ങൾ അതാത് ഉച്ചരിക്കപ്പെടുന്ന സ്ഥാനത്ത് ന്യസി ക്കണം. ആഭരണങ്ങൾ അതാതുസ്ഥാനത്ത് അണി യുന്നതുപോലെ.ത്രിപുരഭൈരവീധ്യാനത്തിൽ

വർണ്ണങ്ങളെ ധ്യാനിക്കണം. കഴുത്തിന്റെ മുകളി ലെ ഭാഗം കണ്ഠമെന്നും താഴെയുള്ളത് ഗളമെ ന്നും അറിയണം. കർണ്ണം മുതലായ അവയവ ങ്ങളിൽ ഈരണ്ട് വർണ്ണം ന്യസിക്കണം. ഭ്രൂ, പാണികൾ, അതിന്റെ പുറംഭാഗം എന്നിവിടങ്ങ ളിൽ ഒരു വർണ്ണം മാത്രം. സ്ഫിക്ക് ശബ്ദത്തിൽ ഉച്ചത്വസാമ്യത്താൽ നിതംബവും ഗുൽഫവും പെടും.

ശ്ലോ 31. ഉദ്യദ്ഭാനുസഹസ്രകാന്തിമരുണക്ഷൌമാം ശിരോമാലിനീം രക്താലിപ്തപയോരാം ജപവടീം വിദ്യാമഭീതീം വരം ഹസ്താബ്ജൈർ ദധതീം ത്രിനേത്രവിലസഹങ്കാരവിന്ദ്രശ്രിയം ദേവീ ബഹവഹിമാംശുരത്നമുകുടാം വന്ദേ സമന്ദസ്മിതാം

ധ്യാനശ്ലോകം-ആയിരം ഉദയസൂര്യന്മാരുടെ അരു ണകാന്തിയോടെ, ചുവന്ന പട്ടുടുത്ത്, ശിരസ്സിൽ മാലചൂടി, രക്തചന്ദനമണിഞ്ഞ സ്തനങ്ങളോടെ, ജപമാല, വിദ്യ(പുസ്തകം) അഭയവരദമുദ്ര ധരി ച്ച കൈകളോടെ, ത്രിനേത്രയായി,രത്നകിരീടത്തിൽ ചന്ദ്രക്കല ചൂടി, പുഞ്ചിരിക്കുന്ന മുഖത്തോടെ താമരപ്പൂവിലിരിക്കുന്ന ദേവിയെ ധ്യാനിക്കുന്നു. ശിരസ്സിലെ മാല മുണ്ഡമാലയാണെന്നും ഒരു പക്ഷം കാണുന്നുണ്ട്. വലത്ത് മുകളിൽ തുടങ്ങി വലത്ത് താഴെ വരെ ആയുധധ്യാനം.ധ്യാനശേഷം ബാണബീജത്തോടെ പഞ്ചമുദ്ര കാണിക്കേണ്ടത് ഗുരുമുഖത്തുനിന്ന് ഗ്രഹിക്കണം.

ശ്ലോ 32. ദീക്ഷാം പ്രാപ്യജപേന്മന്ത്രം തത്വലക്ഷം ജിതേന്ദ്രിയഃപുഷ്പൈർഭാനുസഹസ്രാണി ജൂഹൂയാത് ബ്രഹ്മവൃക്ഷജൈഃ

ശ്ലോ 33. ത്രിമധ്വക്തൈഃപ്രസൂനൈർവാ കരവീരസമുദ്ഭവൈഃപത്മം വസുദലോപേതം നവയോന്യാഢ്യകർണ്ണികം

ദീക്ഷയെടുത്ത് ജിതേന്ദ്രിയനായി 36 ലക്ഷം ജപം, 12000 ബ്രഹ്മപുഷ്പങ്ങളാലും ത്രിമധുരത്താലും ഹോമം.കരവീരപുഷ്പം ഉപയോഗിക്കാം. അഷ്ട ദലപത്മം നവയോനികർണ്ണികയോടെ വരച്ചാണ് പൂജ.ഹോമത്തിന് 24000 കരവീരപുഷ്പം വേണം.ഈ സംഖ്യ പഞ്ചകൂടത്തിനാണ്.തത്വലക്ഷം ഷഡ്ത്രിംശതിലക്ഷമെന്നും ദ്വാദശലക്ഷമെന്നും പാഠഭേദം കാണുന്നുണ്ട്.പ്രയോഗസാരത്തിൽ 12 ലക്ഷമേ പറഞ്ഞിട്ടുള്ളു.ഷഡ്കൂടത്തിന് ഓരോദ്ര വ്യത്തിനും 120000 വീതം 36 ലക്ഷം ജപം. ആചാര്യർ സത്സമ്പ്രദായപ്രകാരം വിശിഷ്ടലക്ഷ ണയുക്തനായ ഗുരുവിൽനിന്ന് ദീക്ഷയെടുത്ത്, സുനിയതനായി,തത്വാർത്ഥലക്ഷാവധി മന്ത്രജപം ചെയ്ത്, ത്രിമധുരം പുതിയപലാശകുസുമം ഇവകളാൽസമ്യക്കായി സമിത്ത് ജ്വലിപ്പിച്ച അഗ്നിയിൽ 12000 തവണ ഹോമം ചെയ്യണം. തത്വം 36, 24. അവയുടെ അർദ്ധം 18, 12. 36ന്റെ മൂന്നിലൊന്ന് 12, 24ന്റെ അർദ്ധം 12.  ഈ സംഖ്യയാണ് പറഞ്ഞിരിക്കുന്നത്. പത്മപാദാചാ ര്യർ ഇങ്ങനെയാണ് ബാനുസഹസ്രകം വ്യാഖ്യാന നിച്ചിട്ടുള്ളത്.

ശ്ലോ 34. ഇഛാദിശക്തിഭിര്യുക്തം ഭൈരവ്യാ പീഠമർച്ചയേത് ഇഛാജ്ഞാനക്രിയാ പശ്ചാത് കാമിനീ കാമദായിനീ

ശ്ലോ 35.രതീ രതിപ്രിയാ നന്ദാ നവമീസ്യാന്മനോ ന്മനീ വരദാഭയധാരിണ്യഃ സംപ്രോക്താ നവശക്തയഃ

പീഠത്തിൽ ഭൈരവിയുടെ ഇഛാദിശക്തികളെ അർച്ചിക്കുന്നു.ഇഛ,ജ്ഞാന,ക്രിയ,കാമിനി,കാമദാ യിനി, രതി,രതിപ്രിയ, നന്ദ, മനോന്മനി. ഇവരാ ണ് വരദാഭയധാരിണികളായ നവശക്തികൾ. പത്മം

പൂജാമന്ത്രമാണ്. നവശക്തികളുടെ പൂജ പത്മകർണ്ണികയിലെ നവയോനികളിലാണ്. നവ ശക്തികളുടെ ഉദ്ധാരപ്രകാരം- ഇഛാപ്രകാരമുള്ള അളവിൽ വൃത്തം വരക്കുന്നു.പ്രാഗ്സൂത്രത്തെ നാലായി വിഭജിക്കുന്നു.അതിലൊരുഭാഗം (നാലി ലൊന്ന്)ഉദ്ധരിച്ച് ത്യജിച്ച് രണ്ടാംഭാഗം തൊട്ട് മൂന്നാം ഭാഗാവസാനം വരെയുള്ള ഭാഗം എടു ക്കുക. ഇതിന്റെ താഴത്തെ അഗ്രത്തിൽ അസ്ത്രം ചെയ്ത്,അവയുടെ ഉഭയസന്ധി ഭേദിക്കുന്നു. ആദ്യഭാഗം തൊട്ട് മുകളിലേക്ക് തൃതീയാന്തപര്യ ന്തം 3 അസ്ത്രം ചെയ്യുക.ഇപ്രകാരം നവയോനീ മണ്ഡലം. ഈ കർണ്ണികക്ക് ചുറ്റും പത്മദളവൃ ത്തങ്ങൾ. ഭൂഗൃഹം(ഭൂപുരം)മുതലായവ. വഹ്നി പുരത്തിന് രണ്ടാമത്തേതിൽ തുടങ്ങി,ഇന്ദ്രയോനി മദ്ധ്യത്തിൽ വഹ്നി,വരുണ,ഈശസമാശ്രയമായി, സംബന്ധിച്ച് അസ്ത്രങ്ങൾ.

ശ്ലോ 36. വാഗ്ഭവം ലോഹിതോരായൈ ശ്രീകണ്ഠഃലോഹിതോനലഃദീർഘവാൻ യൈ പരമപശ്ചാദപരായൈ ഹസൌഃ പുനഃ

ശ്ലോ 37. സദാശിവമഹാപ്രേതം ഡേന്തം പത്മാസനം നമഃ അനേന മനുനാ ദധ്യാദാസനം ശ്രീഗുരുക്രമം

പീഠമന്ത്രം- വാഗ്ഭവം ബാലാദ്യബീജം. ലോഹിതം പ ബകാരത്തിന്റെ ആദ്യം വരുന്ന അക്ഷരം. രായൈ സ്വരൂപം. ശ്രീകണ്ഠ അകാരം.അനലൻ ര.ദീർഘവാനാകുമ്പോൾ രാ. യൈ പരാ എന്ന് സ്വരൂപം. അപരായൈ എന്നും സ്വരൂപം.സന്ധി ചേർത്ത് പരാപരായൈ .ഹസൌ പിണ്ഡം. സദാ ശിവമഹാപ്രേതാന്തം. സ്വരൂപം ഡേന്തം. ചതു ർത്ഥകവചനാന്തം. പഞ്ചാസനം പത്മാസനായ.

ശ്ലോ 38.പ്രാങ്മദ്ധ്യയോരന്തകാലേ പൂജയേത് കൽപ്പയേത് പുനഃ പഞ്ചഭിർപ്രണവൈർ മൂർത്തിം തസ്യാമാവാഹ്യ ദേവതാം.

ശ്രീഗുരുക്രമം മൂന്നുവിധം. സിദ്ധൌഘം മദ്ധ്യം. ദിവ്യൌഘം ആദ്യം.മാനവൌഘം അന്ത്യം.പ്രാങ് മദ്ധ്യമങ്ങളുടെ അന്തരാളത്തിലാണ് പ്രണവമൂർത്തി(പഞ്ചപ്രണവ)യായി ആവാഹ്യദേവതമാരായി ശ്രീഗുരുക്രമപൂജ ചെയ്യുന്നത്. ദിവ്യൌഘം പരപ്രകാശാനന്ദ, പരമേശാനന്ദ,പരമശിവാനന്ദ, കാമേശ്വരാനന്ദ, മോക്ഷാനന്ദ,കാമാനന്ദ, അമൃതാനന്ദ.സിദ്ധൌഘം ഈശാന,തത്പുരുശ,അഘോര, വാമദേവ, സദാനന്ദ(സദാശിവ)..മാനവൌഘം സ്വസ്വഗുരുസമ്പ്രദായപ്രകാരം ധ്യാനിക്കണം. പീഠത്തിന്റെ വടക്കുഭാഗത്ത് ഗുരുപംക്തിപൂജ.ഇത് പ്രാങ്മദ്ധ്യയോന്യന്തരാള എന്ന സാമാന്യവിധിക്ക് അപവാദമല്ല എന്ന് ചിത്രത്തിൽനിന്ന് കാണുക.



(ശ്രീവിദ്യാപ്രസ്ഥാനത്രയം കേരള ബുക്ക് നോക്കുക)

ശ്ലോ 39 പൂജയേദാഗമോക്തേനവിധാനേന സമാഹിതഃ താരം വാക്ശക്തിഃ കമലാഃ ഹസസ്വഫ്രേംഹസൌഃ സ്മൃതാഃ

ശ്ലോ 40. വാമകോണേ ജപേദ്ദേവ്യാ രതിരിന്ദുസമപ്രഭാം നതിം പാശധരാം സൌമ്യാം മദവിഭ്രമവിഹ്വലാം

ശ്ലോ 41. പ്രീതിം ദക്ഷിണകോണസ്ഥാം തപ്തകാഞ്ചനസന്നിഭാം അങ്കുശം പ്രണ തിം ദോർഭ്യാം ധാരയന്തീം സമർച്ചയേത്

ശ്ലോ 42. അഗ്രേ മനോഭാവം രക്താം രക്തപുഷ്പാധ്യലംകൃതാം ഇക്ഷു കാർമ്മുകപുഷ്പേഷൂൻ ധാരയന്തീം ശുചിസ്മിതാം

ആഗമോക്തവിധാനത്തിൽ സമാഹിതചിത്തനായിധ്യാനം.പ്രണവം,വാക്ക്,ശക്തി,കമല, ഹസ സ്വ ഫ്രേം ഹസൌ എന്ന് സ്മരിക്കപ്പെടുന്നു. ഇടത്തേ കോണിൽ ഇന്ദുസമപ്രഭയായി അൽപ്പം കുനിഞ്ഞവളായി, പാശം ധരിച്ച് സൌമ്യയായി മദവിഭ്രമവിഹ്വലയായി, രതിയെ ജപിക്കുന്നു. ദക്ഷിണകോണിൽ ചുട്ടെടുത്ത സ്വർണ്ണനിറത്തിൽ അങ്കുശം ധരിച്ചവളായി, പ്രീതിയെ ധ്യാനിക്കുക.അഗ്രത്തിൽ ചുവന്ന നിരമുള്ള മനോഭവ. കരിമ്പുവില്ലും പുഷ്പശരങ്ങളും ധരിച്ച് ശുചി

സ്ഥിതയായി ധ്യാനിക്കുക. ഉത്തരഷഡ്ക പ്രോക്തമായ ആഗമോക്തിപ്രകാരം ധ്യാനം. ആഗമമെന്നാലെന്ത്. ആഗതംശിവവക്ത്രേതാക്തു ഗതം തു ഗിരിജാമുഖേ മതം തു വാസുദേവസ്യ തസ്മദാഗമ ഉച്യതേ.ശിവമുഖത്തുനിന്ന് വന്ന് ഗിരിജാമുഖത്തിലേക്ക് പ്രവഹിച്ച ഉപദേശരൂപമായ വാസുദേവമതമാണ് ആഗമം. സമാഹിതചിത്തനായി ശാന്തചിത്തനായി. പഞ്ചപ്രണവത്തോടുകൂടി.

ധ്യാനിക്കണം വാക്ക് വാഗ്ഭവം ശക്തി മായാബീജം . കമലാ ശ്രീബീജം. ബാക്കി (ഹസ)പിണ്ഡദ്വയം. രതിപ്രീതികളുടെ ധ്യാനത്തിൽ ഒരു ഹസ്തത്തിൽ അസ്ത്രവും മറ്റേതിൽ നമസ്കാരവും.

ശ്ലോ 43. അംഗാന്യഭ്യർച്ചയേത് പശ്ചാത് യഥാപൂർവ്വം വിധാനവിത് ദിക്ഷ്വഗ്രേ ച നിജൈർമന്ത്രൈർ പൂജയേദ്ബാണദേവതാഃ.

യഥാപൂർവ്വം അംഗങ്ങളെ ആരാധിക്കുന്നു .ആഗ്നേയാദികളായി,കേസരങ്ങളിൽ മദ്ധ്യ യോന്യന്തരമായ 4 ദിക്കുകളിലെന്നാണ് യഥാപൂർവ്വമെന്നതിന് അർത്ഥം.വിധാനവിത്ത് മദ്ധ്യയോനിയുടെ ബാഹ്യദേശത്ത്

ദിക്കുകളുടെ അഗ്രങ്ങളിലായി, അതാതു ദേവതാമന്ത്രത്തോടെ ബാണദേവതകളെ പൂജിക്കുന്നു.

ശ്ലോ 44 ഹസ്താബ്ജൈർ ധൃതപുഷ്പേ ഷു പ്രണാമാ ഭൂതസപ്രഭാഃഅഷ്ടയോനി ഷ്വഷ്ടശക്തിഃപൂജയേദ് സുഭഗാദികഃ

കരകമലങ്ങളിൽ പുഷ്പവും നമസ്കാര വും (പ്രണാമം) ധരിച്ച് പഞ്ചഭൂതസമ പ്രഭരായി അഷ്ടയോനികളിൽ സുഭഗാദി അഷ്ടശക്തീപൂജ.സവ്യഹസ്തത്തിൽ ബാണം, മറ്റേ ഹസ്തത്തിൽ നമസ്കാരം. ദ്രാവിണി മുതൽ പറഞ്ഞ എല്ലാവരും സർവ്വാഭരണശോഭിതകളും ഒരു കയ്യിൽ ബാണവും മറുകയ്യിൽ നമസ്കാരമുദ്ര യുള്ളവരുമാണ്. ഭൂമി മുതലായ പഞ്ച ഭൂതനിറമുള്ളവരാമ് ഭൂതസപ്രഭർ.

ശ്ലോ 45 മാതരോ ഭൈരവാങ്കസ്ഥാ മദവിഭ്രമവിഹവലാഃ അഷ്ടപത്രേഷു സംപൂജ്യാ യഥാവത് കുസുമാദിഭിഃ

ശ്ലോ 46.ലോകപാലാംസ്തതോ ദിക്ഷു തേഷാമസ്ത്രാണി തദ്ബഹിഃപൂർവ്വജന്മ കൃതൈഃപുണ്യൈർജ്ഞാതൈവനാം പരദേവതാം.

ശ്ലോ 47യോ ഭജേദുക്തമാർഗ്ഗേണ സഭവേത് സംപദാം പദം ഏവം സിദ്ധമനുർമന്ത്രീ സാധയേദിഷ്ടമാത്മനഃ

ശ്ലോ 48.ജൂഹൂയാദരുണാംബോജൈരദോഷൈർ മധുരാപ്ലുതൈഃ ലക്ഷസംഖ്യം തദർദ്ധം വാ പ്രത്യഹം ഭോജയേദ് ദ്വിജാൻ

ശ്ലോ 49.വനിതായുവതീരമ്യാഃപൂജയേദ് ദേവതാധിയാഹോമാന്തേ ധനുവാനാദ്യൈ സ്തോഷയേത് ഗുരുമാത്മനഃ

ഇപ്രകാരം ചെയ്യുന്നവർക്ക് ഈ പ്രപ ഞ്ചം രമ്യമായ രമാഭവനം (ശ്രീപുരം, ശ്രീഭവനം) തന്നെയായി ഭവിക്കുന്നു.ചുവ ന്ന ഉൽപ്പലം,ത്രിമധുരം ഇവകൊണ്ടോ, കരവീരപുഷ്പം,പാൽപ്പായസം,നെയ്യ് ഇവകൊണ്ടോ ചെയ്താൽ വിശ്വം വശത്താകും പലാശപുഷ്പം കൊണ്ട്, വാഗ്സിദ്ധി. കർപ്പൂരം,അഗുരു,ഗുഗ്ഗുലു ചേർന്ന് ഹോമിച്ചാൽ ദിവ്യജ്ഞാനമുള്ള കവിയാവും.

രമാഭവനത്തിന്റെ ധ്യാനവിശേഷം- മാതുലിംഗം,പാത്രം,ലിപി,പങ്കജം ധരിച്ച ശോഭിക്കുന്ന കരകമലങ്ങളോടെ ശിവയെ ചിന്തിക്കുക.ഇത് പൌഷ്ടികക്രിയക്കുള്ളതാണ്.വിശ്വം വശം നയേത് എന്നതിന്റെ

ധ്യാനവിശേഷം-
പാശാങ്കുശോദ്ധൃതകരാമരുണാം
പ്രസന്നാം മാണിക്യവജ്രഹരിതൈരപി
ഭൂഷിതാംഗീം മൂർത്തിം വിചിന്ത്യ
വിദധീതപുരോക്തമാർഗ്ഗാ ദൃശ്യക്രിയാം
ച നയനാഞ്ജകനാനി മന്ത്രീ.

ഭവേത് കവി .അതിനുള്ള സംവിത്ശാ
സ്ത്രധ്യാനം-സാരസ്വതമയിയായ മൂർത്തി
യെ ആദിമൂർത്തിയോടുകൂടി ധ്യാനിക്കു
ക. വാക്പതിയാവും. പാലും അമൃത
ഖണ്ഡവും (ഗുഡൂചി)ഹോമിച്ചാൽ
സർവ്വാപമൃത്യുജയം. ദൂർവ്വ പാലോടുകൂ ടി
മൂന്നുദിനം ഹോമിച്ചാൽ ആയുസ്സ്.
ഇതിനുള്ള ധ്യാനവിശേഷം ഗൌതമൻ
പറഞ്ഞിട്ടുണ്ട്. ശാന്തികകർമ്മങ്ങൾക്ക്
വരദമുദ്ര,അഭയമുദ്ര, സുധാകുംഭം,
പുസ്തകം ധരിച്ചവളായി വെളുത്ത വസ്ത്രം
ധരിച്ചവളായി ദേവീധ്യാനം ചെയ്യുക.

ശ്ലോ 54. ഗിരികർണ്ണീഭവൈഃപുഷ്പൈർ
ബ്രഹ്മണാൻ വശയേദ് ഘൃതാൻ
കൽഹാരൈഃപാർത്ഥിവാൻപുഷ്പൈസ്ത
ദ്വധൂഃകർണ്ണികാരജൈഃ

ശ്ലോ 55.മല്ലികാകുസുമൈർഹുതാ രാജ
പുത്രാൻ വശം നയേത് കോരണ്ഡകുസു

മൈർവശ്യാൻവൃഷലൈഃപാടലോദ്ഭ
വൈഃ

ശ്ലോ 56.അനുലോമവിലോമാന്തഃസ്ഥിത
സാദ്ധ്യാഹ്വയാന്വിതം  മന്ത്രമുച്ചാര്യ
ജൂഹൂയാൻ മന്ത്രീ മധുരലോലിതൈഃ

ശ്ലോ 57.സർഷപൈഃകടുസമ്മിശ്രൈർ
വശയേത് പാർത്ഥിവാൻ ക്ഷണാത്
അനേനൈവ വിധാനേന തത്പത്നീ
തത്സുതാനപി .

ശ്ലോ  58 ജാതീ ബില്വഫലൈഃപുഷ്പൈർ
മധുരത്രയലോലിതൈഃനരനാരീനരപതീ
ൻ ഹോമതോ വശയേത് ധ്രുവം.

ശ്ലോ.59.മാലതീവകുലോദ്ഭൂതൈഃപു
ഷ്പൈശ്ചന്ദനലോലിതൈഃജൂഹൂയാത്
കവിതാം മന്ത്രീ ലഭതേ വത്സരാന്തരേ

ശ്ലോ 60 മധുരത്രയസംയുക്തൈഃ ഫലൈ
ർബില്വസമുദ്ഭവൈഃജൂയഹൂയാദ്വശയേ
ലോകം ശ്രിയമാപ്നോതി വാഞ്ഛിതം.

ശ്ലോ 61.പാടലൈഃകുമുദൈഃകുന്ദൈരുത്പ
ലൈർനാഗചമ്പകൈഃനന്ദ്യാർവർത്തൈ
വികസിതൈഃകൃതമാലൈർജുഹോതിയഃ

ശ്ലോ 62. ജായതേ വത്സരാദർവ്വാക്
ശ്രിയാവിജിതപാർത്ഥിവഃസാജ്യമന്നം
പ്രജൂഹൂയാത് ഭവേദന്നസമൃദ്ധിഭാക്

ശ്ലോ 63.കസ്തൂരികുങ്കുമോപേതം കർപ്പൂ രം ജൂഹൂയാദ്യശി കന്ദർപ്പാദധികം സദ്യഃ സൌന്ദര്യമധിഗച്ഛതി.

ശ്ലോ 64.ലാജാത് പ്രജൂഹുയാൻ മന്ത്രീ ദധിക്ഷീരമധുപ്ലുതാൻ വിജിത്യരോഗാനഖിലാൻ സജീവേശ്ചരതാം ശതം.

ശ്ലോ 65.പാദദ്വയം മലയജം പാദം കുങ്കുമകേസരം പാദം ഗോരോചനായാ ശ്ച താനിപിഷ്ട്വാ ഹിമാംഭസാ

ശ്ലോ 66.വിദധ്യാത്തിലകം ഭൂയോയാൻ പശ്യേദ് യൈർവിലോക്യതേ യാൻ സ്പൃശേത് സ്പൃശ്യതേയൈർ വശ്യാഃസ്യുസ്തസ്യരോചിരാത്

ഗിരികർണ്ണീ(അപരാജിത)പുഷ്പവും നെയ്യും ബ്രാഹ്മണരെ വശീകരിക്കും. കൽഹാരം രാജാക്കന്മാരെയും കൊന്നപ്പൂ വ് രാജപത്നിമാരെയും വശീകരിക്കും. മല്ലികപ്പൂ രാജപുത്രന്മാരെ, കോരണ്ഡസു മം വൈശ്യരെ,പാടലപുഷ്പം വൃഷളന്മാരെ. അനുലോമവിലോമാന്തമായി, സാദ്ധ്യ നാമത്തോടെ മന്ത്രമുച്ചരിച്ച് ത്രിമധുര ത്തോടെ ഹോമിക്കണം.കടുകും ഉപ്പും ചേർത്ത് ഹോമിച്ചാൽ രാജാക്കന്മാരെ ക്ഷണത്തിൽ
വശീകരിക്കാം.അതുകൊണ്ട്

രാജപത്നിമാരും രാജപുത്രന്മാരും വശീകൃതരാവും.ജാതി,ബില്വഫലം,പുക ഷ്ഠം, ത്രിമധുരം ഇവകൊണ്ട് നര,നാ രീ,നരപതികളെല്ലാം വശത്താവും.മാലതി യും ഇലഞ്ഞിപ്പൂവും ചന്ദനച്ചാറിൽ മുക്കിഹോമിച്ചാൽ ഒരു വർഷം കൊണ്ട് കവിത്വസിദ്ധി. ത്രിമധുരവും ബില്വഫല വും ആശിച്ച ശ്രീ തരും.ലോകം മുഴുവ നും വശീകരിക്കപ്പെടും.പാടലം കുമുദം കുന്ദം ഉൽപ്പലം നാഗചമ്പകം നന്ദ്യാവ ർത്തം,കതമാല(രാജവൃക്ഷം) ഹോമിച്ചാ ൽഒരു വർഷത്തിനകം ശ്രീ, പാർത്ഥിവജ യം. ആദ്യവും അന്നവും അന്നസമൃദ്ധി തരും.കസ്തൂരി,കുങ്കുമം ,കർപ്പൂരം കാമ ദേവനേക്കാളും സൌന്ദര്യം ലഭിക്കും. ലാജം,തൈർ,തേൻ,പാല് സർവ്വരോഗവും നശിച്ച് 100 ശരൽക്കാലം ജീവിച്ചിരിക്കും. രണ്ട് പാദം ചന്ദനം ഒരു പാദം കുങ്കുമ കേസരം ഒരു പാദം ഗോരോചനം (അനു പാതം ½: ¼ : ¼)) ഹിമാംഭസ്സിൽ(നീഹാര ജലം) ചാലിച്ച് തൊട്ടവനെ കണ്ടവരും തൊട്ടവരുമെല്ലാം വശീകരിക്കപ്പെടും.

ശ്ലോ 67കർപ്പൂരകപിചോരാണി
സമഭാഗാനി കല്പ്പയേത് ചതുർഭാഗാ
ജടാമാംസീ താവതീ രോചനാ മതാ

ശ്ലോ 68 കുങ്കുമം സപ്തഭാഗം സ്യാത്
ദിഗ്ഭാഗം ചന്ദനം മതം അഗുരുർ
നവഭാഗസ്യാദിതി ഭാഗക്രമേണ ച

ശ്ലോ 69.ഹിമാദ്ഭിഃകന്യയാപിഷ്ടമേതത്
സർവ്വം സുസാധിതം ആദായതിലകം
ഫാലേ കുര്യാദ് ഭൂമീപതീൻ നരാൻ.

ശ്ലോ 70.വനിതാം മദഗർവ്വാഢ്യാം മദോന്മ
ത്താൻ മതംഗജാൻസിംഹവ്യാഘ്രാൻ
മഹാസർപ്പാൻ ഭൂതവേതാലരാക്ഷസാൻ

കർപ്പൂരം, കപി(രക്തചന്ദനം),ചോരം
(കർച്ചൂരം) സമഭാഗം എടുത്ത് , നാലി
ലൊന്ന് ജടാമാംസി,അത്രതന്നെ ഗോരോച
കം 7 ഭാഗം കുങ്കമം, 10 ഭാഗം ചന്ദനം 9
ഭാഗം അഗരു എടുത്ത്മുമ്പുപറഞ്ഞ
പോലെ നീഹാരജലത്തിൽ ചാലിക്കുക.
കൃഷ്ണചതുർദ്ദശിനാളില് ശ്മശാനത്തി
ൽവെച്ച് കന്യകയെക്കൊണ്ട് ചാലിപ്പിച്ച്
ആ കുറിക്കൂട്ട് തിലകമായി നെറ്റിയില
ണിഞ്ഞാൽ ഭൂപതി ആവും. സുന്ദരിയാല്
സുന്ദരിക്കായി (ത്രിപുരസുന്ദരി) അരക്ക
പ്പെട്ടത്. ഈ തിലകം തൊട്ടവനെ മദഗ
ർവ്വാഢ്യകളായ വനിതകളും മദോന്മത്ത
രായ ആനകളും സിംഹവ്യാഘ്രാദികളും
മഹാർപ്പങ്ങളും ഭൂതവേതാലരാക്ഷസരും

ദർശനമാത്രയിൽതന്നെ അനുസരിക്കും, വശംവദരാകും.

ശ്ലോ 71.മദ്ധ്യാദ്യം നവയോനിഷു പ്രവിലിഖേദ് ബീജാനി വർണ്ണാംസ്ത്രിശോ ഗായത്ര്യാഃപുനരഷ്ടപത്രവിവരേഷ്വാലിഖ്യ ലിപ്യാവൃത്തം ഭൂബിംബം വിതയേന മന്മഥയുജാ കോണേഷു സംവേഷ്ടിതം യന്ത്രം ത്രൈപുരമീരിതം ത്രിഭുവന പ്രക്ഷോഭകം ശ്രീപദം

ശ്ലോ 72.അസ്മിൻ യന്ത്രേ സമാ വാഹ്യ സമ്യക് സംപൂജ്യ ദേവതാം ഹോമേന കൃതസംപാദം ലാക്ഷാലോഹത്രയാവൃതം

ശ്ലോ 73 വിധൃതം ബാഹുനാ യന്ത്രം യുദ്ധേഷു വിജയാവഹം വാദേ വാഗ്മി ജയം കുര്യാത് കവിത്വം പുഷ്കലം ദിശേത്.ആയുരാരോഗ്യമിത്രാണി പുത്രാൻ പൌത്രാൻ വിവർദ്ധയേത്.

പ്രദക്ഷിണമായി 3 ആവർത്തി  നവയോനികളിൽ മദ്ധ്യാദ്യമായി,3 വർണ്ണബീജം എഴുതുക.ത്രിപുരാഗായത്രിയാൽഅഷ്ടപത്രവിവരങ്ങളിൽ മാതൃകാലിപികൾ എഴുതുക.വൃത്തം ഭൂബിംബദ്വിതയമായി പരസ്പരവ്യതിഭിന്നമായി,മന്മഥബീജത്തോടെ (ഭൈരവി) കോണങ്ങളിൽ സംവേഷ്ടിതമായി എഴുതുക.ഈ യന്ത്രം ത്രൈപുരമെന്ന

ശ്രീപദമാണ്. ത്രിഭുവനപ്രക്ഷോഭകമാണ്. ഈ യന്ത്രത്തിൽ ദേവതയെ ആവാഹിച്ച് സമ്യക്കായി ആരാധിക്കുക.ലാക്ഷ മൂന്നു ലോഹത്താൽ ആവൃതമാക്കി,ഹോമിച്ച് സംപാതം ചെയ്യുക.ആ തകിട് കയ്യിൽ കെട്ടിയാൽ യുദ്ധജയം വാദത്തിൽ വാഗ്മിജയം, പുഷ്കലമായ കവിത്വം, ആയുരാരോഗ്യം, മിത്രപുത്രപൌത്രാദി കളുടെ വർദ്ധനവ്.

ശ്ലോ 74കാമം ഷഡ്കോണമദ്ധ്യേ ലിഖതു പുനരിമം ഷഡ്സുകോണേഷു പശ്ചാദ് പത്രേഷുദ്വഷ്ടസംഖ്യേഷ്വമുമഥ പുരതോ വ്യോമബീജേനവീതം ക്ഷൌണീ ബിംബാന്തരസ്ഥം ഭുജദലലിഖിതം രോചനാകുങ്കുമാഭ്യാം പ്രോക്തം സൌഭാഗ്യസമ്പന്നിരുപമകവിതാകീർത്തി ദം യന്ത്രമേതദ്

യന്ത്രാന്തരം- കാമം ഷഡ്കോണമദ്ധ്യത്തി ൽ എഴുതുക. (കാമം ഭൈരവീമദ്ധ്യബീ ജം).കാമം 6 കോണിലും എഴുതണം. 16 സംഖ്യയിൽ ഇപ്രകാരം എഴുതി,മുമ്പിൽ വ്യോമബീജത്തോടെ(ഹം)ഭൂബിംബത്തി ന്റെ
ഉൾഭാഗത്ത്,ഭൂർജ്ജദലപത്രത്തിൽ,ഗോരോ ചനകുങ്കുമാദികളാലെഴുതി,നിക്ഷേപിക്കു

ക സൌഭാഗ്യം,സമ്പത്ത് നിരുപമമായ കവി ത കീർത്തി ഇവ വർദ്ധിക്കുന്നു.

ശ്ലോ 75 വഹ്നേർഗേഹയുഗാന്തരസ്ഥമദനേ മായാം
ലിഖേദ്വാഗ്ഭവംഷഡ്കോണേഷ്വഥ സന്ധിഷു
പ്രവിലിഖേദംഗാരമാവേഷ്ടയേത്
സ്ത്രീബീജേന സമീരിതം ത്രിഭുവന
പ്രക്ഷോഭകം ത്രൈപുരം യന്ത്രം പഞ്ച
മനോഭവാത്മകമിദം സൌന്ദര്യസമ്പത്കരം.

വഹ്നിയിൽ ഗൃഹയുഗാന്തരസ്ഥമായി മദ നത്തിൽ മായ എഴുതി,വാഗ്ഭവം 6 കോ ണങ്ങളുടെ
സന്ധിയിലെഴുതി,അംഗാരത്താ ൽ
വേഷ്ടനം ചെയ്യുക.സ്ത്രീബീജത്താൽ (സ്ത്രീബീജം മാത്രം ഏകം)ഉള്ള ഈ യ ന്ത്രം ത്രിഭുവനക്ഷോഭകരമായ ത്രൈപുര മാണ്,പഞ്ചമനോഭവാത്മകമാണ്,സൌന്ദ ര്യസമ്പത്കരമാണ്. പഞ്ചമനോഭവം പഞ്ചകാ മം.പഞ്ചകാമബീജമന്ത്രം- ക ജലം.അതി ന്റെ ബീജം വ.അതിന്റെ പഞ്ചമം ഹ. ശുചി രേഫം. നയനാന്തം ഈ.അതിനാൽ മായാബീജം. വാമദൃക് ഈ.പവന യ. യകാരത്തിൽനിന്ന് ഗുണം (മൂന്നാമത്തെ) ല. അതോടുചേർന്നത് കര.കകാരത്താൽ

കാമബീജം. രവിസ്വരം ദ്വാദശസ്വരം ഐ. ഹരിഹരയോ  ല. വിഷ്ണു അ.അതിന്റെ ഷഷ്ഠം ഊ. അതിന്റെ വനം ഊകാരത്താ ൽ ബ്ലൂ.തരസ്വരൂപം ഉ. ഉ:പരോയോടു ചേർന്ന് . ഈ ഭൃഗു. സ സ്ത്രീ. എല്ലാ ത്തിലുംഅർദ്ധചന്ദ്രൻ(അനുസ്വാരം)വേ ണം.

ശ്ലോ 76അധരോ ബിന്ദുമാനാദ്യോ ബ്രഹ്മേ ന്ദ്രസ്ഥഃശശിയുതഃദ്വിതീയം ഭൃഗുസർഗ്ഗാ ഢ്യോ മനുസ്താർത്തീയമീരിതം.

ശ്ലോ 77. ഏഷാ ബാലേതി വിഖ്യാതാ ത്രൈലോക്യവശകാരിണീ ജപപൂജാദികം സർവ്വമസ്യാഃ പൂർവ്വവദാചരേത്

ബാലാമന്ത്രം അധരോ ബിന്ദുമാൻഐം. ബ്രഹ്മ ക. ഇന്ദ്ര ല.ശശി ബിന്ദു.ഈ സ്വ രൂപം ക്ലീം.ഭൃഗു സ സർഗ്ഗം. വിസർഗ്ഗം സൌഃ ഐം ക്ലീം സൌഃ.അന്യത്ര സബി ന്ദുകമെന്ന് പറയുന്നു.സനത്കുമാരൻ എട്ടിന്റെ  മൂന്ന്,പതിനാലിനോടു ചേർന്ന് ദണ്ഡകുണ്ഡലമെന്ന് ദ്വിസാരസ്വതം. ബാല ത്രൈലോക്യവശകാരിണിയെന്ന് വിഖ്യാത യാണ്.. പൂർവ്വവത് സർവ്വം ആചരിക്കേ ണ്ടതുണ്ട്. ത്രിപുരാസാരം അസ്യ വിദ്യാ യാഃ ശാപ. ദേവിയാൽ ശപിക്കപ്പെട്ട വിദ്യ മുമ്പ്

പ്രാണഹീനമായിത്തീർന്നു. അതിൽ ശംഭുവാൽ ശക്തിബീജം നിഹിത മായി. അതിന്നുമുകളിൽ പൂർവ്വബീജം -അകുലം കുലോപരി, ശിവശക്തിബീജോ പരി പൂർവ്വബീജം-ഇപ്രകാരം താഴെയും മദ്ധ്യത്തിലുമായി ദഹനം നടന്ന് വളരെ ഊർജ്ജിതമായി (എനർജ്ജി) തീർന്നു. പൂർവ്വബീജമെന്നാൽ പ്രഥമബീജമായ വാഗ്ഭവം. മദ്ധ്യമെന്നാൽ കാമബീജം.തൃതീയ ശക്തിബീജം.(ശിവശക്തി).മന്ത്രോദ്ധാരത്തിന് ഓരോരോന്നോരോന്നിനും ജപധ്യാനവിധി വെവ്വേറെയുണ്ട്. ഒടുവിൽ സബിന്ദുബീജം മദ്ധ്യം ശക്തി അതിനെക്കുറിച്ച് അമുഷ്യ മന്ത്രത്തിനകത്ത്, സദണ്ഡവും ലകുലീശ പൂർവ്വവുമായ ബീജം . ശക്തി സാഖണ്ഡ ലകർണ്ണപൂർവ്വം ധ്വജത്തോടുകൂടി ത്രികം (3)മുഖാന്തത്തിലും.മദ്ധ്യമമന്ത്രത്തിന് നിത്യാമന്ത്രം പറയപ്പെട്ടിരിക്കുന്നു. നിത്യയായി ഭവിച്ച് ഇഷ്ടാർത്ഥസിദ്ധിക്കായി കാമബീജം ജപിക്കുക. പഞ്ചഹ്രസ്വങ്ങളാകുന്ന ആദ്യബീജങ്ങൾ മുഖപഞ്ചകത്തിൽ വിന്യസിക്കുക. ഷഡ്ദീർഘങ്ങൾ ഷഡ്അംഗമായി, അവയ്ക്ക് ഇഷ്ടകകളായ നിത്യകളെ ധ്യാനിക്കുക.മദിരാസമുദ്രത്തിൽ ചുവന്നതാമരയുടെ നടുവിൽ സുരൂപക

ളായി,കുങ്കുമനിറത്തിൽ മുടികെട്ടിയവരായി, ചതുർഭുജകളായി പാശാങ്കുശധരകളായി, ശിവയായി, ദക്ഷിണകരത്തിൽ ആസവം നിറച്ച കപാലവും വാമകരത്തിൽ അത് ഒഴിച്ചുകൊടുക്കുന്ന വിധവുമാണ് മഹാദേവീധ്യാനം.ആത്മാഭേദമായി ലക്ഷം ഉരു ജപം.. മധൂകപുഷ്പം കൊ ണ്ട് നിത്യക്ലിന്നാമാർഗ്ഗത്തിൽ പൂജ. മന്ത്രസിദ്ധിക്കും രാജ,രാജപത്നീവശീകരണത്തിനും  ഉപയോഗിക്കുന്നു.ആരുടെ നാമത്തോടെ നിത്യാവിദ്യ ജപിക്കുന്നുവോ, ആ വ്യക്തിയെവശീകരിച്ച് ആകർഷിക്കുന്നു.മാതൃകാദേവിമാരെ നിയുതം ജപം ചെയ്താൽ,ത്രൈലോക്യവും വശീകരിക്കപ്പെടും. ന്യാസം അംഗുലിയിൽ ചെയ്ത്, ബദ്ധാംഗുലിയിൽ ക്ഷോഭിണിയായ നാമപുഷ്ഷലയെ ബന്ധിച്ച്,നിത്യം ഉറങ്ങുന്ന സമയം ശയ്യയിൽ ആഗതയാവുന്നതായി സ്മരിച്ചാൽ ഇഷ്ടപ്പെട്ട സ്ത്രീയെ (ശ്രീവിദ്യയെ) ആകർഷിച്ച് സ്വപ്നത്തിൽ ദർശിക്കാം.

ശ്ലോ 78. മാന്മഥം ത്രിപുരാ ദേവി വിദ്മഹേ പദമീരയേത് ഉക്ത്വാ കാമേശ്വരീപദം പ്രവദേദ് ധീമഹി തതഃ

ശ്ലോ 79.തദന്തേ പ്രവദേത് ഭൂയസ്തന്നഃ ക്ലിന്നേ പ്രചോദയാത് ഗായത്ര്യേഷാ സമാക്ഖ്യാതാ ത്രൈപുരീ സർവ്വസിദ്ധിദാ

ശ്ലോ 80.സ്തുയാനയാ ത്വാം ത്രിപുരേ സ്തോഷ്യഭീഷ്ടഫലാപ്തയേ യഥാ പ്രജ ന്തിതാം ലക്ഷ്മീം മനുജാഃ സുരപൂജിതാഃ

ശ്ലോ 81.ബ്രഹ്മാദയഃസ്തുതിപദൈരപി സൂക്ഷ്മരൂപാം ജാനന്തി നൈവജഗദാദിമ നാദിമൂർത്തിം തസ്മാദ്വയാം കുചനതാം നവകുങ്കുമാഭാം സ്ഥൂലാംസ്തുമഃ സകല വാങ്മയമാതൃഭൂതാം.

78-79 ശ്ലോകങ്ങളിൽ സർവ്വസിദ്ധിദമായ ത്രിപുരാഗായത്രി ഉദ്ധരിക്കുന്നു. മന്മഥം ത്രിപുരാദേവി  വിദ്മഹേ പദമീരയേത് കാമേശ്വരീ ധീമഹി തന്നഃക്ലിന്നേ പ്രചോദ യാത്. ത്രിപുരാസ്തുതികൊണ്ട് ത്രിപുര യെ പ്രസാദിപ്പിച്ച് ഇഷ്ടഫലപ്രാപ്തി. സ്തുതിഃ- ദേവിയുടെ സ്ഥൂലവും സൂക്ഷ്മ വുമായ ധ്യാനമാണ്. സൂക്ഷ്മരൂപത്തിൽ ബ്രഹ്മാദികളും കൂടി സ്തുതിക്കുന്നവളും സുരമനുജരും പൂജിക്കുന്നവളും ആയ പരമപദവും അനാദിയും ജഗത്തിന്റെ ആദിയുമാണ്. സ്ഥൂലരൂപത്തിൽ സ്തനഭാ രത്താൽ കുനിഞ്ഞവളും നവകുങ്കുമനിറ

മുള്ളവളും ആണ്. സകലവാങ്മയത്തി
നും മാതൃഭൂതയാണ് ത്രിപുര.

ശ്ലോ82.സദ്യഃസമുദ്യത്സഹസ്രദിവാകരാ
ഭാം
വിദ്യാക്ഷസൂത്രവരദാഭയചിഹ്നഹസ്താം
നേത്രോത്പലൈസ്ത്രിഭിരലംകൃതപത്മവ
ക്ത്രാം ത്വാം താരഹാരരുചിരാം ത്രിപുരേ
ഭജാമഃ

ധ്യാനം- ആയിരം ഉദയസൂര്യന്മാരുടെ
പ്രഭയുള്ളവളും വിദ്യ,അക്ഷസൂത്രം,
വരദാഭയചിഹ്നം കൈകളിൽ ധരിച്ച വളും
മൂന്ന് നേത്രോൽപ്പലങ്ങളാൽ
അലംകൃതമായ പത്മവക്ത്രമുള്ളവളും
താരഹാരരുചിരയുമായ ത്രിപുരേ, ഞാൻ
നിന്നെ ഭജിക്കുന്നു.

ശ്ലോ 83.സിന്ദൂരപുഞ്ഛരുചിരം കുച
ഭാരനമ്രം ജന്മാന്തരേഷുകൃതപുണ്യഫ
ലൈകഗമ്യം അന്യോന്യഭേദകലഹാ കുല
മാനഭേദൈർജ്ജാനന്തി കിം ജഡധിയ
സ്തവരൂപമംബ

ശ്ലോ 84.സ്ഥൂലാം വദന്തി മുനയഃ ശ്രുതയോ
ഗൃണന്തി സൂക്ഷ്മാം വദന്തി
വചസാമധിവാസമന്യേ ത്വാം മൂലമാഹു
രപരേ ജഗതാം ഭവാനി മന്യാമഹേ
വയമപാരകൃപാംബുരാശിം

ശ്ലോ 85.ചന്ദ്രാവതംസകലിതാം ശരദിന്ദു
ശുഭ്രാം പഞ്ചാശദക്ഷരമയീം ഹൃദി
ഭാവയന്തി ത്വാം പുസ്തകം ജപവടീം
അമൃതാഢ്യകുംഭം വ്യാക്യാം ച
ഹസ്തകമലൈർ ദധതീം ത്രിനേത്രാം.

ശ്ലോ
86.ശംഭുസ്ത്വഃമിന്ദ്രതനയാകലിതാർദ്ധ
ഭാഗോവിഷ്ണുസ്ത്വമംബകമലാപരിബദ്ധ
ദേഹഃപത്മോത്ഭവസ്ത്വമസി വാഗധി
വാസഭൂമിസ്തേഷാം ത്രിയാശ്ച ത്രിപുരേ
ത്വമേവ

സിന്ദൂരശോഭയാൽ സുന്ദരവും കുചഭാ
രനമ്രവും ജന്മാന്തരത്തിൽ ചെയ്ത
പുണ്യഫലം ഒന്നുകൊണ്ടുമാത്രം ലഭിക്കു
ന്നതും,ഏതാണ് ജഡം ഏതാണ് ധീ(ചി ത്ത്)
എന്ന് അന്യോന്യഭേദത്താൽ കലഹാ
കുലമായ മാനഭേദം (അളവുവ്യത്യാസം)
കൊണ്ടുമാത്രം അറിയാവുന്നതും,ആയ
സ്ഥവരൂപവുമാണ് അമ്മയുടേത്. സ്ഥൂ ലം
മുനിമാർശ്രുതികൊണ്ടാണ് ഗ്രഹിക്കു
ന്നത്.എന്നാൽ ശ്രുതി സ്ഥൂലമല്ല.സൂക്ഷ്മ
മെന്ന് പറയുന്നത്,വാക്കിലാണ് അധിവ
സിക്കുന്നത്. ഒന്ന് നീയാകുന്ന മൂലം,
അപരം ജഗത്ത്. ഭവാനീ,അപരാകൃപാം
ബുരാശിയായ നിന്നെ ഞങ്ങൾ അറിയു

മാറാകട്ടെ. ചന്ദ്രക്കല ചൂടി ശരദിന്ദുശുഭ്ര യായി,51 അക്ഷരമയിയായ നിന്നെ ഞങ്ങ ൾ ഹൃദയത്തിൽ ഭാവിക്കുന്നു.പുസ്തകം ജപമാല അമൃതകുംഭം വ്യാഖ്യാനമുദ്ര ഇവ ധരിച്ച് ത്രിനയനയായ അവിടുത്തെ ഞങ്ങൾ ഹൃദയത്തിൽ ധരിക്കുന്നു.ശംഭു വിന്റെ അർദ്ധഭാഗം എടുത്തതിനാൽ അവിടുന്ന് ശംഭുതന്നെയാണ്.വിഷ്ണു കമലയുമായി ബദ്ധദേഹമെടുത്തവനാ കയാൽ അവിടുന്ന് വിഷ്ണുവുമാണ്. അവിടുന്ന് പഞ്ചോത്ഭവനാണ്. വാഗധി വാസഭൂമിയും ക്രിയകളും അവിടുന്നാണ് .ജഗത്തിൽ സർവ്വവും , ത്രിപുരേ, നീ മാത്രമാണ്.

ശ്ലോ 87. ആശ്രിത്യവാഗ്ഭവഭവാംശ്ചതുരഃ പരാദീൻഭാവാൻ പദേഷു വിഹിതാർത്ഥ മുദീരയന്തീം കണ്ഠാദിഭിശ്ചരണൈഃ പരദേവതാം താം സംവിന്മയീംഹൃദി കദാപി  ന വിസ്മരാമി

വാഗ്ഭവബീജത്തോട് രൂപസാമ്യത്താൽ ത്രികോണം മൂലാധാരമണ്ഡലം എന്ന് പറയുന്നു. രണ്ട് സമത്രികോണം ചെർന്ന ചതുരമാണ് മൂലാധാരം . ത്രികോണത്തി ൽനിന്ന് ഉത്ഭവിച്ചതാണ് ചതുരം. അതിൽ പര മുതലായവർ ഉൽപ്പന്നമാകുന്നു.

അപ്രകാരം മറ്റുള്ളവക്കും സ്ഥൂലരൂപം തന്നെ പറയപ്പെടുന്നു.മൂലാധാരം മുതലും കണ്ഠം മുതലും സർവ്വകരണങ്ങളിലും സർവ്വാംഗം ഉള്ള പരദേവതയായ നിന്നെ സംവിന്മയിയായി എന്റെ ഹൃദയത്തിൽ ഞാൻ സദാ സ്മരിക്കുന്നു.(ഒരിക്കലും വിസ്മരിക്കുന്നില്ല) വാഗ്ഭവമായി കുണ്ഡലിനിശക്തിയുടെ ഉൽപ്പത്തി,വ്യാപനം പറഞ്ഞിരിക്കുന്നു.ശക്തി കുണ്ഡലിനിയായി ഉണർന്ന് പ്രവഹിക്കുന്നത് ആ, ഈ,മാ സംജ്ഞകളോടെയാണെന്ന് പറഞ്ഞിരിക്കുന്നു.ഭൂതചതുഷ്ക്കത്തിൽനിന്ന് പര,പശ്യന്തി,മദ്ധ്യമ ,വൈഖരി രൂപഭാവത്തിൽ കുണ്ഡലിനി ഉയരുന്നു.പദങ്ങൾ സ്ഥാനങ്ങൾ. അവ മൂലാധാരം ,നാഭി ,കണ്ഠം, മുഖം,എന്ന് ക്രമത്തിൽ ഉയരുന്നു.കണ്ഠാദിയിൽനിന്ന് കരങ്ങളിൽ വിഹിതാർത്ഥം ആഗ്രഹാനുസാരം ഉയരുന്നു.

ശ്ലോ 88. ആകുഞ്ച്യവായുമവജിത്യ ച വൈരിഷഡ്ക്കമാലോക്യ നിശ്ചലധിയാ നിജനാസികാഗ്രം ധ്യായന്തി മൂർദ്ധ്നി കലിതേന്ദുകലാവതംസം തദ്രൂപമംബ കൃതിനസ്തരുണാർക്കബിംബം.

പ്രാണാപാനരൂപമായ വായുവിനേയും കാമക്രോധമദലോഭമദമാത്സര്യാദികളായ ആറു വൈരികളേയും ജയിച്ച്, നിശ്ചലധീയായി സ്വന്തം നാസികാഗ്രം നോക്കിയിരുന്ന് അവിടുത്തെ രൂപം ധ്യാനിക്കുന്നു. മൂർദ്ധാവിൽ ചന്ദ്രക്കല ചൂടിയ തരുണാർക്കബിംബസമമായ നിന്റെ രൂപം ഞാൻ ധ്യാനിക്കുന്നു.

ശ്ലോ 89.ത്വം പ്രാപ്യ മന്മഥരിപോർവ്വപുരർദ്ധഭാഗം സൃഷ്ടിം കരോഷിജഗതാമിതി വേദവാദഃസത്യം തദദ്രിതനയേ ജഗദേകമാതർണോചേദശേഷ ജഗദഃസ്ഥിതിരേവ നസ്യാദ്

നീ മന്മഥരുരവിന്റെ അർദ്ധഭാഗം പ്രാപി ച്ച് ജഗത്തിന്റെ സൃഷ്ടി നടത്തുന്നു എന്ന് വേദം വാദിക്കുന്നു. അദ്രിതനയേ, അത് സത്യമാണ്. അശേഷജഗത്തും നിന്നില്ത്തന്നെ സ്ഥിതിചെയ്യുന്നു അതിനാൽ വിപരീതതർക്കം വരുന്നേയില്ല. തർക്കത്തിന് അധിഷ്ഠാനാഭാവം എന്നത് ഭാവം.

ശ്ലോ 90.പൂജാം വിധായ കുസുമൈഃ സുരപാദപാനാം പീഠേ തവാംബ കനകാചലഗഹ്വരേഷു.ഗയാന്തിസിദ്ധവനിതാഃ സഹകിന്നരീഭിരാസ്വാദിതാസവരസാരുണനേത്രപത്മാ

ശ്ലോ 91. വിദ്യുദ്വിലാസവപുഷഃ ശ്രിയ
മാവഹന്തീം യാന്തീം സ്വവാസഭവനാ
ച്ഛിവരാജധാനീം സൌഷുമ്ണമാർഗ്ഗ
കമലാനിവികാശയന്തീം ദേവീം ഭജേ
ഹൃദി പരാഭൃതസിദ്ധഗാത്രീം

കനകാചലഗുഹയിലെ
അംബാപീഠത്തിൽ സിദ്ധവനിതകളും
കിന്നരികളും , കൽപ്പവൃക്ഷപ്പൂക്കളാൽ
ദേവിയെ ആരാധിക്കയും
ഗാനമാലപിക്കയും ചെയ്തു. സവര(ശബരം
മീൻ)സദൃശവും അരുണവുമായ
കണ്ണുകളാൽ അവരെ കടാക്ഷിച്ച് ദേവി
അവരുടെ പൂജയും ഗാനവും ആസ്വദിച്ചു.
അപ്രകാരം
വിദ്യുത്വിലാസവപുഷയായി(വിദ്യുല്ലത
പോലെ വൈദ്യുതകാന്തിയുള്ള ശരീരം)
ശ്രീയെ ആവാഹിച്ചുകൊണ്ട്, സ്വഭവന
മായ മൂലാധാരത്തിൽനിന്ന് ശിവരാജധാ
നിയായ സഹസ്രാരകമലത്തിലേക്ക്,
സുഷുമ്നാമാർഗ്ഗമായി പത്മങ്ങളെ ഭേദി ച്ച്
ഉയരുന്ന പരാമൃതസിക്തശരീരയായ
ദേവിയെ സ്വഹൃദയത്തിൽ ഞാൻ ഭജി
ക്കുന്നു.

ശ്ലോ 92. ആനന്ദജന്മഭവനം ഭവനം
ശ്രുതീനാം ചൈതന്യമാത്രതനുമംബ

സമാശ്രയാമി ബ്രഹ്മേശവിഷ്ണുഭിരഭിഷ്ടുത
പാദപത്മാം സൌഭാഗ്യജന്മവസതീം
ത്രിപുരേ യഥാവത്.

ആനന്ദജന്മഭവനം ശ്രുതികളുടെ ഭവനമാ
ണ്. ചൈതന്യമാത്രശരീരിണിയായ അ
മ്മേ, നിന്നെ സമാശ്രയിക്കുന്നു.ബ്രഹ്മാവും
ശിവനും വിഷ്ണുവും കൂടി നിന്റെ പാദ
പത്മത്തെ പൂജിക്കുന്നു.സൌഭാഗ്യങ്ങ
ൾക്കെല്ലാം ത്രിപുര ജന്മഗൃഹമാണ്.
പന്ത്രണ്ടുശ്ലോകങ്ങളാൽ ശ്രുതിഭവനം
ആനന്ദത്തിനും സൌഭാഗ്യത്തിനും ജന്മഗൃ
ഹമാണ്.

ശ്ലോ 93. ശബ്ദാർത്ഥഭാവിഭുവനം സൃജതീ
ന്ദുരൂപാ യാ തദ്വിഭർത്തി പുനരർക്ക
തനുഃസ്വശക്ത്യാ വഹ്ന്യാത്മികാ ഹരതി
തത്സകലം യുഗാന്തേ താം ശാരദാം മനസി
ജാതുന വിസ്മരാമി

ശബ്ദാർത്ഥബാവിഭുവനം ഇന്ദുരൂപമായി
സ്രവിക്കുന്നു.സൃഷ്ടിക്കുന്നു.അതുതന്നെ
സൂര്യരൂപമായി ഭരിക്കുന്നു.യുഗാന്ത്യത്തി
ൽ അഗ്നിയായി സകലം ഹരിക്കുന്നു.
അപ്രകാരമുള്ള ശ്രീശാരദേ, നിന്നെ ഒരു
കാലത്തും മനസ്സ് വിസ്മരിക്കുകയില്ല.

ശ്ലോ 94. നാരായണീതി നരകാർണ്ണവ
താരിണീതി ഗൌരീതി ഖേദശമനീതി

സരസ്വതീതി ജ്ഞാനപ്രദേതി നയനത്രയ ഭൂഷിതേതി ത്വാമദ്രിരാജതനയേ വിബുധാ വദന്തി.

വിബുധർ അദ്രിരാജതനയയായ നിന്നെ നാരായണി, നരകാർണ്ണവതാരിണി, ഗൌരി, ഖേദശമനി, സരസ്വതി, ജ്ഞാനപ്രദ, നയനത്രയഭൂഷിത എന്നെല്ലാം പലപേരുകളിൽ പറയുന്നു.ശബ്ദാർത്ഥഭാവത്തിൽ സത്ത് ആയ തത്  തന്നെ ശാരദ. ശാരം കർമ്മഫലം. കർമ്മഫലം തരുന്നവളും ഖണ്ഡിക്കുന്നവളും (വിഛേദിക്കുന്നവൾ) ശാരദതന്നെ. ചിച്ഛക്തിയാണ് ശാരദ.

ശ്ലോ 95. യേസ്തുവന്തി ജഗന്മാതഃ ശ്ലോകൈർദ്വാദശഭിഃക്രമാത്  ത്വാമനുപ്രാപ്യ വാക്സിദ്ധിം പ്രാപ്നുയുസ്തേ പരാം ഗതിം.

പന്ത്രണ്ട് ശ്ലോകങ്ങളാൽ ജഗന്മാതാവിനെ ആരു ക്രമപ്രകാരം സ്തുതിക്കുന്നുവോ, അവർ വാക്സിദ്ധി മാത്രമല്ല, പരാഗതി യും പ്രാപിക്കുന്നു. ആദ്യപദ്യദ്വയം മുഖബന്ധത്തിനുള്ളതും ബാക്കി സ്വരൂപഫലനിര്ദ്ദേശത്തിനുമാണ്. ദ്വാദശമെന്നാൽ കോശഭേദത്താൽ ദ്യുമണിമാല എന്ന പേരോടുകൂടിയ പ്രബന്ധം. ഭാമഹൻ അതിന്റെ ലക്ഷണം പറഞ്ഞിട്ടുണ്ട്.ദ്യുമണിമാലാ

സ്തുതി നിർമ്മിച്ചാൽ കീർത്തിയും സമൃദ്ധിയും ഫലം.

ശ്ലോ 96 വാങ്മായാകമലാസ്താരം നമോന്തേ ഭഗവത്യഥ ശ്രീമാതംഗീശ്വരീ വദേത് സർവ്വജനമനോഹരി

ശ്ലോ 97. സർവ്വാദിമുഖരാജ്യന്തേ സർവ്വാദിമുഖരഞ്ജിനീ സർവ്വരാജവശം പഞ്ചാത്കരിസർവ്വപദം വദേത്.

ശ്ലോ 98.സ്ത്രീപുരുഷവശം ബ്രഹ്മാ നേത്ര മഗ്ന്യാസനം പുനഃസർവ്വദുഷ്ടമൃഗവശങ്കരി സർവ്വഭൃഗുസ്ത്വവശങ്കരീ

ശ്ലോ 99. സർവ്വലോകമമുകം ശിവയുഗ്രവിഃ വശമാനയ ജായാഗ്നേരഷ്ടാശൌത്ര്യക്ഷരിം മനുഃ

രാജമാതംഗിനീമന്ത്രം ഉദ്ധരിക്കുന്നു. വാക് വാഗ്ഭവം. മായ ശക്തിബീജം. കമല ശ്രീബീജം. താരം പ്രണവം അവസാനം നമഃ. ഇപ്രകാരമുള്ള ശ്രീമാതംഗേശ്വരീഭഗവതി സർവ്വജനമനോഹരിയും സർവ്വാദിമുഖത്തിലും രാജിക്കുന്നവളും സർവ്വാദിമുഖങ്ങളേയും രഞ്ജിപ്പിക്കുന്നവളും സര്വ്വരാജവശങ്കരിയുമാണ്. ബ്രഹ്മാ ക. നേത്രം ഇ. അഗ്ന്യാസനം രി. ഭൃഗു സ. ത്വവ സ്വരൂപം. രവി മകാരം ശിവയുക് ഏ മേ

ഇത് സ്ത്രീപുരുഷവശങ്കരി. സർവ്വലോകവശങ്കരിയായ ശങ്കരി രാജമാതംഗിനിയുടെ ഋഷി ദക്ഷിണാമൂർത്തി. ഛന്ദസ്സ് ഗായത്രി. മായ ബീജം. സ്വാഹാ ശക്തി.

ശ്ലോ 100. ന്യാസേന്മന്ത്രീ തനൌ കുര്യാദ്വക്ഷ്യമാണാൻ യഥാക്രമം ശിരോ ലലാടേ ഭ്രൂമദ്ധ്യേ താലുകണ്ഠഗലോരസി.

ശ്ലോ 101. അനാഹതേ ഭുജദ്വന്ദേ ജഠരേ നാഭിമണ്ഡലേ സ്വാധിഷ്ഠാനേ ഗുഹ്യ ദേശേ പാദയോർ ദക്ഷിണാന്വയോഃ

ശ്ലോ 102. മൂലാധാരേ ഗുദേന്യസേത് പാദാന്യഷ്ടാദശക്രമാത് ഗുണൈകദ്വിചതുഃ ഷഡ്ഭിർ വസുഷട്പർവ്വതാഷ്ടഭിഃ

ശ്ലോ 103. ദശപംക്ത്യഷ്ടവേദാഗ്നി ചന്ദ്രയുഗ്മഗുണാക്ഷിഭിഃ പദക്ലുപ്തിരിയം പ്രോക്താ മന്ത്രവർണ്ണൈർ യഥാക്രമം

ശ്ലോ 104 രത്യാദ്യാ മൂലഹൃദയ ഭ്രൂമദ്ധ്യേഷു വിചക്ഷണഃ വാക്ശക്തി ലക്ഷ്മീ ബീജാദ്യാ മാതംഗ്യന്താഃപ്രവിന്യസേത്

സ്വശരീരത്തിൽ പറഞ്ഞ ക്രമത്തിൽ ന്യസിക്കുക. ശിരസ്സ് ലലാടം ഭ്രൂമദ്ധ്യം താലു കണ്ഠം ഗലം ഉരസ്സ് അനാഹതം ഭുജദ്വയം ജഠരം നാഭിമണ്ഡലം

സ്വാധിഷ്ഠാനം ഗുഹ്യദേശം പാദങ്ങൾ മൂലാധാരം ഗുദം- ഇപ്രകാരം പദക്ലൃപ്തിയോടെ മന്ത്രവർണ്ണം യഥാക്രമം വിന്യസിക്കുന്നു. രതി മുതലായവരെ മൂലാധാരം ഹൃദയം ഭ്രൂമദ്ധ്യം എന്നിവിടങ്ങളിൽ ധ്യാനിക്കുന്നു. വാഗ്, ശക്തി, ലക്ഷ്മി, ബീജാദി മാതംഗ്യന്തമായി വിന്യസിക്കുന്നു. രത്യാദി എന്നാൽ രതി,പ്രീതി, മനോഭവ ഇത്യാദി.  പ്രയോഗം- ഐം ഹ്രീം ശ്രീം രത്യൈ മാതംഗ്യൈ നമഃ ഇപ്രകാരം.

ശ്ലോ 105.ശിരോവദനഹൃദ്ഗുഹ്യ  പാദേഷു വിധിവൻ ന്യസേത് ഹൃല്ലേഖാം ഗഗനാം രക്താം ഭൂയോ മന്ത്രീ കരാലികാം.

ശ്ലോ 106 മഹോച്ഛുഷ്മാം സ്വനാമാദി വർണ്ണബീജപുരഃസരാഃമാതംഗ്യന്ത ഷഡംഗാനി തതഃ കുർവ്വീത സാധകഃ

ശ്ലോ 107. വർണ്ണൈർചതുർഭിർ വിംശത്യാ ഹൃത് ത്രയോദശഭിഃ ശിരഃ ശിഖാ,്ടാദശഭിഃ പ്രോക്താ വർത്മ താവദ്ഭിരക്ഷരൈഃ

ശ്ലോ 108. സ്യാത് ത്രയോദശഭിർനേത്രം ദ്വാഭ്യാമസ്ത്രം സമീരിതം വിഭക്തൈർമൂലമന്ത്രാർണ്ണൈർവാണന്യാസമഥാചരേത്

ശിരസ്സ് മുഖം ഹൃദയം ഗുഹ്യം പാദം എന്ന് വിധിപോലെ ന്യസിക്കുക. ഹൃല്ലേ ഖ ഷഡ്ഗന്യാസം ചെയ്യുക. 24 വർണ്ണം ഹൃദയത്തിൽ, 30 വർണ്ണം ശിരസ്സിൽ 18 വർണ്ണം ശിഖയിൽ - 72 വർണ്ണം കവ ചമായി അഭിരക്ഷിക്കുന്നു. 30 വർണ്ണം നേത്രമായി (15 വീതം രണ്ട്) അസ്ത്രമാ യി വിഭജിച്ച് മൂലമന്ത്രവർണ്ണത്താൽ ബാ ണന്യാസം ആചരിക്കുന്നു. വിധിവത് എന്നാൽ പഞ്ചമുഖത്തിൽ ന്യസിക്കണമെ ന്ന് അർത്ഥം. സ്വനാമത്തിന്റെ ആദിവർണ മാണ് ബീജം. അതോടുകൂടി അത് ആദ്യ മായി എന്ന പൂർവ്വോക്തബീജാപവാദം. സാധകന് ജ്ഞാനൈശ്വര്യയോഗം സൂചിത മാണ്.

ശ്ലോ 109 മൂർദ്ധപാദാസ്യഗുഹ്യേഷു ഹൃ ദാംബോജേ പ്രവിന്യസേത് ദ്രാവിണീം ക്ഷോഭിണീം ഭൂയോ ബർദ്ധിനീം മോഹി നീം പുനഃ

ശ്ലോ 110. ആകർഷിണീം സ്വനാമാദിബീ ജാദ്യാ ശുഭലക്ഷണാഃ മാതംഗ്യന്താംസ്ത തോ ന്യസ്യേൻ മന്മഥാൻ വദനാംസയോഃ

മൂർദ്ധാവ്, പാദം,ഗുഹ്യം, ഹൃദയം- ഇവിടെ ദ്രാവിണി ക്ഷോഭിണി ബദ്ധിനി മോഹിനി ആകർഷിണി മുതലായി സ്വ

നാമബീജാദ്യകളായി ശുഭലക്ഷണകളായി , അവസാനം മാതംഗി വരുന്നവിധം മന്മ ഥന്മാരെ (പഞ്ചമന്മഥർ) മുഖത്തിൽ ന്യസി ക്കുക.

ശ്ലോ 111. പാർശ്വകവ്യോർനാഭിദേശേ കടിപാർശ്വാംസികേ
പുനഃബീജത്രയാദികാ ന്മന്ത്രീ മന്മഥം മകരധ്വജം

ശ്ലോ 112. മദനം പുഷ്പധന്വാനം പഞ്ചമം കുസുമായുധം ഷഷ്ഠം കന്ദർപ്പനാമാനം മനോഭവരതിപ്രിയൌ

ശ്ലോ 113. മാതംഗ്യന്താസ്തനൌ ന്യസ്യോ സ്ഥാനേഷ്വേതേഷു മന്ത്രവിത്

ശ്ലോ 114.അനംഗമദനാ തദ്വദനംഗമദനാ തുരാ അനംഗമദനവേഗാ ഭൂയശ്ചാനംഗ സംഭവാ

ശ്ലോ 115. സപ്തന്യംനംഗഭുവനപാലിനീ സ്യാദഥഷ്ടമീ അനംഗശശിരേഖാന്യാ മാതംഗ്യന്താഃസമീരിതാ.

പാര്ശ്വങ്ങൾ,നാഭി, കടിപാർശ്വം തോളു കൾ, -ബീജത്രയാധികമായി
മകരധ്വജനായ മന്മഥനെ മദനം
പുഷ്പധനുസ്സ് പഞ്ചബാ ണായുധം
ഇവയോടെ , ആറാമത്തെ

കന്ദർപ്പനാമമുള്ളവനെ മനോഭവ, രതി എന്നീ പ്രിയമാരോടെ , മാതംഗ്യന്തമായി സ്വശരീരത്തിൽ അതാതു സ്ഥാനങ്ങളില് ന്യസിക്കുക.ആദ്യം അനംഗകുസുമ, ക്രമ ത്തില് അനംഗ മേഖല,അനംഗമദന, അനംഗമദനാതുര, അനംഗമദനവേഗ, അനംഗസംഭവ, എന്ന് ഏഴ് അനംഗഭുവ നപാലികമാർ. അഷ്ടമിയായി അനംഗശശി രേഖ.അവസാനം ഒമ്പതായി മാതംഗി. ഇപ്രകാരം മന്മഥന്യാസം ചെയ്യുന്നു. ഇട ത്തെ ചുമലിൽനിന്നാണ് ശരീരത്തിൽ മന്മ ഥന്യാസം.മന്ത്രബീജത്രയത്തോടെ ന്യാസം ചെയ്യണം.

ശ്ലോ 116.വിന്യസ്തവ്യാ സ്തനൌമൂലേധി ഷ്ഠാനേ മണിപൂരകേ ഹൃത്കണ്ഠാസ്യേ ഭ്രുവോർമദ്ധ്യേ മസ്തകേ മന്ത്രിണാ തതഃ

ശ്ലോ 117 .ആദ്യേ ലക്ഷ്മീ സരസ്വത്യൌ രതിഃപ്രീതിശ്ച കൃത്തികാ ശാന്തിഃപുഷ്ടി സ്തഥാ തുഷ്ടിർമാതംഗീലപദശേഖരാഃ

ശ്ലോ 118.മൂലമന്ത്രം പ്രവിന്യസ്യേന്നിജ മൂർദ്ധ്നി മന്ത്രവിത് ആധാരദേശേധിഷ്ഠാ നേ നാഭൌ പഞ്ചാദനാഹതേ

ശ്ലോ 119.കണ്ഠേ വക്ത്രേ ഭ്രുവോർമ ദ്ധ്യേ മസ്തകേ വിന്യസേത്ക്രമാത് ബ്രാ ഹ്മ്യാദ്യാ പൂർവ്വമുദ്ദിഷ്ടാ മാതംഗീപദ പശ്ചിമാ

സ്ഥാനം- സ്തനമൂലം, അധിഷ്ഠാനം, മണിപൂരം, ഹൃത്,കണ്ഠം, ആസ്യം,ഭ്രൂമ ദ്ധ്യം, മസ്തകം.

ദേവത- ലക്ഷ്മിസരസ്വതിമാർ, രതി, പ്രീതി, കൃത്തികാ, ശാന്തി,പുഷ്ടി, തുഷ്ടി, മാതംഗി. മൂലമന്ത്രം ശ്വന്തം മൂർദ്ധാവിൽ വിന്യസിച്ച് മൂലാധാരം മുതൽ മുകളിലേ ക്ക് ക്രമത്തിൽ വിന്യസിക്കണം .ബ്രഹ്മാദി കൾ കിഴക്കുമുതല് മാതംഗീപദം പടി ഞ്ഞാറ് അവസാനിക്കുന്ന വിധത്തിലാണ് ന്യാസം.

ശ്ലോ 120. ഏഷുസ്ഥാനേഷു വിന്യസ്യേ ദസിതാംഗാദിഭൈരവാൻ മാതംഗ്യന്താൻ ന്യസേന്മന്ത്രീ മൂലമന്ത്രം സ്വമൂർദ്ധനി.

ശ്ലോ 121 ആധാരദേശേധിഷ്ഠാനേ നാഭൌ പശ്ചാദനാഹതേ കണ്ഠദേശേ ഭ്രുവോർമ ദ്ധ്യേ ബന്ദൌഭൂയഃ കലാപദേ

ശ്ലോ 122. നിരോധികായാമർദ്ധേന്ദൌനാദ നാദാന്തയോഃപുനഃ ഉന്മന്യാം വിഷ്ണു വക്ത്രേ ച ധ്രുവമണ്ഡലകേ ശിവേ

ഈ സ്ഥാനങ്ങളിൽ അസിതാംഗാദിഭൈര വരെ മാതംഗ്യന്തമായി മൂലമന്ത്രം സ്വമൂർദ്ധാവിൽ ന്യസിച്ച് സങ്കൽപ്പിക്കുക. മൂലാധാരം, സ്വാധിഷ്ഠാനം, നാഭി,അനാഹതം കണ്ഠം, ഭ്രൂമദ്ധ്യം, ബിന്ദുകലാപദങ്ങൾ, നിരോധിക,അർദ്ധേന്ദു, നാദം,നാദാന്തം,ഉന്മനി  വിഷ്ണുവക്ത്രത്തിലും ധ്രുവമണ്ഡലത്തിലും ഇരിക്കുന്ന ശക്തി ഒന്നുതന്നെയാകയാൽ മേൽപറഞ്ഞ എല്ലാ സ്ഥാനത്തും ന്യസിക്കുന്നത് അതേ ശക്തിയെത്തന്നെയാണ്. അസിതാംഗാദിഭൈരവരേയും ന്യസിക്കുന്നു. ഭ്രൂമദ്ധ്യത്തിലാരംഭിച്ച് ശിവാന്തം ഊർദ്ധ്വാർദ്ധ്വാദി സ്ഥാനങ്ങളിൽ അറിയണം.

ശ്ലോ 123. മാതംഗ്യന്താഃപ്രവിന്യസ്യേദ്
വാമാം ജ്യേഷ്ഠാമതഃപരം രൌദ്രീം
പ്രശാന്തിം ശൃംഗാഖ്യാം പുനർമോഹേ
ശ്വരീമഥ.

ശ്ലോ 124. ക്രിയാശക്തിം സുലക്ഷ്മിം ച
സൃഷ്ടിസംജ്ഞാം ച മോഹിനീം പ്രമഥാം
സ്വാമിനീം വിദ്യുല്ലതാം ചിഛക്തിമപൃഥ

ശ്ലോ 125. തതശ്ച സുന്ദരാനന്ദം നന്ദബുദ്ധി
മിമാഃക്രമാത് ശിരോഫാലഹൃദാധാരേ
ഷ്വേതാ ബീജത്രയാദികാഃ

വിന്യസിക്കേണ്ട ക്രമം- വാമ,ജ്യേഷ്ഠ, രൌദ്രി, പ്രശാന്തി, ശ്യംഗ, മോഹേശ്വരി, ക്രിയ,ശക്തി, സുലക്ഷ്മി, സൃഷ്ടി, മോഹിനി, പ്രമഥ, സ്വാമിനി, വിദ്യുല്ലത, ചിഛക്തി, സുന്ദരാനന, നന്ദ, ബുദ്ധി, മാതംഗി. ശിരസ്സ്,ഫാലം, ഹൃത്, മൂലാധാരം എന്നിവിടങ്ങളിൽ ബീജത്രയങ്ങളോടുകൂടി ന്യാസം. ശിരസ്സിൽ വാമതൊട്ട് മോഹേശ്വരി വരെ. ആജ്ഞയിൽ ക്രിയാശക്തിയും സുലക്ഷ്മിയും മാത്രം.ഹൃദയത്തിൽ സൃഷ്ടി,മോഹിനി. പ്രമഥ മുതൽ ചിഛക്തിവരെ നാഭിമണ്ഡലത്തിൽ . സുന്ദരാനന മുതൽ മാതംഗിവരെ മൂലാധാരത്തിൽ എന്ന് ഒരു ക്രമം.

ശ്ലോ 126. മാതംഗ്യന്താഃപ്രവിന്യസ്യേദ്യഥാവദ്ദേശികോത്തമഃ മാതംഗീം മഹദാദ്യം താം മഹാലക്ഷ്മീപദാദികാം.

ശ്ലോ 127. സിദ്ധലക്ഷ്മീപദാദ്യാം താം മൂലമാധാരമണ്ഡലേ ന്യസ്യതേനൈവ കുർവീത വ്യാപകം ദേശികോത്തമഃ ഏവം ന്യസ്തശരീരോസൌ ചിന്തയേദാത്മദേവതാം.

മാതംഗി മഹത്ശബ്ദമുള്ള പദം ആദ്യം വരുന്ന മഹാലക്ഷ്മീപദത്തിന്റെ ആദിയാണ്. മൂലാധാരമണ്ഡലത്തിൽ ആ ദേവി യെ

സിദ്ധലക്ഷ്മിയായി ധ്യാനിച്ച് ദേശി കോത്തമർ ശരീരമാസകലം വ്യാപകമായി ന്യസിക്കുന്നു. ഇപ്രകാരം ന്യസിക്കപ്പെട്ട ശരീരത്തിൽ ആത്മദേവതയെ ചിന്തിക്കുന്നു. മഹത്ശബ്ദം മുമ്പിൽ ചേർത്താൽ മഹാമാതംഗി. ബീജത്രയാദികമായി ഇപ്രകാരമാണ് ദേശികോത്തമർ യജിക്കുന്നത്.

ശ്ലോ 128.ധ്യായേയം രത്നപീഠേ ശുകകല പഠിതം ശൃണ്വതീം ശ്യാമലാംഗീം ന്യസ്തൈകാംഘ്രീം സരോജേ ശശികല ധരാം വല്ലകീം വാദയന്തീം കൽഹാരാബദ്ധമാലാം നിയമിതവിലസച്ചൂലികാം രക്തവസ്ത്രാം മാതംഗീം ശംഖപത്രാം മധുമദവിവശാം ചിത്രകോത്ഭാസിമാലാം.

ശ്ലോ 129.അയുതം പ്രജപേന്മന്ത്രീ തദ്ദശാ ശം മധൂകജൈഃപുഷ്പൈർസ്ത്രിമധുരോ പേതൈർജൂഹൂയാൻ മന്ത്രസിദ്ധയേ.

മാതംഗീധ്യാനം.- രത്നപീഠത്തിൽ തത്തക്ക് കല (പാട്ട്)പഠിപ്പിക്കുന്നവളും ശുകവാ ണി  കേൾക്കുന്നവളുമായി , ശ്യാമളാം ഗിയായി, ഒരു കാൽ താമരപ്പൂവിൽ വെച്ചിരുന്ന് വീണ വായിക്കുന്നവളായി, ചന്ദ്രക്കല ചൂടിയവളായി,കൽഹാരമാല

അണിഞ്ഞവളായി, കെട്ടിവെച്ച മുടിയിൽ മാലചൂടിയവളായി,ചുവന്നവസ്ത്രംധരിച്ച വളും ശംഖുതോടകളണിഞ്ഞവളുമായി, മധുമദവിവശയും ചിത്രകം(തിലകം)തൊട്ട വളുമായി അതിസുന്ദരിയായ മാതംഗി യെ ധ്യാനിക്കുന്നു. അയുതം ജപിച്ച് ദശാംശം മധൂകപുഷ്പം ,ത്രിമധുരം ഹോമിച്ചാൽ മന്ത്രസിദ്ധി. ധ്യാനശേഷം വീണായോനിമുദ്ര പ്രദർശിപ്പിക്കണം.

ശ്ലോ 130. ത്രികോണകർണ്ണികം പത്രമഷ്ടപ ത്രം പ്രകൽപ്പയേത് അഷ്ടപത്രാവൃതം ബാഹ്യേ വൃത്തം ഷോഡശഭിർദലൈഃ

ശ്ലോ 131.ചതുരസ്രസമായുക്തം കാന്ത്യാ ദൃഷ്ടിമനോഹരം ഏതസ്മിൻ പൂജയേത് പീഠേ നവശക്തിഃക്രമാദിമാഃ

ശ്ലോ 132 വിഭൂതിരുന്നതിഃകാന്തിഃസൃഷ്ടി കീർത്തിശ്ചസന്നതിഃവ്യുഷ്ടിരുത്കൃഷ്ടി ഋദ്ധിശ്ച മാതംഗീപദപശ്ചിമാ

ശ്ലോ 13്യ3. സർവ്വാന്തേ ശക്തി കമലാസനായ നമ ഇത്യഥ വാക്ശക്തി ലക്ഷ്മിബീജാദ്യോ മനുരാസനസംജ്ഞകഃ

ശ്ലോ 134.മൂലേന മൂർത്തിം സങ്കൽപ്പ്യാ തസ്യാമാവാഹ്യദേവതാം അർച്ചയേദ് വിധിനാനേന വക്ഷ്യമാണേന മന്ത്രവിത്.

ശ്ലോ 135.രത്യാദ്യാസ്ത്രിഷുകോണേഷു പൂജയേത് പൂർവ്വവത് സുധിഃ ഹൃല്ലേഖാ ദ്യാ പഞ്ചപൂജ്യാ മദ്ധ്യേ ദിക്ഷുച മന്ത്രിണാ.

ശ്ലോ 136.പാശാങ്കുശാഭയാഭീഷ്ടധാരിമ്യോ ഭൂതസംപ്രഭാഃഅംഗാനി പൂജയേത് പശ്ചാദ്യഥാപൂർവ്വം വിധാനവിത്

ശ്ലോ 137.ബാണാനഭ്യർച്ചയേദ്ദിക്ഷുപഞ്ചമം പുരതോ യജേത് ദലമദ്ധ്യേഷു സംപൂജ്യാ അനംഗകുസുമാദയഃ

ശ്ലോ 138.പാശാങ്കുശാഭയാഭീഷ്ടധാരിണ്യോ രുണവിഗ്രഹാഃപത്രാഗ്രേഷു പുനഃപൂജ്യാ ലക്ഷ്മ്യാദ്യാവല്ലകീകരഃ

ത്രികോണകർണ്ണികം(യോനികർണ്ണിക)ഉള്ള അഷ്ടദലപത്മമിടുന്നു.8 പത്രങ്ങളാലാവൃത മായി ചുറ്റും വൃത്തം. അതിനുചുറ്റും ഷോഡശദലപത്മം. അതിനുചുറ്റും ചതു രശ്രം. ഇപ്രകാരം സൌന്ദര്യത്താൽ ദൃഷ്ടി മനോഹരമായ പത്മപീഠത്തിൽ ക്രമത്തി ൽനവശക്തിപൂജനം,വിഭൂതി,ഉന്നതി,കാ ന്തി,സൃഷ്ടി കീർത്തി,സന്നതി വ്യുഷ്ടി,

ഉത്കൃ ഷ്ടി, ഋദ്ധി . മാതംഗി എന്ന് ഓരോ ശക്തിനാമത്തിനുശേഷവും ചേർക്കണം. അവസാനം ശക്തികമലാസനായ നമഃ എന്നും. വാക്ശക്തി,ലക്ഷ്മീബീജം ആദ്യം ഉണ്ടാവണം. മൂലമന്ത്രത്താൽ മൂർത്തിക ൽപ്പന ചെയ്ത് അതിൽ ദേവതയെ ആ വാഹിക്കുക. വിധിപോലെ അർച്ചിക്കു ക. രത്യാദികളെ മൂന്നുകോണുകളിലും മുമ്പ്പറഞ്ഞതപോലെ പൂജിക്കുക. ഹൃല്ലേ ഖാദിയായി പഞ്ചപൂജ മദ്ധ്യത്തിലും ദിക്കുകളിലും പാശം,അങ്കുശം, അഭയവര ദമുദ്ര ധരിച്ച് പഞ്ചഭൂതപ്രഭയോടെ അംഗ പൂജ. ദിക്കുകളിൽ പഞ്ചബാണം അർപ്പി ച്ച് ദലമദ്ധ്യത്തിൽ അനംഗകുസുമാദികളെ പൂജിക്കുക. അവർ അുണവർണ്ണകളായി പാശാങ്കുശാഭയവരദമുദ്ര ധരിച്ചവരാണ്. ദളാഗ്രത്തിൽ ലക്ഷ്മ്യാദികളെ കയ്യിൽ വീണയേന്തിയവരായി ധ്യാനിക്കണം.

സ്ലോ 139. ബഹിരഷ്ടദലേഷ്വർച്ച്യാ മന്മഥാ ദ്യാ മദോദ്ധതാഃ അപരാംഗനിഷംഗാഢ്യാഃ പുഷ്പാസ്ത്രേക്ഷുധനുർദ്ധരാഃ

ശ്ലോ 140 പത്രസ്ഥാഃമാതരഃപൂജ്യാ ബ്രാ ഹ്മ്യാദ്യാഃ പ്രോക്തലക്ഷണാഃ തദഗ്രൈഷ്വ ർച്ചയേദ്വിദ്വാനസിതാംഗാദിഭൈരവാൻ.

ശ്ലോ 141.പുനഃഷോഡശപത്രേഷു പൂജ്യാഃ ഷോഡശശക്തയഃ വാമാദ്യാഃകലവീണാഭി ർഗായന്ത്യഃ ശ്യാമവിഗ്രഹാഃ

ശ്ലോ 142. ചതുരശ്രചതുർദിക്ഷു ചതസ്രഃ പൂജയേത് പുനഃ മാതംഗ്യാദ്യാ  മദോന്മത്താ വീണാലലിതപാണയഃ

പുറത്തെ അഷ്ടദലത്തിൽ മദോദ്ധതകളും അപരാംഗനിഷംഗാഢ്യകളും പുഷ്പബാണവും കരിമ്പുവില്ലും ധരിച്ചവരുമായി മന്മഥാദ്യകളെ അർച്ചിക്കുന്നു. ബ്രാഹ്മി മുതലായവരെ ദളങ്ങളിൽ പൂജിക്കുന്നു. പിന്നീട് അഗ്രത്തിൽ അസിതാംഗാദി ഭൈരവന്മാർ. ഷോഡശപത്മത്തിൽ ഷോഡശശക്തികളെ ആരാധിക്കുന്നു. വാമാദികളാണ്.ഷോഡശശക്തികൾ. അവർ കളവീണ മീട്ടിപ്പാടുന്ന ശ്യാമവിഗ്രഹകളാണ്. ചതുരശ്രത്തിന്റെ നാലുദിക്കിൽ 4 പേർ. 16 പേർ പൂജിതരാവുന്നു. മദോന്മത്തക ളായി വീണയെ ലളിതപാണികളാൽ മീട്ടുന്നവരുമായി മാതംഗി മുതലായവർ ധ്യാനിക്കപ്പെടുന്നു

ശ്ലോ 143 ആഗ്നേയകോണേവിഘ്നേശം ദുർഗ്ഗാം നൈശാചരം യജേത് വായവ്യേ വടുകം പശ്ചാദൈശാന്യേ ക്ഷേത്രപം യജേത്

ശ്ലോ 144. ലോകപാലാ ബഹിഃ പൂജ്യാ വജ്രാദ്യൈരായുധൈഃസഹ മന്ത്രേസ്മിൻ സാധിതേ മന്ത്രീസാദയേദിഷ്ടമാത്മനഃ

ആഗ്നേയകോണിൽ വിഘ്നേശൻ. ദുർഗ്ഗ, നിശാചരർ. വായവ്യകോണിൽ വടുകൻ. ഈശാനകോണിൽ ക്ഷേത്രപാലൻ. ലോക പാലൻ പുറത്ത് വജ്രാദിആയുധങ്ങളോടു കൂടി. ഇപ്രകാരം എല്ലാ ആവരണദേവ തകളോടും കൂടി പരിവാരസമേതം സർവ്വത്തിലും ശക്തിമന്ത്രം ഒന്നാണെന്ന ധാരണയോടെ പൂജ. സർവ്വശക്തിമന്ത്രം അവസാനം പറയും.

ശ്ലോ 145 മല്ലികാജാതിപുന്നാഗൈർഹോ മാദ് ഭാഗ്യാലയോഭവേത് ഫലൈർ ബില്വ സമുദ്ഭൂതൈസ്തത് പത്രൈർവ്വാഹുതാദ് ഭവേത്

ശ്ലോ 146. രാജപുത്രസ്യ രാജ്യാപ്തിഃ പങ്കജൈഃ ശ്രിയമാപ്നുയാത് ഉത്പലൈ ർവശയേദ്വിശ്വം. ലക്ഷ്മീപുഷ്പൈസ്തഥാ നരഃ

മല്ലിക.ജാതി.പുന്നാഗം എന്ന് മൂന്ന് പുഷ്പങ്ങളാല് ഹോമിച്ചാൽ ഭാഗ്യാലയ മായി ഭവിക്കും. ബില്വഫലം ബില്വപത്രം ഇവകൊണ്ട് ഹോമിച്ചാൽ ശ്രീ. ഉൽപ്പല ത്താലും ലക്ഷ്മീപുഷ്പത്താലും വിശ്വ വശ്യം.

ശ്ലോ 147. ബന്ധൂകപുഷ്പൈർബകുലൈർ ജീവോത്ഥൈഃകിംശുകോത്ഭവൈഃ വശ്യായ ജുഹുയാൻ മന്ത്രീമധുനാ സർവ്വസിദ്ധയേ.

ശ്ലോ 148. ലവണൈർ മധുരോപേതൈർഹുത്വാ കര്ഷതി സുന്ദരീം വഞ്ചുലസ്യ സമിദ്ധോമോ വൃഷ്ടിം വിതനുതേചിരാത്

ശ്ലോ 149. ക്ഷീരാക്തൈരമൃതാഖണ്ഡൈർഹോമോ നാശയതി ജ്വരം ദൂർവ്വാഭിരായുരാപ്നോതി കദംബൈർവശ്യമാപ്ലുയാത്.

ശ്ലോ 150 അന്നവാനന്നഹോമേന തണ്ഡുലൈർ ധനവാൻ ഭവേത് സർവ്വം ത്രിമധുരോപേതം ഹോമദ്രവ്യമുദാഹൃതം

ശ്ലോ 151. നന്ദ്യാവർത്തഭവൈഃപുഷ്പൈർ ഹോമോ വാക്സിദ്ധിദായകഃ നിംബപ്രസൂനൈർജുഹുയാദീസീതാം ശ്രിയമശ്നുതേ.പലാശകുസുമൈർഹോമാത്തേജസ്വീ ജായതേനരഃ

ബന്ധൂകം, ഇലഞ്ഞി,കിംശുകം ഇവ കൊണ്ട് വശ്യവും സർവ്വസിദ്ധിയും. ഉപ്പും മധുരവും ഹോമിച്ചാൽ സുന്ദരിമാരെ ആകർഷിക്കാം.വഞ്ചുളം(വഞ്ചി)ഹോമിച്ചാൽ മഴ കിട്ടും. പാലിൽ അമൃതഖണ്ഡം

ഹോമിച്ചാൽ ജ്വരം പോകും. കറുക ആയുസ്സിനും കദംബം വശ്യത്തിനുമാണ്. അന്നഹോമം അന്നവാനാക്കും. തണ്ഡൂല ഹോമം ധനവാനാക്കും. എല്ലാം ത്രിമധുര ത്തോടുകൂടിയാണ് ഹോമിക്കേണ്ടത്. നന്ദാവർത്തഹോമം വാക്സിദ്ധിക്കാണ്. നിംബം(നാരകപ്പൂ) ആഗ്രഹിച്ച ശ്രീ തരും. പലാശപുഷ്പഹോമം തേജസ്വിയാക്കും.

ശ്ലോ 152. ചന്ദനാഗുരുകർപ്പൂരരോചനാ കുങ്കുമാദീഭിഃ വശ്യായ ജുഹൂയാൻ മന്ത്രീ വശയേദഖിലം ജഗത്.

ശ്ലോ 153. ഏതാനി ജപ്ത്വാ തിലകം കുര്യാല്ലോകപ്രിയോ ഭവേത് നിർഗുണ്ടീ മൂലഹോമേന നിഗഡാൻമുച്യതേ നരഃ

.ന്ദനം,അഗരു,കർപ്പൂരം,ഗോരോചനം കുങ്കുമം ഇവ സകലജഗത്തിലേയും സകലത്തേയും വശീകരിക്കുന്നു, ഇവ ജപിച്ച് തിലകം തൊട്ടാൽ ലോകത്തിനു മുഴുവനും പ്രിയങ്കരനാവും. ചന്ദനാദി എന്നാൽ മേൽപ്പറഞ്ഞ അഞ്ചിനോടുകൂടി അഷ്ടഗന്ധവും ചേരും. കർപ്പൂരം, ജടാ മാംസി, രക്തചന്ദനം അഷ്ടഗന്ധത്തിലുണ്ട്. അഷ്ടദ്രവ്യസമുദായം ഹോമിച്ചാലാണ് ജഗദ് വശ്യം. നിർഗുണ്ഡിയുടെ വേര് ഹോമിച്ചാൽ ദുഃഖനിവൃത്തി വരും.നേര

ത്തേ കർപ്പൂരം,ചൌരം ,കപി ഇവ സമഭാഗം ചാലിച്ച് തിലകമുണ്ടാക്കുന്ന വിധം പറഞ്ഞു.ഹിമോദകത്തിൽ കൃഷ്ണപക്ഷചതുർദ്ദശിരാത്രിയിൽ ചാലി ച്ച് തിലകം തൊട്ടാൽ സാധകന് ഇഷ്ടദേവ തയായ ദേവി പ്രത്യക്ഷമായി ദർശനം നൽകി സിദ്ധിതരും

ശ്ലോ
154.നിംബതൈലാന്വിതൈർലോണൈ ർഹോമഃശത്രുവിനാശനഃഹരിദ്രാചൂർണ്ണസ മ്മിശ്രൈർലവണൈഃ സ്തംഭയോത്പരാൻ.

ശ്ലോ 155.രസവദ്ഭിഃഫലൈഃപക്കൈഃ പുഷ്പൈഃപരിമലാന്വിതൈഃഹൃത്വാ സമ്യഗവാപ്നോനി സാധകഃസർവ്വ മീപ്സിതം.

നിംബതൈലത്തോടെ ഉപ്പ് ഹോമിക്കുന്നത് ശത്രുവിനാശകമാ ണ്. മഞ്ഞൾപ്പൊടിയും ഉപ്പും ചേർത്ത് ഹോമിച്ചാൽ ശത്രുവിന് സ്തംഭനം. രസവത്തായ ഫലങ്ങൾ,പത്ര ങ്ങൾ,സുഗന്ധപുഷ്പങ്ങൾ,സമ്യക്കായി ഹോമിച്ച സാധകന് സർവ്വകാമപ്രാപ്തി

ശ്ലോ 156 ദേവതാം ജഗതാം ആദ്യാം മാതംഗീമിഷ്ടദായിനീം അവപ്തുമിഷ്ടാ താം വാചം ഭൂഷയേദ്രത്നമാലയാ

ജഗത്തിന്റെ ആദ്യയായ മാതംഗി ഇഷ്ടഫ ലപ്രദായിനിയാണ്. രത്നമാല എന്ന പ്രബന്ധരൂപത്തിൽ ദേവിയെ ഇഷ്ടവാക്കു കളാൽ ആഭരണം ചാർത്തിച്ച് സ്തുതി ച്ചാൽ സർവ്വാഭീഷ്ടദായിനിയാണ്. രത്നമാ ലാപ്രബന്ധലക്ഷണം ഭാമഹൻ പറയുന്നു ണ്ട്. പണ്ഡിതന്മാരെ ആനന്ദിപ്പിക്കുന്ന രത്നമാലയിൽ 11 ശ്ലോകമുണ്ട്. നേത്യ എന്ന പ്രസിദ്ധനാമത്തോടുകൂടിയ ആദ്യ ത്തെ രണ്ട് ശ്ലോകം ശുഭാവഹമാണ്. അതിനാൽ ആദ്യന്തമായി സമാധിയാൽ ശിഖാബന്ധം ചെയ്യണം.ബാക്കി 9 ശ്ലോകം സുഭംഗിയായി ശോഭനമായി 9 രത്നങ്ങ ളാലുണ്ടാക്കിയ നവരത്നമാല പോലെ ഇരിക്കുന്നു. അമ്മേ,അവിടുത്തെ ചര ണാംബുജം ധ്യാനിച്ച് ബ്രഹ്മാദികളും കൂടി വിശ്രുതകീർത്തി നേടി. മുനീന്ദ്ര ന്മാർ പരമമായ വാഗവിലാസം നേടി. മറ്റുള്ളവർ ഭക്തിയാൽ പരമമായ ശ്രീ നേടി.

ശ്ലോ 157. ആരാധ്യമാതശ്ചരണാംബുജം തേബ്രഹ്മാഅന്യേ പരം വാഗവിഭവം മുനീന്ദ്രാഃപരാം ശ്രിയം ഭക്തിഭരേണ ചാന്യേ

ശ്ലോ 158. നമാമിദേവിംനവചന്ദ്രമൌലേർ മാതംഗിനീം ചന്ദ്രകലാവതംസാം  ആമ്നായ

വാഗ്ഭിഃപ്രതിപാദിതാർത്ഥം
പ്രബോധയന്തീം സുകമാദരേണാ

ശ്ലോ 159.വിനമ്രദേവാസുരമൌലിരത്നൈ
ർനീരാജിതം തേ ചരണാരവിന്ദം ഭജന്തി
യേ ദേവി മഹീപതീനാം  വ്രജന്തി തേ
സംപദമാദരേണാ

ശ്ലോ 160. മാതംഗലീലാഗമനേ ഭവത്യാ
ശിഞ്ജാനമഞ്ജീരമിഷാങ്ഭജന്തേ മാത
സ്ത്വദീയം. വചസം നിഗുംഫാം

ശ്ലോ 161.പദാത്പദം ശിഞ്ജിതനൂപുരാ
ഭ്യാം കൃതാർത്ഥയന്തീ പദവീം പദാഭ്യാം
ആസ്ഫാലയന്തീ കലവല്ലകീം
താംമാതംഗിനീ മദ്ഹൃദയം ധിനോതു

ശ്ലോ162നീലാംശുകാബദ്ധനിതംബബിം
ബാം താലീദലേനാർപ്പിതകർണ്ണഭൂഷാം
മാധ്വീമദാഘൂർണ്ണിതനേത്രപത്മാം
ഘനസ്തനീം ശംഭുവധൂം നമാമി

നവചന്ദ്രമൌയിയായ ദേവന്റെ രാജ്ഞി
യായ ചന്ദ്രകലാവതംസയായ മാതംഗിനീ,
ദേവീ അവിടുത്തെ നമിക്കുന്നു. ആമ്നാ
യവാക്യങ്ങളുടെ പ്രതിപാദിതാർത്ഥം
ആദരപൂർവ്വം ശുകത്തിന് പ്രബോധിപ്പി
കക്കുന്ന ഗുരുരൂപിണിയായി അവിടു
ത്തെ നമിക്കുന്നു. അവിടുത്തെ ചരണാ

രവിന്ദം വിനമ്രമൌലികളായ ദേവാസുര
മൌലികളിലെ രത്നങ്ങളാൽ നീരാജനം
ചെയ്യപ്പെടുന്നു.മഹീപതിമാരുടെ കൂട്ടം
അവിടുത്തെ സംപദം ആദരപൂർവ്വം
ഭജിക്കുന്നു.ഭവതിയുടെ മാതംഗലീലാ
ഗമനത്തിൽ ( രണ്ട് അർത്ഥം. ആനക ളുടെ
ലീലാനടനം. സരസ്വതിയുടെ അഥ വാ
വാക്കിന്റെ ലീലാഗതി) ഉണ്ടാ വുന്ന
മഞ്ജീരധ്വനി (നൂപുരനാദം) അകൃത്രിമ
മായ വേദവാക്യമായി ആ ചരണാരവി
ന്ദങ്ങളിൽനിന്ന് ഒഴുകുന്നു. പദേ പദേ
നൂപുരശിഞ്ജിതധ്വനിയാൽ, നിന്റെ ഗതി
ഗമനശീലത്താൽ അവിടുന്ന് പദങ്ങളുടെ
പദവിയെ (ദ്വയാർത്ഥം) കൃതാർത്ഥമാക്കു
ന്നു. (പാദം ദേവീപാദവും സംഗീതസാ
ഹിത്യപദവുമാണ്)അവിടുത്തെ കയ്യിലെ
കലാവല്ലകിയെ അവിടുന്ന് തഴുകി മീട്ടു
മ്പോൾ,ഹേ, മാതംഗിനീ എന്റെ ഹൃദയം
ആനന്ദതുന്ദിലമാകുന്നു. നീലപ്പട്ട് ചാർത്തി
യ നിതംബബിംബം താലീദലം (പനയോ
ല) ചാർത്തിയകർണ്ണാഭരണം, മധുനുകർന്ന്
അമൃതലഹരിയിലാണ്ട നേത്രങ്ങൾ, ഘന
സ്തനങ്ങൾ, ഇപ്രകാരമുള്ള ശംഭുവധുവി
നെ നമിക്കുന്നു.

ശ്ലോ 163 തടില്ലതാകാന്തമനർഘഭൂഷം ചിരേണ ലക്ഷ്യം നവരോമരാജ്യാ സ്മരാമി ഭക്ത്യാ ജഗതാമധീശേ വലിത്രയാഗം തവ മദ്ധ്യബിംബം

ശ്ലോ 164. നീലോൽപ്പലാനാം ശ്രിയമാഹരന്തീം കാന്ത്യാ കടാക്ഷൈഃ കമലാകരാണാം കദംബമാലാഞ്ചിതകേശപാശാം മാതംഗകന്യാം ഹൃദി ഭാവയാമഃ

വിദ്യുല്ലതപോലെ കാന്തിയുള്ളശരീരം, അതിൽ ചാർത്തപ്പെടുകയാൽ അനർഘങ്ങളായി  അലമ്പങ്ങളായി തീർന്ന ഭൂഷണങ്ങൾ. ചിരേണ അവ ശരീരത്തോട് കാന്തം പോലെ ഒട്ടിയതിനാൽ ലക്ഷണം പറയാനാവാത്ത വിധം അലക്ഷ്യമായിരിക്കുന്നു. നവരോമരാജികളോടുകൂടിയതും വലിത്രയം (3 രേഖ) ഉള്ളതുമായ അവിടുത്തെ മദ്ധ്യഭാഗം ഹേ, ജഗദീശ്വരീ ഞാ ൻ ഭക്തിപൂർവ്വം സ്മരിക്കുന്നു. നീലോൽപ്പലങ്ങളുടെ ശ്രീയെ അപഹരിക്കുന്ന കടാക്ഷകാന്തിയാൽ സകലരേയും അവിടു ന്ന് വശീകരിക്കുന്നു. കമലാകരങ്ങൾ (താമരപ്പൊയ്ക) തങ്ങളുടെശ്രീ ആ കടാക്ഷകാന്തിയാൽഅപഹരിക്കപ്പെട്ടവയായി . കദംബമാലകളാൽ അലംകൃതമായ

കേശ പാശാദികളോടുകൂടിയ മാതംഗകന്യയെ ഞാൻ ഹൃദയത്തിൽ ഭാവിച്ച് ദേവിയോ ട് തന്മയീഭവിക്കുന്നു.

ശ്ലോ 165 ധ്യായേയമാരക്തകപോലകാന്തം ബിംബാധരന്യസ്തലലാടരമ്യം ആലോലനീലാലകമായതാക്ഷം മന്ദസ്മിതം തേ വദനം മഹേശീ

ശ്ലോ 166.സ്തുതാനയാശങ്കരധർമ്മപത്നീം മാതംഗിനീം വാഗധിദേവതാം താം സ്തുവന്തി യേ ഭക്തിയുതാ മനുഷ്യാഃ പരാം സ്രിയം നിത്യമുപാശ്രയന്തീ

ബിംബാധരം , അതുപോലെ പവിഴവർണ്ണമായ ഭൂഷണവിശേഷങ്ങളാൽ അതിരമ്യവും ചുവപ്പുനിറം പടർന്നതുമായ കപോലകാന്തിയെ ധ്യാനിക്കുന്നു. ഇളകുന്ന നീലാളകങ്ങൾ നീണ്ടിടംപെട്ട മിഴികൾ, മന്ദസ്മിതാർദ്രമായമുഖം -ഹേ മഹേശീ ഞാനവിടുത്തെ ഇപ്രകാരം ധ്യാനിക്കുന്നു. അവിടുന്ന് ശങ്കരധർമ്മപത്നിയാണ്. മാതംഗിനിയും വാക്കിന്റെ അധിദേവതയുമാണ്. പരമമായ ശ്രീയാണ്. നിത്യമാ യ പരമമായ ശ്രീക്കുവേണ്ടി മനുഷ്യർ നിത്യവും അവിടുത്തെ ആശ്രയിച്ച് സ്തു തി പാടുന്നു. ഇപ്രകാരം നവരത്നമാലാസ്തുതിയോടുകൂടി പന്ത്രണ്ടാം പടലം

അവസാനിക്കുന്നു.
ശാരദാതിലകതന്ത്രത്തി ൽ ഭൈരവീപ്രകരണമെന്ന പടലം സത്സ മ്പ്രദായകൃതവ്യാഖ്യാനത്തിലെ പദാർത്ഥാ ദർശമെന്ന വ്യാഖ്യാനത്തിന്റെ മലയാള ഭാഷ്യമായ ആനന്ദസിന്ധുവിന്റെ പന്ത്ര ണ്ടാം പടലം സമാപിക്കുന്നു.

ഓം